# ജാതിമൈത്ര്യാരി

എന്ന

# സിവിൽവ്യവഹാരം

[illegible]

BHARATHA VILASAM PRESS
TRICHUR

കെ. കെ. ചാത്തു.

# ജാതിദൈത്യാരി

എന്ന

# സീവിൽവ്യവഹാരം

ഗ്രന്ഥകർത്താവ്

കെ. കെ. ചാത്തു.

പാലി—ഓടനൂര്.

തച്ചങ്ങാട്ടിൽ പി. കണ്ടുണ്ണി അവർകളുടെ

ചിലവിന്മേൽ

തൃശ്ശിവപേരൂർ

ഭാരതവിലാസം മുദ്രാലയത്തിൽ

അച്ചടിപ്പിച്ചത്.

൧൧൦൩

3—1

വി.

ഓം തത് സത്

അഹിംസാ പരമോ ധർമ്മഃ

# അവതാരിക

---

പൂർവ്വ-ദക്ഷിണ-പശ്ചിമഭാഗങ്ങൾ പാരാവാരങ്ങളായ കിടങ്ങുകളാലും ഉത്തരഭാഗം നഗാധിരാജനായ മതിലിനാലും അതിരുകളാക്കിവെച്ചിട്ടുള്ളതായും ഏററവും ശോഭായമാനമായി സ്ഥാവരജംഗമപ്രാണികൾക്ക് ഇഹലോകഭോഗങ്ങൾക്കുപയുക്തമായ സമസ്തസുഖകരമാകുന്ന പ്രകൃതിക്കു ഹേതുവായ വാതവർഷശീതോഷ്ണാദികൾ തക്കസമയാനുസൃതം വാഹിനിയായും തദ്വാരാ സർവ്വചരാചരപ്രാണ്യുന്നമനോപായുക്തസാമഗ്രീഗർഭിണിയായും വിശേഷിച്ചു മനുഷ്യസമുദായങ്ങൾക്ക് അത്യാശ്ചര്യമെന്നിയേ ഇഹലോകഭോഗോപയുക്തവസ്തുവാദി സമൃദ്ധമായും അനന്യസുലഭസ്വർണ്ണാദി ലോഹപദാർത്ഥങ്ങളും ഫലമൂലധാന്യദ്രവ്യാഹാരവസ്തുക്കളും ഔഷധികളും സുലഭമായിനിന്നും സർവ്വദേശങ്ങളിലും വിഖ്യാതിയോടുകൂടി വിളങ്ങിക്കൊണ്ടിരിക്കുന്നതായും നമ്മുടെ ജനയിത്രിയായും ഭാരതി എന്നും ഇന്ത്യാ എന്നും ഉള്ള നാമാലംകൃതയായുമിരിക്കുന്ന ഭാരതമാതാവിൽനിന്നു ജനിച്ചു് തന്നിവാസശീലന്മാരായ നമ്മുടെയിടയിൽ നിർഭാഗ്യവശാൽജാതിച്ചുനിന്നൊരു ബ്രഹ്മരക്ഷസ്സും തജ്ജേതാഭരനായ അസ്പൃശ്യപിശാചനും എങ്ങിനെയോ കടന്നുകൂടി ഇന്ത്യാനിവാസികൾക്ക് അതിഭയങ്കരമായ ഉന്മാ

ഭേദത്തെ ഉണ്ടാക്കിത്തീൎത്തതിനാൽ സഹോദരസ്നേഹം സമഭാവന ഐകമത്യം ഇതുകളില്ലാതാക്കിത്തീൎത്തു. എന്നുതന്നെയല്ല ജ്ഞാനവിസ്മൃതി അജ്ഞാനാധിക്യം ഇതുകളെയും ഉണ്ടാക്കിത്തീൎത്തു. തല്ഫലം നമ്മുടെ ഭാഗധേയവും സ്വാതന്ത്ര്യവും അന്യാധീനമായിത്തീൎന്നു.

അതുമാത്രമല്ല ക്ഷേത്രഭ്രമം തീൎത്ഥഭ്രമം ഉപവാസഭ്രമം യാഗഭ്രമം അതിരുദ്രം മുറജപം ഹിരണ്യഗൎഭം മുതലായ അനേകവിധ ഭ്രമങ്ങളും ഉണ്ടാക്കിത്തീൎത്തു് വൃഥാ ദ്രവ്യവ്യയംചെയ്യുന്ന ക്ഷുദ്രാജ്ഞാനകൎമ്മങ്ങളെ വൎദ്ധിപ്പിച്ചു്, സൎവ്വാഭിവൃദ്ധി നൽകുന്ന വിദ്യാഭ്യാസം കൃഷി കൈത്തൊഴിൽ ഇതുകളെ നിന്ദ്യമെന്നും നീചമെന്നും ആക്കിത്തീൎത്തു. ഈ വക ദുസ്സഹാവസ്ഥകളാൽ ഇന്ത്യാനിവാസിജനങ്ങളിൽ അനേകരേയും വിപുലവും വിസ്തീൎണ്ണവുമായ മാനുഷപഥത്തിൽ സഞ്ചരിപ്പാൻ സമയംകൊടുക്കാതെ അന്ധതമിസ്രത്തിലേക്കു തള്ളി ഒതുക്കിവെച്ചിട്ടുള്ളതു് ഈ ജാതിരാക്ഷസനും തത്സഹോദരനായ അന്ധഭൂതപിശാചനും മാത്രമാണു്. ഇവർ രണ്ടാളെയും നശിപ്പിക്കുകയോ നാട്ടിൽനിന്നോടിക്കുകയോ ചെയ്യുകയല്ലാതെ ഇന്ത്യാനിവാസി ഹിന്ദുസമുദായങ്ങളെ പാടെ പിടികൂടിയ ഉന്മാദത്തിന്റെ ശമനത്തിന്നു് മററു യാതൊരു മാൎഗ്ഗവും കാണുന്നില്ലെന്നുകണ്ടു് ജാതിരാക്ഷസനേയും സഹോദരനേയും ആട്ടിക്കളകയോ വധിക്കുകയോ ചെയ്വാൻ വല്ല ഉപായവുമുണ്ടാക്കേണമെന്നുകരുതി അനേകകാലമായി അല്പജ്ഞനും സാധുവുമായ ഞാൻ എന്റെ എളിയ ബുദ്ധിക്കെത്തിയവരെ ശ്രുതിസ്മൃതീതിഹാസപുരാണാദികളും പൂൎവ്വേന്ത്യാചരിത്രങ്ങളും നോക്കി അറിഞ്ഞു് ഒരു പ്രബന്ധം എഴുതിയാലൊ എന്നു സംശയിച്ചിരിക്കെ ഒരു ദിവസം മിത്രവാദിയിൽ പ്രഭാതഗാഥ മുതലായ പല വിഷയങ്ങളെച്ചേൎത്തു ഒരു ബുക്കായച്ചടിച്ചു

പ്രസിദ്ധംചെയ്തതിൽനിന്നു മൂത്തിരിങ്ങോട്ടു ഭവത്രാതൻ നമ്പൂതിരിപ്പാടവർകൾ സമുദായമൈത്രി എന്ന തലവാചകത്തിൽ ഒരു ഉപന്യാസം ചെയ്തതിനെ മുഴുവനും വായിച്ചപ്പോൾ ഞാൻ എഴുതേണമെന്നു മനസ്സിൽ കരുതിയിരുന്ന പ്രബന്ധത്തിന് അനുകൂലസഹായിയായിക്കണ്ടതിനാൽ അല്പം കൃതാൎത്ഥത തോന്നി.

ആ പ്രബന്ധത്തെ വായനക്കാൎക്ക് അറിവാൻ താഴെ ചേൎക്കുന്നു:—

ഒരു പൂൎവ്വാചാരമോ മാമൂലോ അന്ധാന്ധ്യഗൎത്തത്തിൽ ശക്തിയോടുകൂടി ആഴ്ത്തുകയല്ലാതെ മാനവസമുദായത്തിന്റെ അഭിലഷണീയമായ അഭിവൃദ്ധിക്ക് ഒരുകാലത്തും ഒരേടത്തും പശ്ചാൽപ്പ്രമായിട്ടില്ല. ഏതൊരു സമുദായം പൂൎവ്വാചാരങ്ങളിലും പഴനടപ്പുകളിലും അത്യധികം ആസക്തമായി ചമയുന്നുവോ ആ സമുദായം വിളംബംവിനാ അധഃപതനപാതാളത്തിൽ ആണ്ടുപോകുന്നതു നമുക്കു നിത്യാനുഭവമുള്ള ഒരു വാസ്തവമാണ്. ഈ പൂൎവ്വാചാരഭീരുത ജനസാമാന്യത്തെ വിഖ്യാതങ്ങളും വിശേഷതരങ്ങളുമായ ആധുനികസംരംഭങ്ങളിൽനിന്നു ബഹുധാ പിൻവലിപ്പിക്കുകയാണ് ചെയ്യുന്നത്. ഈ പൂൎവ്വാചാരം ഒരു ഉൽകൃഷ്ടസമുദായത്തെ ദേശാന്തരഗമനത്തിൽനിന്നും ഉപരിവിദ്യാഭ്യാസത്തിൽനിന്നും പിൻതിരിക്കുകയും തദ്വാരാ ആ സമുദായത്തെ അന്ധതാമിസ്രത്തിൽ താഴ്ത്തുകയും ചെയ്യുന്നു.

മറെറാരു സമുദായത്തെ അനുഗൃഹീതവും അത്യുൽകൃഷ്ടവുമായ ജീവിതാഹവമാടുന്നതിനും തന്മൂലം അനന്തമായ അന്തരീക്ഷത്തിൽ വിജയവൈജയന്തി പാറിപ്പറപ്പിക്കുന്നതിനും അനുവദിക്കുന്നില്ല. ജനങ്ങളെ ഭീരുക്കളും വിമൂഢന്മാരുമാക്കിത്തീൎക്ക

ന്നതും പ്രായേണ ഈ പൂർവ്വാചാരപ്രസക്തിയാണ്. പിന്നെ മനുഷ്യരെ പിറന്നപാടെ ഇരുത്തി അവരുടെ ശേഷിയും ശേമുഷിയും നാമാവശേഷമാക്കുന്നതും മറ്റൊന്നല്ല. ഈ പൂർവ്വാചാരസക്തിതന്നെ—കർമ്മം എത്രതന്നെ കെല്പും കോപ്പുമുള്ളവനായാലും അയാളിൽ അന്തർല്ലീനമായിക്കിടക്കുന്ന ആ മഹത്വത്തെ ലോകസമക്ഷം വെളിപ്പെടുത്തുവാൻ അയാൾക്ക് അവസരം കൊടുക്കാതെ അയാളെ കേവലം ശവപ്രായം ജീവിപ്പിക്കുകയാണ് ചെയ്യുന്നത്. ചുരുക്കത്തിൽ പറയുന്നതായാൽ ഈ പൂർവ്വാചാരം ജനസാമാന്യത്തെ വിപുലവും വിജ്ഞാനപ്രദവുമായ ലോകത്തിൽനിന്ന് ആവാഹിച്ച് അധഃപതിതവും അവഹേളിതവുമായ ഒരു സങ്കുചിതപരിധിക്കുള്ളിൽ കുറപിരിച്ചു ജീവിപ്പിക്കുകയാണ് ചെയ്യുന്നത്.

എന്നാൽ ഈ ഹിന്ദുജനങ്ങളെ കണ്ണാഴിയാതെ തീരാബാധപോലെ പിടികൂടിയിരിക്കുന്ന ഈ പൂർവ്വാചാരം എത്രമാത്രം വിലയുള്ള ഒന്നാണെന്നു ചിന്തിക്കേണ്ടതുണ്ട്. പൂർവ്വാചാരാസക്തിയും പഴമ്പുരാണഭക്തിയും ജനസമുദായത്തെ ക്രമേണ പെരുമയായ അറിവുമഹിമാഗരത്തിൽനിന്നും ക്ഷയോന്മുഖമായ അധഃപതനാന്ധകാരത്തിലേക്കൊഴുക്കുകയാണ് ചെയ്യുന്നത് എന്നതിൽനിന്നുതന്നെ ഉല്പാദകഹേതുത്വത്തെപ്പററി ഊഹിക്കാമല്ലോ.

അനാചാരപ്രചുരവും അന്ധവിശ്വാസജടിലവുമായ പൂർവ്വാചാരം കേവലം വിമൂഢതയുടേയും വിജ്ഞാനവിഹീനതയുടേയും അനന്തരസന്താനമാണ്.

എന്നാൽ വിജ്ഞാനത്തിന്റെ കിരണം വീശുന്നേടത്ത് അതു നില്ക്കുകയില്ല. വിജ്ഞാനവർദ്ധനയോടുകൂടി അനാചാരപ്രചുരമായ അന്ധവിശ്വാസവും ജടിലമായ പൂർവ്വാചാരപ്രസക്തിയും ദൂരതഃ പരിവർജ്ജിതമാകുന്നതാണ്.

പൂർവ്വാചാരമെന്നാൽ ജനസമുദായത്തെ തേജോവധംചെയ്യാൻ ഉപയുക്തമായ ഒരു പൈശാചികായുധമെന്നല്ലാതെ അമോഘവും ആവശ്യാനുഗുണവുമായ ഒരാചാരപദ്ധതിയല്ല. ലോകത്തിൽ അന്ധവിശ്വാസത്തെയും പൂർവ്വാചാരത്തെയും പ്രചരിപ്പിക്കുകയും തദ്വാരാ ലോകരെ അധഃപതനഗർത്തത്തിൽ ആഴ്ത്തുകയും ചെയ്യുന്നതു പ്രായേണ പുരോഹിതവർഗ്ഗമാണ്. അവരുടെ ആലസ്യവും അചേതനവുമായ ജീവസന്ധാരണത്തിന്ന് ഏകാവലംബമായ കന്നാണിത്.

വാസ്തവത്തിൽ ഈ പുരോഹിതവർഗ്ഗത്തിന്റെ അധികാരപ്രമത്തതക്ക് ഒരതിരിട്ടാൽ മാത്രമെ നമുക്ക അഭിവൃദ്ധിപഥത്തെ തരണംചെയ്യുവാൻ സാധിക്കയുള്ളൂ.

ഈ വിഷയത്തെ അനുകരിച്ചു ലോകഗുരു ശ്രീവിവേകാനന്ദസ്വാമികൾ മദിരാശിക്കാർക്കുള്ള ഒരെഴുത്തിൽ ഇപ്രകാരം പ്രസ്താവിച്ചിട്ടുണ്ട്. അതു താഴെ ചേർക്കാം.

നിങ്ങൾ മനുഷ്യരായിത്തീരുക. അഭിവൃദ്ധിക്കു വിഘാതംവരുത്തുന്ന പുരോഹിതവർഗ്ഗത്തെ ചവിട്ടിത്താഴ്ത്തുക. ഇവരുടെ ഹൃദയം ഒരിക്കലും വിശാലവും വിജ്ഞാനസമ്മിളിതവുമാകുന്നില്ല. ഇവർ അന്ധവിശ്വാസത്തിന്റേയും സ്വേച്ഛാപ്രഭുത്വത്തിന്റേയും നികൃഷ്ടസന്താനങ്ങളാണ്. ആദ്യമായി ഇവരുടെ കുതന്ത്രങ്ങളെ സമൂലം നശിപ്പിക്കുകയാണ് വേണ്ടത്. സങ്കുചിതവും അന്ധതമിസ്രങ്ങളുമായ ഗഹ്വരങ്ങളിൽനിന്നും പുറത്തുവന്നു വിപുലമായ ലോകത്തെ വീക്ഷിക്കുക. മഹാരാജ്യങ്ങൾ പ്രവൃദ്ധമായ ജീവിതപഥത്തെ തരണംചെയ്തുതുടങ്ങിയിരിക്കുന്നു. നിങ്ങൾ മനുഷ്യരെയും മാതൃഭൂമിയെയും തെല്ലെങ്കിലും സ്നേഹിക്കുന്നുണ്ടെങ്കിൽ അഭിവൃദ്ധിക്കും ഉപരിസ്ഥാനലബ്ധിക്കുമായി പോരാടുവിൻ.

ഈ ദേശങ്ങളിൽനിന്നു സ്വാരാജ്യക്കാരുടേയും പ്രതികൂലശ ക്തിയാ ഉള്ള രോദനംപോലും നിങ്ങളെ പിന്തിരിക്കരുത്. പുരോ ഹിതവർഗ്ഗത്തെയും രാജന്യങ്ങളായ അന്ധവിശ്വാസങ്ങളെയും എത്രമാത്രം ഗർഹണീയങ്ങളായ സത്വവിശേഷങ്ങളായിട്ടാണ് ലോകഗുരുവായ ആ മഹാനുഭാവൻ വീക്ഷിക്കുന്നതെന്നു നോക്കു ക— സർവ്വലോകങ്ങളെയും അതുകളിലെ നിഗൂഹിതങ്ങളായ രഹ സ്യങ്ങളെയും കരതലാമലകംപോലെ കണ്ട ലോകതത്വങ്ങളെ ലോകമദ്ധ്യത്തിൽ വിതരണം ചെയ്തിട്ടുള്ള ഒരു ഗംഭീരാശയനാ ണ് ഈ വിധം രേഖപ്പെടുത്തിയിരിക്കുന്നതു.

ഒരു ലോകതത്വവിചക്ഷണനാണ് ഇപ്രകാരം ഉദൈര്യപൂർവം ഉൽഘോഷിച്ചിട്ടുള്ളത്. അതിനാൽ ദുർഗ്ഗന്ധപൂർണ്ണങ്ങളായ അന്ധ വിശ്വാസപരമ്പരകളെ ഘോരസംഘടനങ്ങളിൽനിന്നും നമുക്കു ഏതൊരു സമയം വിമോചിക്കുവാൻ സാധിക്കുന്നുവോ അന്നു മാത്രമേ നമുക്കു അഭിവൃദ്ധിസൂര്യന്റെ ഉദയാചലാരോഹണം കാണുവാൻ കഴികയുള്ളു.

ഭവത്രാതൻ നമ്പൂതിരിപ്പാട് അവർകളും സമസൃഷ്ടികളിൽ എത്രസ്നേഹത്തോടും അധഃപതനത്തിൽ എത്ര പശ്ചാത്താപ ത്തോടുമാണ് മേൽപ്രകാരം പ്രസ്താവിച്ചിട്ടുള്ളതു നോക്കുവിൻ. ഇ തുകൾ തുടങ്ങി ഇപ്പോൾ നമ്മുടെ ഇന്ത്യയിൽ നടക്കുന്ന സംഗ തികളെയൊ ബ്രിട്ടീഷുഗവർമ്മെണ്ടു ഈഴവസമുദായങ്ങൾക്കും മ റ്റും ചെയ്തിട്ടുള്ളതും ചെയ്യാവുന്നതുമായ സ്വാതന്ത്ര്യാധികാര ങ്ങളെയൊ ലേശവും സ്മരിക്കാതെയും ലേശവും ഉണരാതെയും ഇ തരസമുദായങ്ങളുടെ അടിമത്വത്തിൽതന്നെ ചവിട്ടിതാഴ്ത്തിയ പാടെ കിടക്കുന്നതല്ലാതെ അടിമത്വത്തിൽ നിന്ന് അല്പമെങ്കി ലും തലപൊക്കി സ്വതന്ത്രരാവേണ്ടതിന്നോ സ്വസമുദായോ

ധാരണം ചെയ്യേണ്ടതിന്നൊ ഉന്നമനത്തിന്നൊ ഇച്ഛിക്കാതെ അജ്ഞാനനിദ്രാവശന്മാരായി ഉത്സാഹശൂന്യന്മാരായി അധോഗതിയിൽ വീണ് പാടെ കിടക്കുന്നു ഈഴവസമുദായം കണ്ണുമാത്രമെ ഉറക്കമുണരാതെ അന്ധതാമിസ്രത്തിൽതന്നെ സുഖമെന്നു കരുതി ലേശവും ബോധശുദ്ധിയെ തുറക്കാതിരിക്കുന്നത്. അതിനാലുള്ള പശ്ചാത്താപത്തെ പറഞ്ഞുതീക്കാവുന്നതല്ല. ഈ സാധുവായ ഞാൻ പശ്ചാത്തപിച്ചിട്ട് എന്തു പ്രയോജനമാണുള്ളത്. എന്നാലെ ഈഴവസമുദായത്തിൽ ധനികന്മാരും പ്രാപ്തന്മാരും ഉണ്ടായിട്ടും സമുദായോന്നതി ചെയ്വാനുള്ള സാമുദായികസ്നേഹമുണ്ടാകുന്നില്ലല്ലൊ. അതാണ് കഷ്ടം.

അയൽദേശങ്ങളായ കൊച്ചി തിരുവിതാംകൂർ വടക്കെ മലയാളം ഈ വക ദേശങ്ങളിലെ ഈഴവസമുദായങ്ങൾക്കു നാരായണഗുരുസ്വാമികളുടെ കാരുണ്യലേശത്താൽ എത്ര ഉന്നതാവസ്ഥ ലഭിച്ചിരിക്കുന്നു നോക്കുവിൻ. ആ ഗുരുവര്യന്റെ കാരുണ്യം നമ്മളിലുണ്ടാകയില്ലയൊ? തീൎച്ചയായും ഉണ്ടാകും. ഗുരുസ്വാമികൾ എല്ലാവരിലും അഗ്നി എന്നപോലെ സവ്വസാമ്യനാകുന്നു. അഗ്നി സവ്വസാമ്യനായിട്ടും ശീതശമനത്തിന്നൊ പാചകാദികൾക്കൊ ഇച്ഛിക്കുന്നവൻ അഗ്നിയെ ആശ്രയിച്ചു പ്രവൎത്തിച്ചാൽ മാത്രമെ ശീതശമനവും പാചകാദിക്രിയകളും സാധിക്കുന്നുള്ളു. ഇല്ലെങ്കിൽ സാധിക്കുന്നതില്ല. അതെപ്രകാരം നമ്മുടെ ലോകഗുരുസ്വാമികളെയൊ അവരുടെ പാദസേവകാനുയായികളെയൊ ആശ്രയിക്കാത്ത ഒരു ദോഷത്താലാണ് നമ്മളിൽ കടാക്ഷമില്ലെന്നു തോന്നുന്നത്. പാലക്കാട് താലൂക്കിലും കൊച്ചിസ്സീമ ചിറ്റൂർ താലൂക്കിലുള്ള ഈഴവസമുദായങ്ങൾ സ്വാമികളിൽ ഭക്തിയൊ അവരുടെ അനുയായികളുമായുള്ള സ്നേ

ഹവിശ്വാസങ്ങളൊ ഉണ്ടാക്കുകയോ സമുദായോന്നതിക്കു ചിന്ത
നം ചെയ്യുകയൊ ചെയ്യാത്തതായ ഒരു ന്യൂനതമാത്രമാണ് ഈഴ
വസമുദായം ഇതരസമുദായങ്ങളുടെ മുഷ്ടിലും കാലടിയിലും കിട
ക്കേണ്ടിവന്നതു.

അല്ലാതെ ധനം പ്രാപ്തി സംഘം ഗവൎമ്മെണ്ടാനുകൂല്യം സാ
മൎത്ഥ്യം ഈ വകകളില്ലാഞ്ഞിട്ടല്ല. ഇതെല്ലാം ഉണ്ടായും ഉത്സാഹ
മെന്ന ഒന്നില്ലാത്ത ഒറ്റ ദോഷത്താലാണ് ഈഴവസമുദായം
അടിമത്വത്തിൽ കിടക്കേണ്ടിവന്നത്.

സ്വാതന്ത്ര്യം സുഖം. അസ്വാതന്ത്ര്യം ദുഃഖം. സ്വാതന്ത്ര്യ
സമ്പാദനത്തിന് ഉത്സാഹം ഒന്നു മാത്രമെ വേണ്ടു.

ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ
ദൈവം പ്രധാനമിതി കാപുരുഷാ വദന്തി
ദൈവം നിഹത്യ കുരു പൌരുഷമാത്മശക്ത്യാ
യത്നേ കൃതേ യദി ന സിദ്ധ്യതി കോത്ര ദോഷഃ(ഭൎത്തൃഹരി)

ഉത്സാഹിയായിരിക്കുന്ന പുരുഷശ്രേഷ്ഠനെ സമ്പത്തുപിന്നി
യായ ലക്ഷ്മി പ്രാപിക്കുന്നു (ചേരുന്നു) ചിലർ ദൈവാനുകൂല്യമാ
ണ് പ്രധാനമെന്നു പറയുന്നു. അവർ കാപുരുഷന്മാരാകുന്നു. ദൈ
വമില്ലെന്നു കരുതിത്തന്നെ തന്നാൽ കഴിയുന്നത്ര ഉത്സാഹത്തോടു
കൂടി പ്രവൎത്തിക്കണം. യത്നം ചെയ്തിട്ടും ഫലസിദ്ധി ഉണ്ടായിട്ടി
ല്ലെങ്കിൽ അതിൽ എന്താകുന്നു ദോഷം. ഈശ്വരങ്കൽ സമൎപ്പിക്കാ
മല്ലൊ. ദൈവാനുകൂലം സഹകാരിയും അതായതു പിന്നെ വരു
ന്നതും പ്രവൃത്തി പ്രതിഹേതുവും അതായതു മുമ്പെ നടക്കേണ്ട
തും ആകുന്നു. അതുകൊണ്ടും ഉത്സാഹമാണ് പ്രധാനം എന്നു
സാരം.

ഉത്സാഹാല്ലഭതേ കാൎയ്യം ദുൎബ്ബലേനാ ബലേന വാ
ഏകടിട്ടിഭമാത്രേണ സമുദ്രോ വ്യാകുലീകൃതഃ. 2

ബലവാനായാലും ദുൎബ്ബലനായാലും ഉത്സാഹത്താൽ മാത്രമാണ് കാൎയ്യസാദ്ധ്യമുണ്ടാകുന്നത്. ഒരു കുളക്കോഴി (ടിട്ടിഭപക്ഷി) സമുദ്രത്തെ ഉൾക്ഷോഭനസാഹിച്ചു ജയം പ്രാപിച്ചുവന്നാകുന്നു. ഉത്സാഹമില്ലാതാകുന്നതു ഔദാസീന്യം അല്ലെങ്കിൽ മടി (ഭീരുതാപം) എന്നും പറയാം. ഈ ഭീരുതാപം മുതലായതുകളെ നമ്മുടെ സമുദായമദ്ധ്യത്തിൽ ചിലർ തൃണീകരിച്ച മഹാത്മാക്കളും ഇല്ലെന്നില്ല. അവരിൽ ഉൾപ്പെട്ട ഒരാളും വംശോന്നതിക്കു സശ്രദ്ധം യത്നിക്കുന്ന മാന്യനും എന്റെ ആപ്തമിത്രവുമായ ശ്രീമാൻ വി. പി. കുഞ്ഞുണ്ണി അവർകളോടു സമുദായാധഃപതനത്തെയും ജാതിഭേദത്തെയും സംബന്ധിച്ചു ഒരു പുസ്തകമെഴുതേണമെന്നും വേദശാസ്ത്രങ്ങളാൽ ജാതിഭേദമെന്ന കാപട്യത്തെ ഖണ്ഡിക്കാവുന്നതാണെന്നും മററും ഞാൻ പറഞ്ഞപ്പോൾ അങ്ങിനെ ഒരു പ്രബന്ധം എഴുതുന്നതായാൽ അതിന്നു വേണ്ടതായ എല്ലാ സഹായങ്ങളും താൻ ചെയ്യാമെന്നു വാഗ്ദാനം ചെയ്കയും എന്നെ പ്രോത്സാഹിപ്പിക്കുകയും ചെയ്തതിനാലാണ് ഞാനിങ്ങിനെ സിവിൽവ്യവഹാരരീതിയിൽ ഈ പ്രബന്ധത്തെ എഴുതിയത്. അല്ലാതെ വിദ്യാശൂന്യനായ ഞാൻ വിദ്വാനെന്ന ഗൎവ്വത്താലൊ ദുരഭിമാനത്താലൊ എഴുതിയതല്ല. എന്നാൽ ശ്രീമാൻ കുഞ്ഞുണ്ണി അവർകളുടെ പ്രേരണയാലും സാഹായ്യത്താലും സാമുദായികർ നന്ദിക്കുമെന്നു തന്നതിയും ചെയ്യുതാകുന്നു. ഇതിൽ വാചകപുഷ്ടിയും ചമല്ക്കാരവും നന്നെ കുറയുമെങ്കിലും മനസ്സിരുത്തി സാവധാനേന വായിക്കുന്നതായാൽ ഇല്ലാത്ത ജാതി

ഭേദം ഉണ്ടാക്കിതീൎത്തതു് ഒരു കുതന്ത്രമെന്നു ഏവൎക്കും അറിയാവുന്നതാണ്.

ഇതിൽ വല്ല അബദ്ധങ്ങളും ഉണ്ടെങ്കിൽ തിരുത്തി വായിച്ചു വിവരം അറിയിക്കുവാൻ വായനക്കാരോടു വിനയപൂൎവ്വം അപേക്ഷിക്കുന്നു.

എന്നു് ഗ്രന്ഥകൎത്താ.

ശുഭമസ്തു.

## കെ. കെ. ചാത്തു അവർകൾക്കു്.

നിങ്ങളുടെ കൃതി ഒന്നു കണ്ണോടിച്ചു വായിച്ചു. ജാതിയോടു് ഒരു വമ്പിച്ച പോരാട്ടംതന്നെയാണു് നിങ്ങൾ നടത്തിയിരിക്കുന്നതു്. സമത്വത്തെയും സാഹോദര്യത്തെയും വിഴുങ്ങി ബീഭത്സവേഷംപൂണ്ടു് ചുള്ളിളിച്ചുനടക്കുന്ന ജാതിരക്ഷസ്സിനെ ഉച്ചാടനംചെയ്യുന്ന ഇത്തരം കൃതികൾക്കു സ്വാഗതം ചെയ്കതന്നെ വേണം. ഈ വിസ്തൃതവ്യവഹാരം അനീതിയുടെ മുരടറുക്കുന്നതിനും ജാതിമേധാവിത്വത്തിന്റെ നട്ടെല്ലു തകർക്കുന്നതിനും പര്യാപ്തമായതാണു്. കൈതവാകൃതികളായ ശ്രുതിസ്മൃതികളെ സൂക്ഷ്മം പരിശോധിച്ചു് തള്ളുകയും കൊള്ളുകയും ചെയ്തിട്ടുണ്ടു്. അനേകനാളായു് അജ്ഞാനാന്ധകാരത്തിൽകിടന്നു ക്ലേശംവലിക്കുന്ന ഒരു വലിയ ജനതയുടെ ഹൃദയത്തിൽ വെളിച്ചം വിടർത്തുന്നതിനും, സ്വാതന്ത്ര്യത്തിനും, സമത്വത്തിനും വേണ്ടി വാദിച്ചു ജയംനേടുന്നതിനും ഇക്കൃതി ഉപകരിക്കാതിരിക്കയില്ല. മരീചമായയുടെ മർമ്മം ഇതിൽ വിശദമാക്കിയിട്ടുണ്ടു്. കണ്ണടച്ചു് ബ്രാഹ്മണപാദോദകം കഴിക്കുന്ന പച്ചപ്പാവങ്ങൾ ഇനിയെങ്കിലും കൺമിഴിച്ചു് ഈ വക കപടമാറാലമറകളെ നീക്കിക്കളയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഇത്തരം കൃതികൾ വിജയമാല്യം കൈക്കൊള്ളുന്നവയാണു്. വ്യവസായശീലനായ നിങ്ങളുടെ ഈ മഹനീയോദ്യമത്തെ ഞാൻ മനസാ അഭിനന്ദിക്കുന്നു.

15—3—1931 — എന്നു് പള്ളത്തു് രാമൻ.

പാലക്കാടു്

സാമ്യം, സാഹോദര്യം, സത്യം, ജീവകാരുണ്യം

ഇവകളെല്ലാം ജയിക്കട്ടെ.

വൈദികധർമ്മികളായ ഹിന്ദുക്കളുടെ സ്വാമിവൃദ്ധിയെ ആശിക്കുന്ന മഹാശയരേ!

താങ്കൾ എഴുതിയ, ജാതിദൈത്യാരി സിവിൽവ്യവഹാരം എന്ന പുസ്തകം അച്ചടിക്കുന്നതിനു മുമ്പേ ഞാൻ ഒരു പ്രാവശ്യം മനസ്സിരുത്തി വായിച്ചു. കേരളത്തിൽ സ്വാർത്ഥസിദ്ധിയെ മാത്രം ലക്ഷ്യപ്പെടുത്തി കാപട്യമായി ഉയർന്ന ജാതിക്കാരെന്നു പേരെടുത്തും എത്രയോ ലക്ഷം ഹൈന്ദവസഹോദരന്മാരെ അവർണ്ണരെന്നും ഹീനരെന്നും മറ്റും പേരു കല്പിച്ചും അവരെ അധോഗതിയിൽ തള്ളിവിട്ട അമാനുഷന്മാർക്ക് ഏറ്റവും ഉത്തമമായ ത്രിശൂലം ഈ പുസ്തകം തന്നെ എന്നുള്ളതിൽ യാതൊരു സന്ദേഹവുമില്ല. ആയതുകൊണ്ടു കേരളീയരുടെ ഇടയിൽ രഹസ്യമായും പരസ്യമായും നടക്കുന്ന ദുരാചാരങ്ങളെയും അന്ധവിശ്വാസങ്ങളെയും സദോഷം ചൂണ്ടിക്കാണിച്ചു സയുക്തം സപ്രമാണം അവരെ സന്മാർഗ്ഗത്തിലേക്കു നയിപ്പിക്കുന്ന ഒരു വഴിചൂണ്ടിയായ ഈ പുസ്തകത്തെ കഴിയുന്ന വേഗത്തിൽ പ്രസിദ്ധീകരണം ചെയ്യുന്നത് അത്യന്തം ഉപകാരപ്രദംതന്നെ എന്നു നിഖിലജനസുഖകാംക്ഷി

8_8_31 സ്വാമി ചിദ്ഘനാനന്ദഗിരി.

ഓം തൽ സൽ

അഹിംസാ പരമോ ധർമ്മഃ

ജാതിദൈത്യാരി എന്ന

# സീവിൽ വ്യവഹാരം

---

സർവ്വതന്ത്രസ്വതന്ത്രായ സദാത്മാദ്വൈതവേദിനേ
ശ്രീമതേ ശങ്കരാര്യായ വേദാന്തഗുരവേ നമഃ. 1

യോവതീർണ്ണ ഇഹാചാര്യരൂപേണ യതിനാം മുദേ
ശ്രീമന്നാരായണം വന്ദേ തം ഹരിം കരുണാകരം. 2

നത്വാ ശ്രീഭാരതീതീർത്ഥവിദ്യാരണ്യമുനീശ്വരൌ
കരോമി ജാതിദൈത്യാരിപ്രബന്ധം ഗുർവ്വനുഗ്രഹാൽ. 3

ജാത്യദ്ധ്യാസവിമോക്ഷായ സദ്ഭാവനലബ്ധയേ
സർവ്വസാമ്യേനാവസിദ്ധ്യൈ സർവ്വേഷാം മർത്ത്യജന്മിനാം. 4

ദുഷ്ടയജ്ഞവിഘാതായ പശുഹിംസാനിവൃത്തയേ
ബൌദ്ധരൂപം ദധൗ യോസൗ തസ്മൈ ദേവായ തേ നമഃ. 5

നിന്ദതി യജ്ഞവിധേരഹഹ ശ്രുതിജാതം
സദയഹൃദയദർശിതപശുഘാതം
കേശവ ധൃതബുദ്ധശരീര
ജയ ജഗദീശഹരേ. 6

സുരലോകം ഡിസ്ത്രിക്ട് കോടതിയിലേക്ക്

കല്യബ്ദം 5031_ൽ ആദ്യം നമ്പ്ര് 1.

സദുപാസനൻ മകൻ 1 മുമുക്ഷു, ധർമ്മകാംക്ഷി മക്കൾ 2 വിഷയി 3 അനുജൻ പാമരൻ, പരപ്രേരിതൻ മകൻ 4 പഞ്ചമൻ മൈനര് 1_ാമന്യായം മുമുക്ഷു സ്വന്തം നിലയിലും 4_ാമന്യായം പഞ്ചമനെന്ന മൈനറുടെ ഉററ ബന്ധുവിൻെറ നിലയിലുംകൂടി ബോധിപ്പിക്കുന്ന } അന്യായം

ജഡാഭിമാനി മകൻ കുഡുംബമാനേജർ 1
ക്ഷേത്രബ്രമൻ ദുരഭിമാനി മകൻ 2 അയിത്താച്ചം
ടനാൻ അന്ധാനുകുജൻ മകൾ 3 തീർത്ഥാടനാ
ഭ്രാന്തൻ 4 അനുജൻ ജാതിമദാന്ധൻ } പ്രതികൾ

ഹൈന്ദവനടപടിനിയമം 5_ാം കല്പന 1_ാം വകു പ്രകാരം ബോധിപ്പിക്കുന്ന അന്യായം.

എ. അന്യായക്കാർ ഭാരതഖണ്ഡം താലൂക്ക് ധർമ്മപുരം അംശം ദേശത്ത് പാർത്തുവരുന്നു.

ബി. പ്രതികൾ മേപ്പടി താലൂക്ക് ദുഷ്കർമ്മപുരം അംശം അധർമ്മപട്ടണത്തിലും താമസിച്ചുവരുന്നു. അന്യായംപ്രതികൾക്കുള്ള നോട്ടീസ്സ് മുതലായ കല്പനകൾ മേപ്പടി സ്ഥലങ്ങളിലേക്കയക്കേണ്ടതാണ്.

1. അന്യായംപ്രതികൾ അനാദികാലംമുമ്പ് ഒരു പിതാവിൽനിന്നുത്ഭവിച്ച പാരമ്പര്യംവഴിക്കു നാലുശാഖകളായി പലേ ഉൾപിരിവുകളായി വേറിട്ടുതാമസിച്ചുവരുന്ന ഒരു വിഭക്ത കുഡുംബികളാകുന്നു.

2. അന്യായംപ്രതികൾക്കു പൈതൃകംവഴിക്കു ഒരുപോലെ തുല്യാവകാശമായതും ഇഹപരദുഃഖനിവൃത്തിസുഖപ്രാപ്തികളേയും മോക്ഷത്തേയും പ്രാപിക്കേണ്ടതിനുള്ള ഉപായങ്ങളേയും മാർഗ്ഗങ്ങളേയും കാണിക്കുന്നതും അന്യായംപ്രതികളുടെ പിതാമഹന്മാർ അന്യായംപ്രതികൾക്കുവേണ്ടി ഏറ്റവും കൃപയോടുകൂടി സംഭരിച്ചു വെക്കപ്പെട്ടതുമായ വേദവേദാംഗങ്ങളും ഉപനിഷത്തു മുതലായ ബ്രഹ്മവിദ്യകളും അവകളുടെ വ്യാഖ്യാനഗ്രന്ഥങ്ങളും അന്യായക്കാർ മൈനർമാരായിരുന്ന കാലത്തു ജ്യേഷ്ഠപുത്രനായ 1_ാംപ്രതി കുഡുംബകാര്യങ്ങൾ നടത്തിവരുമ്പോൾ താൻ കൈവശപ്പെടുത്തി കാര്യാദികൾ നടത്തിവരികയും തന്റെ സ്വന്ത കൈവശത്തിൽ മേൽപറഞ്ഞ ഗ്രന്ഥങ്ങളെ സൂക്ഷിക്കുകയും ചെയ്തു. അങ്ങിനെ ഇരിക്കെ 1_ാമന്യായം മുമുക്ഷു മേജരായ ശേഷം

പല തവണയും നേരിട്ടും മദ്ധ്യസ്ഥന്മാർ മുഖാന്തരവും ആവശ്യപ്പെട്ടിട്ടും തന്നിട്ടില്ല. എന്നുമാത്രമല്ല, 2 മുതൽ പ്രതികൾക്കും കൊടുത്തില്ല. അതുകൂടാതെ അന്യായപ്പെട്ട സ്വത്തുക്കളിൽ അന്യായക്കാൎക്കും മററും അവകാശമില്ലെന്നും 1-ാം പ്രതിയുടെ സ്വന്ത സ്വത്താണെന്നും കളവായി വാദിക്കുന്നു.

3. അന്യായക്കാൎക്കും മററും അന്യായപ്പെട്ട സ്വത്തുക്കളിൽ അവകാശമില്ലെന്ന ദുസ്തൎക്കം പറഞ്ഞപ്പോൾ ലായർ നോട്ടീസ്സുമൂലവും ആവശ്യപ്പെട്ടു. അതിനും ന്യായരഹിതവും കുതൎക്കങ്ങളും കളവുമായ കാരണങ്ങൾ കാണിച്ച് മറുപടി അയക്കുകയും ചെയ്തു.

4. മേൽപറഞ്ഞ വേദാദിഗ്രന്ഥങ്ങൾ അന്യായപ്രതികൾക്കു മാത്രമല്ല ഭൂലോകനിവാസികളായ സൎവ്വമനുഷ്യൎക്കും ഒരുപോലെ സമാവകാശമായതും അതുകളിൽ സൎവ്വാധികാരവും സ്വാതന്ത്ര്യവും ഉള്ളതാകയാൽ എല്ലാമനുഷ്യൎക്കും ഒരുപോലെ അനുഭവിക്കുവാൻ കിട്ടേണ്ടതും കിട്ടുവാനവകാശമുള്ളതുമാകുന്നു.

5. പലകാലമായി മേൽപടി ഗ്രന്ഥങ്ങളെ 1-ാം പ്രതി മാത്രം കൈവശംവെച്ചും അതുകളുടെ ഉത്കൃഷ്ടഭാഗങ്ങളെ താനും നോക്കി അറിഞ്ഞു ഉപയോഗിച്ചു തൽഫലങ്ങളെ അനുഭവിക്കാതെയും 2 മുതൽ പ്രതികൾക്കും അന്യായക്കാൎക്കും കൊടുക്കാതെയും കാലവിളംബം വരുത്തിയതിനാൽ അന്യായക്കാൎക്കു നഷ്ടവും സംഭവിച്ചിട്ടുണ്ട്. അന്യായക്കാരാവശ്യപ്പെട്ടപ്പോളെല്ലാം അന്യായക്കാരെ ഹീനജാതികളെന്നും അവകാശമില്ലാത്ത സ്വത്തുക്കളെ ആവശ്യപ്പെടുന്നതു ദ്രോഹമാണെന്നും മററും പറഞ്ഞു ദുഷ്ടവിചാരത്തോടുകൂടി ന്യായരഹിതവും കളവുമായ ജാതിച്ചുററുള്ള ദുഷ്പ്രയോഗം കൈബലത്താലും ധനബലത്താലും ഉണ്ടാക്കിത്തീൎത്തു ദ്രോഹിച്ചതായ ദ്രോഹവും പ്രതികളാൽ അന്യായക്കാർ അനുഭവിക്കപ്പെട്ടിട്ടുണ്ട്.

6. മേൽപറഞ്ഞ സ്വത്തുക്കളിന്മേൽ പൈതൃകം വഴിക്കു

1_ാംപ്രതിയെപ്പോലെ അന്യായക്കാർക്കും 2 മുതൽ പ്രതികൾക്കും ഒരുപോലെ അധികാരാവകാശങ്ങളുള്ളതും അവകാശബലത്തിന്മേൽ വാങ്ങിക്കിട്ടേണ്ടതും അതിന്നപേക്ഷയുള്ളതുമാകുന്നു.

7. 1_ാംപ്രതി മുതൽകൈവശക്കാരനും 2 മുതൽ പ്രതികൾ 1_ാംപ്രതിയുടെ ഭൃത്യവേല നടത്തുന്നവരും അതിന്നു വല്ലതും സ്വല്പപ്രതിഫലം 1_ാംപ്രതിയാൽ കിട്ടുന്നത് വലുതെന്നു കരുതിയും 2 മുതൽ പ്രതികൾക്കു വിചാരശക്തിയില്ലാത്തതുകൊണ്ടു 1_ാംപ്രതിയുടെ കളവായ ദുരുപദേശത്തെ സത്യമെന്നു ഭ്രമിച്ചതുകൊണ്ടും അന്യായസ്വത്തുക്കളിൽ രണ്ടുമുതൽ പ്രതികളായ തങ്ങൾക്കുതന്നെ അവകാശമില്ലാതിരിക്കെ ജാതിഹീനരായ അന്യായക്കാർക്ക് ഒരിക്കലും അവകാശമില്ലെന്നു 2 മുതൽ പ്രതികൾ വഴിക്കുന്നതുകൊണ്ടും ഈ അന്യായത്തിൽ അന്യായക്കാരായി ചേരുവാൻ അനുവദിക്കാത്തതുകൊണ്ടും ഈ അന്യായത്തിന്നു 2 മുതൽ പ്രതികൾക്കും ബാധകമാകേണ്ടതുകൊണ്ട് 2 മുതൽ പ്രതികളെ കക്ഷിചേർത്തതാകുന്നു.

8. 1_ാമന്യായക്കാരൻ മേജരായത് കല്യബ്ദം 5030 മച്ച്മാസം 5_ാനു-യും 2_ം 3_ം അന്യായക്കാർ 5031_ാമത് കൊല്ലം മദ്ധ്യത്തിലും ആകുന്നു.

9. ഈ വ്യവഹാരകാരണം 1_ാമന്യായക്കാരൻ മേജരായ 5030 മാഘം 5_ാംനു- മുതല്ക്കും അതിന്നശേഷവും ഈ കോടതി അധികാര അതിർക്കകമായ ഭാരതഖണ്ഡത്തിൽവെച്ചും ഉത്ഭവിച്ചു.

10. ഈ വ്യവഹാരനിവൃത്തിയുടെ സംഖ്യ താഴെ ചേർത്ത പ്രകാരമാകുന്നു.

അപേക്ഷ—ഏ. അന്യായക്കാർക്കും പ്രതികൾക്കും ഒരുപോലെ അധികാരാവകാശബലത്തിന്മേലുള്ളതും 1_ാംപ്രതിയുടെ കള്ളം ഒളിവിൽ വെച്ചിട്ടുള്ളതുമായ ഗ്രന്ഥങ്ങളെ 1_ാംപ്രതികയ്യിൽനിന്നു അവകാശബലത്തിന്മേൽ വാങ്ങി കിട്ടുവാനും,

ബി. കാലതാമസം വരുത്തിയതിനാലുള്ള നഷ്ടം കിട്ടുവാനും,

സി. 1-ാം പ്രതി ഹൈന്ദവനിയമത്തിനും നടവടികൾക്കും വിരുദ്ധമായി ഹിംസാദിനീചകർമ്മങ്ങളും മന്ത്രവാദം മുതലായ കളവും അനീതികളും ഉണ്ടാക്കിത്തീർത്ത് അന്യായക്കാരെയും മററും ദ്രോഹിച്ചതായ ദ്രോഹകുററത്തിനും പ്രാണിഹിംസ മുതലായ കുററത്തിനും നിയമപ്രകാരം ശിക്ഷ കൊടുപ്പാനും,

ഡി. ഈ വ്യവഹാരത്തിലെ സകല കോർട്ടു ചിലവും പലിശസഹിതം വാങ്ങി കിട്ടുവാനും,

ഇ. ഈ വ്യവഹാരമദ്ധ്യേ അന്യായക്കാർ അപേക്ഷിക്കുന്നതും കോടതി അനുവദിക്കാവുന്നതും യുക്തമെന്നു തോന്നുന്നതുമായ മററു നിവൃത്തികളെ കൂടി കല്പിച്ചും ഒരു വിധിയുണ്ടാവാനപേക്ഷിക്കുന്നു.

## വ്യവഹാരസല.

| | | |
|---|---|---|
| മേൽപറഞ്ഞ ഗ്രന്ഥങ്ങളുടെ മതിപ്പുവില | ക. | 10000-0-0 |
| ശാങ്കരഭാഷ്യം വിവരണം വാർത്തികം മുതലായ വ്യാഖ്യാനങ്ങളുടെ | ക. | 15000-0-0 |
| | വക 2-ൽ | 25000-0-0 |
| 25000-ക്കിൽ കോർട്ടുഫീ 3-ൽ 1-ക്ക് | ക. | 8333-5-4 |
| കാലതാമസത്തിന്നു കിട്ടേണ്ടും നഷ്ടം അന്യായക്കാർ ഉദ്ദേശിക്കുന്ന | ക. | 2000-0-0 |
| | ആകെ. | 10333-5-4 |

[illegible] 5031 [illegible] 10-ാംനു-ക്ക് 1104 തുലാം 1-ാംനു.

1-ാമന്യായം മുമുക്ഷു സ്വന്തം നിലയിലും 4-ാമന്യായം മയിനറുടെ രക്ഷിതാവിന്റെ നിലയിലും (ഒപ്പ്)

2-ാമന്യായം വിശ്വമി (ഒപ്പ്)

3-ാമന്യായം ചാമരൻ (ഒപ്പ്)

അന്യായവക്കീൽ സാധുനിധ്യാലയൻസ് അവർകൾ രേഖാ സഹിതം ബോധിപ്പിച്ചു.

എന്ന 5031 ആശ്വിനമാസം 10_ാംനു-

രേഖാലിസ്റ്റ്.

ഇന്ദ്രപുരം തപാലാപ്പീസ്സ് 5030_ൽ 119_ാംനമ്പ്ര് രശീതി 1

കുബേരപുരം തപാലാപ്പീസ്സ് 5030_ൽ 417_ാംനമ്പ്ര് രജിസ്ത്ര് മടവടി കത്ത് 1

പ്രതികൾക്കയച്ച ലായർനോട്ടീസ്സിൻെറ പകപ്പ്. 1

എല്ലാ കക്ഷികൾക്കും നോട്ടീസ്സയച്ചു.

പ്രഥമ 5031_കന്നിമാസം 12_ാംനു-ക്കു 1104 വൃശ്ചികം 3_ാംനു-

ടി നു-ക്കു 1_മുതൽ 4 പ്രതികളും വെവ്വേറെ പത്രിക കൊടുത്തു തെളിവും പത്രികയും പകൎത്തുവാങ്ങി. 1_ാംപ്രതിയുടെ പത്രിക.

സുരലോകം ഡിസ്ത്രിക്ട് കോടതി

കല്യബ്ദം 5031_ൽ ൩ാം നമ്പ്ര് 1.

മുമുക്ഷു മുതൽ 4_ാൾ അന്യായം.

ക്ഷേത്രഭ്രമൻ മുതൽ 4_ാൾ പ്രതികൾ

മേൽനമ്പ്രിൽ 1_ാം പ്രതി ക്ഷേത്രഭ്രമൻ ഹൈന്തവനിയമം 1_ാം വകുപ്പുപ്രകാരം ബോധിപ്പിക്കുന്ന കാൎയ്യവിവരപത്രിക.

1. ഈ പ്രതി അന്യായത്തെ തിരെ നിഷേധിക്കുന്നു.

2. അന്യായം 1_ാം വകുപ്പിൽ അന്യായപ്രതികൾ കരേപിതാവിൽ നിന്നുതുടങ്ങി പലപിരിവുകളായി താമസിക്കുന്ന കരേ കുഡുംബികളാണെന്നു കാണിച്ചതു നേരല്ല.

3. ലോകസ്രഷ്ടാവായ ബ്രഹ്മാവിൻെറ മുഖജാതനും ശ്രേഷ്ഠജാതിയുമാകുന്നു ഈ പ്രതി. ബ്രഹ്മാവിൻെറ പാദങ്ങളിൽനിന്നു ജനിച്ച ശൂദ്രജാതിയിലും താണജാതികളാകുന്ന അന്യായ

ക്കാർ. അതുകൊണ്ടു ഒരു കുഡുംബികളെന്നു കാണിച്ചത് ശുദ്ധമേ കളവാണ്.

4. അന്യായപ്പെട്ട വേദാദിഗ്രന്ഥങ്ങളും മററും ബ്രഹ്മമുഖജാതനും ജാതിയിൽ ആഢ്യനുമായ ഈ പ്രതിയുടെ ഇല്ലം വക സ്വന്തസ്വത്താകുന്നു. അതുകൊണ്ടു ഈ പ്രതിക്കും തന്റെ വംശ്യന്മാരായവർക്കും മാത്രമേ വേദംചൊല്ലിക്കുവാനും പഠിപ്പിക്കുവാനും അധികാരാവകാശങ്ങളുള്ളൂ. എന്നാൽ ബ്രഹ്മാവിന്റെ ബാഹൂരുജാതന്മാരായ ക്ഷത്രിയവൈശ്യർ ധനംകൊടുത്തോ മററൊ ഈ പ്രതിയെ സന്തോഷിപ്പിച്ചാൽ മാത്രം അവർക്ക് ഉപദേശിക്കുന്നതും അങ്ങിനെ ഉപദേശംമൂലം അറിഞ്ഞതിനെ ക്ഷത്രിയവൈശ്യന്മാർ മററു യാതൊരാൾക്കും ഉപദേശിക്കുവാൻ പാടില്ലെന്നും മററും മനുസ്മൃതിമുതലായ ധർമ്മശാസ്ത്രങ്ങളാൽ നിബന്ധിക്കപ്പെട്ടിട്ടും ഉണ്ട്. പാദജനും ശൂദ്രനുമായ അന്യായക്കാർക്കൊ 2 മുതൽ പ്രതികൾക്കൊ യാതൊരുവിധത്തിലും വേദാഭ്യാസത്തിന്നധികാരമെ ഇല്ല. എന്നുമാത്രമല്ല മററു മൂന്നുജാതികൾ ആരെങ്കിലും വേദപാരായണം ചെയ്യുന്നതിനെ കേൾക്കപോലും ചെയ്തുകൂടാ. അക്ഷരാഭ്യാസവും കൂടി ശൂദ്രന്നു ചെയ്തുകൂടെന്നു മനു വിധിച്ചിരിക്കയാൽ അതുകൂടി ചെയ്തുകൂടാത്തതാണ്.

5. ബ്രാഹ്മണനാകുന്ന ഈ പ്രതി പറയുംപ്രകാരം. 1 മുതൽ 3 കൂടി അന്യായക്കാർ കേട്ട ഊഴിയംചെയ്ത് ഉപജീവനം കഴിക്കുന്നതല്ലാതെ യാതൊരു വിദ്യാഭ്യാസവും ചെയ്തുകൂടെന്നു ധർമ്മശാസ്ത്രവിധിയിരിക്കെ, നമ്മുടെ ദൃഷ്ടിപഥത്തിൽപെട്ട സ്ഥലത്ത് നില്ക്കപോലും പാടില്ലാത്ത 4-ാം അന്യായം പഞ്ചമനെക്കൂടി അന്യായക്കാരനായിചേർത്ത് വേദാദി ഗ്രന്ഥങ്ങൾ തങ്ങൾക്കും സമാവകാശമാണെന്നും ജാതിയിൽ ശ്രേഷ്ഠനായ ഈ പ്രതിയും അന്യായക്കാരും ഒരു കുഡുംബികളെന്നും ഈ പ്രതിയുടെ സ്വന്തസ്വത്തായ വേദാദികളിൽ അന്യായക്കാർക്കും അവകാശമുണ്ടെന്നുംകാണിച്ചതു ശുദ്ധമേകളവും ദൈവവിരോധവും അനീതിയും കാലവൈഭവവും എന്നുമാത്രമെ പറയേണ്ടതുള്ളൂ.

6. അന്യായം 4-ാം വകുപ്പിൽ 2 മുതൽ പ്രതികൾക്കും അന്യായസ്വത്തുക്കളിൽ അവകാശമുണ്ടെന്നും അന്യായക്കാരുടെ ആവശ്യത്തിന്നുപയോഗിപ്പാൻ കിട്ടാതെ കാലതാമസം വരുത്തിയതിനാൽ നഷ്ടമുണ്ടെന്നുംകാണിച്ചതും ഇല്ലാത്ത അവകാശത്തെ ഉണ്ടെന്ന സ്ഥാപിപ്പാൻ ഒരു ദുർയുക്തി ഉണ്ടാക്കിതീർത്തതാണ്. അല്ലാതെ വാസ്തവമല്ല. 2 മുതൽ പ്രതികൾക്കുംവേദാധികാരവും തദവകാശവും ഇല്ല. യാതൊരു നഷ്ടത്തിന്നും ഹേതുവില്ല.

7. അന്യായക്കാരെ ജാതിഹീനരെന്നും ഈ പ്രതിമാത്രം പറയുന്നതല്ല. പുരാതനമേ ദൈവകല്പിതമായ ബ്രാഹ്മണാദി ജാതിഭേദവും യഥാർത്ഥമായുള്ളതാണ്. അതേപ്രകാരം വേദാദി പാരായണങ്ങളും ശൂദ്രന്ന ചെയ്തുകൂടെന്ന് ബ്രഹ്മകല്പിതമായിട്ടുള്ളതല്ലാതെ ഈ പ്രതിയാലൊ വംശ്യന്മാരാലോ ഉണ്ടാക്കിതീർത്തതല്ല. ഈ പ്രതി യാതൊരു ദ്രോഹവും അന്യായക്കാർക്കുണ്ടാക്കിതീർത്തിട്ടില്ല. അതിനാൽ ദ്രോഹക്കുറവും ഇല്ലാത്തതാണ്.

8. ഈ കേസ്സിൽ മിസ്ജോയിണ്ടർ തടസ്ഥമുണ്ട്.

അതുകൊണ്ടു ഈ പ്രതിയുടെ വാദത്തെ സ്ഥാപിച്ച് അന്യായം നീക്കി ചിലവു പലിശസഹിതം തരുവാൻ വിധിയുണ്ടാവാനപേക്ഷിക്കുന്നു.

[illegible] 5031 കാർത്തികം 12-ാംനു-അന്യായവക്കീൽ കമ്മാത്രൻ

2-ാം പ്രതിപത്രിക.

(1) അന്യായം നേരല്ല.

(2) അന്യായക്കാർ പ്രതികളിൽനിന്ന് എത്രയോ താണ ജാതികളും പ്രതികളുടെ അടുക്കൽ വരുവാനോ സമം ഇരിക്കുവാനോ പാടില്ലാത്ത അശുദ്ധജാതികളുമാണ്.

(3) ഈ പ്രതിക്കു ജാതിശ്രേഷ്ഠനായ 1-ാം പ്രതിയുടെ അടുക്കലും ക്ഷേത്രങ്ങളുടെ മതിലകത്തും പോകുന്നതിന്ന വിരോധമില്ല. ഈ പ്രതിയെ തൊട്ടാൽ കുളിക്കണമെന്നേ ഉള്ളൂ. അങ്ങിനെയായിട്ടുകൂടി അന്യായക്കാരാവശ്യപ്പെടുന്ന വേദാദിഗ്രന്ഥങ്ങളെ

തൊട്ടുകയോ പഠിക്കണമെന്നാവശ്യപ്പെടുകയോ ഈ പ്രതിചെയ്യുന്നില്ല.

(4) അതുകൊണ്ട് ഹീനജാതികളായ അന്യായക്കാൎക്ക വേദാദികളിലവകാശമുണ്ടെന്നും അന്യായംപ്രതികൾ മേല്ജാതികളാണെന്നും കാണിച്ചുകൊണ്ടുവന്ന ഈ അന്യായം ദൈവവിരോധവും അക്രമവും നിയമവിരോധവുമാകുന്നു.

(5) അന്യായത്തിൽ ഈ പ്രതിയും മററും അവകാശികളാണെന്നു കാണിച്ചതു നേരല്ല. ഈ പ്രതിക്കും മററും അന്യായപ്പെട്ട വേദാദികളിൽ യാതൊരവകാശവുമില്ല. ഈ പ്രതിയെക്കൂടി അന്യായമാതിചേൎക്കുവാൻ 1-ാമന്യായക്കാരൻ ആവശ്യപ്പെട്ടു. അധൎമ്മകാൎയ്യത്തിനു ഞാൻ ചേരുന്നതല്ലെന്നു പറഞ്ഞതിനാൽ എന്നെ കക്ഷി ചേൎത്തതാണ്.

അതുകൊണ്ട് എൻെറ വാദത്തെ സ്വീകരിച്ച് അന്യായം നീക്കി ചിലവു പലിശസഹിതം തരുവാൻ വിധിയാവേണമെന്നപേക്ഷിക്കുന്നു.

വക്കീൽ മുരളീശങ്കരൻ ബോധിപ്പിച്ചു.

3-ാംപ്രതിപത്രിക.

(1) അന്യായം നേരല്ല.

(2) ഈ പ്രതി വളരെക്കാലമായി കാശി രാമേശ്വരം കാവേരി ഗോകൎണ്ണം കന്യാകുമാരി മുതലായ ദിവ്യതീൎത്ഥങ്ങളിൽ സ്നാനംചെയ്തും പുണ്യക്ഷേത്രദൎശനം ചെയ്തും പുണ്യം നേടിക്കൊണ്ടിരിക്കുന്നൊളും ഇനി മേലും അതേമാതിരി ചെയ്യേണമെന്നും വിചാരിക്കുന്നതല്ലാതെ അൎഹതയില്ലാത്ത വേദാദികളെ പഠിക്കുവാനോ കേൾക്കുവാനോ ആവശ്യപ്പെടുന്നില്ല.

(3) ശൂദ്രന്നു വേദംപഠിക്കുവാനോ പഠിക്കുന്നതിനെ കേൾക്കുവാനോ അൎഹതയില്ലാത്തതാണ്. അങ്ങിനെ ചെയ്യുന്നാൽ മഹാപാപം നേരിടുമെന്ന് 1-ാംപ്രതി പലപ്പോഴും എന്നോട് ഉപദേശിക്കാറുണ്ട്. ഈ പ്രതി ആ ഉപദേശത്തെ പൂൎണ്ണമായി വിശ്വസിച്ചാണ് ഇരിക്കുന്നത്.

(4) ഈ പ്രതിക്ക് വേദാദികളിൽ യാതൊരവകാശവും ഇല്ല. അതുകൊണ്ട് അന്യായം നീക്കി ചിലവു പലിശസഹിതം തരുവാൻ വിധി ഉണ്ടാവാനപേക്ഷിക്കുന്നു.

വക്കീൽ പിണ്ണയാറ്റെ ജോസി ഹാജരാക്കി.

4_ംപ്രതിപത്രിക.

1. അന്യായം നേരല്ല. 1_ംപ്രതി ജാതിശ്രേഷ്ഠനും 2 മുതൽ പ്രതികൾ 1_ംപ്രതിയിൽനിന്നു താണജാതികളും അവരിലും എത്രയോ താണജാതികളാണ്. 1 മുതൽ 6 കൂടി അന്യായക്കാർ തീണ്ടലുള്ളവരുമാണ്. 4_ാമന്യായക്കാരൻ 1_ം 2_ം 3_ം അന്യായക്കാരേക്കാൾ താണജാതിയും അധികതീണ്ടലുള്ളവനുമാകുന്നു. അങ്ങിനെയുള്ള അന്യായക്കാരും ജാതിശ്രേഷ്ഠനായ 1_ംപ്രതിയും മററും ഒരു കുഡുംബികളാണെന്നും മററും പ്രസ്താവിച്ചുകൊണ്ടു അധോഗതിക്കു ഹേതുവായ ഈ അന്യായം ധർമ്മത്തിനും നടപ്പിനും വിരോധമായിട്ടുള്ളതാണ്. ഈ പ്രതി ക്ഷേത്രേശൻ അവർകളുടെ പാദസേവമാത്രം ഇച്ഛിച്ച് ഭജിക്കുന്നവനാണ്. ഈ പ്രതിക്കു വേദാദികൾക്കു യാതൊരവകാശവും ഇല്ല.

അതുകൊണ്ട് അന്യായം നീക്കി ചിലവു പലിശസഹിതം തരുവാൻ വിധിയുണ്ടാവേണ്ടതിന്നപേക്ഷിക്കുന്നു.

വക്കീൽ ദീപകാരകൻ ബോധിപ്പിച്ചു.

തെളിവുതാലാസ്സ്.

1. അന്യായംപ്രതികൾ ഒരു വംശക്കാരാണോ?
2. 1_ംപ്രതി ബ്രഹ്മമുഖജാതനാണോ?
3. ബ്രഹ്മമുഖജാതനായതിനാൽ ശ്രേഷ്ഠതയുണ്ടോ?
4. ജാതി എന്നുണ്ടോ? ഉണ്ടെങ്കിൽ ദൈവകല്പിതമോ?
5. ദൈവകല്പിതമല്ലെങ്കിൽ എങ്ങിനെ ജാതി എന്ന വ്യവഹാരം ഉത്ഭവിച്ചു?
6. ശൂദ്രകർമ്മം ബ്രാഹ്മണാദി മൂന്നുവർണ്ണങ്ങളെ ശുശ്രൂഷിക്കയാണോ?
7. ശൂദ്രന്ന് അക്ഷരാഭ്യാസം ചെയ്തുകൂടയോ?

8. വേദാദികൾ എല്ലാമനുഷ്യൎക്കും സമാധികാരമാണോ?

9. കാലത്തിന്നു ദോഷമുണ്ടോ?

10. അന്യായക്കാർ താണജാതികളാണോ?

11. വിഗ്രഹാരാധനം തീൎത്ഥാടനം ഇതുകൾ പുണ്യകൎമ്മവും പുണ്യവുമാണോ?

12. മിസ്സ് ജോയിണ്ടരുണ്ടോ?

13. അന്യായക്കാൎക്കു നഷ്ടം നേരിട്ടിട്ടുണ്ടോ?

14. ദ്രോഹം കുറ്റം ശരിയാണോ?

മേൽപറഞ്ഞ എല്ലാ സംഗതികളും രേഖാമൂലവും സാക്ഷികൾമൂലവും തെളിയിക്കണം. എന്ന് 5031 കാൎത്തികം 13-ാംനു-

ഡിസ്ത്രിക്ട് ജഡ്ജി സഹസ്രാക്ഷൻ (ഒപ്പ്)

തിരുവിചാരണ 5031 മാൎഗ്ഗശീൎഷം 10-ാംനു-ക്ക് 1104 ധനു 1-ാംനു-.

അന്യായഭാഗം സാക്ഷിപട്ടിക.

1. ശ്രീകൃഷ്ണൻ
2. വേദവ്യാസൻ. } രണ്ടുപേരും 1-ാം ക്ലാസ്സ് ബത്താകെട്ടി.

1-ാംപ്രതി സാക്ഷിപട്ടിക.

1. നമസ്കാരപ്രിയൻ.
2. ഭേരീകശരൻ. } രണ്ടാംതരം ബത്താ കെട്ടി.

രണ്ടുമുതൽ പ്രതികൾ സാക്ഷി വേണ്ടെന്നുവെച്ചു.

മാൎഗ്ഗശീൎഷം 10-ാംനു- സ്വൎഗ്ഗലോകം ഡിസ്ത്രിക്ട് കോൎട്ടിൽ.

ഡിസ്ത്രിക്ട് കോൎട്ട് ജഡ്ജി സഹസ്രാക്ഷൻ അവൎകൾ ഹാജർ.

അന്യായവക്കീൽ സാധുനിന്ദാലോലനവൎകൾ.

1-ാംപ്രതിവക്കീൽ കൎമ്മമാത്രൻ അവൎകൾ.

2-ാംപ്രതിവക്കീൽ ഗുരളീശങ്കരൻ അവൎകൾ.

3-ാംപ്രതിവക്കീൽ പിണ്ണാദനഭോജി അവൎകൾ.

4-ാംപ്രതിവക്കീൽ ദീപകാരകൻ അവൎകൾ.

ഇവരും മററ അനേകവക്കീൽമാരും അന്യായംപ്രതികളും

മാറ് അന്യകക്ഷികളും ഹാജരുണ്ടായിരുന്നു. മേൽനമ്പ്ര് വിചാരണ കൊടുത്ത് അന്യായം പ്രതികളെ വിളിച്ചുനിൎത്തിയശേഷം.

അന്യായവക്കീൽ മിസ്റ്റർ സാധുനിശ്ചലദാസ് എണീട്ട് കേസ്സിൻെറ സാരത്തെ കോടതിയെ ധരിപ്പിപ്പാൻ പറഞ്ഞുതുടങ്ങി.

ഞങ്ങടെ കേസ്സ് അന്യായംപ്രതികൾ ഒരു പിതാവിൽനിന്നു ജനിച്ചവരും ഇപ്പോൾ പല പിരിവുകളായി പല സ്ഥലങ്ങളിലും പാൎത്തുവരുന്ന ഒരു കുഡുംബികളും ആകുന്നു.

അന്യായംപ്രതികളുടെ പിതാമഹനാൽ തൻെറ പുത്രപൌത്രാദിപാരംപൎയ്യസന്താനങ്ങൾക്ക് പ്രളയപൎയ്യന്തം ദുഃഖനിവൃത്തിസുഖപ്രാപ്തികളെ ഉണ്ടാക്കുവാനുള്ള ഉപായങ്ങളെയും വഴികളെയും കാണിക്കുന്നതും ഇഹലോകനിവാസികളായ സൎവ്വമനുഷ്യൎക്കും യാതൊരു ഭേദമെന്നിയെ അറിഞ്ഞുനിവൃത്തിഇഷ്ടസാദ്ധ്യങ്ങളെ ചെയ്തുകൊള്ളുവാനും വേണ്ടി ഉണ്ടാക്കിവെയ്ക്കപ്പെട്ടതും പൈതൃകം വഴിക്കു ഇവ്വ്യാവകാശബലത്തിന്മേലുള്ളതുമായ വേദവേദാംഗവേദാന്താദിഗ്രന്ഥങ്ങളെയും അവകളുടെ ശാങ്കരഭാഷ്യം മുതലായ വ്യാഖ്യാനഗ്രന്ഥങ്ങളെയും മററും അന്യായക്കാർ മേജരാവുന്നതിന്നു മുമ്പു 1_ാം പ്രതി കുഡുംബകാൎയ്യങ്ങൾ നടത്തിവരുമ്പോൾ കയ്യേല്പെടുത്തി അന്യായക്കാൎക്കും മററും ആവശ്യങ്ങൾക്കു കൊടുക്കാതെയും കാണിക്കാതെയും തൻെറ സ്വന്തസ്വത്താണെന്നും താൻ ജാതിശ്രേഷ്ഠനാണെന്നും ദുരഭിമാനംനടിച്ചും അന്യായക്കാരെയും മററും ഹീനരെന്നു നിന്ദിച്ചും അന്യായക്കാൎക്കു അവകാശബലത്തിലിരിക്കുന്ന വേദാദിഗ്രന്ഥങ്ങളെ തൊടുകപോലും പാടില്ലെന്നും മററും ആക്ഷേപിച്ചും 1_ാം പ്രതി ഒളിവിൽ വെച്ചിട്ടുള്ളതായ മേൽപറഞ്ഞ ഗ്രന്ഥങ്ങളെയും വ്യാഖ്യാനഗ്രന്ഥങ്ങളെയും അന്യായക്കാരുടെ അവകാശബലത്തിന്മേൽ 1_ാം പ്രതിവക്കൽനിന്നു വാങ്ങികിട്ടുവാനും,

1_ാം പ്രതി ഇപ്രകാരം അനവധികാലം മറച്ചുവെച്ചതിനാൽ അന്യായക്കാരുടെ കുഡുംബങ്ങളിലേക്കു നേരിട്ടതായ നഷ്ടം വാങ്ങിക്കിട്ടുവാനും അവകാശപ്പെട്ട സ്വത്തുക്കളെ അവകാശമില്ലെ

ന്നാക്കിത്തീപ്പാൻ വേണ്ടി ദുഷ്ടവിചാരത്തോടുകൂടി കുതന്ത്രത്താൽ ഹീനജാതികളെന്നും മററും ദുഷ്യാരോപംചെയ്തു ദ്രോഹിച്ച കററത്തിന്നും യാഗമെന്ന കപടതന്ത്രത്താൽ പ്രാണിഹിംസ ചെയ്തു മാംസം മദ്യം ഭുജിച്ച് ജനങ്ങളെ അധഃപതിപ്പിച്ചതായ കററത്തിന്നും നിയമാനുസാരം ശിക്ഷ കൊടുപ്പാനുമാകുന്നു എന്നും പറഞ്ഞ് അന്യായവക്കീലിരുന്നു.

1-ാം പ്രതിവക്കീൽ കമ്മാത്രനവർകൾ എണീട്ട് പ്രതിവാദത്തെ പറവാൻ ഭാവിച്ച ഉടൻ ജഡ്ജി നിങ്ങൾക്ക ഈ പറഞ്ഞതിന്റെ വിപരീതമല്ലെ പറവാനുള്ളതെന്നു ചോദിച്ചു. വക്കീൽ അതെ എന്നു ബോധിപ്പിച്ചു. ജഡ്ജി അതു പറയേണ്ടമെന്നില്ല.

വക്കീൽ കമ്മാത്രൻ ഞങ്ങൾക്ക വേറെ ഒന്നുകൂടി ബോധിപ്പിക്കേണ്ടതുണ്ട്.

ജഡ്ജി—അതെന്താകുന്നു.

കമ്മാത്രൻ—ജാതിശ്രേഷ്ഠനായ 1-ാം പ്രതിയെയും ഹീനജാതികളായ അന്യായക്കാരെയും ഒരു കുഡുംബികളെന്നും സഹോദരരെന്നും അന്യായത്തിൽ ചേർത്തിട്ടുള്ളതിനാൽ ഞങ്ങൾക്ക മാനനഷ്ടം—എന്നു പറയുമ്പോഴേക്കും

ജഡ്ജി—അതെല്ലാം തെളിവിൽനോക്കാം. ഇരിക്ക എന്നു കല്പിച്ചു.

കമ്മാത്രൻ ഇരുന്നു.

1-ാംമന്യായം മുരുകുവിനെ കൂട്ടിൽകയററി സത്യംചെയ്യിച്ചു—അന്യായവക്കീൽ ചോദ്യം—

സാ—നിങ്ങളുടെ പേരെന്തു

മു—മുരുകു

സാ—നിങ്ങളുടെ അപ്പന്റെ പേരെന്തു?

മു—സദാപാസനൻ

സാ—നിങ്ങൾ ഈ കേസ്സിൽ ആരാണ്.

മു—അന്യായക്കാരനാണ്.

സാ—നിങ്ങളുടെ അന്യായം എന്താകുന്നു.

മു—വേദോപനിഷദാദി ഗ്രന്ഥങ്ങളും വ്യാഖ്യാനഗ്രന്ഥങ്ങളും
വാങ്ങി കിട്ടുവാനും താമസിപ്പിച്ചതിന്നു നഷ്ടം കിട്ടുവാനും
ദ്രോഹത്തിന്നു ശിക്ഷകൊടുപ്പാനും

സാ—നിങ്ങളും പ്രതികളും ഒരു കുഡുംബികളാണൊ

മു—അതെ

സാ—അന്യായപ്പെട്ട സ്വത്തുക്കൾ ആരുടേതാണ്.

മു—അന്യായംപ്രതികളുടേയും ഭൂലോകവാസിസർവ്വമനുഷ്യരുടേയും.

സാ—അതുകൾ 1-ാം പ്രതിയുടെ പ്രത്യേക കൈവശമായതെങ്ങിനെ?

മു—അന്യായക്കാരും 2 മുതൽ പ്രതികളും മേജർമാരാവുന്നതിന്നു
മുമ്പ് ജ്യേഷ്ഠനായ 1-ാം പ്രതി കുഡുംബകാൎയ്യങ്ങൾ നടത്തിവ
ന്നിരുന്നപ്പോൾ കൈവശമാക്കിയതാണ്.

സാ—അതുകളെ നിങ്ങളാവശ്യപ്പെട്ടുവൊ.

മു—ആവശ്യപ്പെട്ടു. തന്നിട്ടില്ല.

സാ—നോട്ടീസ്സുമൂലം ആവശ്യപ്പെട്ടുവൊ

മു—ഉവ്വ്. ലായർ നോട്ടീസ്സായിട്ടാണ്.

സാ—(കത്തിന്റെ പകൎപ്പ് മുമുക്ഷുവിന്റെ കയ്യിൽ കൊടു
ത്ത്) ഇതുതന്നെയൊ കത്തിന്റെ നേർ പകൎപ്പ്.

മു—വാങ്ങി വായിക്കുന്നു രാജമാന്യരാജശ്രീ ബ്രഹ്മശ്രീ ദുഷ്ടൻ
പുരംശരീരദേശത്ത് അവസ്ഥാപട്ടണത്തിലിരിക്കും ജഡാഭിമാനിമ
കൻ ക്ഷേത്രജ്ഞൻ അവർകൾക്ക്.

സ്ഥൂലലോകം ഡിസ്ത്രിക്ട് കോർട്ട് വക്കീൽ സാധുനിശ്ചലദാ
സ് എഴുതി അറിയിക്കുന്ന നോട്ടീസ്—ഭൂലോകനിവാസികളാ
യ സർവ്വമനുഷ്യർക്കും സമാവകാശമായ വേദോപനിഷദ്ഗ്രന്ഥ
ങ്ങളേയും മററും താങ്കൾ പൊതുകുഡുംബകാൎയ്യം നടത്തിവന്നിരു
ന്ന കാലത്ത് നിങ്ങടെ കൈവശം വെച്ചിരുന്നതുകളെ നിങ്ങളു
ടെ സഹോദരരായ മുമുക്ഷുമുതലായവർ പലേതവണയും ആവ
ശ്യപ്പെട്ടിട്ടും കൊടുത്തിട്ടില്ലാത്തതിനാൽ നിങ്ങടേയും മററും പേ
രിൽ വ്യവഹാരം കൊടുപ്പാനായി മുമുക്ഷുമുതലായവർ എന്നെ
ഏല്പിച്ചിരിക്കയാൽ ഈ കത്തിന്നു കാരണമായതും കത്തുകിട്ടിയ
ഒരാഴ്ചക്കുള്ളിൽ മേൽപറഞ്ഞ ഗ്രന്ഥങ്ങളെ മുമുക്ഷുമുതലായവൎക്ക

കൊടുത്തു് ബോദ്ധ്യപ്പെടുത്താത്തപക്ഷം അതിന്നുള്ള നിവൃത്തി ദോഷങ്ങളും നഷ്ടത്തിന്നുകൂടി ഉത്തരവാദിയാവുമെന്നും അറിയിച്ചിരിക്കുന്നു.

എന്നാൽ നിങ്ങടെ ഭൃത്യന്മാരായ അയിത്തോച്ചാടനൻ തീണ്ടാടനപ്രിയൻ ജാതിമദാന്ധൻ ഇവരും മേപ്പടി ഗ്രന്ഥങ്ങളുടെ അവകാശികളാകയാൽ അവർ നിങ്ങടെ ദുർബ്ബോധനയാലൊ മറ്റൊ നിങ്ങളോടാവശ്യപ്പെടുന്നില്ലെന്നും അന്യായക്കാരനായി ചേരുവാൻ എന്റെ കക്ഷികൾ ആവശ്യപ്പെട്ടപ്പോൾ അതിന്നു മനസ്സില്ലെന്നും മറ്റും പറഞ്ഞതുകൊണ്ടും അവരെക്കൂടി അന്യായത്തിൽ കക്ഷി ചേർക്കുന്നില്ല എന്ന വിവരം അറിയിക്കേണമെന്നു കൂടി വീണ്ടും അറിയിക്കുന്നു എന്നു 5030_മാഘം 25_നു-

സാധുനിശ്ചലദാസ് (ഒപ്പ്)

മു—മുഴവൻ വായിച്ചു. പകപ്പിതുതന്നെ എന്നു പറഞ്ഞു.

സാ—മറുവടി കത്ത് മുമുക്ഷുകയ്യിൽ കൊടുത്തു് ഇതാണൊ മറുവടി.

മു—വാങ്ങി വായിക്കുന്നു.

സ്വർല്ലോകം ഡിസ്ത്രിക്ട് കോട്ടുവക്കീൽ സാധുനിശ്ചലദാസൻ വായിച്ചറിവാൻ ജഡാഭിമാനി എന്ന തിരുനാമമായ നമ്പൂതിരി മഹൻ ക്ഷേത്രഭ്രമനെന്ന തിരുനാമധേയമായ നമ്പൂതിരി അവർകൾ ഇരുന്നരുളുന്നേടത്തുനിന്ന് നമ്മുടെ കാര്യസ്ഥൻ ഉണ്ണാമൻ മുഖേന എഴുതി തൃക്കൈവിളയാടി അയക്കുന്ന മറുവടി തിരുവെഴുത്ത്.

താൻ മുമുക്ഷു മുതലായവർക്കുവേണ്ടി നമ്മുടെ തിരുനാമംപേക്ഷയച്ച കത്തുകിട്ടി. അതിൽ വിവരിച്ച എല്ലാ സംഗതികളും വഷളാണ്. നമ്മെപ്പോലുള്ളവർക്കും നമുക്കും തന്നെപ്പോലുള്ളവരും മറും എഴുതാറുള്ളത് ഉണ്ണാമൻ വായിച്ച് തിരുമനസ്സുണർത്തിപ്പാൻ ല്പാൽ എന്നാക്കയാണ് പതിവ്. കെ. സാധുനിശ്ചലൻ ഇങ്കിരീസ്സ് പഠിച്ചതിനാൽ നാട്ടുപഴക്കം അറിയാതായിട്ടാണെന്ന് നമ്മുടെ തിരുമ്പാകെ ഉണ്ണാമൻ വിടകൊള്ളുകയായി. അതിരിക്കട്ടെ ആവശ്യനായ നമ്മേയും ആ മുമുക്ഷുമുതലായ ഹീന

ജാതികളേയും നമ്മുടെ സഹോദരരെന്ന എഴുതിയത് അത്ര ന
ന്നായില്ല. അവൎക്ക് കത്തിൽ പ്രസ്ഥാപിച്ച ഗ്രന്ഥങ്ങളുടെ പേരു
പറകപോലും അരുതാത്തതും പാപവുമാണ്. അങ്ങിനെയിരി
ക്കെ ആ വക വേദങ്ങളെ വായിക്കണമെന്നും മററും ആ വി
ശ്ലി മുരുക്കുവുംമററും ആവശ്യപ്പെടുന്നത് വളരെ ദോഷവും അ
ഭംഗിയുമാകുന്നു. അവൎക്ക വേദാധികാരമില്ല. അവകാശവുമില്ല.
എന്നാൽ ഈ കലികാലദോഷത്താലും പൊകകൂടിയന്മാരുടെ
നാട്ടുവാഴ്ചയാലും പൂൎവ്വാചാരം മറന്ന് ഇപ്രകാരം ദുൎമ്മോഹ
ത്താൽ ആവശ്യപ്പെടുന്നതാണ്. ഈ വക സംഗതികളെല്ലാം
സാധുനിശ്ചലൻ അറിയേണ്ടതാണ്.

ഇതുകൊണ്ടു മുരുകൻ മുതലായവരോട് അൎഹതയില്ലാത്ത
കാൎയ്യത്തിൽ ശ്രമിക്കുന്നതു പാപവും അനാവശ്യവുമെന്നുപദേ
ശിക്കേണ്ടതിന്ന് സാധുനിശ്ചലനെ നാം ഈ തിരുവെഴുത്തുമൂലം
ഏല്പിച്ചിരിക്കുന്നു.

തന്റെ കത്തിൽ പ്രസ്ഥാപിച്ച സംഗതികളെ അയിത്തോ
ച്ചാടനൻ മുതലായവരോടു നാം നേരിട്ടുതന്നെ സാധുനിശ്ചല
നവേണ്ടി അഭ്യൎത്ഥിച്ചതുണ്ടായി. അവർ നമ്മുടെ തിരുവാക്കെ
വിടകൊണ്ടത് അടിയങ്ങൾ അൎഹതയില്ലാത്തതും വിരോധവുമാ
യ കാൎയ്യങ്ങളെ വിടകൊള്ളില്ലെന്നാണ്, നമ്മോടു വിടകൊണ്ടത്.
നാം അവരോട് യാതൊരു ഉപകാരവും അഭ്യൎത്ഥിച്ചിട്ടില്ല.
സാധുനിശ്ചലദാസൻ ആ വക വാഗ്ദാനം ധരിക്കവയ്യാത്തതാ
ണ്. എന്ന 5030 മാണ്ടം 29_ാംനു ക്ഷേത്രജ്ഞൻ അവർകൾ

(ഒപ്പ്)

മു__വായിച്ചതിന്നശേഷം ഇതുതന്നെ ഗുരുവടി എന്ന പറഞ്ഞു.

സാ__രണ്ടു കണ്ണുകളും വെയലിൽ കൊടുത്തു.

സാ__നിങ്ങൾക്കിപ്പോൾ എത്ര വയസ്സായി.

മു__പത്തൊമ്പതു വയസ്സ്. ഇതു കഴിഞ്ഞ് അന്യായവക്കീലി
ന്നു.

1_ാം പ്രതി വക്കീൽ കൎമ്മമാത്രൻ എതിർവിചാരണം.

ക__നിങ്ങൾ കന്നാമന്യായക്കാരനാണൊ.

മു—അതെ.

ക—നിങ്ങൾ എന്താ ജാതി.

മു—ഞാൻ മനുഷ്യൻ

ക—അതെ, മനുഷ്യരിൽ നിങ്ങൾ ഏതുജാതി എന്നാണ് ചോദിച്ചത്.

മു—ഏതു ജാതിയെന്നാൽ മനുഷ്യരിൽ ജാതിയില്ലല്ലോ.

ക—ഹോ ഹോ മനുഷ്യരിൽ ജാതിയില്ലയൊ.

മു—ഇല്ല.

ക—എന്താ നിങ്ങളിങ്ങിനെ പറയുന്നത്. മനുഷ്യരിൽ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്ന നാലു ജാതിയില്ലയോ.

മു—ഇല്ല. ബ്രാഹ്മണാദി നാലുവിധം പറയുന്നതു ജാതിയല്ല, വൎണ്ണമാണ്.

ക—വൎണ്ണമെന്നാൽ ജാതിയല്ലയോ? പിന്നെന്താണത്.

മു—ഓരോരൊ തൊഴിലനുസരിച്ച് തിരിച്ചറിവാൻവേണ്ടി വൎണ്ണമെന്ന ഒരു വേഷസംജ്ഞ എന്നല്ലാതെ അതു ജാതിയല്ല.

ക—നാലാമന്ത്യയോം ഒമൈനർ ആരാണ്.

മു—അയാളും മനുഷ്യൻ.

ക—അയാളുടെ പേരെന്തു?

മു—പഞ്ചമനെന്നാണ്.

ക—പഞ്ചമനെന്നതു ജാതിയല്ലയോ.

മു—അല്ല. പേരാണ്.

ക—നിങ്ങൾ മഹാ വല്ലാത്തവനെന്നു തോന്നുന്നു.

മു—ഒന്നും പറഞ്ഞില്ല.

ക—നിങ്ങളുടേയും ഒന്നാം പ്രതിയുടേയും അച്ഛൻ ഒരാളാണോ?

മു—അല്ല. എന്റെ അച്ഛൻ സദാസനൻ എന്നാളാണ്.

ക—ശരി. നിങ്ങൾ അന്യായം 1-ാംവകുപ്പിൽ ഒരു പിതാവിൽ നിന്നുത്ഭവിച്ച അന്യായംപ്രതികൾ എന്നെഴുതീട്ടില്ലേ?

മു—അങ്ങിനെ എഴുതിയതു അനാദി മുമ്പൊരു പിതാവിൽ നിന്നുത്ഭവിച്ച പല പിരിവായി താമസിക്കുന്ന ഒരു കുഡുംബികളെന്നാണ്.

ക—പല പിരിവായി താമസിക്കുന്നവരെ ഒരു കുഡുംബികളെന്നെങ്ങിനെ പറയും.

ശൃ—ആദ്യോത്ഭവം ഒരു കുഡുംബികളും കാലാന്തരാൽ ജനപ്പെരുപ്പത്താൽ സൌകൎയ്യത്തിനുവേണ്ടി വേറിട്ടു താമസിക്കുന്നതിനാൽ പല കുഡുംബികളെന്നു പറയുവാൻ പാടില്ല. ഒരു കുഡുംബികളെന്നുതന്നെ പറയേണ്ടും ഒരു കുഡുംബികളും തന്നെ സംശയമില്ല.

ക—നിങ്ങൾക്കു നിത്യകൎമ്മം വിധിച്ചിട്ടുണ്ടോ?

ശൃ—നിത്യകൎമ്മത്തെ വലിയൊരു കാൎയ്യമെന്നു ഞാൻ കരുതുന്നില്ല.

ക—പിന്നെന്താ മനുഷ്യൎക്കു വലിയ കാൎയ്യമായുള്ളത്.

ശൃ—മനുഷ്യജന്മം ലഭിച്ചാൽ വേണ്ടത് അഹിംസാ സത്യം അസ്തേയം സമഭാവന പരദ്രോഹാനാലോചനം പരോപകാരതല്പരത മുതലായ സൽഗുണങ്ങളാകുന്നു. ഇതുകളുള്ളവർ യാതൊരു സന്ധ്യാവന്ദനാദി നിത്യകൎമ്മങ്ങളും ചെയ്യേണമെന്നില്ല. ഇല്ലാത്തവർ നിത്യകൎമ്മം ചെയ്യും ഫലമില്ല.

ക—(അല്പദേഷ്യത്തോടെ) തന്നോടിതൊന്നും ചോദിച്ചിട്ടില്ല. തനിക്കു നിത്യകൎമ്മം ചെയ്യാനധികാരമുണ്ടോ എന്നാണ് ചോദിച്ചത്.

ശൃ—നിത്യകൎമ്മത്തിന്നെന്നല്ല നിത്യനൈമിത്തിക പ്രായശ്ചിത്തോപാസന മുതലായ സൎവ്വ കൎമ്മങ്ങളും എനിക്കു മാത്രമല്ല സൎവ്വ മനുഷ്യൎക്കും ചെയ്യാൻ ഒരുപോലെ അധികാരാവകാശങ്ങൾ സഹജമായിട്ടുണ്ട്.

ക—അതുകളെ നീ നടത്തിവരുന്നുണ്ടോ?

ശൃ—ഈ വക കൎമ്മങ്ങൾ അജ്ഞാനത്തെ വൎദ്ധിപ്പിക്കുന്നതാകയാൽ ഞാൻ വിട്ടുകളഞ്ഞു.

ക—ഹോ ഹോ നീ വലിയ വേദാന്തിയാണെന്നു തോന്നുന്നു.

ശൃ—ഞാൻ വേദാന്തിയായിട്ടില്ല. മനുഷ്യനാവേണ്ട സൽഗുണങ്ങളെ ആശ്രയിച്ചിരിക്കണമെന്നിച്ഛിക്കുന്നവനാണ്.

ക—താൻ വലിയ തത്വജ്ഞാനിയാണെന്നു തോന്നുന്നു.

ശൃ—തത്വജ്ഞാനിയായിക്കൂടെന്നില്ലല്ലോ. ആവേണമെന്നാഗ്രഹിക്കുന്നുണ്ട്.

ക—അധികാരമില്ലാത്തതിൽ ദുരാഗ്രഹമുണ്ടാകുന്നതു കാലധൎമ്മം തന്നെ.

ഗു—കാലധൎമ്മത്തിന്നു യാതൊരു ഭേദവുമില്ല. ഇതെല്ലാം മനുഷ്യധൎമ്മമാണ്.

ക—മനുഷ്യധൎമ്മമോ. തനിക്കു മന്ത്രപുരസ്സരം കൎമ്മാനുഷ്ഠാനങ്ങൾക്കു വിധിയുണ്ടോ?

ഗു—മനുഷ്യൎക്കു ഊൎദ്ധ്വഗതിക്കുപയുക്തവും സാത്വികവുമായ സൽകൎമ്മങ്ങളും എനിക്കു മാത്രമല്ല സൎവ്വമനുഷ്യൎക്കും ത്രിവിധകരണങ്ങളാലും ചെയ്യപ്പെടുവാനുള്ളധികാരം സ്വഭാവേന ഉള്ളതിനെ ഒരാൾ വിധിക്കേണമെന്നു തോന്നുന്നില്ല.

ക—ബ്രാഹ്മണാദി നാലു ജാതികൾക്കും ഇന്നിന്നതു ചെയ്യാം ഇന്നിന്നതു ചെയ്യരുത് എന്നു മനു മുതലായവർ വിധിച്ചിട്ടില്ലയോ.

ഗു—അങ്ങിനെ വിധിച്ചിട്ടുണ്ടെങ്കിൽ മനു മുതലായവരും രാഗദ്വേഷവൃത്തിയോടുകൂടിയവരാണ്. അതിനാൽ ആ വിധി സ്വീകാൎയ്യമല്ല.

ക—മനു മുതലായവരും രാഗദ്വേഷവൃത്തിയുള്ളവരാണോ?

ഗു—മനു മുതലായവർ വിധിച്ചതിൽ പക്ഷഭേദം ഉണ്ടെങ്കിൽ ഞാൻ ബോധിപ്പിച്ചതു ശരിയാണ്. ചില ആദൎശപുരുഷന്മാരും അവതാരശരീരന്മാരായവർ പറഞ്ഞിട്ടുള്ളതിൽ പക്ഷഭേദവും ഇല്ല. അനുഭവവും ഉണ്ട്. അവകൾ സത്യവും സ്വീകാരയോഗ്യവും തന്നെ.

ക—ആദൎശപുരുഷന്മാരും അവതാരശരീരന്മാരും ആരാകുന്നു.

ഗു—ശ്രീരാമചന്ദ്രൻ, ശ്രീകൃഷ്ണഭഗവാൻ, ശ്രീബുദ്ധദേവൻ, ക്രിസ്തുദേവൻ, മുഹമ്മദുനബി തുടങ്ങിയ അവതാരശരീരന്മാരും, വസിഷ്ഠൻ, വ്യാസൻ, ശ്രീശങ്കരാചാൎയ്യർ, ഉഭയജ്ഞരാമാനുജാചാൎയ്യർ, വിവേകാനന്ദസ്വാമികൾ, നാരായണഗുരുസ്വാമികൾ, ഗാന്ധിമഹാത്മാ മുതലായവർ ആദൎശപുരുഷന്മാരും യഥാൎത്ഥവക്താക്കളും ആകുന്നു.

ക—മനു പരാശരർ മുതലായവർ പറഞ്ഞതിൽ തെറ്റുണ്ടെന്നോ പറയുന്നത്.

മു—അവർ പറഞ്ഞതിൽ പൂർവ്വാപരവിരുദ്ധവും ശ്രുതിവിരുദ്ധവും അനുഭവവിരുദ്ധവുമുണ്ടെങ്കിൽ കളവുതന്നെ.

ക—മനു മുതലായവർ പറഞ്ഞതായ സ്മൃതികളിൽ പൂർവ്വാപരവിരുദ്ധവും അനുഭവവിരുദ്ധവുമുണ്ടോ?

മു—ഒരേപിതാവിൽനിന്നു ജനിച്ച് അവയവഭേദമോ ഗുണഭേദമോ ഇല്ലാത്ത ഒരേവിധമനുഷ്യരിൽ ജാതിഭേദമുണ്ടെന്നു വിധിച്ചിട്ടുണ്ടെങ്കിൽ അതു ശ്രുത്യനുഭവങ്ങൾക്കു വിരുദ്ധംതന്നെ. പക്ഷെ ആ വക പ്രമാണങ്ങൾ ചില സ്വപ്രയോജനേച്ഛയോടുകൂടിയവരും ജഡാഭിമാനികളുമായ ധൂർത്തന്മാരാൽ എഴുതിച്ചേർക്കപ്പെട്ടതായിരിക്കാമെന്നും പറയാം.

ക—(വളരെ ക്രോധേന കണ്ണുതുറിച്ചുനോക്കീട്ട്) ഇതു കോടതിയെന്നോർക്കണം. അസംബന്ധം പറയുന്നുവോ.

മു—ഞാൻ അസംബന്ധം പറയുന്നില്ല.

ക—പിന്നെന്താകുന്നു കള്ളപ്രമാണമെന്നും ധൂർത്തന്മാരെഴുതിക്കൂട്ടി എന്നും പറഞ്ഞത്.

മു—കള്ളപ്രമാണത്തെ കള്ളപ്രമാണമെന്നും അതുണ്ടാക്കിയവരെ ധൂർത്തന്മാരെന്നും തന്നെയാണ് പറയേണ്ടത്.

ക—തനിക്കു വേദാധികാരമുണ്ടോ?

മു—എന്റെ അഭിപ്രായം വേദത്തിനു മാത്രമല്ല വേദാന്തമായ ഉപനിഷത്തുകൾക്കുംകൂടി അധികാരാവകാശിയാണെന്നും അതുകൾ വാങ്ങിക്കിട്ടുവാനുമാണല്ലൊ.

ക—(വളരെ ക്രോധത്തോടുകൂടെ) തനിക്കധോഗതിക്കുള്ള കാലമായി. ബ്രാഹ്മണാദികളുടെ കാലടിയിൽ കിടക്കുന്ന ശൂദ്രനിലും ഹീനൻ ഈ വക അധികപ്രസംഗങ്ങളും മറ്റും എടുത്തിച്ച ദ്വേഷ്യ എന്നിങ്ങിനെ പറഞ്ഞുതുടങ്ങി. ഉടൻ ജഡ്ജി മിസ്റ്റർ കർമ്മാത്രൻ ഇരിക്കു എന്നു കല്പിച്ചു.

കർമ്മാത്രൻ മുമുക്ഷുവിന്റെ നേരെ മിഴികളിൽനിന്നു കനൽ ചിതറുമാറ് ഉഴിച്ചുനോക്കിക്കൊണ്ടിരുന്നു.

ജഡ്ജി മുമുക്ഷുവിനോട്.

ജ—മനുസ്മൃതി മുതലായ ധർമ്മശാസ്ത്രങ്ങളിലും മറ്റും കള്ളപ്രമാണങ്ങളുണ്ടെന്നു കണ്ടുപിടിച്ചവരാരാണ്?

മു—വസിഷ്ഠർ മുതലായ ശാസ്ത്രകൃത്തുകൾതന്നെ കണ്ടുപിടിച്ചിട്ടുണ്ട്. സൂക്ഷ്മദൃഷ്ട്യാ നോക്കുന്നതായാൽ ഏവനിക്കും എല്ലാവർക്കും കണ്ടുപിടിക്കാം.

ജ—കള്ളപ്രമാണം ഇന്നതെന്ന് എങ്ങിനെ അറിയാം?

മു—പൂർവ്വാപരവിരോധവും അനുഭവവിരോധവും ആയിക്കാണുന്നതെല്ലാം കള്ളപ്രമാണമാണ്.

ജഡ്ജി—ശരി. എന്നു കല്പിച്ച് 2-ാം പ്രതി വക്കീലോട് ക്രോസ്സിന്നാജ്ഞാപിച്ചു.

മു-ശ—നിങ്ങൾ എന്തു ജാതി.

മു—മനുഷ്യൻ—എന്നു പറഞ്ഞു തീരുന്നതിന്നുമുമ്പ് ജഡ്ജി ഈ വക ചോദ്യങ്ങൾക്കു പ്രസക്തിയില്ല. തെളിവിന്നാവശ്യമുള്ളതു ചോദിക്ക എന്നു കല്പിച്ചു.

മു-ശ—നിങ്ങൾക്ക പ്രതികളുടെ അടുക്കൽ വരാമോ?

മു—ധാരാളം വരാം.

മു-ശ—പിന്നെന്താ ക്ഷേത്രങ്ങളിലും മററും വരാത്തതു്.

മു—പ്രതികൾ ക്രൂരങ്ങളായ കാട്ടുമൃഗങ്ങളെപ്പോലെ പരോപദ്രവം ചെയ്യയാൽ ക്ഷേത്രങ്ങളിലും മററും വരാത്തതാണ്.

മു-ശ—അനേകദ്രവ്യവ്യയംചെയ്തു ക്ഷേത്രങ്ങളുണ്ടാക്കി അഭിഷേക നിവേദ്യാദികളാൽ ആരാധിക്കുന്നതു മൂഢധർമ്മമാണോ?

മു—എന്താ സംശയം. മൂഢധർമ്മങ്ങളിലും നീചമെന്നുപറഞ്ഞാൽ പോരാ. ഹീനവും മൂഢവുമാണെന്നുംകൂടി പറയണം.

മു-ശ—(വളരെ ദ്വേഷ്യത്തോടെ) ഇതു കോടതിയെന്നറിവില്ലയോ. അനാവശ്യവും അക്രമവും ഇവിടെയല്ല. ഹീനജാതിക്കാരന്റെ ധിക്കാരംകണ്ടുവോ. എടാ നിന്നെ ഞാൻ എന്നൊക്കെ മിരട്ടി കണ്ണുരിച്ചു ഇടത്തും വലത്തും നോക്കുന്നസമയം.

മുമുക്ഷു ഒന്നുംമിണ്ടാതെ മന്ദഹാസേന നിന്നു.

ജ—മുരളീശങ്കരൻ അരുതു് ഇരിക്ക എന്നു കല്പിച്ചു. മു-ശ-ഇരുന്നു.

ജ—ബിംബാരാധന ചെയ്യുന്നതു മൂഢധർമ്മത്തേക്കാൾ നീചമെന്നും മൂഢമെന്നും എന്തുകൊണ്ടാണ് പറഞ്ഞത്?

മു—(ഈ കോടതി ചോദ്യംകേട്ടവുടൻ ഭക്തിബഹുമാനങ്ങളോടുകൂടി ജഡ്ജിയെ ഇരുകയ്യുംകൂപ്പി താണുതൊഴുത്) എജമാനനെ ഈ ചോദ്യത്തിനുള്ള ഉത്തരം ഒന്നോ രണ്ടോ വാക്കുകളാൽ മതിയാവാത്തതിനാൽ അതിന്റെ എല്ലാ അവയവങ്ങളെയും പറഞ്ഞുതീൎക്കുന്നതുവരെ അങ്ങയുടെ വിലയേറിയ സമയത്തെ സാധുവായ എനിക്കുവേണ്ടി വിനിയോഗിക്കുവാൻ വീണ്ടും അപേക്ഷിക്കുന്നു എന്നു ബോധിപ്പിച്ച് വീണ്ടും താണുതൊഴുതു.

ജഡ്ജി—(ഇതുകേട്ടവുടൻ ചിരിച്ചുകൊണ്ട്) ആവാം. പറഞ്ഞോളൂ എന്നു കല്പിച്ച് സ്റ്റീൽപ്പേൻ മേശപ്പുറത്തുവെച്ച് മന്ദഹാസേന കസേരയിൽ ചാരിയിരുന്നു. മുമുക്ഷു പറഞ്ഞുതുടങ്ങി.

മു—കല്ലുമരങ്ങളാലൊരു വീടുണ്ടാക്കി അതിനെ ക്ഷേത്രമെന്നു പേരിട്ടു അതിനുള്ളിൽ മറ്റൊരുകല്ലിനെ സ്ഥാപിച്ച് പ്രാണപ്രതിഷ്ഠ ജീവപ്രതിഷ്ഠ മുതലായ വിപുലകപടക്രിയകളെ ചെയ്തു എന്നു പറഞ്ഞതിന്നുശേഷം വീണ്ടും ജഡ്ജിയെ തൊഴുതു യജമാനനെ റിക്കാട്ടാക്കണേ എന്നപേക്ഷിച്ചപ്പോഴും ജഡ്ജി വളരെ സ്നേഹഭാവംനടിച്ചുകൊണ്ടു ബാറിലിരിക്കുന്ന എല്ലാ വക്കീൽമാരെയും അല്പപുഞ്ചിരിയോടുകൂടി കടാക്ഷിച്ചുകൊണ്ട് എല്ലാം റിക്കാട്ടാക്കാം, മുഴുവൻ പറയൂ എന്നു കല്പിച്ചതിനെ കേട്ട് എല്ലാ വക്കീൽമാരും അന്യോന്യം നോക്കി തലകുലുക്കി അന്യായക്കാരൻ സാമൎത്ഥ്യമൊന്നുള്ള എഴുതാസട്ടിഫിക്കറ്റ് നൽകി എന്താ പറയുന്നതെന്നോൎത്തുകൊണ്ടു നിശ്ശബ്ദമായിരുന്നു. മുമുക്ഷു പറഞ്ഞുതുടങ്ങി.

മു—ദൈവമെന്നുകല്പിച്ച യാതൊരു ചേഷ്ടയും ചൈതന്യവുമില്ലാത്ത ജഡമായ കല്ലിനെ ദൈവമെന്നുകരുതിയും യാതൊരു മന്ത്രാലും പൌരുഷങ്ങളാലും ഉണ്ടാക്കുവാൻ സാധിക്കാത്തതും ദൈവാനുഗ്രഹത്താൽ (പ്രകൃതിയാൽ) സ്വാഭാവികമായി ജനിക്കുന്ന വൎദ്ധിക്കുന്ന ഇരിക്കുന്ന നടക്കുന്ന മരിക്കുന്നു എന്നു മുതലായ വികാരങ്ങളോടുകൂടിയതും ദൈവമാകുന്ന ചൈതന്യത്തിന്റെ ഇരിപ്പിടമായിട്ടുള്ളതും ശബ്ദ–സ്പൎശ–രൂപ–രസ–ഗന്ധങ്ങളെ പ്രത്യേകമറിയുവാൻ യോഗ്യമായ ശ്രോത്രത്വക്ച

ക്ഷുർജിഹ്വാഘ്രാണങ്ങളാകുന്ന ഇന്ദ്രിയങ്ങളുടെ സംഘടനയോ
ടുകൂടിയതും കാൎയ്യാകാൎയ്യവിവേകജ്ഞാനത്തിൻെറ ഇരിപ്പിടമാ
യ മനസ്സ് ബുദ്ധി എന്ന അന്തഃകരണത്തോടുകൂടിയതും ആ
യ ഈ നരശരീരമാകുന്ന ഉത്തമക്ഷേത്രത്തെയും ഈ ക്ഷേത്രം
നിലനില്ക്കുന്നതുവരെ ജാഗ്രൽസ്വപ്നസുഷുപ്തി എന്ന അവ
സ്ഥാത്രയങ്ങളെ അറിഞ്ഞ് അതുകളിൽനിന്ന വേറിട്ടുനില്കു
ന്ന ഏകസാക്ഷിയായി സത്ത് ചിത്ത് ആനന്ദമെന്ന സ്വരൂ
പമുള്ളതായി വാക്കിന്നും മനസ്സിന്നും എത്താത്തതായി വാ
ങ്മനസ്സുകളെ നിയമനംചെയ്യുന്നതായി ബുദ്ധീന്ദ്രിയാദിക
ളിൽനിന്ന് അന്യനായി നിൎവ്വികാരിയായി നിരഞ്ജനനായി
നിൎവ്വികല്പനായി പൌരുഷമായ യാതൊരു മന്ത്രതന്ത്രങ്ങളാലും
പ്രതിഷ്ഠിക്കാതെ സ്വഭാവമായിപ്രകൃത്യാ ഈ ഗാത്രക്ഷേത്രമാ
കുന്ന നരശരീരത്തിൽ ദൈവികമായി പ്രതിഷ്ഠിതമായതും ക്ഷേ
ത്രജ്ഞനെന്നും ആത്മാവെന്നും പുരുഷനെന്നും മറ്റുമുള്ള നാമ
ങ്ങളോടുകൂടിയതായുമിരിക്കുന്ന മഹാമഹത്തരമായ ആത്മാ
വാകുന്ന ദൈവത്തെയും അറിയാതെയും മേൽവിവരിച്ച മഹ
ത്വത്തോടുകൂടിയ ഈ നരശരീരത്തിലോ അതിൽ സ്വഭാവേ
ന കുടികൊണ്ടിരിക്കുന്ന ആത്മാവിലോ എന്നുള്ള നിശ്ചയമി
ല്ലാത്തതും ഐഹികപാരത്രികവിരുദ്ധവുമായ ജാതിയുണ്ടെ
ന്നും അശുദ്ധമുണ്ടെന്നും നിരൎത്ഥകവുമായ കൃത്രിമം ഉണ്ടാക്കി
ത്തീൎത്ത മനുഷ്യശരീരത്തിലും ആത്മാവിലും യാതൊരു അംഗ
വ്യത്യാസമോ അവയവഭേദമോ ഇല്ലാതിരിക്കെ ഈ പ്രതികൾ
ഞങ്ങൾ ജാതിശ്രേഷ്ഠരാണെന്നും മറ്റുള്ളവർ ഹീനന്മാരെ
ന്നും മറ്റും ഉണ്ടാക്കിത്തീൎപ്പാനായി കളവും അശാസ്ത്രീയവുമാ
യുള്ള കപടപ്രമാണങ്ങളെ നിൎമ്മിച്ച സ്വാൎത്ഥതല്പരരായ അ
ജ്ഞാനികളുടെ പരോപദ്രവമായ മൂഢകൎമ്മങ്ങളെപ്പോലെ സ്വഭാ
വേന വിശേഷജ്ഞാനമില്ലാത്ത തിൎയ്യക്കുകളായ കാട്ടുമൃഗങ്ങളു
ടെ സ്വഭാവമായ ക്രൂരത യാതൊരുമനുഷ്യൎക്കും ഉപദ്രവമാകു
ന്നില്ല. അതുകൊണ്ടുതന്നെ വിഗ്രഹാരാധന മുതലായ അ
ജ്ഞാനകൎമ്മങ്ങളെല്ലാം മൃഗധൎമ്മത്തെക്കാൾ നീചവും മൂഢവു
മെന്നു ബോധിപ്പിച്ചത്.

ഇതെല്ലാം കേട്ട് പ്രതിവക്കീൽമാരൊഴികെ എല്ലാവക്കീൽമാരും ജഡ്ജിയും ചിരിച്ചു. ജഡ്ജി കല്ലീത്ത് എഴുതുവാൻ ഭാവിച്ചപ്പോൾ 1-ാം പ്രതിവക്കീൽ ഇതൊന്നും കല്ലീത്താകുവാൻ പാടില്ല. ഹൈന്ദവനിയമത്തിന്നും നടപ്പിന്നും വിരോധമായിട്ടുള്ളതും വല്ല കൃസ്ത്യാനിയും ബൌദ്ധനൊ മുഹമ്മദീയനോ ആരോ അന്യായക്കാരന് ഉപദേശിച്ചതുകേട്ട് പറയുന്നതാണ്. ഇതൊന്നും തെളിവിൽസ്വീകരിക്കത്തക്കതല്ല. ശാസ്ത്രവിരോധമുണ്ട്. എനിക്കിതിൽ ക്രാസ്സുണ്ട്. കോടതി അനുവദിക്കേണമെന്നപേക്ഷിച്ചു. ജഡ്ജി ക്രാസ്സുചെയ്യാം. കല്ലീത്താകുന്നുണ്ട് എന്ന കല്പിച്ചു. അന്യായക്കാരനോട് രണ്ടാമത് ഒന്നൊന്നായി പറയിച്ച് എഴുതിയതിന്റെ ശേഷം വക്കീൽ കമ്മാത്രനോട് ക്രാസ്സിന്നാരംഭിച്ചു.

ക—ബ്രാഹ്മണരേയും ക്ഷേത്രത്തേയും ദൈവത്തേയും നിന്ദിക്കുന്നോ ഈ വക അനാവശ്യങ്ങൾ തനിക്കാരാണുപദേശിച്ചത്.

മ—ആരും ഉപദേശിച്ചു തന്നതല്ല. യഥാർത്ഥ ബ്രാഹ്മണരേയും ക്ഷേത്രങ്ങളേയും ദൈവത്തേയും നിന്ദിക്കുന്നുമില്ല.

ക—പിന്നെന്താ അധോഗതിക്ക് ഹേതുവായ ക്ഷേത്രനിന്ദ ചെയ്തത്.

മ—ഞാൻ ക്ഷേത്രനിന്ദ ചെയ്തിട്ടില്ല ചെയ്യുന്നതുമല്ല.

ജഡ്ജി അതെഴുതുവാൻ മടിച്ചു. ക—വക്കീൽ സമ്മതിച്ചില്ല എഴുതിച്ചു.

ക—നിങ്ങളെന്താ ദൈവത്തെ കല്ലെന്നും ജഡമെന്നും പറഞ്ഞത്.

മ—ദൈവത്തെ കല്ലെന്നും ജഡമെന്നും ഞാൻ പറഞ്ഞിട്ടില്ല.

ഇതു കഴിഞ്ഞ് കമ്മാത്രൻ ഇരുന്നു.

2-ാം പ്രതി വക്കീൽ പിണ്യാരനാഭോജി ക്രോസ്.

പി—നിങ്ങൾ ക്ഷേത്രത്തേയും മറ്റും നിന്ദിക്കുന്നാളാണല്ലെ.

മ—അല്ല.

പി—പിന്നെന്താ ജഡമെന്നും കല്ലെന്നും കപടക്രിയ എന്നും ബോധിപ്പിച്ചത്.

ഗു—ജഡത്തെ ജഡമെന്നും കല്ലിനെ കല്ലെന്നും യാതൊരനുഭവവുമില്ലാത്ത പ്രവൃത്തിയെ കപടക്രിയയെന്നും തന്നെയാണ് അറിവുള്ളവർ പറയാറ്.

പി—നിങ്ങൾ തീർത്ഥസ്നാനം ചെയ്തിട്ടുണ്ടോ.

ഗു—ഇല്ല.

പി—മനുഷ്യജന്മം ലഭിച്ചാൽ തീർത്ഥസ്നാനം വ്രതം മുതലായ പുണ്യകർമ്മങ്ങൾ ചെയ്യേണ്ടയോ.

ഗു—തീർത്ഥസ്നാനം വ്രതം മുതലായവ പുണ്യകർമ്മങ്ങളല്ല അജ്ഞാനകർമ്മങ്ങളാണ്.

പി—തീർത്ഥസ്നാനാദികൾ അജ്ഞാനകർമ്മങ്ങളാണോ.

ഗു—എന്താ സംശയം. അജ്ഞാനവും മൂഢവും നിഷ്ഫലവുമാകുന്നു.

പി—സ്മൃതീതിഹാസപുരാണങ്ങളിൽ തീർത്ഥസ്നാനാദികൾ പുണ്യങ്ങളെന്നു വിധിച്ചു കാണുന്നുവല്ലോ.

ഗു—സ്മൃത്യാദിപുരാണങ്ങളിലെല്ലാം തീർത്ഥസ്നാനവ്രതാദികളെ പുണ്യമെന്നു വിധിച്ചിട്ടുള്ളത് അനുഭവത്തിലില്ലാത്തതുകൊണ്ട് അജ്ഞാനിജനങ്ങളെ വഞ്ചിപ്പാൻ ചില വഞ്ചകന്മാരും സ്വാർത്ഥികളുമായ പുരോഹിതപാഠികളാൽ അവരുടെ ജീവിതോപായത്തിനുവേണ്ടി എഴുതിച്ചേർക്കപ്പെട്ടതല്ലാതെ അതു സത്യവും പുണ്യവും അല്ല.

പി—എന്നാൽ അനേക ജനങ്ങളും ഇപ്പോഴും അനുഷ്ഠിച്ചു വരുന്നുവല്ലോ.

ഗു—സൂക്ഷ്മതത്വത്തെ ചിന്തിക്കാതെ ഗതാനുഗതികമായി ചെയ്തു ചെയ്തു എന്നല്ലാതെ അതിനാൽ യാതൊരു ഫലവും ഇല്ലാത്ത മൂഢതയാണ്.

പി—നിങ്ങൾ മനുസ്മൃതി മുതലായ ധർമ്മശാസ്ത്രങ്ങളെയും അതുകളുടെ കർത്താക്കളെയും നിന്ദിക്കുന്നുവല്ലോ.

ഗു—ധർമ്മശാസ്ത്രമെന്നു പറയുന്ന സ്മൃതീതിഹാസപുരാണങ്ങളെ സൂക്ഷ്മദൃഷ്ട്യാ നോക്കുന്നതായാൽ അധർമ്മശാസ്ത്രമെന്നും അതുണ്ടാക്കിയവരെ അധർമ്മിഷ്ഠരെന്നും പറയുന്നതിൽ യാതൊരു ദോഷവുമില്ല. അതുകൊണ്ടു ഞാൻ പറയുന്നതു നിന്ദയല്ല സത്യമായിട്ടുള്ളതാണ്.

പി—സ്മൃതി മുതലായ ധൎമ്മശാസ്ത്രങ്ങളിൽ അധൎമ്മമായി നിങ്ങൾ കണ്ടതെന്താകുന്നു.

ഗു—അധൎമ്മത്തെ ധൎമ്മമെന്നും നശ്വരത്തെ അനശ്വരമെന്നും സ്വൎഗ്ഗാദ്യനിത്യസുഖത്തെ പരമപുരുഷാൎത്ഥമെന്നും നിത്യസുഖമെന്നും മററു അനേക പൂൎവ്വാപരവിരുദ്ധവും അസംഭാവിതവും അയുക്തയുക്തമായ അനേക ദുൎഘടങ്ങളെ ഘോഷിക്കുന്നവ വേദമായാലും ധൎമ്മശാസ്ത്രമായാലും അതുകളെല്ലാം പുല്ലുപോലെ നിന്ദ്യവും അതുകളുണ്ടാക്കിതീൎത്തവർ നിന്ദ്യരും നീചരുമെന്നു പറയുന്നതിൽ യാതൊരു ദോഷവുമില്ല. വിചാരിച്ചാൽ ഗുണമാണുള്ളത്.

പി—(ഇതുകേട്ടയുടൻ ബഹു കോപേന മുമുക്ഷുവിനെ നോക്കി) എടാ പാപി ഗുരുത്വമില്ലാത്തവനേ സൎവ്വസമ്മതമായ വേദാദി ധൎമ്മശാസ്ത്രങ്ങളേയും വേദങ്ങൾ നിൎമ്മിച്ച ഈശ്വരന്മാരേയും മഹാത്മാക്കളായ ധൎമ്മശാസ്ത്രകൎത്താക്കളേയും പുണ്യതീൎത്ഥങ്ങളേയും അധൎമ്മങ്ങളെന്നും മററും ദുഷിച്ച് അധോഗതി അടയുന്നവനല്ലൊ. അയ്യോ കഷ്ടം നിനക്കു മഹാരൗരവാദി നരകമല്ലാതെ ഫലമെന്തുണ്ട്.

ഗു—യഥാൎത്ഥം പറഞ്ഞതു അപ്രിയമാണെന്നു തോന്നിയത് ജ്ഞന് സൂൎയ്യൻ അന്ധകാരമായി കാണുംപോലെയും ഇത്ര കോപമുണ്ടാവുന്നത് ഹിംസാദിപാപകൎമ്മദോഷത്താലും എന്നെ പാപീ നീചാ എന്നു പറഞ്ഞത് അങ്ങേടെ പാപിത്വം നീചത്വം സ്മരിക്കുന്നതും എന്നെ നരകവാസി എന്നു പറഞ്ഞതു താങ്കളുടെ ഭാവി അനുഭവവും ആകുന്നു. എനിക്കതു കൊണ്ടു യാതൊരു ഹാനിയും ഭവിക്കുന്നതല്ല. ഇപ്രകാരം ഉള്ള വന്നത് ദുഷ്ടലക്ഷണമാണ്.

പി—എന്തുകൊണ്ടാണ് വേദം ധൎമ്മശാസ്ത്രം ഇതുകൾ നിന്ദ്യമെന്നും അതുകളുണ്ടാക്കിയവർ നീചരെന്നും ബോധിപ്പിച്ചത്.

ഗു—യാഗമെന്ന കപടം ഉണ്ടാക്കി മദ്യമാംസം ഭുജിപ്പാൻവേണ്ടി പശുഹിംസ ചെയ്വാൻ വിധിച്ചതും നശ്വരസ്വൎഗ്ഗാദികളെ അനശ്വര പരമപുരുഷാൎത്ഥമെന്നു വിധിച്ചതും പൂൎവ്വപക്ഷവു-

മായ ജ്ഞാദി വേദങ്ങളും തീൎത്ഥസ്നാനവ്രതാദികളും ശ്രേഷ്ഠപുരു
ഷാൎത്ഥപ്രസിദ്ധിക്ക കാരണമെന്ന വൎണ്ണിക്കുന്ന സ്മൃതീതിഹാസ
പുരാണങ്ങളും വൃഥാ പറയുന്നതല്ലാതെ യാതൊരനുഭവവും ഉ
ണ്ടാവാത്തതും പരോക്ഷഫലം ഉണ്ടാവുമെന്ന വെറും വിശ്വാ
സം ചെയ്യുവാനെന്ന് ശാസിക്കുന്നതല്ലാതെ അതുകളുടെ അ
നുഭവം ഒരു കാലത്തും ഒരാൾക്കും ഉണ്ടാവാത്തതുകൊണ്ടും അ
ജ്ഞാനത്തെ മേൽക്കുമേൽ വൎദ്ധിപ്പിക്കുന്നതുകൊണ്ടും ആ വക
വിധികളെ വിധിച്ച വേദാദികൾ ഏററവും നിന്ദ്യമെന്നും അ
തുകളുണ്ടാക്കിയവരുടെ ആശയം വിജ്ഞാനസഹിതമല്ലാത്ത
തിനാൽ അവർ നീചന്മാരെന്നും പറയുന്നതു സാധാരണയ
ല്ലയൊ. അതിലെന്താകുന്നു വിരോധം—ഇതു കേട്ട ജഡ്ജി

ജ—യാഗം വ്രതം തീൎത്ഥസ്നാനം ഇവകൾ അജ്ഞാനത്തെ വൎദ്ധി
പ്പിക്കുന്നവയാണോ.

ഗു—സംശയമില്ല. കൎമ്മാജ്ഞാനം വൎദ്ധയതി എന്ന ആപ്തവചനം
ഉള്ളതുകൊണ്ടും അനുഭവത്തിൽ അജ്ഞാനം വൎദ്ധിച്ചു കാണു
ന്നതുകൊണ്ടും.

ജ—പിന്നെ.

ഗു—അജ്ഞാനിജനങ്ങളെ പിന്നെയും കൎമ്മത്തിൽ വലിച്ചിറക്കി
വൃഥാ ദ്രവ്യവ്യയവും ബുദ്ധിമുട്ടും ഉണ്ടാക്കുന്നതുകൊണ്ടും.

ജ—പിന്നെ

ഗു—അതുകളെ നടത്തുന്ന പുരോഹിതന്മാരുടെ ലാഭത്തിന്നു മാ
ത്രം വേണ്ടി കപടം പ്രവൃത്തിക്കുന്നതു കൊണ്ടാകുന്നു നിന്ദ്യ
മെന്നും അധൎമ്മമെന്നും നീചമെന്നും ബോധിപ്പിച്ചത്. ഇതു
കഴിഞ്ഞു വക്കീൽ

പി—നിങ്ങൾക്കു നഷ്ടമുണ്ടെന്ന അന്യായത്തിൽ പ്രസ്താവിച്ചതു
എന്താകുന്നു.

ഗു—അവരവരുടെ അവകാശസത്തുക്കളെ സമത്തു കിട്ടാതാ
കിയതുതന്നെ നഷ്ടം.

പി—പ്രതികളാൽ നിങ്ങൾക്കെന്താകുന്നു ദ്രോഹമുണ്ടായത്.

ഗു—സമസൃഷ്ടികളും സഹോദരരും സമാവകാശികളുമായവരെ

ഹിന്ദുക്കളെന്നും അവകാശികളല്ലെന്നും മററും ദുഷ്യാരോപണങ്ങ
ളാൽ ഉണ്ടാക്കിത്തീർത്തതിൽ പരം ദ്രോഹം എന്താണുള്ളത്.

ഇതു കഴിഞ്ഞത് പിണ്ണോദനാക്കോണി വക്കീലിരുന്നു.

4-ാം പ്രതി വക്കീൽ ദീപകാരകൻെറ ക്രാസ്സ്

ദീ—നിങ്ങൾ മനുഷ്യരിൽ ജാതിയില്ലെന്നാണൊ പറയുന്നത്.

ശ്രു—അതെ. മജി—ഈ വക ചോദ്യങ്ങൾ മിസ്റ്റർ കമ്മാത്തൻ
മുതലായവർ ചോദിച്ചിരിക്കുന്നു. നിങ്ങൾക്കു നിങ്ങടെ ആഗ
മങ്ങൾ നന്നാക്കുലമായ വ്യസംഗതിയും വരുത്താനാണെങ്കിൽ
അതു ചോദിക്കാം. വ്യഥാ സമയം കളയരുതു. ഇതുകേട്ട വക്കീൽ
അപ്പവിസ്സാനഭാവേന ഇരുന്നു.

അനന്തരം 2 മുക്കുവിനെ കൂട്ടിൽ നിന്നിറക്കി.

അനന്തരം 1-ാം സാക്ഷി ശ്രീകൃഷ്ണനെ വിളിച്ചു കൂട്ടിൽ ക
യററി സത്യം ചെയ്യിച്ചു അന്യായവക്കീൽ ചോ—

സാ—നിങ്ങടെ പേരെന്തു?

ശ്രീ—ശ്രീകൃഷ്ണൻ

സാ—അച്ഛൻെറ പേരെന്തു?

ശ്രീ—വസുദേവർ

സാ—നിങ്ങൾ അന്യായഭാഗം സാക്ഷിയാണൊ

ശ്രീ—അല്ല.

സാ—പിന്നെന്തിന്നാ കോടതിക്കു വന്നതു.

ശ്രീ—കോടതിയിൽ നിന്നൊരു കല്പനയുണ്ടായിരുന്നു. അത
നുസരിച്ച്

സാ—ആ കല്പനയിൽ അന്യായഭാഗം സാക്ഷി പറവാൻ ഇന്ന
തിയ്യതിക്കു കോടതിയിൽ ഹാജരാവേണമെന്നെഴുതീട്ടില്ലയൊ.

ശ്രീ—ഉണ്ട്. ഞാനങ്ങിനെ ചെയ്യാൻ വിചാരിക്കുന്നില്ല.

സാ—അല്ലം പറഞ്ഞിരിക്കൊണ്ട് തങ്കേം പ്രതിഭാഗമാണൊ സാ
ക്ഷി പറവാനൊരുക്കം.

ശ്രീ—അല്ല.

സാ—താങ്കളെന്തിന്നായി കോടതിക്കുവന്നു?

ക്രി—കല്പനക്കാരനെന്ന ഞാൻ മുമ്പു പറഞ്ഞുവല്ലൊ
സാ—സാക്ഷിപറവാനൊരുക്കമില്ലയോ
ക്രി—പറയേണമെന്ന കരുതിയാണ വന്നത്.
സാ—ആൎക്കവേണ്ടിയാണ പറയുന്നത്
ക്രി—ആൎക്കവേണ്ടിയും പറവാൻ ഭാവിക്കുന്നില്ല.
സാ—പിന്നെന്തു പറവാനാണ് നിങ്ങടെ ഭാവം
ക്രി—എന്റെ അറിവിൽപ്പെട്ടെടത്തോളം സത്യാവസ്ഥ
സാ—അന്യായംപ്രതികളെ അറിയുമൊ
ക്രി—ഇല്ല.
സാ—ഈ നില്ക്കുന്ന മുമുക്ഷു, വിഷയി, പാമരൻ, പണ്ഡിതൻ, ഇവരെ അറിയുമൊ.
ക്രി—ഉവ്വ്.
സാ—ഈ ക്ഷേത്രജ്ഞൻ, അതിതൎക്കച്ചാടരൻ തീൎത്ഥാടനഭ്രാന്തൻ, ജാതിമദാന്ധൻ ഇവരെയൊ.
ക്രി—ഇവരെയും അറിയും.
സാ—പിന്നെന്തിന അന്യായംപ്രതികളെ അറിയില്ലെന്ന ബോധിപ്പിച്ചത്.
ക്രി—അന്യായക്കാരാര് പ്രതികളാര് എന്നറിയില്ലെന്നാണ് പറഞ്ഞത്.
സാ—ഹോ ഹോ അങ്ങിനെയൊ. ഈ മുമുക്ഷു മുതലായവരും ക്ഷേത്രജ്ഞൻ മുതലായവരും ഒരു കുഡുംബികളാണൊ?
ക്രി—അതെ.
സാ—ഇവൎക്ക ഉഭയാവകാശമായ വല്ല മുതലുമുണ്ടൊ?
ക്രി—ഉവ്വ്.
സാ—അതുകൾ എന്താകുന്നു.
ക്രി—വേദോപനിഷദാദികൾ
സാ—അതുകൾ ആരുടെ കൈവശമാണ്.
ക്രി—ക്ഷേത്രജ്ഞന്റെ വശമാണ്
സാ—പൊതുവായ സ്വത്തുക്കൾ ക്ഷേത്രജ്ഞന്റെ പ്രത്യേകകയ്യശം എങ്ങിനെ കിട്ടി.
ക്രി—മുമുക്ഷു മുതലായവർ കുട്ടികളായപ്പോൾ ക്ഷേത്രജ്ഞൻ കുഡുംബകാൎയ്യം നടത്തിയിരുന്നു. അപ്പോൾ കയ്യശമായതാണ്.

സാ — തെളുകൾ കിട്ടേണമെന്ന 1-ാം പ്രതിയോടു അന്യായക്കാർ ആവശ്യപ്പെട്ടുവോ.

കൃ — ആവശ്യപ്പെട്ടു. കൊടുത്തിട്ടില്ല.

സാ — കൊടുക്കാത്തതിനാൽ അന്യായക്കാൎക്കു നഷ്ടമുണ്ടോ?

കൃ — അവകാശസ്വത്തു ആവശ്യത്തിന്നു കിട്ടായ്ക നഷ്ടമാണല്ലൊ.

സാ — പ്രതികളാൽ അന്യായക്കാൎക്ക് വല്ല ദ്രോഹവും ഉണ്ടായിട്ടുണ്ടോ.

കൃ — അവകാശസ്വത്തുകൾ അനുഭവിപ്പാൻ കൊടുക്കാത്തതും ഇല്ലാത്ത ജാതിഭേദം ഉണ്ടാക്കിതീൎത്തതും മനഃക്ലേശവും ദ്രോഹവുമാണല്ലൊ.

ഇതു കഴിഞ്ഞു അന്യായവക്കീലിരുന്നു.

1-ാം പ്രതി വക്കീൽ കൎമ്മാത്രൻ ക്രോ. —

ക — നിങ്ങൾ അൎജ്ജുനന്റെ തേർ തെളിക്കുന്നാളല്ലെ.

കൃ — യുദ്ധകാലത്ത് സാരത്ഥ്യം വഹിക്കണമെന്നാവശ്യപ്പെട്ട പ്രകാരം ആ ആവശ്യത്തിന്ന് കുറച്ചുദിവസം തേർതെളിച്ചിട്ടുണ്ട്.

ക — എന്തായിരുന്നു മാസ്പടി.

കൃ — പ്രതിഫലം ഒന്നും ഇച്ഛിച്ചിട്ടില്ല.

ക — പിന്നെ എന്തിന്നുവേണ്ടി തേർ തെളിച്ചു.

കൃ — ധൎമ്മപുത്രാദികളെ സഹായിപ്പാൻ.

ക — നിങ്ങൾക്ക ദുൎയ്യോധനരാജാവു ജേൽശിക്ഷ കല്പിച്ചില്ലെ.

കൃ — അയാൾ അതിന്നു ചെയ്‌വാനാഗ്രഹിച്ചിരിക്കാം. പക്ഷെ സാധിക്കാത്തതാണ്.

ക — നിങ്ങളെ നിങ്ങളുടെ അമ്മ പിടിച്ചു കെട്ടീട്ടില്ലെ.

കൃ — മാതൃസ്നേഹത്താൽ ഞാൻ അനുഭവിച്ചിട്ടുണ്ട്.

ക — നിങ്ങൾ മോഷണം ചെയ്തിട്ടില്ലെ.

കൃ — ബാല്യകാലത്തു ബ്രഹ്മചാരിചേഷ്ടയാ ചെയ്തിരിക്കാം.

ക — നിങ്ങൾക്ക് എത്ര ഭാൎയ്യമാരുണ്ട്.

കൃ — പതിനാറായിരത്തെട്ട്.

ക — നിങ്ങൾ അമ്മാവനെ കൊല ചെയ്തിട്ടില്ലയൊ.

കൃ—എന്നെ ചതിച്ചു കൊല്ലുവാൻ ഭാവിച്ചതിനാൽ ആത്മരക്ഷ ചെയ്തതാണ്.

ക—നിങ്ങളെ ലാളിച്ചു മുലപ്പാൽ തന്ന മാതൃതുല്യയായ പൂതനയേയും കൊന്നില്ലെ.

കൃ—അവളും എന്നെ ചതിയാൽ കൊല്ലുവാൻ വിഷം തന്നതിനാലാണ്.

ക—നിങ്ങൾ ശൂദ്രനായ വിദുരൻെറ വീട്ടിൽ ഊണകഴിച്ചിട്ടില്ലെ.

കൃ—ഉവ്വ്.

ജഡ്ജി ഇതെല്ലാം കേട്ട് അനാവശ്യചോദ്യം ചെയ്യരുതെന്നു കല്പിച്ചു.

ക—അന്യായക്കാരനും പ്രതികളും ജാതിവ്യത്യാസമില്ലയോ.

കൃ—യാതൊരു വ്യത്യാസവും ഇല്ല.

ക—മനുഷ്യരിൽ ജാതിവ്യത്യാസമില്ലെന്നാണൊ പറയുന്നത്.

കൃ—അതെ.

ക—നിങ്ങൾ മനുഷ്യരിൽ നാലു ജാതികളെ ഞാൻ സൃഷ്ടിച്ചു എന്നു പറഞ്ഞിട്ടില്ലെ.

കൃ—അങ്ങിനെ ഞാൻ പറഞ്ഞിട്ടില്ല.

ക—സത്യത്തിന്മേൽ ബോധിപ്പിക്കുന്നതെന്നും കോടതിയാണെന്നുമോൎക്കണം.

കൃ—നല്ലവണ്ണം ഓൎക്കുന്നുണ്ട്.

ക—നിങ്ങൾ ഭാരതയുദ്ധാരംഭത്തിൽ അൎജ്ജുനൻെറ തേരിലിരുന്നുകൊണ്ട് നാലു ജാതികളെ സൃഷ്ടിച്ചിട്ടുണ്ടെന്നു അൎജ്ജുനനോടു പറഞ്ഞിട്ടില്ലെ.

കൃ—അങ്ങിനെ പറഞ്ഞിട്ടില്ല.

ക—(ഭഗവൽഗീതാ പുസ്തകം എടുത്തു വിടൎത്തി 4ാമദ്ധ്യായം 13_ാംശ്ലോകത്തെ തൊട്ട്) ഇതു നിങ്ങൾ പറഞ്ഞതല്ലെ.

കൃ—അതെ.

ക—പിന്നെന്താ ഞാൻ ജാതി സൃഷ്ടിച്ചിട്ടില്ലെന്നു ബോധിപ്പിച്ചത്.

കൃ—അങ്ങിനെ പറഞ്ഞിട്ടില്ലാത്തതിനാൽ തന്നെ.

ക—പുസ്തകത്തെ ശ്രീകൃഷ്ണന്റെ കയ്യിൽ കൊടുത്തു മേൽപറഞ്ഞ ശ്ലോകത്തെ ചൊല്ലുവാൻ പറഞ്ഞു.

കൃ—"ചാതുർവ്വർണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ
തസ്യകർത്താരമപി മാം വിദ്ധ്യകർത്താരമവ്യയം" എന്നു വായിച്ചു.

ക—അതിന്റെ അർത്ഥം നാലു ജാതികൾ എന്നാൽ സൃഷ്ടിക്കപ്പെട്ടു എന്നല്ലെ.

കൃ—ഈ ശ്ലോകത്തിൽ അങ്ങിനെ ഒരർത്ഥമില്ല തെററിദ്ധരിച്ചു പറകയാണ്.

ജ—അതിന്റെ ശരിയായ അർത്ഥമെന്താണ്.

കൃ—ഗുണങ്ങളുടേയും കർമ്മങ്ങളുടേയും വിഭാഗം ഹേതുവാൽ നാലു വർണ്ണങ്ങളെന്നു വ്യവഹരിക്കപ്പെടുവാൻ യോഗ്യമായ വർണ്ണത്തെ സൃഷ്ടിച്ചു എന്നാകുന്നു.

ജ—വർണ്ണമെന്നു ജാതിയല്ലയോ.

കൃ—കർമ്മവ്യത്യാസത്താൽ തിരിച്ചറിവാനുള്ള ഒരു വെറും പേര്.

ജ—മേൽപറഞ്ഞ ശ്ലോകത്തിൽ കർത്താവെന്നും അകർത്താവെന്നും പറയുന്നുവല്ലോ. അതിന്റെ അഭിപ്രായമെന്താകുന്നു.

കൃ—അന്ന്യായവക്കീലോടു ചോദിച്ചാൽ വിവരമായി പറയും.

ജ—(സാധുനിശ്ചലദാസരോട്) ശ്ലോകത്തിന്റെ ഉത്തരാർദ്ധമെന്താകുന്നു.

സാ—ഗുണകർമ്മവിഭാഗശഃ—ഗുണകർമ്മങ്ങളുടെ വിഭാഗം ഹേതുവായിട്ട്. അതായത് സാത്വികാധിക്യകർമ്മത്തിൽ ജ്ഞാനോപയോഗമുള്ളതിനാൽ ബ്രാഹ്മണനെന്നും രജോഗുണാധിക്യകർമ്മം വീര്യശൌര്യങ്ങളെ ഉളവാക്കുന്നതിനാൽ ക്ഷത്രമെന്നും രജോഗുണതമോഗുണസാമ്യമായ കർമ്മം കൃഷിവ്യാപാരങ്ങളെ വർദ്ധിപ്പിക്കുന്നതാകയാൽ വൈശ്യമെന്നും തമോഗുണാധിക്യവും ജ്ഞാനശൂന്യവുമായ കർമ്മം അജ്ഞാനവർദ്ധകമാകയാൽ ശൂദ്രമെന്നുമുള്ള വർണ്ണങ്ങളെ വിഭജിച്ചറിയുവാൻ തക്കതായ വർണ്യത്തെ (വർണ്ണമാവു എന്നുള്ള അവസ്ഥയെ) എന്നാൽ സൃഷ്ടിക്കപ്പെട്ടു. (എന്നു) സർവ്വചരാചരങ്ങളായ ഉപാധികളിലും

ജീവരൂപനായും വിശേഷേണ മനുഷ്യശരീരങ്ങളിൽ ത്വമഹം പദങ്ങളുടെ ലക്ഷ്യാൎത്ഥമായും പ്രജ്ഞാനരൂപനായും സാക്ഷിയായും പ്രകാശിക്കുന്നു എന്നാൽ (വർണ്ണ്യതെ) സ്തുതിക്കപ്പെട്ടു എന്നും.

അതിന്റെ കർത്താവായും അകർത്താവായും നാശരഹിതനായ എന്നെ അറിഞ്ഞാലും. എന്നു പറഞ്ഞതിന്റെ സാരം ഉദാസീനതയാൽ വിചാരം ചെയ്യാതെ അജ്ഞാനത്താൽ മാക്കപ്പെട്ട ബുദ്ധിയോടുകൂടിയ അവിവേകികളാൽ ഞാൻ ജീവൻ ജനിച്ചവൻ കർത്താവും ഭോക്താവുമാകുന്നു. എന്നു മുതലായ അജ്ഞാനവൃത്തിയോടുകൂടിയവൻ നിവൃത്തികാരിയും കൂടസ്ഥനുമായ പ്രജ്ഞാനസ്വരൂപത്തെ അറിയാതെ ഇരിക്കുന്നളവരെ കർത്തൃത്വം തോന്നുന്നതിനാൽ കർത്താവെന്നും (കോഹം കഥമിദം ജാതം) ഞാൻ ആര് ഈ ജഗത്തെങ്ങിനെയുണ്ടായി. എന്നതുടങ്ങിയ വിചാരത്തോടുകൂടിയ പുരുഷൻ സൽഗുരുവിൽനിന്നു തത്വമസ്യാദി മഹാവാക്യത്തിന്റെ തൽപദലക്ഷ്യാൎത്ഥരൂപമായ ബ്രഹ്മത്തിന്നും ത്വംപദലക്ഷ്യാൎത്ഥരൂപകൂടസ്ഥചൈതന്യത്തിന്നും തമ്മിലുള്ള അഭേദത്തെ യുക്തിചിന്തനനിദിദ്ധ്യാസനത്താൽ കരതലാമലകം പോലെ അനുഭവജ്ഞന്മാരായ ജ്ഞാനികളുടെ വിചാരജ്ഞാനത്തിന്നു രജ്ജുസർപ്പമെന്ന പോലെയും സ്വപ്നമെന്ന പോലെയും ഈ പ്രപഞ്ചം മിഥ്യാത്വം അനുഭവപ്പെടുന്നതിനാൽ ഈ പ്രപഞ്ചാദിനാനാത്വഭ്രമവും സാക്ഷിരൂപനായ പരമാത്മസ്വരൂപത്തിൽ കർത്തൃത്വമെന്നത് പരമാൎത്ഥത്തിലില്ലാത്തതാകയാൽ അകർത്താവെന്നും അറിയേണം എന്നാകുന്നു.

ഇതിന്റെ സാരമെന്തെന്നാൽ ബ്രഹ്മമായിത്തന്നെ ഇരിക്കുന്ന എല്ലാറ്റെ വിട്ട് അന്യമായി ജഗത്ത് ഇല്ലാത്തതിനാൽ ജഗദധിഷ്ഠാനഭൂതനായ ബ്രഹ്മചൈതന്യമാകുന്നു സർവ്വജഗത്തുമെന്നും സിദ്ധിക്കുന്നു. അതുകൊണ്ടു ഈ വർണ്ണവ്യത്യാസമെന്നതു അതാതു ശരീരികളുടെ ഗുണകർമ്മാനുസാരമായ പ്രവൃത്ത്യനുസാരമായ വർണ്ണങ്ങളെന്നു വ്യവഹരിക്കമാത്രമല്ലാതെ മനുഷ്യരിൽ ജാതി എന്നൊന്നില്ല എന്നു തന്നെ മേൽ പറഞ്ഞ ശ്ലോകത്തിന്റെ ത

രിയായ സാരം — അതല്ലാതെ ഈ കശ്മലൻ പറയും പ്രകാരം ബ്രാഹ്മണാദി നാലു ജാതികൾ ദൈവസൃഷ്ടമായും യഥാർത്ഥമായി ഉള്ളതായിരുന്നാൽ നാലിലധികം ജാതികളുണ്ടാവാൻ കാരണമില്ല.

അനുഭവത്തിൽ ക്രിസ്ത്യൻ മുഹമ്മദൻ ബൌദ്ധൻ ഹിന്ദു യഹൂദൻ സിക്ക് എന്നു മുതലായ അനവധി മതങ്ങളും അതനുസരിച്ച ജാതിയും ദേശാന്തരങ്ങളും ഭാഷാന്തരങ്ങളും അനുസരിച്ച ജാതി എന്ന വ്യവഹാരം ഉള്ളതും ഇനിയും ഉണ്ടായ്വരേണ്ടിരിക്കുന്നതും അനുഭവമാകുന്നു. അതുകൊണ്ടു മനുഷ്യരിൽ ജാതിവ്യവഹാരം വാസ്തവമല്ല. ഒരേ പ്രവൃത്തിയും മററും അനുസരിച്ച ഒരേ നാമങ്ങളായി വ്യവഹരിക്കുന്നത് ജാതിയല്ല. മനുഷ്യരെല്ലാം ഒരേ ജാതിയെന്നതിന്നു യാതൊരാക്ഷേപവുമില്ല.

ജ—(കൃഷ്ണനോട്) മനുഷ്യരിൽ ദൈവസൃഷ്ടമായി ജാതിയില്ലെന്നു തന്നെയോ താങ്കളും പറയുന്നതു.

ശ്രീകൃ—മനുഷ്യരിൽ ജാതിയെന്നതു് യാതൊരു പ്രകാരവും ഇല്ല. ഉണ്ടെന്നു പറയുന്നുണ്ടെങ്കിൽ വിവേകമില്ലാത്തതിനാലാണ്.

ഇതു കഴിഞ്ഞു ശ്രീകൃഷ്ണനെ കൂട്ടിൽനിന്നിറക്കി.

2-ാംസാക്ഷിവേദവ്യാസരെ കൂട്ടിൽകയററി സത്യം ചെയ്യിച്ചു.

സാ—നിങ്ങളുടെ പേരെന്തു

വ്യാ—വ്യാസൻ.

സാ—അച്ഛൻെറ പേരെന്തു.

വ്യാ—പരാശരൻ.

സാ—നിങ്ങൾ അന്യായം പ്രതികളെ അറിയുമൊ.

വ്യാ—ഉവ്വ്.

സാ—അന്യായം പ്രതികൾ ഒരേ ദായാദന്മാരാണൊ.

വ്യാ—അതെ.

സാ—അന്യായം പ്രതികൾക്കു പുരാതനവും സമാവകാശവുമായ വല്ല സ്വത്തുക്കളുമുണ്ടൊ.

വ്യാ—ഉവ്വ്.

സാ—അതാരുടെ കയ്യശമാണ്.

വ്യാ — ഒന്നാം പ്രതി ക്ഷേത്രജ്ഞനെൻറ.

സാ — ഒന്നാം പ്രതിയുടെ പ്രത്യേകകൈവശമാവാൻ കാരണമെന്താകുന്നു.

വ്യാ — അന്യായക്കാർ മൈനർമാരായിരുന്നപ്പോൾ 1-ാംപ്രതി കുഡുംബകാര്യങ്ങൾ നടത്തിവന്നിരുന്നപ്പോൾ കൈവശമാക്കിയതാണ്.

സാ — അന്യായക്കാർ പ്രതിയോടാവശ്യപ്പെട്ടുവൊ.

വ്യാ — ആവശ്യപ്പെട്ടു കൊടുത്തില്ല.

സാ — ഈ സ്വത്തുക്കളിൽ രണ്ടു മുതൽ പ്രതികൾക്കും അവകാശമുണ്ടൊ.

വ്യാ — 2 മുതൽ പ്രതികൾക്കു മാത്രമല്ല. സർവ്വമനുഷ്യർക്കും അവകാശമുള്ളതാണ്.

സാ — നിങ്ങൾ വേദോപനിഷത്തുകളുടെ സാരത്തെ ഒരു ഗ്രന്ഥമായെഴുതീട്ടില്ലെ.

വ്യാ — എഴുതീട്ടുണ്ട്.

സാ — അതെന്തിനു വേണ്ടി ചെയ്തു.

വ്യാ — ഉപനിഷദ്ഗ്രന്ഥങ്ങൾ അനേകവും അനേകായിരമന്ത്രങ്ങളുള്ളതും മനുഷ്യർ അനേകരും അല്പബുദ്ധിയുള്ളവരും ആകയാൽ എല്ലാവർക്കും യഥാർത്ഥതത്വം എളുപ്പത്തിൽ അറിവാൻവേണ്ടി ചെയ്തു.

സാ — ആ ഗ്രന്ഥത്തിൻെറ പേരെന്താകുന്നു.

വ്യാ — ഉത്തരമീമാംസ എന്നും ബ്രഹ്മസൂത്രമെന്നും.

സാ — അതിൻെറ വ്യാഖ്യാനം ആരെല്ലാം എഴുതീട്ടുണ്ട്. ആരെഴുതിയ വ്യാഖ്യാനമാണ് ശരിയായിട്ടുള്ളത്.

വ്യാ — രാമാനുജർ മാധവൻ ഭട്ടൻ ഇവരും മററും വ്യാഖ്യാനിച്ചിട്ടുണ്ട്. പക്ഷെ ശങ്കരഭാഷ്യമാണ് യഥാർത്ഥമായിട്ടുള്ളത്.

സാ — താങ്കൾ ഇതുകൂടാതെ ഭാഗവതാദി പുരാണങ്ങളും എഴുതീട്ടില്ലെ.

വ്യാ — ഉവ്വ്.

സാ — വേദോപനിഷത്തുകളിൽ മനുഷ്യരിൽ ജാതിയുണ്ടെന്നു

താങ്കൾ കാണുകയോ താങ്കൾ നിർമ്മിച്ച പുരാണങ്ങളിലും മററും ജാതിയുണ്ടെന്നെഴുതുകയോ ചെയ്തിട്ടുണ്ടോ.

വ്യാ — യാതൊരു വേദാദികളിലും മനുഷ്യരിൽ ജാതിയുണ്ടെന്നു കാണുകയോ ഞാൻ എഴുതിയ ഗ്രന്ഥങ്ങളിൽ മനുഷ്യരിൽ ജാതിയുണ്ടെന്നെഴുതുകയോ ചെയ്തിട്ടില്ല.

സാ — മനുസ്മൃതിമുതലായ ധർമ്മശാസ്ത്രങ്ങളെന്നു പറയുന്നവയിൽ മനുഷ്യരിൽ ജാതിയുണ്ടെന്നെഴുതി കാണുന്നുവല്ലൊ.

വ്യാ — അങ്ങിനെ കാണുന്നത് വല്ലവരും കള്ളവായി ചേർത്തതായിരിക്കാം. യഥാർത്ഥമല്ല.

ഇതു കഴിഞ്ഞ് അന്ന്യായവക്കീൽ ഇരുന്നു.

1-ാം — പ്രതിവക്കീൽ കർമ്മമാത്രന്റെ ക്രോസ്സ്.

ക — താങ്കൾ ബ്രാഹ്മണനല്ലെ.

വ്യാ — അതെ.

ക — അന്ന്യായക്കാർ ആരാണ്.

വ്യാ — അവരും ബ്രാഹ്മണർ.

ക — ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രരെന്നു നാലു ജാതിയില്ലയോ.

വ്യാ — ഇല്ലെന്നു മുമ്പുതന്നെ ഞാൻ ബോധിപ്പിച്ചിട്ടുണ്ടു.

ക — ഇപ്പോൾ നടന്നുവരുന്നതു ബ്രാഹ്മണാദി നാലു ജാതിയുണ്ടെന്നാണല്ലൊ.

വ്യാ — അത് പ്രവൃത്തികളനുസരിച്ച വ്യവഹാരം മാത്രമാണ്. അതു ജാതിയല്ല.

ക — വർണ്ണമെന്നു പറയുന്നതു ജാതിയല്ലയൊ.

വ്യാ — അല്ലെന്നു ഞാൻ പലെ തവണയും പറഞ്ഞുവല്ലൊ.

ക — പോകട്ടെ നാലു വർണ്ണികൾക്കും കർമ്മങ്ങൾ വേറെ വിധിച്ചിട്ടില്ലെ.

വ്യാ — അങ്ങിനെ വിധിച്ചതായി യാതൊരു ശാസ്ത്രവും ഞാൻ കണ്ടിട്ടില്ല. ജന്മങ്ങളുടെ പൂർവ്വവാസനക്കനുസാരമായി ഒരു പിതാവിൽനിന്നു ജനിച്ചവരിൽകൂടി ചിലൎക്കു ജ്ഞാനത്തിലും ചിലൎക്കു ലോകവാസനയായ ശാസ്ത്രത്തിലും ചിലൎക്കു

അദ്ധ്യാത്മകർമ്മത്തിലും ചിലർ കയ്യൊഴിലിലും ചിലർ കൃ
ഷിയിലും ചിലർ കച്ചോടത്തിലും ചിലർ ഉദ്യോഗത്തിലും
മററും തൃപ്തത പ്രാപിക്കുന്നതു അവരവരുടെ പൂർവ്വവാസനക
ളനുസരിച്ചു ഉള്ളതാകയാൽ അതനുസരിച്ചു ഇന്നിന്ന തൊഴിൽ
കാരനെന്നു തിരിച്ചറിവാൻ വേണ്ടി വ്യവഹരിച്ചു വരുന്നത
ല്ലാതെ ഇന്നിന്നവർ ഇന്നിന്നതേ ചെയ്യാവു എന്നു വിധിയു
ണ്ടെന്നു യാതൊരു വേദശാസ്ത്രങ്ങളിലും ഉള്ളതായി ഞാൻ ക
ണ്ടിട്ടില്ല അങ്ങിനെ ഉള്ളതായി വല്ല ഗ്രന്ഥങ്ങളിലും കാണു
ന്നുണ്ടെങ്കിൽ അതു മുഴുവൻ കളവും പുരോഹിതന്മാരുടെ ലാ
ഭത്തിന്നു വേണ്ടി അവരാൽ എഴുതി ചേർക്കപ്പെട്ടതും ആ
യിരിക്കാം.

ക—നിശ്ചയം പുരാണങ്ങളും മററും വിശ്വസിച്ചാലല്ലെ.

വ്യാ—അതെ.

ക—ഭാഗവതാദി പുരാണങ്ങളിൽ ബ്രാഹ്മണാദി നാലു ജാതിയു
ണ്ടെന്നും അവർക്ക് നാല്വർക്കും കർമ്മഭേദം വെവ്വേറെയാണെ
ന്നും പറഞ്ഞുകാണുന്നുവല്ലൊ.

വ്യാ—ഞാനെഴുതിയ പുരാണങ്ങളിൽ അങ്ങിനെ എഴുതി കാ
ണില്ല. അങ്ങിനെ കാണുന്നതു ജ്ഞാനാദി സൽഗുണമുള്ളവൻ
ഏതു വർണ്ണമായി വ്യവഹരിക്കുന്നോരിൽ ജനിച്ചവനായാലും
അവൻ ബ്രാഹ്മണനാണെന്നും വീര്യശൌര്യാദികളുള്ളവൻ
ക്ഷത്രിയനെന്നും കൃഷിവ്യാപാരശീലൻ വൈശ്യനെന്നും അ
ജ്ഞനും സ്വാർത്ഥകശീലനുമായവൻ ശൂദ്രനെന്നും വ്യവഹ
രിക്കാവുന്നതാണെന്നല്ലാതെ വംശപരമ്പരയാ ബ്രാഹ്മണാദി
നാലു ജാതികളുണ്ടെന്നോ പാരമ്പര്യക്രമമനുസരിച്ച് ഇന്നി
ന്ന കർമ്മങ്ങൾ മാത്രമേ ചെയ്യാവു എന്നോ ഞാൻ ചെയ്തതായ
ഇതിഹാസ പുരാണാദികളിൽ എഴുതീട്ടെ ഇല്ല. അങ്ങിനെ
കാണുന്നുണ്ടെങ്കിൽ വല്ലവരും കളവായിഎഴുതിക്കൂട്ടിയതാണ്.
അല്ലെങ്കിൽ ഞാൻ പറഞ്ഞ വാക്യാർത്ഥം തെററിദ്ധരിച്ചതാ
യിരിക്കാം എന്നു സംശയമുണ്ട്.

ക—ഹിന്തുക്കളുടെ ഗോത്രമതാണ്.

വ്യാ—പരാശരപുത്രനാണ് ഞാൻ.

ക—നിങ്ങടെ അമ്മ ദാശനാരിയല്ലെ.

വ്യാ—ദാശവർണ്ണത്തിലാണ് എന്റെ അമ്മ ജനിച്ചത്.

ക—നിങ്ങടെ അച്ഛൻ ശ്വപചനാരീപുത്രനല്ലെ.

വ്യാ—ആയിരിക്കാം.

ക—താങ്കളും മീൻപിടുത്തക്കാരന്റെ മകളിൽനിന്നു ജനിച്ച് കുറെ വിദ്വത്വം ഉണ്ടായപ്പോഴേക്കും ബ്രാഹ്മണനെന്ന ബ്രഹ്മമുഖജാതമായ ശ്രേഷ്ഠത്വവും ബ്രാഹ്മണനെന്ന ജാതിയും ഇല്ലെന്നും എല്ലാമനുഷ്യരും ബ്രാഹ്മണരാണെന്നും ജാതിഹീനരായ അന്ത്യജക്കാർ എന്തോ വല്ലതും സ്വല്പംതന്ന് നരെയും പറഞ്ഞ് സാക്ഷികൾ കൂട്ടിക്കൊണ്ടുവന്ന ഹീനജാതിനീചന്മാരെയും ബ്രാഹ്മണരെന്നുപറഞ്ഞുകൊണ്ട് ഈ സജ്ജനാഭിമാനമില്ലാതെ നീചത്വം പ്രവർത്തിക്കുന്നതു കഷ്ടമാണ്.

വ്യാ—താങ്കൾ അല്പം ഇംഗ്ലീഷുപഠിച്ചതിനാൽ വലിയ വക്കീലെന്നും മററും ഗർവ്വിച്ച് മനുഷ്യജന്മത്തിന്റെ ഫലമെന്തെന്നറിയാതെയും—വേദത്തിന്റെ തെററിദ്ധരിച്ച് ബ്രഹ്മമുഖജാതരെന്ന് വൃഥാ ഗർവ്വിച്ച് സമദൃഷ്ടികളായ മനുഷ്യരിൽ ജാതിയുണ്ടെന്നും അയിത്തമുണ്ടെന്നും കല്പിച്ച് വിഗ്രഹാരാധനാ പ്രാണിഹിംസ മുതലായ നീചകർമ്മങ്ങളെ ചെയ്യുന്ന ക്ഷേത്രഭ്രമൻ തരുന്ന പണത്തിനുവേണ്ടി ധർമ്മാധർമ്മങ്ങളെ അറിയാതെയും വിവേകമില്ലാതെയും മൂഢത്വത്താൽ ജഡാഭിമാനിയായി ഉഴലുന്നതാണ് ഏററവും കഷ്ടമായിട്ടുള്ളത്. ബ്രാഹ്മണവർണ്ണത്തിൽ ജനിച്ചവരിൽ എത്രയോ ജനങ്ങൾ ബുദ്ധിഹീനരായിട്ടും ചണ്ഡാളരായിട്ടും ചണ്ഡാളരെന്നഭിമാനിക്കപ്പെട്ടവരിൽ നിന്നുത്ഭവിച്ചവർ ഏററവും വിവേകികളായി ബ്രഹ്മണ്യം സമ്പാദിച്ചവരും അനേകരുണ്ട്. അതൊന്നും അറിയാതെ ജാത്യന്ധന്ന് ഒരുവിഷയമെന്നപോലെ വിവേകമില്ലാതെ വെറും ദുരഭിമാനത്താൽ ഞാൻ ബ്രാഹ്മണൻ ആഢ്യൻ ശ്രേഷ്ഠൻ എന്നൊക്കെ അർത്ഥവത്തല്ലാത്ത ജഡാഭിമാനത്താൽ ഗർവ്വിഷ്ഠന്മാരായി അഹംകരിക്കുന്ന നിങ്ങളെപ്പോലുള്ള അജ്ഞാനി

രോമണിജനങ്ങൾ ലോകത്തിൽ നിറഞ്ഞിരിന്നാലും വീണ്ടും അജ്ഞാനവർദ്ധനകളായ ഹിംസാദികർമ്മങ്ങളെ മാത്രം ഉദ്യോഗേന ചെയ്യുന്നതിനാലും താങ്കൾ അതിൽ പങ്കുകൊള്ളുന്നാളും പണത്തിനുവേണ്ടി പക്ഷങ്ങളെവ്യാപാരവാനം മടിയില്ലാത്ത ദുരഭിമാനി വർത്തിലായതിനാലും ആകുന്നു കോടതിമുഖേന അനാവശ്യം പറയുന്നത്.

ശ്രുതിസ്മൃതീതിഹാസപുരാണങ്ങളേതിലും മനുഷ്യരിൽ ജാതിയുണ്ടെന്നു പറഞ്ഞതായി കാണുന്നില്ല. താളുകളുടെ യാതൊരു തത്വവും നോക്കി അറിയാതെ ഗതാനുഗതികന്യായേന വിവേകമില്ലാതെ ഈ ഭാരതഖണ്ഡനിവാസികളായ മനുഷ്യരെ വൃഥാ കലഹിപ്പിപ്പാനും ദ്വേഷിപ്പാനും പൌരോഹിത്യസ്ഥാനലബ്ധിക്കും സ്വാർത്ഥതക്കുംവേണ്ടി ജാതിരാക്ഷസനേയും അഗ്രജപിശാചനേയും വലിച്ചുകൂട്ടി ദേഹാന്ധ്യബുദ്ധിനിമിത്തം കലുഷിതബുദ്ധികളായ ജാതിബ്രാഹ്മണർതന്നെ അരാധ്യസ്ഥവിൽ എഴുന്നെള്ളിച്ചു.

ക — ലോകഗുരുവായ ശ്രീശങ്കരാചാര്യസ്വാമികൾ മനുഷ്യരിൽ ജാതിയുണ്ടെന്നും അതിൽ ബ്രാഹ്മണൻ ശ്രേഷ്ഠനെന്നും സ്ഥാപിച്ചിട്ടുണ്ടല്ലോ. അതിനു വിരോധമായിട്ടാണോ താങ്കൾ പറയുന്നത്.

വ്യാ — ലോകഗുരു ശ്രീശങ്കരൻ മനുഷ്യരിൽ ജാതിയുണ്ടെന്നു സ്ഥാപിച്ചതായോ അതനുസരിച്ചു വല്ല ശാസ്ത്രവും എഴുതിയതായോ ഞാൻ ഇതേവരെ കണ്ടിട്ടും കേട്ടിട്ടും ഇല്ല. ഉണ്ടെന്നു നിങ്ങൾ പറയുന്നതു സത്യമല്ല.

ക — കേരളത്തിൽ ഇപ്പോൾ നടന്നുവരുന്ന ജാതിവ്യത്യാസം ഇ ശാസ്ത്രനിയമങ്ങൾ ക്ഷേത്രപ്രവേശാപ്രവേശങ്ങൾ മുതലായ നടവടികൾ ശങ്കരാചാര്യസ്വാമികൾ നിശ്ചയപ്പെടുത്തിയതാണെന്നല്ലേ സർവ്വജനങ്ങളും പറയുന്നത്.

വ്യാ — ജനങ്ങൾ പറയുന്ന എന്നതിനു യാതൊരർത്ഥവുമില്ല. സൂക്ഷ്മംഗ്രഹിക്കാതെ വല്ലതുംപറക എന്നേ അതിനർത്ഥമുള്ളൂ. ലോകഗുരുവും ഭാഷ്യകാരനുമായ ശങ്കരൻ മുപ്പത്തിരണ്ടുവയസ്സുവരെ മാത്രമേ ജീവിച്ചിട്ടുള്ളൂ. അദ്ദേഹത്തിന്റെ ജീവിത

കാലത്തിൽ നടത്തീട്ടുള്ളതും നടന്നിട്ടുള്ളതുമായ സകലവിവരവും അദ്ദേഹത്തോടുകൂടെ പിരിയാതിരുന്നിരുന്ന ശിഷ്യവർഗ്ഗങ്ങളിൽ സനന്ദനൻ മുതലായവർ അന്നന്നതന്നെ ചരിത്രങ്ങളെ എഴുതിവെച്ചിട്ടുള്ള ശങ്കരവിജയമെന്ന ഗ്രന്ഥത്തിൽ വ്യക്തമായി വിവരിച്ചിട്ടുണ്ട്. അതിൽ ഈ വക അസംബന്ധങ്ങൾ ഒന്നും പറഞ്ഞുകാണുന്നില്ല. എന്നു തന്നെയല്ല കേരളത്തിലെന്നല്ല ഇന്ത്യമുഴുവനും വേദാന്തമെന്ന അദ്വൈതമതത്തെയാണ് സ്ഥാപിച്ചിട്ടുള്ളത്. അതുവിട്ട് അന്യമായ ദ്വൈതമെന്ന സേവ്യസേവകഭാവം കർത്തൃകർത്തവ്യഭാവം മുതലായ ഇതരഭേദങ്ങളെക്കൂടി നിരാകരിച്ച ബ്രഹ്മനിഷ്ഠനായ ശങ്കരൻ ശ്രുതിയിലും പ്രമാണത്തിലും ഇല്ലാത്തതുമായ ജാതിവ്യത്യാസം അയിത്തം മുതലായ ഭ്രാന്തും ക്ഷേത്രപൂജ തീർത്ഥാടനം വ്രതം മുതലായ ഉപദേശവും നിയമിച്ചു എന്നു പറയുന്നതു ശുദ്ധമേ കളവാണ്.

ക — ശങ്കരാചാര്യർ ഇന്ത്യയിൽ നിയമിച്ചിട്ടുള്ള നിയമങ്ങളെന്തെല്ലാമെന്നു പറയാമോ?

വ്യാ — ശ്രീശങ്കരാചാര്യർ ജനിച്ചു. മുപ്പത്തിരണ്ടാംവയസ്സിൽ ബ്രഹ്മപദം ചേർന്നതുവരെയുള്ള സർവ്വജീവചരിത്രവും സംക്ഷേപമായി ഞാൻ കോടതിയിൽ പറയാം.

ക — ശങ്കരാചാര്യരുടെ ജീവചരിത്രം മുഴുവൻ പറയുവിൻ.

വ്യാ — കാലടിഗ്രാമത്തിൽ ശിവഗുരുവെന്നും യജ്ഞാവെന്നും വിളിച്ചുവന്നിരുന്ന ഒരു ബ്രാഹ്മണൻ ആര്യയെന്ന പേരായ തന്റെ ഭാര്യയോടുകൂടി വസിക്കുംകാലത്തു സന്താനമില്ലാതെ ദുഃഖിച്ചിരിക്കെ ദൈവാനുഗ്രഹത്താൽ ആര്യ സുമുഹൂർത്തത്തിൽ ഒരു പുത്രനെ പ്രസവിക്കയും ആ കുട്ടിക്കു ശങ്കരനെന്നു പേർവിളിക്കയും ചെയ്തു. ശങ്കരൻ ഒന്നാംവയസ്സിൽ സ്വഭാഷയും അക്ഷരങ്ങളും അച്ഛനിൽനിന്നു ഗ്രഹിക്കയും രണ്ടാംവയസ്സിൽ ഗ്രന്ഥംനോക്കി വായിക്കാറാവുകയും മൂന്നാംവയസ്സിൽ അച്ഛനിൽനിന്നുതന്നെ കാവ്യപുരാണങ്ങളും മറ്റും അറിവായി. സ്വതവേ അന്യമായ ചിലതും ഊഹിച്ചറിയുകയും

ഏതു കാൎയ്യവും ഒരിക്കൽ കേട്ടാൽ ദൃഢമായി മനസ്സിൽ ഉറച്ചു നില്ക്കുന്നതും സഹജമായിരുന്നു. മൂന്നാംവയസ്സിൽ ചൌളം (കുടുമവെക്കൽ) കഴിച്ചു ഭാഷാലങ്കാരാദികളും പഠിച്ചു. മൂന്നാം വയസ്സിൽ അച്ഛൻ മരിച്ചു. അച്ഛന്റെ ആബ്ദികശ്രാദ്ധം കഴിഞ്ഞവുടൻ അഞ്ചാംവയസ്സിൽ അമ്മ ഉപനയനം (പൂണുനൂലിടൽ) കഴിപ്പിച്ചു. ഉടൻ ഗുരുകുലവാസംതുടങ്ങി. നാലുവേദങ്ങളും ഉപനിഷത്തുകളും ധൎമ്മശാസ്ത്രങ്ങളും അഞ്ചാംവയസ്സിൽ പഠിച്ചുറപ്പിച്ചു. ജനങ്ങളെല്ലാം ശങ്കരന്റെ അമാനുഷത്വം കണ്ടു് അത്ഭുതപ്പെട്ടു സ്തുതിച്ചുപറഞ്ഞുതുടങ്ങി. തുടൎന്നു ഏഴാം വയസ്സിൽ ഗൃഹത്തിൽ അമ്മയോടൊന്നിച്ചു അമ്മയെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. അക്കാലത്തു് അമ്മയോടു ഞാൻ സന്ന്യസിക്കാനിച്ഛിക്കുന്നു അമ്മ അനുവദിക്കേണമെന്നാവശ്യപ്പെട്ടു.

ഏകപുത്രനായതിനാൽ സന്ന്യസിപ്പാൻ അമ്മ അനുവദിച്ചില്ല. എട്ടാംവയസ്സു തുടങ്ങിയവുടൻ ഒരു ദിവസം പുഴയിൽ കുളിക്കാനിറങ്ങിയസമയം ശങ്കരന്റെ കാലിൽ മുതലകടിച്ചു വെള്ളത്തിൽ താഴ്ത്തുന്നതിനെ വേർപെടുത്താൻ കഴിയാത്തതിനാൽ അമ്മയെ ഉറക്കെ വിളിച്ചു. അമ്മ ഓടിവന്നു മുതലയിൽനിന്നു രക്ഷപ്പെടുത്തുവാൻ സാധിക്കാതെ പരിഭ്രമിക്കുമ്പോൾ അമ്മ എന്നെ സന്ന്യസിപ്പാൻ സമ്മതിച്ചാൽ മുതല വിടുമെന്നും ഇല്ലെങ്കിൽ ഞാൻ മരിക്കുമെന്നും ശങ്കരൻ പറഞ്ഞതുകേട്ടു ജീവിച്ചിരുന്നാൽ കാണാമല്ലൊ. മരിച്ചാലതുമില്ലല്ലൊ. എന്നുറച്ചു സന്ന്യസിപ്പാൻ സമ്മതിക്കയും ഉടൻ മനസാ സന്ന്യസിക്കയും മുതല വിടുകയും ചെയ്തു. ഉടൻ പുഴയിൽനിന്നു കയറി അമ്മേ ഞാൻ സന്ന്യാസിയായി. എന്നെക്കൊണ്ടമ്മക്കു വേണ്ടതെന്തെന്നുപറയണമെന്നു ശങ്കരൻ അപേക്ഷിച്ചു. നീ സന്ന്യസിച്ചാലും എന്റെ മരണാനന്തരക്രിയകളെല്ലാം നീ നടത്തേണമെന്നും ഞാൻ വിചാരിക്കുമ്പോളെല്ലാം നിന്നെ കാണേണമെന്നും അമ്മ അപേക്ഷിച്ചു. അപ്രകാരമാവാമെന്നു പറഞ്ഞവുടൻ ശങ്കരൻ അവിടെനിന്നിറങ്ങി നൎമ്മദാനദീതീരത്തിൽ ഗോവിന്ദാചാൎയ്യാശ്രമത്തിൽ ഒരു ഗുഹയിൽ ഗോവിന്ദാചാൎയ്യൻ താമസിക്കുന്നതായി അന്വേഷിച്ചറി

ത്തു ഗുഹയെ മൂന്നു പ്രദക്ഷിണംചെയ്തു് ഒരു ചാരണകലമുള്ള ഗുഹാമുഖംനോക്കി വീണു നമസ്കരിച്ചു് ഗുരുവിനെ സ്തുതിച്ചു. അതുകേട്ടു ഗോവിന്ദാചാര്യർ നീ ആരെന്നു ചോദിച്ചു.

അതുകേട്ടു ശങ്കരൻ ഞാൻ ഭൂമിയല്ല അഗ്നിയല്ല തേജസ്സും വ്യോമവുമല്ല സ്വാമിൻ തൽഗുണങ്ങളുമല്ല ഇന്ദ്രിയങ്ങളുമല്ല എന്നാൽ ഞാനാരെന്നോക്കുമ്പോൾ മേൽപറഞ്ഞവകളിൽനിന്നന്യനായി സർവ്വോത്തമനായി കർത്തൃത്വഭോക്തൃത്വരഹിതനായി ശുദ്ധനായുള്ളവനാകുന്നു എന്നു പറഞ്ഞതിനെകേട്ടു് ഗോവിന്ദാചാര്യർ സന്തോഷിച്ചു നീ ശംകരസ്വരൂപൻതന്നെ എന്നുപറഞ്ഞു യോഗദൃഷ്ടിക്കനുസരിച്ചു് ഗുഹാമുഖത്തേക്കു തന്റെ പാദങ്ങളെ കാണിച്ചുകൊടുത്തു. ശങ്കരൻ പാദപൂജചെയ്തു നമസ്കരിച്ചു

(എന്നുപറഞ്ഞതിന്നശേഷം വ്യാസർ പറയുന്നു) എന്റെ പുത്രനും ശിഷ്യനുമായ ശുകൻ ശുകന്റെ ശിഷ്യൻ ഗൌഡപാദൻ ഗൌഡപാദന്റെ ശിഷ്യൻ ഗോവിന്ദൻ ഗോവിന്ദന്റെ ശിഷ്യനായിതീർന്നു ശങ്കരൻ. എന്നുമാത്രമല്ല പരമഹംസനെന്ന പേരും ലഭിച്ചു— (വ്യാസർ പറയുന്നു.) ശങ്കരൻ യോഗാഭ്യാസവും പഠിച്ചു. ഒരു വർഷത്തോളം ഗോവിന്ദാചാര്യസന്നിധിയിലിരുന്നു. അതിന്നശേഷം കാശിയിൽപോയിരുന്നു. ഞാനുണ്ടാക്കിയ ബ്രഹ്മസൂത്രത്തിന്നു ശങ്കരാ എന്നു ഭാഷ്യം എഴുതി ലോകത്തിൽ പ്രസിദ്ധമാക്കേണമെന്നു് ഗുരു കല്പിച്ചപ്രകാരം കാശിയിൽ ചെന്നിരിക്കുമ്പോൾ ചോളദേശത്തുകാരനായ സനന്ദനൻ എന്നൊരാളും ചിൽസുഖൻ ആനന്ദഗിരി മുതലായവരും ശിഷ്യരായിച്ചമന്നു. ഒരു ദിവസം മാദ്ധ്യാഹ്നികത്തിന്നു് ഗംഗക്കുപോകുമ്പോൾ ശിവൻ ചണ്ഡാലവേഷം ധരിച്ചു നേരിട്ടുവരുന്നതുകണ്ടു് വഴിമാറുവാനായി ശങ്കരൻ പറഞ്ഞതിനാൽ തന്മൂലം ഭേദമുണ്ടാകയും ചണ്ഡാലാദിവ്യവഹാരം ന്യായമല്ലെന്നും ജ്ഞാനാദിസൽഗുണങ്ങളുള്ളവർ ആരായാലും അവരെ എന്റെ ഗുരുവായിതന്നെ ഞാൻ കരുതുമെന്നും ശങ്കരൻ പറഞ്ഞതുകേട്ടു ചണ്ഡാലരൂപിയായ ശിവൻ ബ്രഹ്മസൂത്രത്തിന്നും മറ്റും ഭാഷ്യാദികൾ ഉണ്ടാക

മായും ദ്വൈതമായും തെററിദ്ധരിച്ച് ജനങ്ങളെ ഭ്രമിപ്പിച്ചു കഷ്ടപ്പെടുത്തുന്നതിനാൽ തന്നിവാരണാൎത്ഥം ബ്രഹ്മസൂത്രത്തിന്നും മററും യഥാൎത്ഥമായ അദ്വൈതഭാഷ്യംചെയ്യുന്നു. കൎമ്മപരരായ കുമാരിലഭട്ടൻ മണ്ഡനമിശ്രൻ മുതലായ കൎമ്മന്മാരെ വാദിച്ചുതോല്പിച്ചു അദ്വൈതമതം സ്ഥാപിക്കേണമെന്നും പറഞ്ഞ് അവിടെ മറഞ്ഞു. ശങ്കരൻ മാദ്ധ്യാഹ്നികം കഴിഞ്ഞു മടങ്ങിവന്നയുടൻ ഭാഷ്യംചെയ്യാൻ ഉദ്യമിച്ചു. അന്നു പന്ത്രണ്ടാമത്തെ വയസ്സിലാകുന്നു. വിശിഷ്ടപണ്ഡിതസന്യാസികളും ശങ്കരനൊന്നിച്ചുണ്ടായിരുന്നു. ബ്രഹ്മസൂത്രത്തിന്നും നൃസിംഹതാപിനിമുതലായ ഉപനിഷത്തുകൾക്കും ഭഗവൽഗീതക്കും ഭാഷ്യം വൃത്തികളും ഉപദേശസഹസ്രി മുതലായ അനവധി അദ്വൈതഗ്രന്ഥങ്ങളേയും ശങ്കരൻ ഉണ്ടാക്കി ശിഷ്യന്മാൎക്കുപദേശിച്ചുകൊണ്ടു പതിനാറാംവയസ്സുവരെ കാശിയിൽ തന്നെ ശിഷ്യസമേതം അധിവസിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ നേരിട്ടു ചെന്നു കണ്ട് മണ്ഡനമിശ്രൻ മുതലായ കൎമ്മകാണ്ഡികളെ വാദിച്ചു ജയിക്കണമെന്നും അദ്വൈതത്തെ നടപ്പിൽ കൊണ്ടുവരേണമെന്നും പറഞ്ഞപ്രകാരം പതിനേഴാം വയസ്സിൽ മണ്ഡനമിശ്രനെയും മണ്ഡനന്റെ ഭാൎയ്യ ശാരദയേയും വാദിച്ചു ജയിച്ചു അദ്വൈതമതം സ്ഥാപിച്ചു മണ്ഡനമിശ്രനെ സന്യസിപ്പിച്ച് ശങ്കരന്റെ ശിഷ്യനാക്കിച്ചെയ്തു. അതിന്നുശേഷം ഗോകൎണ്ണത്തിൽ പോയി. മൂകാംബിയിൽ വെച്ചു മരിച്ചു ഒരു കുട്ടിയെ ശങ്കരൻ ജീവിപ്പിച്ചു. ഊമയായിരുന്ന ഒരു കുട്ടിയോട് ശങ്കരൻ നീ ആരെന്നുചോദിച്ചതിന്നു ആ കുട്ടി വേദാന്തസാരാൎത്ഥത്തെ പദ്യരൂപേണ ശങ്കരനോട് സമാധാനം പറഞ്ഞു. പദ്യഗ്രന്ഥത്തിന്നു ഹസ്താമലകമെന്നു പേർ വിധിച്ചപ്രകാരം അതുണ്ടാക്കിയ കുട്ടിക്കും ഹസ്താമലകനെന്നു പേർ വിളിച്ചു ശിഷ്യനാക്കി വരിച്ച് ശിഷ്യസമേതം മൈസൂർ ശൃംഗഗിരിയിൽ പോയി [illegible] ഇപ്പോഴും ഭരിക്കുന്ന ശൃംഗേരിമഠവും ശാരദാപീഠവും സ്ഥാപിച്ചു. ശങ്കരൻ അവിടെ ഇരുന്നുകൊണ്ട് അദ്വൈതമതപ്രചാരണാൎത്ഥം അനേകൎക്കും ഭാഷ്യത്തെയും മററും പഠിപ്പിച്ചു. വി

ദ്യാപീഠവും കല്പിച്ചു. മണ്ഡനമിശ്രനെ പീഠാധിപനാക്കി വെച്ചു. അനന്തരം ശൃംഗേരിയിൽ അദ്വൈതോപദേശം ചെയ്തുകൊണ്ടു ദ്വൈതമതത്തെ നിരസിച്ചു. അവിടെവെച്ചു് വിനീതനും കാന്തവചനും ശാന്തശീലനും ഗിരിയെന്ന പേരോടുകൂടിയവനുമായ ഒരുവൻ ഏററവും ഭക്തിയോടുകൂടെ ശങ്കരന്റെ ശിഷ്യനായി ചേൎന്നു. ഗുരുശുശ്രൂഷയാൽ ശങ്കരനു അവനിൽ ഏററവും പ്രീതി ജനിച്ചു. വിദ്യാഭ്യാസത്തിനു കുറവുള്ളതിനാൽ മററു ശിഷ്യർ ഗിരിയെ അത്ര ബഹുമാനിക്കാത്തതുകണ്ടു ഒരുദിവസം ശങ്കരൻ സംഗതിവശാൽ അനുഗ്രഹിക്കയും ഗിരി ഉടൻ തോടകവൃത്തത്തിൽ ഗുരുസ്തോത്രം ചെയ്തതിനാൽ തോടകാചാൎയ്യനെന്നു നാമം ലഭിച്ചു.

ആ ശ്ലോകങ്ങളിൽ ചിലതു ഇവിടെ വിവരിക്കാം.

ശ്ലോ — വിദിതാഖിലശാസ്ത്രസുധാജലധേ
മഹിതോപനിഷൽകഥിതാൎത്ഥനിധേ
ഹൃദയേ കലയേ വിമലം ചരണം
ഭവ ശങ്കര ദേശിക മേ ശരണം. 1

കരുണാവരുണാലയ പാലയ മാം
ഭവസാഗരദുഃഖവിദൂനഹൃദം
രചിതാഖിലദൎശനതത്ത്വവിദം
ഭവ ശങ്കരദേശിക മേ ശരണം. 2

ഇങ്ങിനെയുള്ള എട്ടു ശ്ലോകങ്ങളെക്കൊണ്ടാകുന്നു ഗുരുവിനെ സ്തുതിച്ചതു്.

ശ്രീശങ്കരന്റെ ശിഷ്യന്മാരിൽ ഏററവും പ്രധാനികൾ നാലാളാകുന്നു. അതിൽ 1 പത്മപാദൻ 2 ഹസ്താമലകൻ 3 മണ്ഡനമിശ്രൻ 4 തോടകൻ ഇവരാകുന്നു. ഇങ്ങിനെ ഇരിക്കെ ബ്രഹ്മസൂത്രഭാഷ്യത്തിനു വാൎത്തികം ചെയ്വാൻ ശങ്കരൻ മണ്ഡനമിശ്രനോടു പറയുന്നതിനെക്കേട്ടു മററു ശിഷ്യർ മണ്ഡനൻ ദ്വൈതിയും കൎമ്മിയുമായിരുന്നവനാണ്. സ്വാമിയോടു തോററതിനാൽ കൎമ്മത്തെ വിട്ടു് സന്യസിച്ചു എന്നമാത്രമെ ഉള്ളൂ. അവന്റെ ഹൃദയം ശുദ്ധമായിട്ടില്ല. അവനെക്കൊണ്ടു് വാൎത്തികം ചെ

ജ്ജിച്ചാൽ അങ്ങയുടെ ഭാഷ്യത്തെ കൾപമാക്കിയിട്ടുള്ള അദ്വൈ
തസിദ്ധമാക്കിത്തീർക്കമെന്ന പറഞ്ഞതിനാൽ ശങ്കരൻ മണ്ഡന
മിശ്രനോട്ട ഒരു അദ്വൈതശാസ്ത്രം സ്വന്തം എഴുതുവാനാജ്ഞാ
പിച്ചു. അതനുസരിച്ചു മണ്ഡനൻ നൈഷ്കർമ്മ്യസിദ്ധി എന്ന
പ്രസിദ്ധമായി ഇന്നും നടപ്പുള്ള അദ്വൈതശാസ്ത്രം ഉണ്ടാക്കി
ശ്രീശങ്കരനെ കാണിച്ചു. അതു നോക്കി ശങ്കരനും ശിഷ്യന്മാരും
വളരെ അതിശയിച്ചു.

ശ്രീശങ്കരൻ മണ്ഡനനെക്കൊണ്ട് തൈത്തിരീയോപനിഷ
ത്ത് കാണ്വായനം ബൃഹദാരണ്യകം എന്ന ശാഖകളുടെ ഭാഷ്യ
ത്തിന്ന വാർത്തികം എഴുതിച്ചു. ശ്രേഷ്ഠമായ ബ്രഹ്മസൂത്രഭാഷ്യ
ത്തിന്ന സനന്ദനനെക്കൊണ്ട് പഞ്ചപാദികയെന്നും വൃത്തിയെ
ന്നും പേരായ രണ്ടു ടീക എഴുതിച്ചു.

ശൃംഗഗിരിമഠത്തിൽ നിന്ന പത്മപാദൻ ഗുരുകല്പനവാ
ങ്ങി കാശിക്കുപോയി. ആക്കാലത്തു ശങ്കരാചാര്യർക്ക പതിനൊമ്പ
തു വയസ്സായി. തന്റെ അമ്മയ്ക്ക് സുഖക്കേടാണെന്ന ദിവ്യജ്ഞാനം
കണ്ടറിഞ്ഞത് ആകാശമാർഗ്ഗമായി കാലടിയിലെ ജനനഗൃഹത്തി
ലെത്തി അമ്മയെക്കണ്ട് അമ്മക്ക് സുഖമരണം ലഭിപ്പിച്ചു. പ്രേ
തദഹനത്തിന്ന് ജ്ഞാതികൾ ആരും തീപോലും കൊടുക്കാതെ
യും ശങ്കരനെ ഭ്രഷ്ടനെന്ന് അപമാനിക്കയും ചെയ്തു എന്ന മാത്ര
മല്ല യാതൊരു സഹായവും ശവസംസ്കാരത്തിന്ന കാലടി ഗ്രാമ
ക്കാരോ അയൽവാസികളോ ചെയ്തുകൊടുക്കാതെ ബുദ്ധിമുട്ടിക്ക
കയും താനേകനായി ശവദാഹവും മരണാനന്തരക്രിയകളും ന
ടത്തേണ്ടിവന്നു. തൽക്കാരണത്താൽ ശങ്കരാചാര്യർ കോപിച്ച് കാ
ലടി ഗ്രാമനിവാസികൾക്ക വേദാധികാരമില്ലെന്നും കേരളത്തിലെ
ബ്രാഹ്മണർക്കെല്ലാം ഗൃഹത്തോടടുത്തുതന്നെ ശ്മശാനമായിരിക്ക
മെന്നും ശാപമൂലമായി നിയമിച്ചു. അതിപ്പോഴും നടന്നു വരുന്നു.
ഈ നിയമമാണ് ശങ്കരാചാര്യർ മലയാളത്തിൽ സ്ഥാപിച്ചത്.
ഇതല്ലാതെ വേറെ യാതൊരു നിയമങ്ങളോ ആചാരങ്ങളോ
കേരളത്തിൽ നിയമിക്കുകയോ സ്ഥാപിക്കുകയോ ചെയ്തിട്ടില്ലെ
ന്ന ഇനിമേലുള്ള ജീവചരിത്രത്താലും വ്യക്തമാകും. അതും വി
വരിക്കാം.

ഈ കാലങ്ങളിൽ ശൃംഗേരിയിൽനിന്നു ഗുരുകല്പനവാങ്ങി കാശിക്കുപോയ പത്മപാദന്റെ ചരിത്രവും അല്പം ഇവിടെ പറയുന്നതു് ഉപയോഗമായിരിക്കും. പത്മപാദൻ കാശിമുതലായ സ്ഥലങ്ങളെല്ലാം ചുററി സഞ്ചരിച്ചു് സ്വരാജ്യമായ ചോളദേശത്തു തന്റെ ഗൃഹത്തിൽചെന്നു സന്തോഷസല്ലാപങ്ങളും കഴിഞ്ഞശേഷം ഭാഷ്യത്തിന്നെഴുതിയ ടീക വായിച്ചു കേൾപ്പിക്കയും കർമ്മകാണ്ഡത്തെ തീരെ ഖണ്ഡിച്ചതായും അദ്വൈതത്തെ സ്ഥാപിച്ചതായും കണ്ടു മാതുലൻ കർമ്മത്തെ സ്ഥാപിപ്പാൻ വളരെ വാദിച്ചുനോക്കി. യുക്തികളാലും ശ്രുതികളാലും അനുഭവങ്ങളാലും പത്മപാദൻ കർമ്മകാണ്ഡത്തെ മുഴുവനും ഉടച്ചെറിഞ്ഞു അദ്വൈതത്തെ യുക്ത്യനുഭവങ്ങളാൽ ബലമായി സ്ഥാപിച്ചു. അതു കേട്ടു മാതുലൻ വളരെ നല്ലതെന്നു പുറമെ പറഞ്ഞു സന്തോഷിച്ചു. പത്മപാദൻ മാതുലന്റെ കപടത്തെ അറിയാതെ ടീകാഗ്രന്ഥത്തെ മാതുലൻവശം സൂക്ഷിപ്പാൻ കൊടുത്തു് രാമേശ്വരത്തേക്കു തിരിച്ചു. പത്മപാദൻ മടങ്ങി വരുന്നതിന്നു മുമ്പായി മാതുലൻ ടീകാഗ്രന്ഥം കർമ്മത്തിന്നു വിരോധിയായതിനാൽ ഇതു ലോകത്തിൽ പ്രചരിച്ചാൽ ക്ഷേത്രതീർത്ഥവ്രതദാനാദികളാലുള്ള സമ്പാദ്യം മുടങ്ങി കൊററിന്നു മുട്ടും വരുമെന്ന ഭയത്താലും അസൂയയാലും ഗ്രന്ഥത്തെ നശിപ്പിപ്പാൻവേണ്ടി ഒരു ദിവസം അർദ്ധരാത്രി പുരയിൽ തീ കൊളുത്തി പുസ്തകത്തോടൊന്നിച്ചു് ദഹിപ്പിച്ചുകളഞ്ഞു. പുര അബദ്ധത്താൽ വെന്തതെന്നും അതിപൂജ്യമായിരുന്ന സാമാനങ്ങളുടെകൂട്ടത്തിൽ ഗ്രന്ഥവും ദഹിച്ചുപോയതിനാൽ ഞാൻ വളരെ വ്യസനിക്കുന്നു എന്നും മററും ഒഴികഴിവുകൾ ബോദ്ധ്യമാക്കി പത്മപാദനെ സമാധാനിപ്പിച്ചു. പത്മപാദൻ കർമ്മത്തിന്നു വിരോധിയെന്നറിഞ്ഞു് ബുദ്ധിമാന്ദ്യമുണ്ടാവാൻ ഭക്ഷണസാധനത്തിൽ ചതിയായി ഔഷധം കലർന്നുകൊടുത്തു. അതുകൊണ്ടും പുസ്തകം നഷ്ടമായതുകൊണ്ടും പത്മപാദനു വളരെ കുണ്ഠിതം ഭവിച്ചുകൊണ്ടിരിക്കെ ശങ്കരഗുരു കേരളത്തിലെന്നു കേട്ടറിഞ്ഞു് ശങ്കരന്റെ അമ്മയുടെ ശേഷക്രിയ കഴിഞ്ഞു് നാലുദിവസത്തിന്നുള്ളിലായി പത്മപാദൻ തന്റെ ശിഷ്യന്മാരൊന്നിച്ചു്

തിരുവിതാംകൂറിലുള്ള അനന്തശയനക്ഷേത്രത്തിൽവന്ന് ശങ്കരഗുരുവിനെ കണ്ട് മാതുലനെ കണ്ടതും വാദിച്ചതും പുസ്തകം നഷ്ടമായതും വിഷമേല്പിച്ചതെല്ലാം ഗുരുവിനോടറിയിച്ച് വ്യസനിക്കുന്നതിനെകണ്ട് ഗുരു പത്മപാദനോട് നീ ടീക എഴുതിയവുടൻ ശൃംഗേരിയിൽവെച്ച് എന്നെ വായിച്ചു കേൾപ്പിച്ചതു ഞാൻ മറന്നിട്ടില്ല എന്നുപറഞ്ഞ് മുഴുവൻ പറഞ്ഞുകൊടുത്ത് രണ്ടാമതു ടീകയെ എഴുതിച്ചു ഔഷധത്താലുള്ള ബുദ്ധിമാന്ദ്യതയേയും തീർത്തു.

പിന്നെ ശ്രീശങ്കരൻ അക്കാലത്തു കേരളരാജാവായിരുന്ന രാജശേഖരപെരുമാളിനെകണ്ട് കേരളബ്രാഹ്മണരുടെ യാഗാദികർമ്മങ്ങളെയെല്ലാം അറിയിച്ചും കാലടി ഗ്രാമക്കാരെ വേദപാരായണത്തിനനുവദിക്കരുതെന്നും ഏല്പിച്ചും ശങ്കരഗുരു പത്മപാദൻ മുതൽ അനവധി ശിഷ്യരോടും സുധന്വാവെന്ന രാജാവോടും രാജാവിൻെറ ചതുരംഗസേനകളോടും കൂടി ഇന്ത്യാരാജ്യമൊട്ടുക്കെ കർമ്മകാണ്ഡനടവടികളെ തീരെ നിർത്തി വേദാന്തമതസ്ഥാപനത്തിനുവേണ്ടി ഉടനെ രാമേശ്വരത്തുപോയി അവിടെ പാർവ്വതീപൂജയെന്ന വ്യാജത്താൽ മദ്യമാംസഭക്ഷകരായ ശാക്തന്മാരെ വാദിച്ചു തോല്പിച്ചു അതേവരെ ചെയ്ത ശക്തിപൂജാദോഷപരിഹാരാർത്ഥം പ്രായശ്ചിത്തം ചെയ്ത് ശക്തിപൂജ നിർത്തൽ ചെയ്ത് അദ്വൈതമതം സ്ഥാപിച്ചു.

പിന്നെ പാണ്ഡ്യചോളദ്രാവിഡദേശവാസികളെയും വാദത്തിൽ ജയിച്ചു കർമ്മകാണ്ഡഖണ്ഡനംചെയ്ത് അദ്വൈതമതത്തെ സ്ഥാപിച്ചു. കാഞ്ചീപട്ടണത്തിൽപോയി താന്ത്രികരെ വാദിച്ചു ജയിച്ചു. ആന്ധ്രന്മാരെ അനുഗ്രഹിച്ചു. വെങ്കിടാചലം വിദർഭം ഇവിടങ്ങളിൽപോയി. വിദർഭരാജൻ ഭക്തിപുരസ്സരം ഗുരുവിനെ വണങ്ങി അദ്വൈതത്തെ സ്വീകരിച്ചു. തദ്ദേശഭൈരവമതസ്ഥരെ ശിഷ്യരോടു വാദിപ്പിച്ചു ജയിച്ചു സദ്വൃത്തരാക്കി. പിന്നെ കർണ്ണാടകരാജ്യത്തുപോവാൻ തുനിഞ്ഞപ്പോൾ അവിടെ പോകരുതെന്നും അവിടെ നരബലി നടത്തുന്ന കാപാലികരുണ്ടെന്നും അവിടെപ്പോയാലപകടമുണ്ടാകുമെന്നും പോകരുതെന്നും വിദർ

രാജാവു പറഞ്ഞതിന്നു സുധന്വാരാജൻ—സൈന്യസമേതനും സായുധപാണിയുമായ ഞാൻ കൂടെയുള്ളപ്പോൾ ഭയപ്പെടേണ്ടെന്നു പറഞ്ഞു് അവിടെ പോകയും കാപാലികാചാൎയ്യനായ ക്രകചൻ മനുഷ്യതലയോട്ടും ചുടലഭസ്മവും ധരിച്ചു് ശൂലപാണിയായും അനേകവിധ വേഷധാരികളും ക്രകചശിഷ്യഗണങ്ങളുമായ അനേകകാപാലികന്മാരൊന്നിച്ചു ശങ്കരാചാൎയ്യരുടെ അടുക്കൽ വന്നു നിന്നു് ഭസ്മധാരണം കൊള്ളാം. തലയോട്ടു ധരിക്കാഞ്ഞതെന്തു്? എന്തിനു കാവിവസ്ത്രം ധരിക്കുന്നു എന്നും എള്ളുകൊണ്ടു കപാലീശ്വരനെ ഭജിക്കുന്നില്ല എന്നും ചോരയൊലിച്ചുകൊണ്ടുള്ള മനുഷ്യശിരസ്സും നല്ല മദ്യവും വെച്ചു പൂജിക്കാഞ്ഞാൽ ഭൈരവമൂൎത്തിയായ ഈശ്വരൻ പ്രസാദിക്കുമോ എന്നും മറ്റും യാതൊരു കൂസൽകൂടാതെ ഭൈരവാഗമങ്ങളെ ക്രകചൻ ശങ്കരാചാൎയ്യരോടു ജല്പിച്ചുതുടങ്ങി.

അതുകേട്ടു സുധന്വാരാജൻ അവനെ ഭത്സിച്ചു ഭൃത്യരോടു അവനെ പുറത്തുതള്ളിവിട്ടു. അവൻ കാപാലികസൈന്യസമേതം യുദ്ധത്തിന്നുവന്നു. സുധന്വാരാജൻ സൈന്യസമേതം എതിൎത്തു യുദ്ധംചെയ്തുകൊണ്ടിരിക്കെ മറെറാരു കാപാലികസൈന്യം ശങ്കരാചാൎയ്യരേയും ശിഷ്യരേയും എതിൎത്തു. സ്വാമികൾ യോഗബലത്താലും രാജാവു യുദ്ധത്താലും എല്ലാ സൈന്യങ്ങളേയും നശിപ്പിച്ചു. ക്രകചൻ വ്യസനാക്രാന്തനായി ശങ്കരാചാൎയ്യരുടെ മുമ്പിൽ തലയോട്ടു കയ്യിൽവെച്ചു കണ്ണുംചിമ്മി ധ്യാനിച്ചിരുന്നു. അവന്റെ കയ്യിലുള്ള തലയോട്ടു നിറയെ മദ്യം ഉണ്ടായി. അതിൽ പകുതി അവൻ കുടിച്ചശേഷം ഭൈരവനെ സ്തോത്രംചെയ്തു. ഭൈരവൻ പ്രത്യക്ഷനായി.

ക്രകചൻ ഉടൻ ഇവനാകുന്നു എന്റെ ശത്രുവെന്നും ഇവനെ കൊല്ലേണമെന്നും ആചാൎയ്യനെ ചൂണ്ടിക്കാണിച്ചു പറഞ്ഞു. ഉടനെ ഭൈരവൻ നീ എന്നെത്തന്നെ ദ്വേഷിക്കുന്നുവോ എന്നു പറഞ്ഞു ക്രകചന്റെ ശിരച്ഛേദം ചെയ്തു. ശങ്കരൻ ഭൈരവനെ സ്തുതിച്ചു. ഭൈരവൻ അന്തൎദ്ധാനം ചെയ്തു.

പിന്നെ നിരീശ്വരവാദികളായ പാഷണ്ഡന്മാരേയും സൌ

പദേശംചെയ്തു ഭക്തന്മാരാക്കിത്തീൎത്തു. ഉത്തരേന്ത്യയിൽ സമു
ദ്രപൎയ്യന്തമുള്ള ദേശവാസികളെ മുഴുവനും അദ്വൈതപ്രസംഗ
ത്താൽ ജയംസമ്പാദിച്ച് അദ്വൈതമതത്തെത്തന്നെ ബലമായി
സ്ഥാപിച്ചു.

പിന്നെ രണ്ടാമതും ഗോകൎണ്ണത്തിലേക്കപോയി ശിവഭുജംഗ
സ്തോത്രം അതിശയവൃത്തത്തിൽ ചമച്ചു. അവയിൽ ചിലതു
ഞാൻ ഇവിടെ ഉദ്ധരിക്കാം.

ശിവഭുജംഗം — ഗളദ്ദാനഗണ്ഡം മിളൽഭൃംഗഷണ്ഡം ചല
ച്ചാരുശുണ്ഡം ജഗത്രാണശൌണ്ഡം ലസദ്ദന്തകാണ്ഡം വിപ
ദ്ഭംഗചണ്ഡം ശിവപ്രേമപിണ്ഡം ഭജേ വക്രതുണ്ഡം(1) അനാ
ദ്യന്തമാദ്യം പരം തത്വമൎത്ഥം ചിദാകാരമേകം തുരീയം ത്വമേയം
ഹരിബ്രഹ്മമൃഗ്യം പരബ്രഹ്മരൂപം മനോവാഗതീതം മഹശ്ശൈ
വമീഡേ(2) സ്വശക്ത്യാദിശക്ത്യന്തസിംഹാസനസ്ഥം മനോഹാ
രിസൎവ്വാംഗരത്നാദിഭൂഷം ജടാചന്ദ്രഗംഗാസ്ഥി ശംഭുക്കമൌലിം
പരാശക്തിമിത്രം നമഃ പഞ്ചവക്ത്രം (3) ഇങ്ങിനെ തുടങ്ങിയുള്ള
ശിവഭുജംഗത്തെ രചിച്ചതിന്നശേഷം ഗോകൎണ്ണത്തുവെച്ച് അ
നേകശിഷ്യന്മാൎക്ക് വേദാന്തവിദ്യോപദേശം ചെയ്ത് പഠിപ്പി
ച്ചുകൊണ്ടിരിക്കെ ഹരദത്തനെന്നൊരുവൻ തന്റെ ഗുരുവാ
യ നീലകണ്ഠനോട് ഭട്ടപാദൻ മുതലായ കൎമ്മകാണ്ഡവിദഗ്ദ്ധന്മാ
രെ വാദിച്ചുജയിച്ച് അദ്വൈതമതം സ്ഥാപിച്ച് സന്യാസിന്
ന്തിരുവടിയേയും ജയിപ്പാൻ ഗോകൎണ്ണക്ഷേത്രത്തിൽ വന്നിരിക്കുന്ന
പ്പുന്നപറഞ്ഞു. അതുകേട്ട് ശിവഭക്തരിൽ മുമ്പനും അനേകശൈ
വാഗമദ്വൈതശാസ്ത്രങ്ങളെ നിൎമ്മിച്ചവനും ശിവഭക്തനും ഇതര
ദേവമതദ്വേഷികനും ശൈവസൂത്രഭാഷ്യകാരനും മഹാകവിയുമാ
യ നീലകണ്ഠൻ അനേകശിഷ്യസമേതം ശങ്കരനെ വന്നുകണ്ടു
സംശയം കൂടാതെ സ്വപക്ഷമായ ശൈവാഗമങ്ങളാൽ ശൈവമ
തത്തെ സ്ഥാപിച്ചു. പറഞ്ഞതു കേട്ടവുടൻ ശങ്കരഗുരുവിനെ
തട്ടത്ത് മണ്ഡനൻ വാദിക്കുവാൻ തുടങ്ങിയവുടൻ നീലകണ്ഠൻ
ശങ്കരൻതന്നെ എന്നോട്ട വാദിക്കേണമെന്നാവശ്യപ്പെട്ട പ്രകാ
രം ശങ്കരൻ നീലകണ്ഠന്റെ ശൈവാഗമന്യായങ്ങളെല്ലാം ശിഥി

ലമായുടച്ചെറിഞ്ഞ് നീലകണ്ഠനേയും തൽശിഷ്യരേയും മററനേ കശൈവരേയും ശൈവമതത്തിൽ നിന്നുവേർപെടുത്തി അദ്വൈ തമതസ്ഥരാക്കി. എന്നുതന്നെയല്ല അനേകരും ശങ്കരൻെറ ശി ഷ്യന്മാരായും ഭവിച്ചു.

പിന്നെ ശങ്കരൻ സൌരാഷ്ട്രരാജ്യത്തും അദ്വൈതം സ്ഥാ പിച്ചു. ദ്വാരകയിൽ സവ്വന്മാരും രണ്ടുകൈകളിലും ശംഖചക്രാ കൃതിയിൽ പൊള്ളിച്ചടയാളമാക്കിയും ഊൎദ്ധ്വപുണ്ഡ്രധാരികളും ബൈരാഗിമാരി ഇതരദേവമതദ്വേഷികളുമായ വൈഷ്ണവമത സ്ഥരേയും അവിടെയുള്ള ശൈവരേയും ശാക്തരേയും സൌര രേയും പ്രത്യേകം വാദിച്ചുജയിച്ചു ഒരേ അദ്വൈതമതസ്ഥരാക്കി തീൎത്തു. തദനന്തരം ഉജ്ജയിനിയിൽപോയി കാളഹസ്തിക്ഷേത്ര ത്തിലെ മുഖമണ്ഡപത്തു ചെന്നിരുന്നു ഭാസ്കരഭട്ടനെ അറിയി പ്പാൻ ശങ്കരൻ പത്മപാദനെ അയക്കുകയും പത്മപാദൻ ഭാ സ്കരഭട്ടനോട് അദ്വൈതമതസ്ഥാപകനായ ലോകഗുരു ശംകരാ ചാൎയ്യസ്വാമികൾ ദ്വൈതവാദമായ സൂത്രഭാഷ്യാദിഗ്രന്ഥങ്ങളെ ദൂരെ പറിച്ചെറിഞ്ഞ് അദ്വൈതമതത്തെ സ്വീകരിക്കേണമെ ന്നും അല്ലാത്തപക്ഷം വാദത്തിൽ ജയിച്ച് ദ്വൈതത്തെ സ്ഥാപി ക്കേണമെന്നും എന്നോടു പറഞ്ഞയച്ചിരിക്കുന്നു. എന്നുപറഞ്ഞ തു കേട്ട ഭാസ്കരഭട്ടൻ അല്പദ്വേഷ്യത്തോടെ നിൻെറ സ്വാമി എ ന്നെ അറിയാതെപറഞ്ഞതാണ്. നിൻെറ സ്വാമിക്ക് എൻെറ മുമ്പിലിരിക്കുവാൻ സാദ്ധ്യമാവാത്തതാണ് എന്നുപറഞ്ഞതുകേ ട്ടു പത്മപാദൻ നീ അറിവില്ലാതെ ഗവ്വിക്കുന്നതാണെന്നുപറ ഞ്ഞ് മടങ്ങിവന്നു ഗുരുവിനോടു വിവരം അറിയിച്ചു. ഭട്ടഭാസ്ക രൻ ആചാൎയ്യസ്വാമിയെ വന്നുകണ്ട് വാദിച്ചു തോല്ക്കയും ക ൎമ്മകാണ്ഡത്തെ തുച്ഛമെന്നു സ്വാമികൾ സ്ഥാപിക്കയും ചെയ്ക തിനാൽ സവ്വജനങ്ങളാലും ശങ്കരാചാൎയ്യർ മാന്യനായിഭവിച്ചു. ശ്രേഷ്ഠരായ വിദ്വാന്മാരിൽ ബാണദണ്ഡിപ്രഭൃതികളായ അവന്തിദേശസ്ഥരായവരുടെ ദ്വൈതവാദാഹംകാരം ഭാസ്കരഭ ട്ടനെ ജയിച്ചു എന്നുകേട്ടവുടൻ നിശ്ശേഷം നശിച്ച് ശങ്കരാചാ ൎയ്യരുടെ പാദഭക്തന്മാരായി അദ്വൈതമതത്തെ സ്വീകരിച്ചു. ഇ

ഇതുകഴിഞ്ഞപ്പോൾ ഹിമദേശത്തുപോയി ശങ്കരൻശിഷ്യൎക്കുപ
ദേശം ചെയ്യുന്നതുകേട്ട് അൎഹതരെന്നകൂട്ടർ അസൂയയാ ആ
ത്മാവിനെപ്പറ്റി അണുമതം മദ്ധ്യമതം ബൃഹന്മതം മുതലായ
അനേകവാദങ്ങളെ പുറപ്പെടുവിച്ച് ഒടുവിൽ തോറ്റ് അദ്വൈ
തത്തെത്തന്നെ സമ്മതിക്കേണ്ടിവന്നു. പിന്നെ മരുമുതലായ
ദേശങ്ങളിലും അദ്വൈതംതന്നെ സ്ഥാപിച്ചു. കാമരൂപദേശ
ത്തിലേക്കു പോയി അഭിനവഗുപ്തൻ ശാക്തരാഗമഭാഷ്യം ചെയ്ത
തിനെ ഖണ്ഡിച്ച് അദ്വൈതമതത്തെ സ്ഥാപിച്ചു. അതിനാ
ലവൻ ശങ്കരാചാൎയ്യരെ ആഭിചാരം ചെയ്തു കൊല്ലാമെന്നുക
രുതി സ്വാമിയുടെ പിന്നാലെ ശിഷ്യഭാവം നടിച്ചുകൂടി നടക്കുന്ന
കാലത്ത് സ്വാമികൾ ഉദീച്യന്മാരെയെല്ലാം തന്റെശിഷ്യരാ
ക്കിച്ചെയ്തു. അതിന്റെശേഷം മിഥില കോസലം അംഗ വംഗ ദേ
ശങ്ങളിലും അദ്വൈതമതത്തെ സ്ഥാപിച്ചു. ഗൌഡദേശത്തു
പോയി മുരാരിമിശ്രാദ്യർ തുടങ്ങിയുള്ളവരെ വാദത്തിൽജയിച്ച്
അവിടെയും മാന്യനായിത്തീൎന്നു.

ദ്വൈതവാദമെന്നതു ലോകത്തിലെങ്ങും ഇല്ലാതാക്കി സം
ശമില്ലാതെ അദ്വൈതമാൎഗ്ഗത്തെ വിസ്തീൎണ്ണമായി ലോകമെങ്ങും
പരത്തിനിലനിറുത്തി.

വാദത്തിൽ തോറ്റ് ശിഷ്യഭാവത്തിൽ പിമ്പേകൂടിയ അ
ഭിനവഗുപ്തൻ ദോഷബുദ്ധിയോടുകൂടി സ്വാമിയെ കൊല്ലുവാനാ
യിചെയ്തതായ ക്ഷുദ്രകൎമ്മത്താൽ ശങ്കരാചാൎയ്യൎക്ക് ഭഗന്ദര
ക്ഷതമുണ്ടായെന്നും അതിനെ തോടകൻ വേണ്ടുംവിധം ശുശ്രൂ
ഷിച്ചു. പൊറുപ്പിച്ചുവെന്നും തന്നിമിത്തം അഭിനവഗുപ്തൻ
മരിച്ചുവെന്നും [illegible] പറയുന്നു.

ഇതെല്ലാം കഴിഞ്ഞ് ശങ്കരാചാൎയ്യർ വീണ്ടും കാശിയിൽ വ
ന്നു താമസിക്കുമ്പോൾ ഒരു ദിവസം ഗംഗക്കരയിൽ മണൽത്തി
ട്ടിൽ ബ്രഹ്മധ്യാനത്തിലിരുന്നുകൊണ്ടിരിക്കെ ഗൌഡപാദാചാ
ൎയ്യർ അവിടെ വന്നു കണ്ട് ശങ്കരാചാൎയ്യർ ഉടൻ ഉത്ഥാനം
ചെയ്ത് വന്ദിച്ചു ഭക്തിപൂൎവ്വം നില്ക്കുമ്പോൾ ശങ്കരാചാൎയ്യരോട്
ഗൌഡപാദാചാൎയ്യർ_ ജനനമരണനിവൃത്തിചെയ്യുന്നതായ പര
മാൎത്ഥജ്ഞാനം നിനക്ക് ഗോവിന്ദൻ ഉപദേശിച്ചിട്ടില്ലേ? പരാ
ല്പരമായ ചില്പദത്തെ നീ ശരിയായി അറിയുന്നില്ലേ. പാപര

ഹിതനായതനിന്നെ ശിഷ്യന്മാർ ശുശ്രൂഷിക്കുന്നില്ലെ. ശത്രുക്കളായ കാമാദികളെ നീ ജയിച്ചില്ലെ. പിന്നെ വിമലമായ ശാന്ത്യാദികൾ നിന്നിലില്ലെ എന്നിങ്ങിനെ അദ്വൈതഗുരുവായ ഗൌഡപാദമുനി ശങ്കരനോടു ചോദിച്ചപ്പോൾ അങ്ങുന്നു ചോദിച്ചതെല്ലാം പ്രയാസം കൂടാതെ എനിക്കുസാധിക്കും. അങ്ങയുടെകൃപയുള്ള എനിക്ക എന്തൊന്നാണ് അസാദ്ധ്യമായിട്ടുള്ളത്. നിന്തിരുവടി ഒരിക്കൽ കടാക്ഷിച്ചാൽ സർവ്വവുംസാധിക്കും. അങ്ങേക്ക് ശുകബ്രഹ്മർഷി ഉപദേശിച്ചു. അങ്ങയുടെ അനുഗ്രഹത്താൽ എനിക്കും സാധിച്ചു എന്നുശങ്കരാചാർയ്യർ പറഞ്ഞപ്പോൾ ഗൌഡമുനി പറഞ്ഞു നിന്റെ ഗുണഗണങ്ങൾ പറഞ്ഞാൽ തീരില്ലെന്നു ഗോവിന്ദൻ പറഞ്ഞറിഞ്ഞു. ഞാനതിനാൽനിന്നെക്കാണ്മാനാഗ്രഹിക്കുന്നതാണ്. എന്റെ കാരികകൾക്ക സമ്മേളമാഹാത്മ്യത്തിന്നും നീ ഭാഷ്യം ചെയ്തതു കേട്ടപ്പോൾ എനിക്കു വളരെ സന്തോഷമായി. ഇതുകേട്ടവുടൻ ശങ്കരാചാർയ്യർ ഭാഷ്യം മുഴുവനും വായിച്ചു കേൾപ്പിച്ചു. വിശേഷാൽ മാണ്ഡൂക്യോപനിഷദ്ഭാഷ്യവും കേൾപ്പിച്ചു.

അതുകേട്ട ശുകശിഷ്യനായ ഗൌഡപാദൻ വളരെ സന്തോഷമായെന്നും നിനക്കൊരുവരം തരേണമെന്നിച്ഛിക്കുന്നു. നീ വാങ്ങേണമെന്നും പറഞ്ഞപ്പോൾ ശങ്കരാചാർയ്യർ ജനനാദിദുഃഖം തീർക്കുന്ന ഹരിതുല്യനായ അങ്ങയെ കണ്ടതിനാൽ ഞാൻ കൃതാർത്ഥനായി. അതിൽമീതെ ഒരുവരം വരിപ്പാനില്ല എങ്കിലും അങ്ങയുടെ ചിത്തവിചാരവിഷയമായിരുന്ന എന്റെ ഹൃദയവും ഭവിക്കട്ടെ എന്നുപറഞ്ഞു. അപ്രകാരം ഭവിക്കട്ടെന്നുപറഞ്ഞു ഗൌഡപാദമുനി മറഞ്ഞു.

പിറേറന്നും ശങ്കരാചാർയ്യർ ഗംഗാനദിക്കരയിൽ മണൽത്തിട്ടിലിരിക്കുമ്പോൾ ഒരു കിംവദന്തി കേട്ടു. കാശ്മീരത്തു സരസ്വതീപ്രാസാദത്തോടു കൂടിയും നാലു നടകളോടുകൂടിയുമുള്ള ഒരു ശാരദാമന്ദിരമുണ്ടെന്നും സർവ്വജ്ഞന്മാർക്കുമാത്രമേ അതിൽ കയറി ഇരിക്കുവാൻ സാദ്ധ്യമാകയുള്ളുവെന്നും കിഴക്കും വടക്കും പടിഞ്ഞാറും വാതിലുകൾ തുറന്നു അതാതു ദിക്കുകാർ ഇരുന്നു കഴിഞ്ഞുവെ

ന്നും തെക്കെ വാതിൽ ഇതേവരെ ആരും തുറന്നു മണ്ഡപത്തിലി
രുന്നിട്ടില്ലെന്നും.

ഈ വിവരം കേട്ട് സ്വാമികൾ കാശ്മീരത്തുപോയി മണ്ഡപ
ത്തിന്റെ തെക്കെവാതിൽ തുറന്നു ഉള്ളിൽകടപ്പാൻ ഭാവിച്ച
പ്പോൾ അനേകശാസ്ത്രവാദികൾ അതതത് ഇരുവിട്ടുകൊണ്ടെ
ന്നു പറഞ്ഞു തടുത്തുനിന്നിട്ടു ഈ പീഠത്തിൽ കയറണമെങ്കിൽ
ചോദിച്ചതിന്നെല്ലാം ശരിയായ ഉത്തരം പറഞ്ഞതിന്നു ശേഷ
മല്ലാതെ പോകുവാൻപാടില്ലെന്നു പറഞ്ഞതു കേട്ട ശങ്കരാചാൎയ്യർ
ഹോഹോ അങ്ങിനെയോ അതിന്നുവിരോധമില്ലെന്നു പറഞ്ഞു.
ശങ്കരാചാൎയ്യർ അവിടെനിന്നു അപ്പോൾ താൎക്കികന്മാരിൽ കണാ
ദന്മാരും ഗൌതമമതാനുസാരികളും വൈയ്യാകരണന്മാരും ഏറ
വുംഗൎവ്വിഷ്ഠരും സാംഖ്യന്മാരും സൌത്രാന്തിക തഥാഗതന്മാരും
ദിഗംബരമതാനുസാരികളും മീമാംസകന്മാരായ കൎമ്മന്മാരും
അവരവരുടെ മതാനുസാരമായും അതുകളുടെ വ്യത്യാസമെന്തെ
ന്നും മറ്റും അവരാൽ കഴിയുന്നതുചോദ്യങ്ങൾ ചെയ്തതിന്നെല്ലാം
ശരിയായ മറുപടിപറഞ്ഞു. അവരെല്ലാവരും ശരിയെന്നുപറഞ്ഞു
സമ്മതിച്ചു തൊഴുതു കൊണ്ടു പിൻമാറിനിന്നു.

ശങ്കരാചാൎയ്യർ രണ്ടാമത് പീഠത്തിൽ കയറുവാനൊരുങ്ങി
മണ്ഡപത്തിന്നുള്ളിൽ കടന്നു പത്മപാദന്റെ കൈപിടിച്ചു ഭദ്രാ
സനാരൂഢനാവാൻതുടങ്ങുമ്പോൾ യതിശേഖര ഭവാന്നു സൎവ്വജ്ഞതയുണ്ടെ
ന്നതിന്നു സംശയമില്ല. എന്നിരിക്കിലും സ്ത്രീഭോഗം ചെയ്ത ഭവാ
ന്ന് ഭദ്രാസനാരോഹണത്തിന്നർഹതയില്ലെന്നു അശരീരിവാക്യം കേ
ട്ടപ്പോൾ ശങ്കരാചാൎയ്യർ ഈ ശരീരംകൊണ്ടു ഞാൻ യാതൊരു
സ്ത്രീഭോഗവും ചെയ്തിട്ടില്ലെന്നു പറഞ്ഞ് അശരീരിവാക്കിന്നും മ
തിയായ സമാധാനം നൽകി ഭദ്രാസനം കയറി സൎവ്വജ്ഞപട്ട
ത്തെയും സമ്പാദിച്ചു. ഈ സൎവ്വജ്ഞപീഠം കയറിയത് മാനത്തെ
ഇച്ഛിച്ചിട്ടല്ല. താനാൽ സ്ഥാപിതമായ അദ്വൈതമതത്തിൽ ജന
ങ്ങൾക്കു വിശ്വാസമുണ്ടാവാൻ താൻ സൎവ്വജ്ഞനാണെന്നു ലോക
സമ്മതനാകുവാൻ വേണ്ടി മാത്രമാണ് — ഇതുകഴിഞ്ഞ് ശൃംഗ
ഗിരിമഠത്തിൽ സുരേശ്വരനേയും ജഗന്നാഥമഠത്തിൽ പത്മ

പാദനേയും ദ്വാരകാമഠത്തിൽ ഹസ്താമലകനേയും ബദരികാമഠത്തിൽ തോടകാചാൎയ്യനേയും മഠാധിപന്മാരായി നിയമിച്ചു ചില ശിഷ്യരോടൊന്നിച്ചു ബദരികാശ്രമത്തിൽ പോയി പതഞ്ജലിസൂത്രങ്ങളായ പതഞ്ജലിതന്ത്രങ്ങളെ ബ്രഹ്മസൂത്രാദി ഭാഷ്യം പഠിപ്പിച്ച് അദ്വൈതമതസ്ഥരാക്കി ചെയ്തു.

അപ്പോഴേക്കു മുപ്പത്തിരണ്ടാംവയസ്സായി. അദ്വൈതവിചാരവും അതിലുള്ള വിശ്വാസാനുഭവങ്ങളും ലോകം മുഴുവനും പരന്നു. ശ്രീശങ്കരൻ കേദാരകത്തിൽ പോയി തണുപ്പുകൊണ്ടു കുഴങ്ങുന്ന ശിഷ്യരിലുള്ള സന്തോഷത്താൽ അവിടെയുള്ള നദീജലത്തെ മന്ദോഷ്ണമായൊഴുകിച്ചു. ഇപ്പോഴും ആ നദീജലം മന്ദോഷ്ണമായൊഴുകുന്നുണ്ട്.

ശ്രീശങ്കരാചാൎയ്യർ കേദാരത്തുവെച്ചു മുപ്പത്തിരണ്ടു വയസ്സു തികഞ്ഞയുടൻ ബ്രഹ്മപദം ചേൎന്നു പരമാനന്ദസ്വരൂപമായി.

മേൽവിവരിച്ചപ്രകാരം ശ്രീശങ്കരൻ അഞ്ചുവയസ്സുവരെ ഗുരുകുലവാസം ചെയ്തു വിദ്യാഭ്യാസം ചെയ്തു. ആറും ഏഴും വയസ്സിൽ അമ്മയെ സുശ്രൂഷിച്ചു വീട്ടിലിരിക്കയും ചെയ്ത കാലങ്ങളിൽ യാതൊരനാചാരങ്ങളോ ജാതിഭേദമോ തീണ്ടൽ തൊടീൽ മുതലായ അനീതികളോ ഉണ്ടാക്കീട്ടില്ല. ഉണ്ടാകുവാൻ ഹേതുവും ഉണ്ടായിട്ടില്ല. 8-ാംവയസ്സിൽ സന്യസിച്ചു അന്നുതന്നെ കാലടിഗ്രാമത്തിൽനിന്നു പുറപ്പെട്ടുപോയി ഗോവിന്ദനാഥാശ്രമത്തിൽ ചെന്നു ഗോവിന്ദാചാൎയ്യരുടെ ശിഷ്യനായി രണ്ടുകൊല്ലംവരെ ഹഠയോഗം മുതലായതു് അഭ്യസിച്ചു അണിമാദ്യഷ്ടസിദ്ധികളും സമ്പാദിച്ചു ഗുരുകല്പനപ്രകാരം ഒമ്പതാം വയസ്സുമുതൽ പതിനാറാം വയസ്സുവരെ ഉപനിഷത്തുകൾക്കും ബ്രഹ്മസൂത്രം മുതലായതുകൾക്കും മറ്റും ഭാഷ്യവും അനേകവേദാന്തഗ്രന്ഥങ്ങളും ഉണ്ടാക്കി ശിഷ്യന്മാൎക്കുപദേശിച്ചുകൊണ്ടിരിക്കയും പതിനേഴാംവയസ്സുമുതൽ മണ്ഡനമിശ്രൻ മുതലായ അനേകകൎമ്മകാണ്ഡനിരതന്മാരേയും ദ്വൈതവാദികളേയും ശൈവം വൈഷ്ണവം ഭൈരവം കാപാലികം സൌരം ഗാണപത്യം ശാക്തം മുതലായ അനേകമതക്കാരേയും ചുരുക്കി പറയുന്നതായാൽ അന്യ

ഷ്ടാദിമുതൽ തൃണപൎയ്യന്തമുള്ള വസ്തുക്കളിൽ ഈശ്വരവാദികളായ സൎവ്വമതസ്ഥരേയും ശ്രുതിയുക്ത്യനുഭവങ്ങളെ തെളിയിച്ച് അവരുടെ മതങ്ങളേയും മതസംബന്ധമായ ആഗമപ്രമാണങ്ങളേയും നിശ്ശേഷം ഖണ്ഡിച്ച് രണ്ടെന്ന ഭാവമില്ലാത്ത ഏകബ്രഹ്മചൈതന്യമാത്രമാണ് ഈ ചരാചരപ്രപഞ്ചമെന്നും ഉപാധിഭേദത്താൽ നാനാത്വമായിരുന്നാലും അതു വാസ്തവമല്ലെന്നും അപ്രകാരമുള്ള ഈ പ്രപഞ്ചത്തിൽ മനുഷ്യജന്മം ലഭിക്കുന്നത് ഏററവും ദുൎല്ലഭമായിട്ടുള്ളതും അതു ലഭിച്ചാൽ ദുഃഖനിവൃത്തിസുഖപ്രാപ്തിരൂപമായ മോക്ഷം ലഭിക്കുന്നതാണ് പരമപുരുഷാൎത്ഥമെന്നും ആ മോക്ഷലബ്ധിക്കുള്ള ഉപായം ജീവപരമാത്മാക്കൾ ഒന്നെന്നുള്ള ബോധാനുഭവം മാത്രമല്ലാതെ കൎമ്മോപാസനാദികൾ മോക്ഷോപയോഗികളാവുന്നതല്ലെന്നും അവകൾ ദുഃഖത്തിന്നു കാരണമാകുന്നതാണെന്നും മററും അതിപണ്ഡിതവരന്മാരും തൎക്കന്യായമീമാംസകാദിശാസ്ത്രജ്ഞന്മാരായ ഗംഭീരാശയന്മാരായ മണ്ഡനമിശ്രൻ ഭാസ്കരഭട്ടൻ മുതലായ വിദ്വച്ഛിരോമണികളെയും മററും ശാസ്ത്രങ്ങളാലും യുക്തികളാലും അനുഭവങ്ങളാലും ബോദ്ധ്യപ്പെടുത്തി സമസ്തദ്വൈതമതങ്ങളേയും ന്യായേന അടിച്ചുടച്ച് അദ്വൈതമെന്ന വേദാന്തൈകമതത്തെ ഇന്ത്യാരാജ്യം മുഴുവനും സ്ഥാപിച്ച സമഭാവന സമസ്തജീവസ്നേഹം സൎവ്വജ്ഞത മുതലായ അനന്തകല്യാണഗുണനിധിയും ലോകഗുരുവുമായ ശങ്കരാചാൎയ്യർ — സ്വജനദ്രോഹവും സമസ്തജീവദ്വേഷവും അജ്ഞാനവൎദ്ധനവും ഹിംസാദിദോഷയുക്തവും കഠിനവും ക്രൂരവും ദുഃഖപ്രദവും അന്ധാന്ധപാതനവും നരകയാതനാസോപാനവുമായ വൎണ്ണാശ്രമധൎമ്മങ്ങളും വിഗ്രഹാരാധനകളും ഹിംസാദിയാഗങ്ങളും തീൎത്ഥസ്നാനവ്രതങ്ങളും ആകുന്ന വിരുദ്ധാനുഷ്ഠാനകൎമ്മങ്ങളും ഒരു കാലത്തും ഉണ്ടാക്കീട്ടില്ല. ഉണ്ടാക്കുവാൻ അവസരവും ഉണ്ടായിട്ടില്ല. എന്നുതന്നെയല്ല. മേൽപറഞ്ഞ അജ്ഞാനമൂലകൎമ്മങ്ങളെ ഖണ്ഡിച്ചു നശിപ്പിക്കയാണ് ശങ്കരാചാൎയ്യർ ചെയ്തിട്ടുള്ളതു.

എന്നിരിക്കെ വൎണ്ണാശ്രമധൎമ്മങ്ങളും കേരളത്തിലുള്ള അറുപത്തിനാലനാചാരങ്ങളും ശങ്കരാചാൎയ്യരുണ്ടാക്കിയതാണെന്നുള്ള

കിംവദന്തിക്കുള്ള കാരണമെന്തെന്നാൽ ശങ്കരാചാൎയ്യർ തന്റെ ജീവിതകാലം മുഴുവനും കൎമ്മകാണ്ഡം, അജ്ഞാനകൎമ്മങ്ങളെ നിശ്ശേഷം നശിപ്പിച്ചു ജ്ഞാനകാണ്ഡത്തെ സ്ഥിരമായുറപ്പിച്ചു നടപ്പിൽ വരുത്തിയതിന്നു ശേഷം താൻ ബ്രഹ്മൈക്യം പ്രാപിച്ചു. അതിൽപിന്നെ സൎവ്വമനുഷ്യരും ജ്ഞാനാഭ്യാസം ചെയ്യുകയും അജ്ഞാനകൎമ്മങ്ങളെ തീരെ വിടുകയും ചെയ്യുതിനാൽ വിഗ്രഹാരാധനം ഹിംസയോടുകൂടിയ യാഗാദികൎമ്മം മുതലായ കപടക്രിയകളാൽ ജീവിതം നയിച്ചിരുന്ന പുരോഹിതകൎമ്മരുടെ കൊററിന്നു മാൎഗ്ഗമില്ലാതെ ബുദ്ധിമുട്ടിലായപ്പോൾ പുരോഹിതന്മാരെല്ലാം ചേൎന്നു വിദ്യാശൂന്യരായ അജ്ഞാനിജനങ്ങളോടു ലോകഗുരുവായ ശ്രീശങ്കരാചാൎയ്യസ്വാമികൾ ശൃംഗഗിരിയിലും ജഗന്നാഥത്തും ബദരികാശ്രമത്തിലും ദ്വാരകയിലും ക്ഷേത്രങ്ങളുണ്ടാക്കി പൂജിച്ചു വരുന്നില്ലയോ? സ്വാമികൾ കാശിയിൽ പോയി ഗംഗാസ്നാനം ചെയ്തിട്ടില്ലയോ? ഈ വക പുണ്യകൎമ്മങ്ങളും വൎണ്ണാശ്രമങ്ങളും സ്വാമികൾ കല്പിച്ചതല്ലയോ? എന്നും മററും പറഞ്ഞ് അജ്ഞാനകൎമ്മങ്ങളെ പുരോഹിതപരിഷകളുടെ വയറു പുലൎത്താൻ വേണ്ടി രണ്ടാമതും ഉണ്ടാക്കിതീൎത്തും വിഗ്രഹാരാധന മുതലായ കപടകൎമ്മം പുരോഹിതന്മാരുടെ അധീനത്തിൽനിന്നു വിട്ടുപോകാതിരിപ്പാൻ വേണ്ടി വൎണ്ണാശ്രമനിയമം ധൎമ്മമാണെന്നും വൎണ്ണങ്ങൾക്കുള്ള പ്രത്യേകകൎമ്മങ്ങൾ ലോകഗുരു വിധിച്ചതാണെന്നും അതിന്നു വിരോധമായി നടന്നാൽ ലോകം നിലനില്ക്കയില്ലെന്നും മററും ഉണ്ടാക്കിതീൎത്ത കപടമാകുന്നു. അല്ലാതെ സത്യമല്ല.

ശ്രീശങ്കരാചാൎയ്യർ ശൃംഗഗിരിമുതലായ സ്ഥലങ്ങളിൽ മഠങ്ങൾ സ്ഥാപിച്ചതു ക്ഷേത്രം കെട്ടി പായസാദി നിവേദ്യങ്ങളാൽ പൂജ കഴിപ്പാനും അത്താഴട്ട കഴിപ്പാനും നെയ്‌വിളക്ക് വെപ്പാനും നിറമാല ചാൎത്തുവാനും മററും വേണ്ടി പണം വാങ്ങുവാനായി ചെയ്തതല്ല. അങ്ങിനെ പണം വാങ്ങീട്ടുമില്ല. മഠം കെട്ടി വിദ്യാപീഠം സ്ഥാപിച്ചിട്ടുള്ളത് ജ്ഞാനവിദ്യാഭ്യാസം ചെയ്തുകൊടുപ്പാൻ വേണ്ടി തന്റെ ശിഷ്യപരമ്പരയിൽ ഉൾപ്പെട്ട പൂൎണ്ണജ്ഞാനംതിക

ഞ്ഞവരെ മഠാധിപന്മാരായി നിശ്ചയിച്ചതിന്റെ സാരം ഇതാകുന്നു.

അല്ലാതെ വിഗ്രഹാരാധനം ചെയ്തു കൂലിവാങ്ങുന്ന രീതിയല്ല സ്വാമികൾ ഏൎപ്പെടുത്തീട്ടുള്ളത് എന്നു മഠസ്ഥാപനത്തിന്റെ രഹസ്യം അറിഞ്ഞവൎക്കറിയാം — സ്വാമികൾ തീൎത്ഥസ്നാനം ചെയ്തു പുണ്യം നേടാമെന്നോ ക്ഷേത്രദൎശനംകൊണ്ടു മുക്തനാവാമെന്നോ കരുതി ചെയ്തതല്ല. ശങ്കരാചാൎയ്യരുടെ ഗുരുവിന്റെ കല്പന അനുസരിച്ചു ഉപനിഷദാദി ബ്രഹ്മവിദ്യകളുടെ ഭാഷ്യം എഴുതുമ്പോൾ ശിഷ്യവൎഗ്ഗസമേതം സൌകൎയ്യസ്ഥലത്തിരുന്നു എഴുതുവാനും ശങ്കരാചാൎയ്യരും ശിഷ്യരും സന്ന്യസിച്ചവരാകയാൽ അവൎക്കുള്ള ആഹാരാദികൾക്ക് സൌകൎയ്യമായിരിപ്പാനും വേണ്ടി മാത്രം ഭാഷ്യം എഴുതുന്ന കാലത്തു കാശിയിൽ പോയി താമസിച്ചതല്ലാതെ കാശി പുണ്യദേശമാണ് അവിടെ പോയാൽ പുണ്യം ലഭിക്കും മോക്ഷം കിട്ടും. എന്നു ഈ വിചാരം ശങ്കരാചാൎയ്യൎക്കോ ശിഷ്യന്മാൎക്കോ ത്രിവിധകരണങ്ങളിലും ഉണ്ടായിട്ടില്ല. എന്നതു ശ്രീശങ്കരഗുരുവുണ്ടാക്കിയ ഏതെങ്കിലും ഒരു വേദാന്ത ഗ്രന്ഥമോ ഭാഷ്യമോ വായിച്ചു മനസ്സിലാക്കിയാൽ പ്രത്യക്ഷമാവറിയാം — അതുകൂടാതെ കാശിയിലിരുന്നു ഭാഷ്യം മുതലായത് എഴുതി കഴിഞ്ഞവുടൻ 17-ാം വയസ്സുമുതൽ 32-ാം വയസ്സുവരെ നിന്ദ്യമായ കൎമ്മകാണ്ഡത്തെയും യാഗാദിനീചകൎമ്മങ്ങളേയും അതുകളെ അനുഷ്ഠിച്ചിരുന്ന മണ്ഡനമിശ്രൻ ഭാസ്കരഭട്ടൻ മുതലായ അനേകദ്വൈതവാദികളേയും അദ്വൈതവാദത്താൽ ഖണ്ഡിച്ചും തോല്പിച്ചും ജ്ഞാനകാണ്ഡമായ അദ്വൈതമതം സ്ഥാപിച്ച സൽഗുരുവായ ശ്രീശങ്കരാചാൎയ്യസ്വാമികൾ യാഗാദിനീചകൎമ്മങ്ങളും വിഗ്രഹാരാധനമുതലായ അജ്ഞാനകൎമ്മവും അതുപ്രബലപ്പെടുത്തുവാനുള്ള വൎണ്ണാശ്രമനിയമവും അതുനിലനിൎത്താനുള്ള ശങ്കരസ്മൃതിയെന്ന കപടശാസ്ത്രവും ശങ്കരാചാൎയ്യരുണ്ടാക്കിയതാണെന്നു പുരോഹിതപരിഷകളുടെ മാലിന്യമായ പ്രയത്നത്താൽ കെട്ടിക്കൂട്ടിയ കള്ളതന്ത്രമല്ലാതെ സത്യമായിട്ടുള്ളതല്ല. ഉപാദ്ധ്യായന്മാരുടെ ലാഭത്തിനുവേണ്ടി ശങ്കരാചാൎയ്യർ ബ്രഹ്മപദം ചേൎന്നശേഷം ഉണ്ടാക്കിതീൎത്ത വഞ്ചനയാണ്

ജഡ്ജി ഇതെല്ലാം കല്പിതമാക്കി. വ്യാസരെ കൂട്ടിൽനിന്നിറങ്ങാൻ കല്പിച്ചു.

1-ാം പ്രതി ക്ഷേത്രഭ്രമനെ കൂട്ടിൽ കയററി സത്യം ചെയ്യിച്ചു വക്കീൽ കമ്മാരൻ ചോ— നിങ്ങടെ പേരെന്തു

ക്ഷേ— ക്ഷേത്രഭ്രമൻ.

ക— അച്ഛന്റെ പേരെന്തു.

ക്ഷേ— ജഡാഭിമാനി.

ക— നിങ്ങളും രണ്ടുമുതൽ പ്രതികളും അന്യായക്കാരനും ഒരു കുഡുംബികളാണൊ.

ക്ഷേ— ഞാനെത്രയോ ഉയൎന്നജാതി ബ്രാഹ്മണനാകുന്നു. 2 മുതൽ പ്രതികളും അന്യായക്കാരനും താണജാതികളാകുന്നു. അതിനാലൊരു കുഡുംബികളല്ല.

ക— പ്രഥമസൃഷ്ടിയിൽ ഒരു പിതാവിൽനിന്നുത്ഭവിച്ചതിനാൽ ഒരു കുഡുംബികളാണെന്നാകുന്നു അന്യായക്കാർ പറയുന്നത്.

ക്ഷേ— അതവൎക്കറിവില്ലാത്തതിനാലും കലികാലദോഷത്താലും ദുരാഗ്രഹത്താലും അവൎക്കു നാശകാലമായതിനാലും പറയുന്നതാണ്.

ക— ഒരു പിതാവിൽനിന്നു ജനിച്ചവരെന്നു നിങ്ങളും സമ്മതിക്കുന്നുവൊ.

ക്ഷേ— ഒരു പിതാവിൽനിന്നു ജനിച്ചവരായാലും മുഖത്തിൽനിന്നു ബ്രാഹ്മണനും കൈകളിൽനിന്നു ക്ഷത്രിയനും ഊരുക്കളിൽനിന്നു വൈശ്യനും പാദങ്ങളിൽനിന്നു ശൂദ്രനും ജനിച്ചതിനാൽ മുഖജാതനായ ബ്രാഹ്മണൻ ശ്രേഷ്ഠനെന്നു വേദവിധിയുണ്ട്. അതിനാൽ മുഖജാതനും ബ്രാഹ്മണനുമായ ഞാൻ ശ്രേഷ്ഠനാണ്.

ക— ക്ഷേത്രങ്ങളിൽ വിഗ്രഹാദികൾ പ്രതിഷ്ഠിക്കാനും പൂജിക്കാനും അധികാരമാർക്കാണ്.

ക്ഷേ— എന്താ അതിൽ സംശയം? ബ്രാഹ്മണനാകുന്ന എനിക്കു മാത്രം.

ക— അന്യായക്കാൎക്കു വേദോപനിഷത്തുകൾ പഠിപ്പാനൊ കേൾപ്പാനൊ അധികാരാവകാശങ്ങളില്ലെ.

ക്ഷേ — അന്ന്യന്മാർ ഹീനജാതികളാണ്. അതിനാലവൎക്കധികാരമില്ല.

ക — പിന്നെന്താകുന്നു വേദാദികൾക്കവകാശമുണ്ടെന്ന അന്ന്യായത്തിന്ന കാരണം.

ക്ഷേ — ഇപ്പോഴത്തെ നാട്ടുവാഴിയുടെ ദോഷത്താലും കലികാലദോഷത്താലും.

ക — രാജാവു ഇവരോടു അന്ന്യായം കൊടുപ്പാൻ പറഞ്ഞുവൊ.

ക്ഷേ — ക്ഷത്രിയരാജാക്കളായിരുന്ന കാലത്തു ശൂദ്രൻ വേദം പഠിക്കേണമെന്നാവശ്യപ്പെട്ടില്ല. എന്നതന്നെയല്ല അക്ഷരാഭ്യാസംകൂടി ശൂദ്രനു പാടില്ലെന്ന നിയമം പാസ്സാക്കീട്ടുണ്ടായിരുന്നു. ഇപ്പോഴ് ഇംഗ്ലീഷ്കാരനും ക്രിസ്തുമതസ്ഥനും രാജാവായതിലാണ് ഹീനന്മാരിത്ര മേൽപ്പെട്ടുവന്നതും ബ്രാഹ്മണൎക്ക് ഇടിച്ചൽ തട്ടിയതും. അതു നിവൃത്തിപ്പാൻവേണ്ടിയാണ് സ്വരാജ് ലബ്ധിക്കു ഇറങ്ങുന്നത്, അതു ലഭിച്ചാലിതെല്ലാം ഫലം. ഇതു കഴിഞ്ഞു പ്രതിവക്കീലിരുന്നു.

അന്ന്യായവക്കീൽ ക്രാസ്.

സാ — താങ്കൾ ബ്രഹ്മമുഖജാതനായതിനാൽ ശ്രേഷ്ഠനെന്നാണൊ പറയുന്നത്.

ക്ഷേ — അതിന്നെന്താ ആക്ഷേപം. മുഖജാതനായതിൽതന്നെ ശ്രേഷ്ഠൻ.

സാ — എല്ലാ ബ്രാഹ്മണരും ബ്രഹ്മമുഖജാതരാണൊ.

ക്ഷേ — അതെ.

സാ — ബ്രാഹ്മണരിൽ ചില ഗോത്രമുണ്ടെന്നു പറയാറുണ്ടൊ.

ക്ഷേ — ഗോത്രങ്ങളുണ്ടെന്നു പറയുന്നതു ശരിയാണ്.

സാ — ആ ഗോത്രമെന്നത് ഏതെല്ലാമാണെന്നു പറയാമൊ.

ക്ഷേ — അതു മുഴുവനും എനിക്കു നല്ല നിശ്ചയമില്ല.

സാ — നിശ്ചയമുള്ളതു പറയു.

ക്ഷേ — അത്രിഗോത്രം, പുലസ്ത്യഗോത്രം, കൌശികഗോത്രം, കണ്വായനഗോത്രം.

സാ — ഇതുകൂടാതെ ഗോത്രങ്ങളില്ലയൊ.

ക്ഷേ — ഉണ്ടായിരിക്കാം എനിക്കറിവില്ല.

സാ — മൌൽഗല്യം, ഗാർഗ്ഗ്യം, ശൈനം എന്നും മറ്റും ഗോത്രങ്ങളില്ലെ.

ക്ഷേ — ഉണ്ടായിരിക്കാം എനിക്കത്ര നിശ്ചയമില്ല.

സാ — പോട്ടെ താങ്കളുടെ ഗോത്രമെന്താണ്.

ക്ഷേ — അത്രിഗോത്രമാണ്.

സാ — അത്രിഗോത്രമെന്നാൽ അത്രിമഹർഷിയിൽനിന്നു ജനിച്ച പരമ്പരയെന്നല്ലെ അതിന്റെ അർത്ഥം. പിന്നെന്തു താങ്കൾ ബ്രഹ്മമുഖജാതനായ ശ്രേഷ്ഠനെന്നു ബോധിപ്പിച്ചത്.

ക്ഷേ — സാധാരണ പറയാറ് ബ്രാഹ്മണൻ ബ്രഹ്മമുഖജാതൻ എന്നാണ്.

സാ — അപ്പോൾ യഥാർത്ഥം അറിഞ്ഞു പറയുന്നതല്ല. സാധാരണ പറയുന്നതിനെ പറഞ്ഞു എന്നമാത്രമാണ് അല്ലെ.

ക്ഷേ — ബ്രാഹ്മണൻ ശ്രേഷ്ഠനെന്നുതന്നെ എല്ലാവരും പറയുന്നത്.

സാ — (ചിരിച്ചുകൊണ്ട്) ഞാൻ അല്ലെന്നു പറയുന്നില്ല. കൗശികഗോത്രമെന്നതു വിശ്വാമിത്രനിൽനിന്നുണ്ടായതല്ലെ.

ക്ഷേ — അങ്ങിനെയായിരിക്കാം.

സാ — വിശ്വാമിത്രൻ ആരായിരുന്നു.

ക്ഷേ — ക്ഷത്രിയൻ.

സാ — അയാളെങ്ങിനെ ബ്രാഹ്മണഗോത്രകാരകനായി.

ക്ഷേ — തപസ്സിനാൽ വിശ്വാമിത്രൻ ബ്രാഹ്മണനായി ഭവിച്ചതാണ്.

സാ — കാണ്വായനം, മൌൽഗല്യം, ഗാർഗ്ഗ്യം, ശൈനം എന്നുള്ള ഗോത്രങ്ങളുടെ ഉത്ഭവകർത്താക്കളും ക്ഷത്രിയരല്ലെ.

ക്ഷേ — അങ്ങിനെ ആയിരിക്കാം.

സാ — എന്താ ആയിരിക്കാമെന്ന്? അവരെല്ലാം ക്ഷത്രിയസന്താനങ്ങളല്ലയൊ.

ക്ഷേ — അതെ.

സാ — ബ്രാഹ്മണരിൽ പുലസ്ത്യമെന്നൊരു ഗോത്രമില്ലയൊ.

ക്ഷേ — ഉവ്വ്.

സാ — ലങ്കാധിപനായിരുന്ന രാവണകുംഭകൎണ്ണാദികൾ ഇവരുടെ മക്കളാണ്.

ക്ഷേ — എനിക്കറിവില്ല.

സാ — നിങ്ങൾ ബ്രാഹ്മണനല്ലെ.

ക്ഷേ — എന്താ സംശയം. ഞാൻ ബ്രാഹ്മണനാണെന്നുള്ള ഇ വക്കീലറിയില്ലയൊ.

സാ — (ചിരിച്ചുകൊണ്ട്) ദ്വേഷ്യപ്പെടേണ്ട. താങ്കൾ ബ്രാഹ്മണനായിട്ടും ഇതിഹാസപുരാണാദികളും മററും എന്തെ വായിച്ചിട്ടില്ലെ.

ക്ഷേ — ചെറുപ്പംമുതല്ക്കെ രണ്ടുമൂന്ന സംബന്ധം നടത്തിയതിനാൽ പഠിപ്പിലത്ര ഇഷ്ടമുണ്ടായില്ല. അമ്പലത്തിൽ ശാന്തിയുമുണ്ട്.

സാ — താങ്കൾ രാമായണം വായിച്ചിട്ടില്ലയൊ.

ക്ഷേ — ഞാൻ മുമ്പു പറഞ്ഞില്ലെ. സംബന്ധം ചെയ്തതിനാലും ശാന്തിയുള്ളതിനാലും വേദാഭ്യാസത്തിന്നും സൽകഥാശ്രവണത്തിന്നും അത്ര ഇഷ്ടമുണ്ടായില്ലെന്ന്.

സാ — ശാന്തി ക്രമമായി നടത്തേണമെങ്കിൽ അതിന്നുള്ള മന്ത്രങ്ങളറിയേണ്ടയൊ.

ക്ഷേ — ഹേ അതു സാരമില്ല. ചിലപ്പോൾ മേൽശാന്തി പരീക്ഷിക്കവേണം. അപ്പോൾ പൂജക്കും വല്ലതും കൈമടക്കും. ശരിയെന്ന സർട്ടിഫിക്കററു തരും.

സാ — താങ്കൾ ഒന്നും പഠിച്ചിട്ടില്ലെങ്കിലും മുത്തശ്ശിക്കഥയുടെ കൂട്ടത്തിൽ വല്ലവരും രാമായണകഥ പറഞ്ഞു കേട്ടിട്ടില്ലെ.

ക്ഷേ — ഉപനയം കഴിയുന്നതിന്നുമുമ്പായി അമ്മ പറഞ്ഞതായ ഒരോർമ്മ തോന്നുന്നുണ്ട്.

സാ — ശരി ശരി അതുമതി. അതൊന്നു കേട്ടതു പറയൂ.

ക്ഷേ — മഹാദുഷ്ടനായ രാവണനെന്നൊരു രാക്ഷസനുണ്ടായിരുന്നു. അവൻ വളരെ ബ്രാഹ്മണരേയും മററും ഉപദ്രവിച്ച് വൈദികകൎമ്മങ്ങളേയും മുടക്കി. അവനെ കൊല്ലുവാൻവേണ്ട

വിഷ്ണു — എന്ന പറയുമ്പോഴേക്കും

സാ — ആരുടെ രാവണാദികളുടെ അച്ഛന്മാരെന്നു പറഞ്ഞത ന്നില്ലെ.

ക്ഷേ — ഉച്ച്, ഉച്ച്, അതു ഞാൻ പറയാൻ വിട്ടു. പൌലസ്ത്യ ൻെറ പുത്രനെന്നാണ് പറഞ്ഞത്.

സാ — പൌലസ്ത്യൻ പുലസ്ത്യപുത്രനല്ലെ.

ക്ഷേ — ആയിരിക്കാം എനിക്കറിവില്ല.

സാ — പൌലസ്ത്യനെന്നും വിശ്രവസ്സെന്നും പേരായ ഋഷി പുല സ്ത്യഋഷിയുടെ പുത്രനാണെന്ന് അനേക ഇതിഹാസപുരാണ ങ്ങളിലും മററും വിവരിച്ചിട്ടുണ്ട്. എന്നുതന്നെയല്ല അയാളു ടെ പേരുതന്നെ അതിനു ലക്ഷ്യമാണ്. പുലസ്ത്യസ്യാപത്യം പുമാൻ പൌലസ്ത്യഃ എന്ന പേര് പുലസ്ത്യപുത്രനായതിനാ ലാണ്.

ക്ഷേ — ശരിയായിരിക്കാം.

സാ — പൌലസ്ത്യപുത്രനായ രാവണനെക്കുറിച്ച അമ്മ പിന്നെ ന്തെല്ലാം പറഞ്ഞു.

ക്ഷേ — രാവണനൊ പരമദുഷ്ടൻ, മഹാപാപിയായ രാക്ഷസൻ അനേക പതിവ്രതാസ്ത്രീകളെ അവമാനിച്ചവൻ, മാംസഭക്ഷ കൻ, ഏററവും നിന്ദ്യൻ എന്നും മററും അമ്മ അനേകം പ റഞ്ഞു.

സാ — ആ രാവണൻ പുലസ്ത്യൻെറ ഗോത്രത്തിലല്ലെ ജനിച്ചത്.

ക്ഷേ — അതെ.

സാ — അങ്ങിനെയായിട്ടും അയാളെന്താ ഇത്ര ദുഷ്ടനായത്.

ക്ഷേ — അവൻെറ ദുഷ്കർമ്മത്താൽതന്നെ മററാന്നുമല്ല.

സാ — ദുഷ്കർമ്മത്താൽ ഹീനതയും, സൽക്കർമ്മത്താൽ ശ്രേഷ്ഠതയും ഉണ്ടാവുമല്ലെ.

ക്ഷേ — ധർമ്മത്താൽ പുണ്യവും, അധർമ്മത്താൽ പാപവും സഹജ മല്ലെ.

സാ — അതു നോക്കുമ്പോൾ ശ്രേഷ്ഠതക്കും ഹീനതക്കും ഉയൎന്ന വംശത്തിലൊ താണവംശത്തിലൊ ജനിക്കുന്നതല്ലകാരണം. അവരവരുടെ കർമ്മമാണ് കാരണം അല്ലെ?

ക്ഷേ—ഹേ അതു നിൎവ്വാമല്ല. സൽക്കൎമ്മം മേന്മയും, ദുഷ്കൎമ്മം താഴ്മയും ഉണ്ടാക്കുന്നു.

സാ—താങ്കൾ സ്വജനത്തിൽനിന്ന് വേട്ടിട്ടുണ്ടോ.

ക്ഷേ—വേൾക്കാൻ പാടില്ല അതുകൊണ്ടു വേട്ടിട്ടില്ല. സംബന്ധമുണ്ട്.

സാ—ഇരിക്കട്ടെ. അതു പിന്നെ ചോദിക്കാം. എന്തുകൊണ്ട് വേട്ടുകൂടാ.

ക്ഷേ—എനിക്കു ജ്യേഷ്ഠനുണ്ട്. അയാൾക്കുമാത്രമെ സ്വജനത്തിൽ വേൾക്കാൻ പാടുള്ളു. മലയാളബ്രാഹ്മണൎക്കു പരശുരാമൻെറ നിശ്ചയം ഇങ്ങിനെയാണ്.

സാ—പരശുരാമൻ ഒരു പിതാവിൻെറ മക്കളിൽ ജ്യേഷ്ഠനുമാത്രം വേളികഴിപ്പാനും അനുജന്മാരെ എന്തുചെയ്യാനാണ് നിശ്ചയം ചെയ്തിട്ടുള്ളത്.

ക്ഷേ—എത്ര അനുജന്മാരുണ്ടായാലും ബാലസന്ന്യാസം ചെയ്യേണമെന്നും ആദ്യം വേട്ട ജ്യേഷ്ഠൻ സന്താനം ജനിക്കുന്നതിന്നു മുമ്പായി കാലഗതി പ്രാപിച്ചാൽ അതിന്നടുത്താളും, അയാളും അതുവിധമായാൽ അയാൾക്കടുത്താളും സന്താനത്തിന്നു വേണ്ടി വേൾക്കാമെന്നല്ലാതെ എല്ലാവൎക്കും വേളികഴിച്ചുകൂടെന്നും ബ്രഹ്മസ്വം ദേവസ്വം ഭോഗിച്ചുകൂടെന്നുമാണ് പരശുരാമൻെറ നിശ്ചയം.

സാ—അങ്ങിനെ വേളികഴിക്കാത്തവർ എല്ലാം സന്ന്യസിക്കാറുണ്ടോ.

ക്ഷേ—എയ്! ഇക്കാലത്തൊ. സന്ന്യാസമെല്ലാം ശൂദ്രാലയത്തിൽ അതല്ലെ ഞാൻ ചെറുപ്പംമുതൽ ശൂദ്രവീട്ടിൽ കൂടിയത്.

സാ—ശൂദ്രസ്ത്രീയിൽ ബ്രാഹ്മണനാൽ ജനിച്ച സന്താനങ്ങൾക്കു ബ്രഹ്മസ്വത്തിന്നവകാശമില്ലെ.

ക്ഷേ—ഹേ അതല്ലെ രസം. എട്ടു വിധം വിവാഹത്തിലും പെടാത്ത ഒമ്പതാമത്തെ അസംബന്ധവിവാഹമാണ്. അതിനാൽ സന്താനങ്ങൾക്കു സ്വത്തിന്നവകാശമില്ല. എന്നുതന്നെയല്ല അച്ഛൻ മരിച്ചാലൊ ഭാൎയ്യമക്കൾ മരിച്ചാലൊ അ

ന്ത്യാന്ത്യം പുല ആചരിക്കലൊ മരണാനന്തരക്രിയകളൊ ഇ
ല്ല. മക്കളെയും ഭാൎയ്യയെയും തൊട്ടാൽ കുളിക്കയും വേണം.
സംബന്ധനിശ്ചയം തന്നെ ഒരുമാസത്തെ വന്നുപോകാമെ
ന്നാണ്. പിന്നെ സംബന്ധത്തിന്നു പോകുന്നവൻ ഇ
ഷ്ടംപോലെ ഒരുമാസമൊ നാലുമാസമൊ ഒന്നൊ രണ്ടൊ
പ്രസവിച്ചു നവയൌവനം നശിച്ചാലൊ മാറി പിടിക്കാം.
അതിന്നവൎക്ക മിണ്ടാൻ പാടില്ല. സംബന്ധം നടക്കുന്ന കാ
ലത്തു കൊല്ലത്തിൽ ഒന്നൊ രണ്ടൊ കച്ച പുടവയും തേക്കാ
നൊരു ശേരതൊ എണ്ണയും മാത്രം കൊടുക്കുന്നതല്ലാതെ ജല
പാനം കൊടുക്കില്ല. അവർ ചോദിക്കയുമില്ല. എത്ര അ
തിക്രമമായാലും അവരതുസഹിച്ച് അടങ്ങിയിരിക്കേണമെന്നും
അല്ലാതെ അവൎക്ക യാതൊരു മുതലവകാശമില്ലെന്നും, ശൂദ്ര
സ്ത്രീയിൽ ബ്രാഹ്മണൎക്കുണ്ടായ സന്താനങ്ങൾ അച്ഛനെ അ
ച്ഛാ എന്നു വിളിച്ചുകൂടെന്നും അഥവാ വിളിച്ചാൽ അതിന്നു
പ്രായശ്ചിത്തം വേണമെന്നും ആദ്യന്മാരാൽതന്നെ നിബ
ന്ധിക്കപ്പെട്ടിട്ടുണ്ട്.

സാ — ഒരു ബ്രാഹ്മണനൊ അയാൾ ശൂദ്രസ്ത്രീയിൽ ജനിപ്പിച്ച മ
കനോ മകളോ അച്ഛാ! എന്നു വിളിച്ചാൽ എന്താ പ്രായ
ശ്ചിത്തം.

ക്ഷേ — രണ്ടാളുടേയും അവസ്ഥാനുസാരം പിഴ ചെയ്യിക്കും.

സാ — രണ്ടു കൂട്ടൎക്കും അവസ്ഥാനുസരണമെന്നു മനസ്സി
ലായില്ല.

ക്ഷേ — ശൂദ്രസ്ത്രീയുടെ വീട്ടിലുള്ള സ്വത്തനുസരിച്ചും ബ്രാഹ്മണ
ന്റെ കുലമഹിമ അനുസരിച്ചും നൂറുപണത്തിൽ കുറയാതെ
ആയിരത്തിൽ കവിയാതെ ഒരു പിഴ ശൂദ്രവീട്ടിൽ നിന്നു വ
സൂൽ ചെയ്യും.

സാ — ശൂദ്രയിൽ ജനിച്ച ബ്രാഹ്മണപുത്രനോ പുത്രിയൊ അവ
രോട് മറ്റു വല്ലവരും നിങ്ങടെ അച്ഛനാരെന്നൊ അച്ഛ
ന്റെ പേരെന്തെന്നൊ ചോദിച്ചാൽ ഇന്ന തമ്പുരാനെന്നൊ
നമ്പൂരിപ്പാടെന്നൊ നമ്പൂരിയെന്നൊ എമ്പ്രാനെന്നൊ പട്ട

രെന്നൊ ഭട്ടതിരിപ്പാടെന്നൊ അവർ പറഞ്ഞാൽ അതിന്നുള്ള
ശിക്ഷയെന്തായിരിക്കും.

ക്ഷേ — അതു അവൎക്കു പറയുവാൻ പാടില്ല പറകയുമില്ല. അവരു
ടെ അച്ഛനിന്നാരെന്നു പറവാനിട വരാതിരിക്കത്തക്ക നിയ
മം മുമ്പുതന്നെ പാസ്സാക്കീട്ടുണ്ടു.

സാ — അതെന്താകുന്നു.

ക്ഷേ — ശൂദ്രൎക്കു വീട്ടുപേരാണു പ്രധാനമെന്നാക്കീട്ടുണ്ടു. ചക്കി
കൽചക്കിയമ്മ മകൻ കോന്തി, ചിരുതയമ്മ മകൻ കോരപ്പൻ
എന്നിങ്ങിനെ ആയതിനാൽ അമ്മയുടെ പേരും വീട്ടുപേരുമാ
ണു സാധാരണ ചോദിക്കലും പറയലും. അതുകൊണ്ടു അ
ച്ഛന്റെ പേരു പറയാൻ ഇടവരില്ല.

സാ — ശൂദ്രന്മാരുടെ സ്ത്രീജനങ്ങളെ നിങ്ങൾ ഈ തരത്തിൽ അ
വൎക്കു യാതൊരു ഉപകാരവും ഇല്ലെന്നു മാത്രമല്ല യൌവ്വന
ച്ഛേദനം ചെയ്യാൻ വേണ്ടി മാത്രം ചെയ്യുന്നതിന്നു ശ്രേഷ്ഠ
ന്മാരായ നിങ്ങളാലുള്ള പ്രതിഫലം ഏററവും ശ്ലാഘനീയം
തന്നെ.

ക്ഷേ — ശൂദ്രർ ബ്രാഹ്മണശുശ്രൂഷക്കുവേണ്ടി ജനിച്ചവരും ആകി
നാൽ ആഢ്യന്മാരായ മഹിക്കന്നോരാൽ തീൎച്ചപ്പെടുത്തിയ
വിധിയും അനുസരിച്ചുള്ള നടവടിയും അങ്ങിനെയാണു.

സാ — നല്ല ധൎമ്മാനുസാരമായ വിധിയാകുന്നല്ലൊ. അങ്ങിനെ
തന്നെയല്ലെ വേണ്ടതും — എന്നു പുച്ഛരസത്തിൽ പറഞ്ഞു.

ക്ഷേ — ബ്രഹ്മമുഖത്തിൽ നിന്നുത്ഭവിച്ച ശ്രേഷ്ഠത ഇല്ലാതാകുമൊ.

സാ — ശരി താങ്കൾ ജ്യേഷ്ഠപുത്രനു മാത്രമെ വേളി പാടുള്ളുവെന്നും
അതിനാൽ താങ്കൾ വേട്ടിട്ടില്ലെന്നും ശൂദ്രയോടു സംബന്ധ
മെന്നും ബോധിപ്പിച്ചുവല്ലൊ. താങ്കളുടെ മരണശേഷം ഉള്ള
പിതൃതൎപ്പണം മുതലായ ശ്രാദ്ധാദികൎമ്മങ്ങൾ ശൂദ്രാപുത്രനല്ലെ
ചെയ്യുന്നതു.

ക്ഷേ — ഹേ ശൂദ്രൻ ബ്രാഹ്മണനു ശ്രാദ്ധമൂട്ടുകയൊ. ശൂദ്രൻ ബ്രാ
ഹ്മണനെ തൊട്ടാൽ അശുദ്ധമാകും. അശുദ്ധക്കാരൻ ശ്രാ
ദ്ധം ഊട്ടുകയൊ. നല്ലകഥ. ഒരിക്കലും പാടില്ല. സാധുനിഷ്ക്കള
ലൻ ഇങ്കിരീസ്സും മററും പഠിച്ചു കോടതിയിൽ തന്നെ അധി

വസിക്കയാലാണ് പൂർവ്വാചാരവും നാട്ടുനടപ്പും അറിയാത്ത വാക്ക പറയുന്നത്. ഹേ വഷള ഇങ്ങിനെയൊന്നും പറക വയ്യാത്തതാണ്.

സാ—(ചിരിച്ചുകൊണ്ട്) സ്വജാതിയിൽ വേൾക്കാത്തവൎക്ക് സ്വജനസന്താനമുണ്ടാവാൻ തരമില്ലല്ലൊ. അവർ മരിച്ചാൽ ശ്രാദ്ധം ഊട്ടാനുള്ള ആളാരാണ്. അവൎക്ക് മരണശേഷക്രിയ ഇല്ലെന്നൊ. കോടതിക്കറിവാൻ ചോദിക്കുന്നതാണെ! തിരുവുള്ളക്കേടരുത്.

ക്ഷേ—ജ്യേഷ്ഠൻെറ പുത്രന്മാർ നടത്താറുണ്ട്.

സാ—ഔരസപുത്രന്മാരില്ലാഞ്ഞാൽ പിതാവിന്നു ഗതിയില്ലെന്നും അങ്ങിനെയായാൽ ദത്തെടുക്കേണമെന്നും അല്ലാതെ അന്യന്മാരാൽ ചെയ്യപ്പെടുന്ന ശ്രാദ്ധാദി കൎമ്മഫലം പിതൃക്കൾ ഭുജിക്കാതെ നരകത്തിൽ പതിക്കുമെന്നും വേദത്തിലും സ്മൃതിയിലും മറ്റും വിധിച്ചിട്ടുള്ളതിനെ നിഷേധിപ്പാൻ പാടുണ്ടൊ.

ക്ഷേ—ഇതൊന്നും പറവാൻ സാധുനിശ്ചലന് അധികാരമില്ല.

സാ—അധികാരമില്ലെന്നും മറ്റും കോടതിയിൽ പറവാൻ പാടില്ല. എന്നെപ്പോലുള്ളവൎക്കും എനിക്കും എല്ലാററിന്നും അധികാരമുണ്ട്.

ക്ഷേ—എനിക്കതൊന്നും അറിവില്ല. വേണെങ്കിൽ വൈദികന്മാരോടു ചോദിച്ചറിഞ്ഞ് ഉടനെ മറുപടി പറയാം.

സാ—ഏതൊരു ബ്രാഹ്മണനും ശൂദ്രയോടുകൂടി ഒരു ദിവസം ശയിച്ചാൽ ബ്രാഹ്മണ്യം അധഃപതിച്ചുവെന്നും ശൂദ്രയിൽ സന്താനം ജനിപ്പിച്ചാൽ അയാളുടെ വംശത്തോടുകൂടി ബ്രാഹ്മണത്വം നശിച്ച് ശൂദ്രത്വം പ്രാപിക്കുമെന്നും മനുസ്മൃതിയിലും മറ്റും പറഞ്ഞിട്ടുണ്ടല്ലൊ.

ക്ഷേ—ഹേ അസഹ്യം. ഞാൻ മുമ്പുതന്നെ അരുളിച്ചെയ്തില്ലെ എനിക്കത്ര പഠിപ്പില്ലെന്ന്. പിന്നെന്തിന്നാ എന്നെ ബുദ്ധിമുട്ടിക്കുന്നത്. എടതന്നാൽ ഇതിന്നെല്ലാം സമാധാനം പറയത്തക്ക വൈദികനെയോ ശാസ്ത്രിയെയോ കൂട്ടിവരാം. എട കിട്ടണം.

ജ—(ചിരിച്ചുംകൊണ്ടു്) നിങ്ങളോടു ചോദിക്കുന്നതിന്നെല്ലാം നിങ്ങൾ തന്നെയാണു് ഉത്തരം പറയേണ്ടതു്. അറിവില്ലെങ്കിൽ അറിവില്ലെന്നു പറഞ്ഞാൽ മതി. ബുദ്ധിമുട്ടേണമെന്നില്ല.

ക്ഷേ—ഇതിന്നെല്ലാം ശരിയായ മറുവടി പറയുന്ന ഉപാദ്ധ്യായന്മാരും മററും ഉണ്ടു്.

സാ—താങ്കൾ ദായിക്കനേയോ അക്കിത്തിരിയേയോ സോമേതിരിയേയോ ശാസ്ത്രികളേയോ കൂട്ടിവരാം. എട കിട്ടണമെന്നു ബോധിപ്പിച്ചുവല്ലോ. ഇവരെല്ലാം ഓരോ ജാതിക്കാരാണോ?

ക്ഷേ—അല്ലല്ല. ഇവരെല്ലാം ഒരേജാതി. ബ്രാഹ്മണർതന്നെയാണു്.

സാ—പിന്നെന്താ ദായിക്കൻ അക്കിത്തിരി സോമേതിരി ശാസ്ത്രി എന്നെല്ലാം പറയുന്നതു്?

ക്ഷേ—വേദമന്ത്രവും ഭാതിക്രമവും അറിയുന്നാളെ ദായിക്കനെന്നും അഗ്നിഹോത്രംചെയ്യുന്നാളെ അക്കിത്തിരിയെന്നും സോമയാഗംചെയ്യുന്നാളെ സോമേതിരിയെന്നും ശാസ്ത്രംപഠിച്ചാളെ ശാസ്ത്രികൾ എന്നുമാണു് പറയാറുള്ളതു്. അതു ജാതിയല്ല.

സാ—ഓരോ പ്രവൃത്തിയനുസരിച്ചു് ഓരോ പേരുപറയാറുള്ളതു ജാതിയല്ല അല്ലേ.

ക്ഷേ—ഓരോ പ്രവൃത്തികളനുസരിച്ചുള്ള പേർ പറയുന്നതു ജാതിയല്ല.

സാ—ശരി. അഗ്നിഹോത്രം സോമയാഗം ഇതുകൾ ചെയ്യുമ്പോൾ പശുഹിംസയും മദ്യപാനവും ചെയ്യേണ്ടയോ?

ക്ഷേ—വേദവിധിപ്രകാരം മന്ത്രത്താലാണു് ഹിംസിക്കുന്നതു്. അതു ഹിംസയാവില്ല.

സാ—മന്ത്രം ഉച്ചരിച്ചാൽ യാഗപശു തനിയേ ചാകുമോ?

ക്ഷേ—അതില്ല. പശുവിന്റെ വായും മൂക്കും അടക്കിപ്പിടിച്ചു് ശ്വാസംമുട്ടിച്ചു കൊല്ലണം. അതു വേദവിധിയാണു് ദോഷമില്ല.

സാ—വേദവിധി എന്നതിരിക്കട്ടെ. യാഗത്തിന്നു മദ്യവും ഉപയോഗിക്കേണ്ടയോ?

ക്ഷേ—അതും വേണം. ഇതെല്ലാം വേദവിധിയാണു്.

സാ— ഹേ ക്ഷേത്രജ്ഞൻ എന്താണിത് പ്രാണിഹിംസചെയ്തു മാം
സംഭക്ഷിപ്പതിന്നും മതിമയക്കുന്ന മദ്യംകുടിക്കുന്നതും വേ
ദവിധിപ്രകാരമുള്ള ശ്രേഷ്ഠവും പുണ്യവുമായ കർമ്മമെന്നു
ത് താങ്കളെപ്പോലുള്ള വിദ്ധ്വികളോട്ടുപറയാമെന്നല്ലാതെ അ
ത പുണ്യവും അതു വിധിച്ചിട്ടുള്ള വേദം വേദവും ആകുമോ?
എന്തൊരാശ്ചര്യമാണ് താങ്കൾ പറയുന്നത്.

ക്ഷേ— വേദവിധി അങ്ങിനെയാണെന്നാണ് ശ്രുതികൾ പറയു
ന്നത്.

സാ— ബ്രാഹ്മണരെന്നഭിമാനിക്കുന്ന നിങ്ങളും നിങ്ങളെപ്പോലു
ള്ളവരും തീർച്ചപ്പെടുത്തി നടത്തുന്നത് എത്ര നീചകർമ്മമായാ
ലും അതെല്ലാം പുണ്യകർമ്മമെന്നും വേദവിധിയെന്നും സമ്മതി
ക്കണം എന്നാണോ പറയുന്നത്.

ക്ഷേ— വൈദികന്മാരായ പുരോഹിതന്മാരാൽ നിയമിക്കപ്പെട്ടത
ല്ലേ? നാം അതു സ്വീകരിക്കാതിരിപ്പാൻ പാടുണ്ടോ?

സാ— താങ്കൾ വേദപാഠം ചെയ്തിട്ടുണ്ടോ?

ക്ഷേ— ഇല്ലെന്നു മുമ്പുതന്നെ ബോധിപ്പിച്ചില്ലയോ.

സാ— ആകട്ടെ ദേഷ്യപ്പെടേണ്ട. ബ്രാഹ്മണനായാൽ വേദം ഓതേ
ണ്ടയോ?

ക്ഷേ— വേണ്ടതാണ്. എല്ലാവരും വേദം ഓതൽ പതിവില്ല.

സാ— വേദം ഓതാഞ്ഞാൽ ആ ബ്രാഹ്മണന്റെ വംശത്തോടെ
ബ്രാഹ്മണത്വം നശിച്ച് ശൂദ്രത്വം പ്രാപിക്കുമെന്ന് മനുസ്മൃ
തി പറയുന്നില്ലേ?

ക്ഷേ— മനുസ്മൃതിയിലങ്ങിനെ വിധിയുണ്ടെങ്കിലും സന്ധ്യാവന്ദനം
നമസ്കാരം മുതലായ നിത്യകർമ്മങ്ങളാൽ ആ ദോഷം തീരും എ
ന്നു പറയുന്നുണ്ട്.

സാ— നിത്യകർമ്മങ്ങളാൽ വേദമോതാത്ത ദോഷം തീരുമെന്നു വ
ല്ല പ്രമാണവുമുണ്ടോ?

ക്ഷേ— എനിക്കറിവില്ല. പ്രമത്തൻ മുതലായ ഓതിക്കരും മററും
പറഞ്ഞുകേട്ടിട്ടുണ്ട്.

സാ— ഓതിക്കൻ മുതലായവർ പറഞ്ഞുകേട്ടറിവല്ലാതെ താങ്കൾ
ക്ക് പഠിച്ചറിവില്ലല്ലോ.

ക്ഷേ — ഇല്ല. നിത്യകൎമ്മങ്ങൾക്കു വേണ്ടതു പഠിച്ചിട്ടുണ്ട്.

സാ — നിത്യകൎമ്മമന്ത്രങ്ങൾ എഴുതിപ്പഠിച്ചതോ വാസ്ലാരം കേട്ടുപഠിച്ചതോ?

ക്ഷേ — ചൊല്ലിത്തന്നു കേട്ടുപഠിച്ചതാണ്.

സാ — താങ്കൾക്ക് എഴുത്തറിയാമോ?

ക്ഷേ — കുറച്ചറിയാം.

സാ — കുറച്ചു് എന്നാൽ എന്താണതിന്റെ സാരം.

ക്ഷേ — ഒരുവിധം ശ്ലോകങ്ങളെല്ലാം വായിക്കും.

സാ — എന്നാൽ ഈ ശ്ലോകം വായിക്കൂ. — എന്നുപറഞ്ഞു താഴെ പറയുന്ന ശ്ലോകമെഴുതി കയ്യിൽകൊടുത്തു.

ശ്ലോ — ഭോജനം ദേഹി രാജേന്ദ്ര ഘൃതസൂപസമന്വിതം
മാഹിഷം ച ശരച്ചന്ദ്രചന്ദ്രികാധവളം ദധി.

ക്ഷേ — വായിക്കുന്നു. ഭോജനന്ദേ — ഹിരാജേന്ദ്രഘൃ — തസൂപസമന്വിതംമാ — ഹിഷംചശരച്ചന്ദ്രചന്ദ്രികാധ — വളംദധി — എന്നിങ്ങിനെ വായിച്ചപ്പോൾ എല്ലാവരും ചിരിച്ചു. ജഡ്ജി വായന നിൎത്താൻ കല്പിച്ചു.

ക്ഷേ — എനിക്കു രണ്ടുമാസമേ പഠിക്കാൻ തരമായുള്ളൂ. അപ്പോഴേക്കും സംബന്ധംതുടങ്ങി. പഠിപ്പിലത്ര ശ്രദ്ധവെച്ചില്ല. അല്ലെങ്കിൽ നല്ലവണ്ണം വായിക്കുമായിരുന്നു. സംബന്ധം തീൎച്ചയാക്കാൻ പോകുമ്പോൾ ഇപ്പനെക്കൂടെ കൂട്ടാറാണ് പതിവ്. ആദ്ദേഹം ഈ വക ശ്ലോകങ്ങളെല്ലാം ധാരാളം ചൊല്ലും.

സാ — സംബന്ധം തീൎച്ചപ്പെടുത്തുമ്പോൾ ശ്ലോകംചൊല്ലേണമോ?

ക്ഷേ — പെൺകുട്ടികൾക്കും അവരുടെ അമ്മമാൎക്കും നല്ല വിദ്വാനാണെന്നു ബോദ്ധ്യമാക്കാൻവേണ്ടിമാത്രം ശ്ലോകം ചൊല്ലാറുണ്ട് അത്രമാത്രം.

സാ — താങ്കൾ വിദ്വാനെന്നു തോന്നിക്കുവാൻ അന്യൻ ശ്ലോകം ചൊല്ലിയാൽ താങ്കൾ വിദ്വാനെന്നെങ്ങിനെ ഊഹിക്കും?

ക്ഷേ — ഹേ അതിനല്ലേ സൂത്രം എനിക്കു നല്ല വശമുണ്ട്. ഇപ്പൻ ശ്ലോകംചൊല്ലുമ്പോൾ ചില അക്ഷരങ്ങൾ ഇടയിൽ ഞാനും പറഞ്ഞു് ഇതെല്ലാം അറിഞ്ഞതാണെന്നു നടിച്ചുകൊണ്ടു

പ്രസവിച്ചുള്ളു. പെണ്ണ് നല്ലക്ഷ്യാ. അതിനെ വിട്ടിട്ടില്ല. അതു കൂടാതെ ശരിയായി നടത്തിയ സംബന്ധം ഒന്നു രണ്ടു വേറെയും ഉണ്ട്.

സാ—താങ്കൾ നല്ല ഭാഗ്യവാൻതന്നെ. (എന്നു ചിരിച്ചുപറഞ്ഞ ശേഷം)ഈ സ്ത്രീകളെല്ലാം എന്തു ജാതികളാണ്?

ക്ഷേ—ശൂദ്രൻ വട്ടക്കാട്ടെ ആന്തുരെയും മാറമാണ്.

ഇതു കഴിഞ്ഞു ക്ഷേത്രഭ്രമനെ കൂട്ടിൽനിന്നിറക്കി.

1-ാംപ്രതിയുടെ ഒന്നാംസാക്ഷി നമസ്കാരപ്രിയനെ കൂട്ടിൽകയററി സത്യംചെയ്യിച്ചു.

1-ാംപ്രതിവക്കീൽ കമ്മാത്രൻ ചോദ്യം.

ക—നിങ്ങടെ പേരെന്ത്?

ന—നമസ്കാരപ്രിയൻ.

ക—അച്ഛന്റെ പേരെന്തു?

ന—ശൌണ്ഡികഭോജകൻ.

ക—അന്യായംപ്രതികളെ അറിയുമോ?

ന—അറിയും.

ക—അന്യായക്കാർ വേദം പഠിക്കവരാനോ മറേറാ അധികാരമുണ്ടോ?

ന—വേദംപഠിക്കയോ ഹീനജാതികൾ? അവക്കതിന്നധികാരമേ ഇല്ല.

ക—അവർ ക്ഷേത്രത്തിന്നുള്ളിൽ കടക്കാമോ?

ന—ഹേ! ഒരിക്കലും പാടില്ല. അവർ ക്ഷേത്രത്തിൽ കടന്നാൽ ക്ഷേത്രമശുദ്ധമാകും.

ഇതുവരെ പറയിച്ച് കമ്മാത്രനിരുന്നു.

അന്യായവക്കീൽ ക്രോസ്.

സാ—നിങ്ങൾക്കെന്താ പ്രവൃത്തി?

ന—ആദിത്യനമസ്കാരം.

സാ—നമസ്കാരം ഒരു പ്രവൃത്തിയാണോ? നിത്യേന ചെയ്യേവരുന്ന കൃത്യമല്ലേ?

ന—എനിക്കങ്ങിനെയല്ല. ഉപജീവനമാഗ്ഗം നമസ്കാരത്താലാണ്.

സാ—ഹോ! ഹോ!! അങ്ങിനെയോ നമസ്കാരംകൊണ്ടെങ്ങിനെ ഉപജീവനമാൎഗ്ഗമാകും?

ന—ബ്രിട്ടീഷുഭരണം തുടങ്ങിയമുതൽ പണ്ടത്തെപ്പോലെ മലയാളത്തിൽ ഫലിക്കില്ല. നാട്ടുരാജാക്കന്മാർ ഭരിക്കുന്ന തമിഴ്നാട്ടിൽച്ചെന്ന് ചില ചെട്ടികളോടു നിങ്ങടെ പേരിൽ നമസ്കാരംകഴിക്കാമെന്നും നമസ്കാരംകഴിച്ചാൽ വളരെ ഗുണമുണ്ടെന്നും മററും പറഞ്ഞുപിരട്ടി അവരുടെ പേൎക്കു നമസ്കാരംനടത്തും. രണ്ടും നാലും കിട്ടും.

സാ—രണ്ടും നാലും തരുന്നതിന്നു എത്രനേരം ഒരാൾക്കുവേണ്ടി ചെയ്യേണം?

ന—ഒരുറുപ്പികക്കു രണ്ടുദിവസം വേണം. പുറമെ ചിലവുംതരും.

സാ—ഒരുദിവസം നമസ്കരിക്കുന്നതു എത്ര മണിക്കൂർവരെ വേണം?

ന—മുമ്പൊക്കെ രണ്ടുരണ്ടര മണിക്കൂർ മതിയായിരുന്നു. ഇപ്പോൾ അതിന്നുവേണ്ടി നടക്കുന്ന പട്ടന്മാർ വളരെപ്പേരുണ്ട്. അവരധികനേരം നമസ്കരിച്ചു കാണിച്ചതിനാൽ കാലത്തു ഏഴുമണിമുതൽ പന്ത്രണ്ട് ഒരുമണിവരെ വേണ്ടിവരുന്നു.

സാ—കഠിനവെയിലിലേല്ക്കേണ്ടിവരില്ലേ?

ന—അവക്കതിലാണ് അധികസന്തോഷം. നമസ്കരിക്കുന്നവർ വെയിലിലോറ് കുട്ടിക്കരണം കളിക്കുന്നതിനെ ചെറുപ്പക്കാർ ചെട്ടികൾ നോക്കി ചിരിക്കയും ഇന്തവേലൈ ഉങ്കളാൽ മട്ടും ആകിറതേതവിര് യാരുപോനാലും മുടിയാതുസ്വാമി എന്നും മററും പറയാറും ഉണ്ട്.

സാ—വളരെ അത്ഭുതമുണ്ട്. ആട്ടെ നിങ്ങൾക്കു നമസ്കാരമന്ത്രങ്ങൾ അറിയുമോ?

ന—ഹേ! ഒന്നും തോന്നില്ല. എല്ലാം ഉപായത്തിൽ കഴിച്ചുകൂട്ടും.

സാ—എങ്ങിനെയാണ് ഉപായത്തിൽ കഴിക്കുക. മന്ത്രം ചൊല്ലേണ്ടയോ?

ന—മന്ത്രമെല്ലാം മേപ്പടിതന്നെ. വല്ലതും കറ പിറ പറഞ്ഞുകഴിക്കും.

സാ—അതവർ കേട്ടാൽ വിരോധമല്ലേ?

നാ—നാം വല്ലതും വായിൽവന്നതു കാ പിറാ എന്നു പറയുന്നതെല്ലാം മന്ത്രമെന്നു വിചാരിക്കും. ചെട്ടിനാട്ടിൽ ലേശവും സംസ്കൃതം അറിയുന്നവരില്ല.

സാ—നിങ്ങൾ സംസ്കൃതം വായിച്ചിട്ടുണ്ടോ?

നാ—ഞാനോ? സംസ്കൃതം എന്നല്ല മലയാളംപോലും പഠിച്ചിട്ടില്ല. പഠിക്കുവാൻ സാധിച്ചിട്ടുമില്ല.

സാ—എന്തുകൊണ്ടു പഠിക്കാൻ സാധിച്ചില്ല?

നാ—എന്റെ ചെറുപ്പന്നു അച്ഛനു ഹോട്ടൽകച്ചവടമായിരുന്നു. എന്നെ അരി അരയ്ക്കാനും വെപ്പാനും വിളമ്പാനും പലഹാരം ചെയ്യാനും നിർത്തി. എനിക്കു പ്രായപൂർത്തിക്കുമുമ്പു അച്ഛനും മരിച്ചു. പിന്നെ കുറേക്കാലം ഞാൻ ഹോട്ടൽ നടത്തിനോക്കി. നഷ്ടമാണുണ്ടായതു്. സ്വഭാര്യയിൽ നാലഞ്ചുകുട്ടികൾ. സംബന്ധത്തിൽ അഞ്ചാറ്. വലിയ ബുദ്ധിമുട്ടിലായപ്പോൾ ഈ വിദ്യകണ്ടുപിടിച്ചു.

സാ—വളരെ നന്നായി—എന്നു പറഞ്ഞു വക്കീലിരുന്നു.

നമസ്കാരപ്രിയനോടു പ്രതിവക്കീൽ പുനർക്രോസ്.

ക—നിങ്ങൾ ബ്രാഹ്മണനല്ലേ?

നാ—(തന്റെ നെറ്റിയിൽതൊട്ടു്) ഇതു നോക്കുവിൻ എന്നുപറഞ്ഞു നെറ്റികാണിച്ചു.

ക—അതെന്താകുന്നു?

നാ—നമസ്കാരക്കല. എന്നു പറഞ്ഞു താൻ ധരിച്ച കുപ്പായത്തെ മുൻഭാഗം കഴുത്തോളം പൊക്കിപ്പിടിച്ചു പോരെങ്കിലിതു നോക്കുവിനെന്നുപറഞ്ഞു പൂണുനൂൽപിടിച്ചു കാണിച്ചു. ഇതു കണ്ടു് ജഡ്ജി.

ജ—നമസ്കാരവട്ടവും പൂണുനൂലും മാത്രമാണോ ബ്രാഹ്മണനു അടയാളം?

നാ—പൂണുനൂൽ ബ്രഹ്മമല്ലേ? അതുതന്നെ ബ്രാഹ്മണനു മുഖ്യാടയാളം.

നമസ്കാരപ്രിയനെ കൂട്ടിൽനിന്നിറക്കി.

2-ം സാക്ഷി ഭേരീകുശലനെ കൂട്ടിൽകയററി സത്യംചെയ്യിച്ചു

ക—നിങ്ങടെ പേരെന്ത്?

ഭേ—ഭേരീകുശലൻ.

ക—നിങ്ങടെ അച്ഛന്റെ പേരെന്ത്?

ഭേ—ഞങ്ങൾക്കു അച്ഛന്റെ പേർപറവാനും എഴുതാനും പാടില്ലാത്തതു വക്കീലറിയില്ലയോ?

ക—ഓഹോ ശരി ശരി. അമ്മടെ പേരെന്ത്?

ഭേ—ചെറിക്കിമാസ്യാര്.

ക—അന്യായപ്രതികളെ അറിയുമോ?

ഭേ—അറിയും.

ക—അന്യായക്കാർ എന്താ ജാതി?

ഭേ—ശൂദ്രരെക്കാൾ താണ ഹീനജാതികളാണ്.

ക—ഇവക്കു വേദംപഠിക്കുവാൻ അധികാരമുണ്ടോ?

ഭേ—വേദംപഠിക്കുകയോ അമ്പലത്തിൽ കടക്കപോലും പാടില്ലാത്ത ഹീനജാതികൾ. അവക്കു വേദപുസ്തകം തൊടാൻ പാടില്ല. തീണ്ടലുള്ളവർ—ഇതു പറയിച്ചു കമ്മമാത്രമിതന്നെ.

അന്യായവക്കീൽ ക്രോസ്സ്.

സാ—നിങ്ങൾ മനുഷ്യരിലുള്ള ജാതിഭേദത്തെയും അവരിലുള്ള യോഗ്യതായോഗ്യതകളെയും അറിയുന്നാളല്ലോ. നിങ്ങളെന്താ ജാതി?

ഭേ—ഞാൻ അമ്പലവാസിയാണ്.

സാ—അമ്പലവാസിയെന്നൊരു ജാതിയുണ്ടോ?

ഭേ—അമ്പലവാസി എന്നൊരു ജാതിയില്ല. അതിലും ഉൾപ്പിരിവുണ്ട്.

സാ—അമ്പലവാസികളിലെ ഉൾപ്പിരിവ് എന്തെല്ലാമെന്നു പറയാമോ?

ഭേ—പറയാം. വാരിയര്. പൊതുവാൾ. പിഷാരോടി. അടിയോടി. അണ്ടയോടി. എറാടി. മാരര്. നായര്. ഇവരെല്ലാം അമ്പലവാസികളാണ്.

സാ—ഇവർ മാത്രമേ ഉള്ളൂ.

ഭേ—ഇവർ മാത്രമെന്നാണ് എന്റെ അറിവ്.

സാ—ചോവത്താൻ, വെളുത്തേടൻ, വെളിച്ചപ്പാട് ഇവരും അമ്പലവാസികളല്ലേ?

ജ—ഇവർ അമ്പലവാസികളിൽ ഉൾപ്പെട്ടില്ല.

സാ—എന്താ നിങ്ങളിങ്ങിനെ പറയുന്നത്? ചോവത്താനല്ലേ ഭദ്രാക്ഷേത്രത്തിൽ പൂജകൻ. അയാൾ എന്തുകൊണ്ട് അമ്പലവാസിയാവില്ല.

ജ—ശരിയാണ്. ചോവത്താൻ അമ്പലവാസിയാണ്. വെളുത്തേടൻ അമ്പലവാസിയല്ല.

സാ—എന്തുകൊണ്ടല്ല ക്ഷേത്രങ്ങളിലെ ബിംബങ്ങളിൽ തിരുവുടയാട ചാർത്തുന്നത് വെളുത്തേടന്റെ അവകാശമല്ലേ? അതുകൊണ്ട വെളുത്തേടനും അമ്പലവാസിയല്ലയോ?

ജ—വെളുത്തേടനും അമ്പലവാസിതന്നെ. വെളിച്ചപ്പാട് അമ്പലവാസിയല്ല.

സാ—അമ്പലത്തിലെ ദേവിയോ ദേവനോ പ്രസാദിച്ച് ഒരു ശരീരത്തിലാവാഹിച്ച് ഉറഞ്ഞുചാടിക്കളിക്കുന്നതു വെളിച്ചപ്പാടല്ലേ? അതിനാൽ എല്ലാ അമ്പലവാസികളിൽ ശ്രേഷ്ഠനായ അമ്പലവാസി വെളിച്ചപ്പാടാണല്ലോ.

ജ—ശരിയാണ്. വെളിച്ചപ്പാട് അമ്പലവാസിയാണ്.

സാ—ഭദ്രാക്ഷേത്രങ്ങളിലും ചില ക്ഷുദ്രമൂർത്തിക്ഷേത്രങ്ങളിലും അനേക ആട്ടുകോഴി മുതലായ പ്രാണികളുടെ കണ്ഠച്ഛേദം ചെയ്യുന്നൊരുത്തി ആയുധപാണിയായിനിന്നു പ്രാണിഹിംസ ചെയ്യുന്നാൾ അമ്പലവാസിയല്ലയോ?

ജ—ഒരു കണക്കിൽ അയാളും അമ്പലവാസിതന്നെ.

സാ—എന്തിനാ ഒരു കണക്കിലെന്നുവെക്കുന്നത്. ആ ഹിംസകനെയാണ് അമ്പലവാസികളിൽ ഒന്നാമനായി ഗണിക്കേണ്ടത്. എന്തുകൊണ്ടെന്നാൽ പ്രാണിഹിംസ ചെയ്തിട്ടില്ലെങ്കിൽ ക്ഷുദ്രമൂർത്തികൾ പ്രസാദിച്ച് അനുഗ്രഹിക്കില്ലെന്നാണല്ലോ ഈ കർമ്മികളുടെ വിശ്വാസം. അതിനാൽ പ്രാണിഹിംസ ചെയ്ത് ക്ഷുദ്രമൂർത്തികളുടെ അനുഗ്രഹത്തെ ഹിംസയാൽ ഉണ്ടാക്കിക്കൊടുക്കുന്നതിനാൽ ഈ ഹിംസകനെ അമ്പലവാസികളിൽ ഏറ്റവും പ്രധാനിയെന്നാണ് ഗണിക്കേണ്ടത്.

ദേ—നിങ്ങൾ പറയുന്ന ന്യായത്താൽ ഹിംസകനും ശ്രേഷ്ഠനായ അമ്പലവാസിയെന്നു തീർച്ചയായും പറയാം.

സാ—ഈ പറഞ്ഞ കൂട്ടത്തിൽ താങ്കളും ഒരമ്പലവാസിയാണല്ലോ. അതിൽ താങ്കളുടെ ജാതിപ്പേരെന്താകുന്നു?

ദേ—എന്റെ ജാതിപ്പേർ മാരാര.

സാ—പിന്നെയും ഒന്നും പറയുന്നില്ല.

ദേ—മാരാര.

സാ—ഹേ! അതു ഞാൻ കേട്ടു. നിങ്ങളുടെ ജാതിപ്പേർ മുഴുവൻ പറയൂ?

ദേ—മാരാര്. എന്നാണ് ജാതിപ്പേർ.

സാ—മാരാര് എന്നൊരു ജാതിയുണ്ടോ? ഹോ ഹോ ഞാൻ തെറ്റിദ്ധരിച്ചുപോയി.

ദേ—മാരാര് എന്ന ജാതിയുണ്ട്.

സാ—മാരാര് എന്നത് ബ്രാഹ്മണരിൽ പെട്ടതൊ ക്ഷത്രിയരിലൊ വൈശ്യരിലൊ ശൂദ്രരിലൊ ഏതിൽ പെട്ടതാണ്?

ദേ—അമ്പലവാസിയിൽ പെട്ടതാണ്.

സാ—നിങ്ങളുടെ കക്ഷി ക്ഷേത്രജ്ഞൻ ബ്രഹ്മാവിന്റെ മുഖാദിയവയവങ്ങളിൽ നിന്ന് ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രരെന്ന നാലു ജാതി അവയവവ്യത്യാസത്താൽ ഭവിച്ചുവെന്നും അതിൽ മുഖജാതനായ ബ്രാഹ്മണൻ ശ്രേഷ്ഠനെന്നും മററുള്ളവർ ക്രമത്തിൽ താണജാതികളെന്നും ഒരുകന്ന കോടതിയിൽ ബോധിപ്പിച്ചത്. ഈ നാലു ജാതികളിലും ഉൾപ്പെടാതെ അമ്പലവാസിയെന്നൊരു ജാതിയുണ്ടെന്നും അതിലും അനേക ഉൾപിരിവുണ്ടെന്നും നിങ്ങളും പറയുന്നു. അതു കൊണ്ടു അജ്ഞാതമായ അമ്പലവാസികൾ ബ്രഹ്മാവിന്റെ ഏതവയവങ്ങളിൽ നിന്നാണ് ജനിച്ചതെന്നു താങ്കൾക്ക പറയാമൊ.

ദേ—അമ്പലവാസികൾ ബ്രഹ്മാവിന്റെ ഏതവയവങ്ങളിൽ നിന്നുജനിച്ചു എന്നുള്ളവിവരം പറയുവാൻ എനിക്കറിവില്ല.

സാ—പോരട്ടെ മാരാരാകുന്ന താങ്കൾ ബ്രഹ്മാവിന്റെ ഏതവയവത്തിൽനിന്നു ജനിച്ചു.

ചെ—അതും എനിക്കു പറയുവാൻ അറിവില്ലാത്തതിനാൽ സാധിക്കയില്ല.

സാ—നിങ്ങളുടെ സ്വജാതിയെ കുറിച്ച് യാതൊരറിവും ഇല്ലാത്ത നിങ്ങൾ എന്റെ കക്ഷികളെ ഹീനജാതികളെന്നു എന്തറിഞ്ഞിട്ടാണ് പറഞ്ഞത്.

ചെ—ക്ഷേത്രജ്ഞനവർകൾ അന്യായക്കാർ ഹീനജാതികളാണെന്നു പറയേണമെന്നു എന്നോടു പറഞ്ഞതനുസരിച്ചു പറഞ്ഞതാണ്.

സാ—അല്ലാതെ മനുഷ്യരിലുള്ള ജാതിവ്യത്യാസമുണ്ടെന്നു വല്ല അറിവുമുണ്ടോ.

ചെ—എനിക്കതിനെ കുറിച്ചു യാതൊന്നും അറിഞ്ഞുകൂട.

സാ—നിങ്ങൾ അമ്പലവാസികളിൽ പെട്ട ചിലരുമുണ്ടെന്നു പറഞ്ഞുവല്ലൊ. അതിൽ ഓരോരുത്തൎക്കും ഉള്ള പ്രവൃത്തികളെന്തെല്ലാമാണ്?

ചെ—ചിലൎക്കു പൂപറിക്കൽ ചിലൎക്കു എല മുറിക്കൽ ചിലൎക്കു ചെണ്ട മദ്ദളം, കുഴൽ, താളം, ഇടക്ക, ഉടുക്ക്, ശംഖം, മുതലായ വാദ്യങ്ങൾ വാദിക്കൽ, അടിച്ചുതളി മുതലായ ഓരോ തൊഴിലുകൾക്കു പ്രത്യേകം പേരുകളും ഉണ്ട്.

സാ—ഈ വക നിയമങ്ങളെല്ലാം ചെയ്യുന്നത് ആരാണ്.

ചെ—ഈ ക്ഷേത്രജ്ഞനും അയാളുടെ കൂട്ടക്കാരും.

സാ—മേൽപറഞ്ഞ പ്രവൃത്തികളിൽ നിങ്ങളുടെ ജോലി എന്താണ്.

ചെ—എന്റെ ജോലി ചെണ്ടകൊട്ടാണ്. അതിനാൽ ഞാനും അമ്പലവാസിയാണ്.

സാ—ആകട്ടെ അമ്പലവാസിയല്ലെന്നു പറയുന്നില്ല. ദേവൻ പ്രസാദിക്കേണമെങ്കിൽ അമ്പലത്തിൽ ചെണ്ട മുതലായ വാദ്യവും വേണമോ.

ചെ—ഇതെല്ലാം ക്ഷേത്രജ്ഞന്റെയും ക്ഷേത്രാധികാരികളുടേയും വഞ്ചനയാണ്.

സാ—നിങ്ങൾക്ക് ചെണ്ടകൊട്ടിന്നു മാസം ഒന്നിന്നു എന്തുതരും.

ദേ—മാസം ഒന്നുക്കു മൂന്നുപറ നെല്ലുവീതം കൊല്ലം തികയു മ്പോൾ ഒന്നായി മുപ്പത്താറു പറ നെല്ലുതരും. വിശേഷവിധി കളെ വേറെയും തരും.

ഇതു കഴിഞ്ഞു ദേരികശലകനെ കൂട്ടിൽ നിന്നിറക്കി.

2-ാമന്യായം വിഷയിനെ ഒന്നാംപ്രതി ഭാഗം സാക്ഷിയായി സമൻകൊടുത്തു വിചാരണക്കു വിളിച്ചു കൂട്ടിൽ കയറി സത്യം ചെയ്യിച്ചു. കൎമ്മാത്രൻ ചെ—നിങ്ങടെ പേരെന്ത്.

വി—വിഷയി

ക—അച്ഛന്റെ പേർ

വി—ധൎമ്മകാംക്ഷി

ക—നിങ്ങൾ ഈ കേസ്സിൽ ആരാണ്?

വി—ഞാൻ രണ്ടാമന്യായക്കാരൻ

ക—നിങ്ങൾ തീൎത്ഥസ്നാനം ചെയ്യിട്ടുണ്ടോ?

വി—മുമ്പ് തീൎത്ഥസ്നാനം ചെയ്യിട്ടുണ്ട്. അന്നത്ര അറിവുണ്ടായി രുന്നില്ല.

ക—ഏതെല്ലാം തീൎത്ഥങ്ങളിൽ സ്നാനം ചെയ്യിട്ടുണ്ട്?

വി—കാശി രാമേശ്വരം കാവേരി ഇതുകളിൽ.

ക—എത്രപ്രാവശ്യം ചെയ്യിട്ടുണ്ട്?

വി—അനേകപ്രാവശ്യം.

ക—ക്ഷേത്രങ്ങളിൽ മാലനിവേദ്യം ഇതുകൾ നടത്തീട്ടുണ്ടോ?

വി—മാലനിവേദ്യം എന്നപ്പനാടിരേഖകവും ഗണപതിഹോമവും മററും നടത്തീട്ടുണ്ട്.

ക—ഇതു കൂടാതെ ഗ്രഹണാദി പുണ്യകാലങ്ങളിൽ ദാനങ്ങൾ ചെയ്യിട്ടുണ്ടോ?

വി—ദാനവും യഥാശക്തി ചെയ്യിട്ടുണ്ട്.

ക—ഇതെല്ലാം ആരോടാണ് നടത്തിച്ചത്?

വി—എല്ലാം ഈ ക്ഷേത്രശ്രേഷ്ഠനോടും അയാളുടെ കൂട്ടുകാരോടും.

ക—ഇതുകൂടാതെ വല്ല വ്രതങ്ങളും അനുഷ്ഠിച്ചിട്ടുണ്ടോ?

വി—ഏകാദശി പ്രദോഷം ഷഷ്ഠിമുതലായുള്ള വ്രതങ്ങളും ചെയ്തിട്ടുണ്ട്.

ക—ഇത്ര പുണ്യവാനായ താങ്കൾ എന്തിന്നു ഈ തൊമ്മാസി മുമുക്ഷുവിന്റെ കൂട്ടത്തിൽ ദുൎബ്ബോധന കേട്ട് അനാവശ്യ കേസ്സിൽ ചേൎന്നത്?

വി—ഞാൻമേൽപ്രകാരംഅറിവില്ലാതെ തീൎത്ഥസ്നാനവും വ്രതങ്ങളും നടത്തിയതു കൂടാതെ കാലംതോറും വൃശ്ചികമാസത്തിലെ കാൎത്തികയുടെ തലേന്ന് ഒരിക്കലുണ്ട് പിറേറന്ന് സൂൎയ്യാസ്തമനാശേഷം ശിവക്ഷേത്രത്തിലെ ദീപദൎശനം ചെയ്തശേഷമേ ആഹാരം കഴിക്ക പതിവുണ്ടായിരുന്നല്ലൊ. അങ്ങിനെ നടത്തിവരുമ്പോൾ ഒരു വൃശ്ചികത്തിലെ കാൎത്തിക ദിവസം മേൽപ്രകാരം വ്രതമിരുന്ന് ക്ഷേത്രത്തിലേക്ക് ദീപദൎശനത്തിന്നുവേണ്ടി പകൽ സുമാർ മൂന്നുമണിക്ക് പട്ടിണിയാൽ ക്ഷീണിച്ച് ശിവക്ഷേത്രത്തിലേക്കു പോകും വഴിയിൽവെച്ച് ഈ പുണ്യവാനായ മുമുക്ഷുവിനെ കാണുകയും മുമുക്ഷു എന്നോടു എന്താണിത്ര ക്ഷീണമെന്നു ചോദിച്ചു. ഞാൻ പട്ടിണിയാൽ ക്ഷീണിച്ചതും വ്രതത്തിന്റെ വിവരവും മുമുക്ഷുവിനെ അറിയിച്ചു. മുമുക്ഷു അതു കേട്ട് വ്യസനഭാവത്തിൽ മനുഷ്യജന്മം ലഭിച്ചിട്ടും മൌഢ്യമായി കാലം കളയുന്നുവല്ലൊ എന്നുപറഞ്ഞു ചിരിച്ചു. ഞാൻ മുമുക്ഷു ഇങ്ങിനെ പറഞ്ഞതിനാലും വ്രതാദികളാൽ യാതൊരു മനസ്സമാധാനമൊ അനുഭവമോ ഇല്ലാത്തതിനാലും മനസ്സു മടുത്തതിനാൽ മനുഷ്യൎക്കു സൽഗ്ഗതിക്കു തീൎത്ഥസ്നാനവ്രതാദികളല്ലാതെ വല്ല മാൎഗ്ഗങ്ങളും ഉണ്ടൊ എന്നിങ്ങിനെ മുമുക്ഷുവിനോടു താഴ്മയിൽ വിനയത്തോടെ ചോദിച്ചു. ഇതു കേട്ടവുടൻ പ്രതിവക്കീൽ കൎമ്മമാത്രനിരുന്നു.

അന്യായവക്കീൽ സാധുനിഖലാസ് എണീററ്

സാ—നിങ്ങൾ വ്രതാദികളനുഷ്ഠിച്ചിരിക്കെ യദൃച്ശയാ മുമുക്ഷുവിനെ കണ്ടുവെന്നും മുമുക്ഷുവോടു സൽഗതിക്കു മാൎഗ്ഗമെന്തെന്നു ചോദിച്ചു എന്നും ബോധിപ്പിച്ചുവല്ലൊ. അതിന്നു മുമുക്ഷു എന്തു പറഞ്ഞു.

വി — മുമുക്ഷു എന്നോടു പറഞ്ഞതിനെ അനുസരിച്ചു ഞങ്ങൾ തമ്മിൽ ഒരു വാദപ്രതിവാദം ഉണ്ടായി. അതു സവിസ്തരം കോടതിയിൽ ബോധിപ്പിക്കാം.

സാ — മുമുക്ഷുവും നിങ്ങളും തമ്മിലുണ്ടായ സംഭാഷണം എന്തെന്നു പറയൂ.

വിഷയി മുമുക്ഷുവോടുണ്ടായ സംഭാഷണം ചോദ്യോത്തരപൂർവ്വം പറഞ്ഞുതുടങ്ങി —

മുമുക്ഷു — ഈവിധം പട്ടിണികിടന്നു കായക്ലേശം ചെയ്തും ക്ഷേത്രോപവാസം മുതലായ ഇതുകൾ ചെയ്തും എന്താകുന്നു പ്രയോജനം.

ഞാൻ — ക്ഷേത്രോപവാസം വ്രതം തീർത്ഥസ്നാനം ബ്രാഹ്മണഭോജനം ഇതുകൾ ചെയ്താൽ കൈലാസപ്രാപ്തിയുണ്ടാകുമെന്നു ശൈവാഗമങ്ങൾ പറയുന്നതല്ലയോ.

മു — ആഗമാദികൾ പറയുന്നതിനു വല്ല അനുഭവവും ഉണ്ടോ?

ഞാ — അനുഭവമുള്ളതായി ആരും പറഞ്ഞുകേട്ടിട്ടില്ല. എനിക്കുമില്ല. പലരും ചെയ്യുന്നതുകണ്ടു ഞാനും ചെയ്യുന്നതാണ്.

മു — അനുഭവമില്ലാത്ത പുസ്തകങ്ങളിൽ ഉള്ളതു പലരും ചെയ്യുന്നതുകണ്ടു അല്പം വിചാരബുദ്ധിയുള്ളവർ ചെയ്യുമോ? അഥവാ അങ്ങിനെ ചെയ്യുന്നതു മൂഢതയല്ലയോ.

ഞാ — ശരി. മനുഷ്യർക്കു മോക്ഷമാർഗ്ഗമായതും അനുഭവമായിട്ടുള്ളതും എന്താകുന്നു.

മു — നിങ്ങൾ ഞാൻ പറയുന്നതിനെ ശ്രദ്ധാഭക്തികളോടുകൂടി കേൾക്കുമെങ്കിൽ പറയാം. ശ്രദ്ധാഭക്തികളോടുകൂടി നല്ലവണ്ണം കേട്ടാൽ അനുഭവവും ഉണ്ടാകും.

ഞാ — അനുഭവമുണ്ടാകുമെങ്കിൽ തീർച്ചയായും ശ്രദ്ധാഭക്തികളോടുകൂടി കേട്ടു അതിൻവണ്ണം അനുഷ്ഠിക്കാം.

മു — ശരി. എന്നാൽ നാളെ കാലത്തു എന്റെ വീട്ടിൽ വരുവിൻ!

ഞാ — ഞാനേവരെ തീർത്ഥസ്നാനം വ്രതം ക്ഷേത്രോപവാസം മുതലായതെല്ലാം അനുഷ്ഠിച്ചും യാതൊരു ഫലമോ നേട്ടമായാനമോ ഇല്ലാത്തതിനാലും പട്ടിണിയാൽ ക്ഷീണിച്ചതിനാലും

ഈ ഭ്രാന്തിയു മതി എന്നു തീൎച്ചപ്പെടുത്തി മുമുക്ഷുവിന്റെ മധുരവാക്കിനെ പൂൎണ്ണമായി വിശ്വസിച്ച് ഉടൻ മുമുക്ഷുവിനോടു യാത്രപറഞ്ഞു വീട്ടിലേക്കു മടങ്ങി. ഊണുകഴിച്ച് അന്നു സുഖമായുറങ്ങി. പിറേറന്നു നേരത്തെ കുളിയൂണുകഴിച്ച് മുമുക്ഷുവിന്റെ വീട്ടിലെത്തുമ്പോൾ മുമുക്ഷു കുളി ഊണുകഴിഞ്ഞു ഒരു പുസ്തകം വായിച്ചുകൊണ്ടിരിക്കുന്നു.

എന്നെക്കണ്ടവുടൻ അദ്ദേഹം വേഗം എണീററ് എനിക്കിരിപ്പാനൊരാസനം എടുത്തുവെച്ച് എന്നെ ഇരിപ്പാനാജ്ഞാപിച്ചു. ഞാനിരുന്നശേഷം മുമുക്ഷുവും ഇരുന്നു.

മു—നമുക്ക് ഒരു സ്ഥലത്തു പോകുവാനുണ്ട്.

ഞാൻ—ഇന്നലെ പറഞ്ഞത്.

മുമുക്ഷു അതിന്നുതന്നെ എന്നുപറഞ്ഞു. ഞങ്ങൾ രണ്ടാളും ഉടൻ അവിടെനിന്നിറങ്ങി. രണ്ടുനാഴിക ദൂരം ചെന്നപ്പോൾ വിശിഷ്ടമായ ഒരു മഠം കണ്ടു. അതിൽ ഞങ്ങൾ രണ്ടുപേരും പോയ സമയം ദിവ്യതേജസ്വിയും സൎവ്വലോകാനുഗ്രഹംചെയ്വാൻ സാക്ഷാൽ ദിവ്യപരൻ മനുഷ്യരൂപിയായവതരിച്ചതോ എന്നു ഒരു മഹാഭാഗന്റെ കൃപപൊഴിഞ്ഞുകൊണ്ടുള്ള നോട്ടവും പുഞ്ചിരിയും പ്രകാശിച്ചിട്ടുണ്ടെങ്കിലും ചെറുപ്പക്കാരെപ്പോലെ ഉത്സാഹഭരിതമായ വാക്കും ശരീരലതയും കാണുന്ന എവൎക്കും ഭേദമായുന്നതിൽ ലേശവും കുറവില്ലാതെ എന്റെ മനസ്സിന്നു പറഞ്ഞു തീൎക്കാൻ കഴിയാത്ത ഒരാനന്ദംജനിക്കുമാറ് ഒരു മഹാത്മാവും ഒരു ദിവ്യസിംഹാസനത്തിൽ ഇരുന്നരുളുന്നതിനെയും അവരുടെ പുരോഭാഗത്തിൽ അനേകമഹാന്മാരായ ശിഷ്യന്മാർ വിനയാന്വിതരായിരിക്കുന്നതുംകണ്ടവുടൻ സിംഹാസനാധിരൂഢനായ ആ മഹാനുഭാവന്റെ തൃപ്പാദങ്ങളിൽ ഞങ്ങളിരുവരും സാഷ്ടാംഗനമസ്കാരം ചെയ്തതിന്നുടൻ ഞങ്ങൾ രണ്ടാളെയും ഇരിക്കുവാനാജ്ഞാപിച്ചു. ഞങ്ങളിരുന്നശേഷം.

മു—(സ്വാമികളോടായി എന്നെക്കുറിച്ചു) ഈ ആൾ അങ്ങയുടെ പാദസേവെക്കായി വന്നതാണെന്നുണൎത്തി. സ്വാമികൾ അങ്ങിനെയോ വിരോധമില്ലെന്നു മധുരസ്വരത്തിലരുളിച്ചെയ്തവുടൻ എന്നെ അടുക്കലേക്കു വിളിച്ചു.

ഞാ—അടുക്കൽ ചെന്നു വിനയപൂർവ്വം തൊഴുതുനിന്നു.

സ്വാമി എന്റെ മുഖത്തു നല്ലവണ്ണം കടാക്ഷിച്ചു. അവരുടെ വലത്തെ തൃക്കയ്യിനെ എന്റെ ശിരസ്സിൽവെച്ചു. എനിക്കപ്പോളെന്റെ ശരീരമെല്ലാം രോമാഞ്ചമുണ്ടായി. എന്നുമാത്രമല്ല. എന്റെ ഹൃദയത്തിന്നുണ്ടായ ആഹ്ലാദത്തെ ഇന്നവിധത്തിലെന്നു തിരിച്ചറിവാനും പറവാനും കഴിയാത്ത ഒരപൂർവ്വാനന്ദമുണ്ടായി എന്നുമാത്രമേ എന്നാൽ പറവാൻ കഴിയുന്നുള്ളു. എന്നുതന്നെയല്ല തത്സമയംമുതൽ എന്റെ ഹൃദയത്തിന്നു ഒരു വിശേഷമാറ്റവുമുണ്ടായി. സജ്ജനസംഗത്താലുള്ള ഗുണം സദ്യഃഫലമാണല്ലൊ. സ്വാമികൾ അല്പനേരം കഴിഞ്ഞ് എന്റെ ശിരസ്സിൽ നിന്നു കയ്യെടുത്തു എന്നോടു പൊയ്ക്കൊള്ളൂ. ഗുരുക്കൾ പറയുന്നതിനെ ഭക്തിശ്രദ്ധകളോടു കേട്ടാചരിച്ചു കൊള്ളൂ ക്ഷേമം ഭവിക്കുമെന്നരുളിച്ചെയ്തു.

അതുകഴിഞ്ഞ് അല്പം വിശ്രമിച്ച് സ്വാമികളോടു വിടവാങ്ങി വരുംവഴിയിൽ വെച്ച്,

ഞാ—ആ മഹാനുഭാവൻ ആരെന്നു ഗുരുക്കളോടു ചോദിച്ചു.

ഗു—ഓ ഹോ നിങ്ങളറിയില്ലയോ. അതു നാരായണഗുരുസ്വാമികൾ.

ഞാനിതുകേട്ടപ്പോൾ എന്റെ മനസ്സിനെ ശപിച്ചും ശാസിച്ചും ഇത്രകാലം മൂഢനാക്കി ജഡമായ ക്ഷേത്രതീർത്ഥങ്ങളിൽ ഭ്രമിപ്പിച്ച് ഉഴലാക്കിത്തീർത്തുവല്ലൊ കഷ്ടം. ഇനിമേൽ ഞാനവ കർത്തു ചെയ്യുകയില്ല എന്നുള്ളവാക്ക് ഞാനറിയാതെ തന്നിയെ വായിൽനിന്നു പുറത്തേക്കു വന്നതുകേട്ട

ഗു—(ചിരിച്ചുകൊണ്ട്) ഇപ്പോൾ ബോധം വന്നുവോ.

ഞാ—ബോധംവന്നില്ല. ക്ഷേത്രോപവാസം വ്രതം തീർത്ഥസ്നാനം ദാനം ഇവകളെല്ലാം അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നതല്ലാതെ മോക്ഷമാർഗ്ഗമാവില്ലെന്നു ബോദ്ധ്യമായി എന്നുപറഞ്ഞു തീരുമ്പോഴേക്കും ഗുരുക്കളുടെ വീട്ടിലെത്തിയിരുന്നു. ശേഷം മോക്ഷമാർഗ്ഗത്തെ താങ്കൾ ദയവുചെയ്ത് ഉപദേശിക്കണേ.

മു—മോക്ഷമെന്നത് എന്തെന്നു മുമ്പെ അറിയണം. എന്നാൽ മാത്രമെ മോക്ഷമാൎഗ്ഗം മനസ്സിലാകയുള്ളു. അതിനാൽ മോക്ഷസ്വരൂപത്തെയും മോക്ഷം ലഭിക്കുവാനുള്ള 1 അധികാരി 2 സംബന്ധം 3 വിഷയം 4 പ്രയോജനം ഇങ്ങിനെ നാലു അനുബന്ധങ്ങളും ഉണ്ട്. ഈ അനുബന്ധങ്ങളേയും അറിയാതിരുന്നാൽ വിവേകിക്ക് മോക്ഷമാൎഗ്ഗത്തിൽ പ്രവൃത്തി ഉണ്ടാകയില്ല. ആകയാൽ അനുബന്ധത്തെ മുമ്പു പറയാം.

### 1 അധികാരിലക്ഷണം

മനുഷ്യരുടെ അന്തഃകരണത്തിൽ മലം വിക്ഷേപം ആവരണം എന്ന മൂന്നുദോഷങ്ങളുണ്ട്. പരോപകാരാദി നിഷ്കാമകൎമ്മങ്ങളാൽ മലമെന്നദോഷവും ഭക്തിയാൽ വിക്ഷേപദോഷവും ജ്ഞാനത്താൽ ആവരണദോഷവും നിവൃത്തിക്കപ്പെടും—യാതൊരുത്തന്റെ മലവിക്ഷേപദോഷങ്ങൾ മുൻപറഞ്ഞവിധം നിവൃത്തിച്ചും സ്വസ്വരൂപത്തെ മറെക്കുന്ന ആവരണം(അജ്ഞാനം) മാത്രം ചിത്തത്തിലിരിക്കുന്നുവോ പിന്നെ നാലുസാധനങ്ങളോടുകൂടിയുമിരിക്കുന്നുവൊ അവൻതന്നെ അധികാരി.

നാലുസാധനങ്ങൾ 1 വിവേകം 2 വൈരാഗ്യം 3 ശമാദിഷൾക്കസമ്പത്തി 4 മുമുക്ഷുത ഇവകളാകുന്നു.

1 വിവേകമെന്നത് ആത്മാവു നാശരഹിതനായും ക്രിയാരഹിതനായും ജഗത്ത് നാശസഹിതമായും ക്രിയാസഹിതമായും ഇരിക്കുന്നു. എന്നറിയുന്നതുതന്നെ വിവേകം—ഈ വിവേകം മററ മൂന്നുസാധനങ്ങൾക്കും ആധാരമാകുന്നു. എങ്ങിനെയെന്നാൽ മനുഷ്യന്നു ഈ വിവേകമുണ്ടായാൽ മാത്രമെ വൈരാഗ്യാദി മററ മൂന്നുസാധനങ്ങളുണ്ടാകയുള്ളു. വിവേകം ഉണ്ടാകാതിരുന്നാൽ മററ സാധനങ്ങളും ഉണ്ടാകയില്ല. അതുകൊണ്ട് വൈരാഗ്യാദി മൂന്നുസാധനങ്ങൾക്കും വിവേകം ഹേതുവായിരിക്കുന്നു.

### വൈരാഗ്യലക്ഷണം

ബ്രഹ്മലോകപൎയ്യന്തമുള്ള ഭോഗങ്ങളിൽ ഇച്ഛയുണ്ടാകാതെ

അതുകളെ ത്യജിക്കുന്നതുതന്നെ വൈരാഗ്യമെന്നു വേദാൎത്ഥത്തെ അറിഞ്ഞ മുനികൾ പറയുന്നു.

### ശമാദിഷൾക്കസമ്പത്തി.

1 ശമം 2 ദമം 3 ശ്രദ്ധ 4 സമാധാനം 5 ഉപരതി 6 തിതിക്ഷ എന്ന ആറാകുന്നു— ഇതുകളിൽ മനസ്സിനെ വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ ഇരിക്കുന്നതു ശമമാകുന്നു.

ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവേശിക്കാതെ ഇരിക്കുന്നതു ദമമാകുന്നു. വേദവാക്യങ്ങളിലും ഗുരുവാക്യത്തിങ്കലും വിശ്വാസം വെക്കുന്നതു ശ്രദ്ധയാകുന്നു— മനസ്സു ചഞ്ചലിക്കാതെ സ്ഥിരമായി നില്ക്കുന്നതു് സമാധാനമാകുന്നു.— സാധനങ്ങളോടുകൂടി സകലകൎമ്മങ്ങളേയും ഉപേക്ഷിച്ചും വിഷയഭോഗങ്ങളെ വിഷമെന്നപോലെ വിചാരിച്ചും സ്ത്രീയെ വെറുത്തും ഇരിക്കുന്നതു് ഉപരതിയാകുന്നു— ശീതം ഉഷ്ണം വിശപ്പു് ദാഹം മുതലായ ദുഃഖങ്ങളെ സഹിക്കുന്നതു് തിതിക്ഷയെന്നു മുനികൾ പറയുന്നു.

ഈ ശമം മുതലായ ആറും കൂടി ഒരു സാധനമായിതന്നെ വിചാരിക്കപ്പെട്ടിരിക്കുന്നു— അതുകൊണ്ടുതന്നെ ശമാദിഷൾക്കസമ്പത്തി എന്നുപറയുന്നതും. അതിനാൽ സാധനങ്ങൾ ഒമ്പതാകയില്ല എന്നും നാലുതന്നെ എന്നും വിവേകികൾ പറയുന്നു.

### മോക്ഷസ്വരൂപം മുമുക്ഷുത.

ബ്രഹ്മപ്രാപ്തിയും അനൎത്ഥനിവൃത്തിയും മോക്ഷത്തിൻെറ സ്വരൂപമാകുന്നു.

മു— അതുകളിലുള്ള തീവ്രേച്ഛയെ മുമുക്ഷുത എന്നു പറയുന്നു. ബ്രഹ്മപ്രാപ്തി അനൎത്ഥനിവൃത്തിരൂപമായ മോക്ഷം നമുക്കെങ്ങിനെ കിട്ടും എന്നു മുമ്പറിയേണം.

### മോക്ഷോപായം

സ മോക്ഷോ ബ്രഹ്മജ്ഞാനാദേവ സമ്പ്രതി, അൎത്ഥം— ആ മോക്ഷം ബ്രഹ്മജ്ഞാനം കൊണ്ടുതന്നെ സിദ്ധിക്കുന്നു. എന്നുള്ള ശ്രുതിവാക്യത്താലും.

തമേവം വിദിത്വാതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ ഽയനായ ബ്രഹ്മവിദാപ്നോതി പരം. അതിനെ ബ്രഹ്മത്തെ (ആത്മാവിനെ) ഇപ്രകാരം അറിഞ്ഞിട്ട് ജനനമരണങ്ങളെ കഴിക്കുന്നു (എന്നാൽ) മോക്ഷത്തെ പ്രാപിക്കുന്നു. അതല്ലാതെ മോക്ഷത്തിന്നായിട്ട് വേറെ വഴിയില്ല എന്നശ്രുതിയാലും

ബോധോന്യസാധനേഭ്യോഹി സാക്ഷാന്മോക്ഷസ്യ കാരണം
പാകസ്യ വഹ്നിവൽ ജ്ഞാനം വിനാ മോക്ഷോ ന സിദ്ധ്യതി

അർത്ഥം — ബോധം കൂടാതെ അന്യസാധനങ്ങൾ കൊണ്ട് മോക്ഷത്തിന്നു കാരണമാകുന്നില്ല. പാകം ചെയ്വാൻ അഗ്നികൂടാതെ സാധിക്കാത്തതു പോലെ ജ്ഞാനം കൂടാതെ മോക്ഷം സിദ്ധിക്കയില്ല — എന്നു ശ്രീമച്ഛങ്കരാചാര്യസ്വാമികൾ ആത്മബോധത്തിൽ പറഞ്ഞതിനാലും.—

വദന്തു ശാസ്ത്രാണി യജന്തു ദേവാൻ
കുർവ്വന്തു കർമ്മാണി ഭജന്തു ദേവതാഃ
ആത്മൈക്യബോധേന വിനാപി മുക്തി
ൎന്ന സിദ്ധ്യതി ബ്രഹ്മശതാന്തരേപി

അ — നൂറു ബ്രഹ്മാവിന്റെ ആയുസ്സുള്ളപര്യന്തം ശാസ്ത്രങ്ങൾ പഠിച്ചാലും ദേവന്മാരെ യാഗാദികർമ്മങ്ങളാൽ പൂജിച്ചാലും നിത്യനൈമിത്തികാദി യാഗ-വ്രത-ദാനാദികർമ്മങ്ങൾ ചെയ്താലും ദേവന്മാരെ ഭജിച്ചാലും ജീവപരന്മാരുടെ ഐക്യജ്ഞാനം കൂടാതെ മോക്ഷം സിദ്ധിക്കയില്ല. എന്നു ശ്രീശങ്കരാചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ പറഞ്ഞതിനാലും.

ബ്രഹ്മൈവാഹമിതി ജ്ഞാത്വാ വീതശോകോ ഭവേന്മുനിഃ.
അർത്ഥം — മുനിയായവൻ (മനനശീലൻ) ഞാൻ ബ്രഹ്മമാകുന്നു എന്നറിഞ്ഞിട്ട് ശോകം അററവനായി ഭവിക്കുന്നു എന്നും.

അഹം ബ്രഹ്മേതി നിയതം മോക്ഷഹേതുർമ്മഹാത്മനാം.
ബ്രഹ്മമാകുന്നു ഞാൻ എന്നുള്ള ബുദ്ധി മഹാത്മാക്കൾക്ക് എപ്പോഴും മോക്ഷകാരണമാകുന്നു. എന്നു മഹോപനിഷത്തിലും

അലേപകോഹമജരോ നീരാഗശ്ശാന്തവാസനഃ
നിരംശോസ്മി ചിദാകാശ ഇതിമത്വാ ന ശോചതി.

അ—ഞാൻ കണ്ണിലുംപെററില്ലാത്തവൻ ജരയില്ലാത്തവൻ രോഗമില്ലാത്തവൻ ശാന്തൻ വാസനയില്ലാത്തവൻ അംശമില്ലാത്തവൻ ആകാശമെന്ന പോലെ വ്യാപകൻ ജ്ഞാനരൂപൻ എന്നിപ്രകാരം അറിഞ്ഞിട്ട് അവൻ ദുഃഖിക്കുന്നില്ല. എന്നു അന്നപൂർണ്ണോപനിഷത്തിലും.

അഹം ബ്രഹ്മേതി വിജ്ഞാനാൽ കല്പകോടിശതാർജ്ജിതം
സഞ്ചിതം വിലയം യാതി പ്രബോധാൽ സ്വപ്നകർമ്മവൽ.

അ—ഞാൻ ബ്രഹ്മമാകുന്നു എന്നുള്ള ജ്ഞാനത്താൽ നൂറുകോടി കല്പകാലങ്ങളിൽ ആർജ്ജിതമായിട്ടുള്ള സഞ്ചിത കർമ്മങ്ങളെല്ലാം സ്വപ്നാവസ്ഥയിലുള്ള കർമ്മങ്ങൾ ജാഗ്രദവസ്ഥയിലെന്നപോലെ നാശത്തെ പ്രാപിക്കുന്നു. എന്നു അദ്ധ്യാത്മോപനിഷത്തിലും

മൂ—തദേവനിഷ്കളം ബ്രഹ്മ നിർവ്വികല്പം നിരഞ്ജനം
തൽ ബ്രഹ്മാഹമിതി ജ്ഞാത്വാ ബ്രഹ്മ സമ്പദ്യതേ ക്രമാൽ.

അ—നിഷ്കളമായി നിർവ്വികല്പമായി നിരഞ്ജനമായിരിക്കുന്നതുതന്നെ ബ്രഹ്മം. ആ ബ്രഹ്മമാകുന്നു ഞാൻ. എന്നിപ്രകാരമറിഞ്ഞിട്ട് ക്രമത്തിൽ ബ്രഹ്മമായി പ്രാപിക്കുന്നു. എന്നു ത്രിപുരതാപിന്യുപനിഷത്തിലും

മൂ—ജ്ഞാത്വാ ബ്രഹ്മാഹമസ്മീതി ബ്രഹ്മൈവ ഭവതി സ്വയം.

അ—ഞാൻ ബ്രഹ്മമാകുന്നു. എന്നിപ്രകാരം അറിഞ്ഞിട്ട് താനെ തന്നെ ബ്രഹ്മമായി ഭവിക്കുന്നു എന്ന് കഠോപനിഷത്തിലും

മൂ—യദാ സർവ്വാണി ഭൂതാനി സ്വാത്മന്യേവ ഹി പശ്യതി
സർവ്വഭൂതേഷു ചാത്മാനം ബ്രഹ്മ സമ്പദ്യതേ തദാ.

അ—യാതൊരു സമയത്തിൽ സർവ്വഭൂതങ്ങളും (പ്രാണികളും) തന്നെപ്പോലുള്ളതാകുന്നു എന്നും താൻ സകല ജീവകൾ നിന്ന് അന്യനല്ലെന്നും അറിയുന്നുവോ അപ്പോൾ അവൻ ബ്രഹ്മമായി ഭവിക്കുന്നു. എന്നു ദർശനോപനിഷത്തിലും

മൂ—മയി ജീവത്വമീശത്വം കല്പിതം വസ്തുതോ നഹി
ഇതി യസ്തു വിജാനാതി സ മുക്തോ നാത്ര സംശയഃ.

അ—ജീവനെന്നും ഈശനെന്നും ഉള്ളത് വാസ്തവമല്ല. എങ്കൽ

കല്പിതമാകുന്നു. വിചാരബുദ്ധ്യാ നോക്കുമ്പോൾ എന്നിൽ അ
തില്ലാത്തതാകുന്നു എന്നു യാതൊരുവൻ അറിയുന്നുവോ
അവൻ മുക്തനാകുന്നു. എന്നതിൽ സംശയമില്ല. എന്നു സ
രസ്വതീരഹസ്യോപനിഷത്തിലും പറഞ്ഞിരിക്കയാൽ മോക്ഷ
കാരണം ബ്രഹ്മസാക്ഷാൽകാരജ്ഞാനംതന്നെ എന്നു വ്യക്ത
മാകുന്നു. എന്നുമാത്രമല്ല കൎമ്മം മോക്ഷത്തിന്നു വിരോധിയാണെ
ന്നും പറയുന്നു.

ശ്ലോ — അമൃതത്വസ്യ നാശാസ്തി വിത്തേനേത്യേവ ഹി ശ്രുതിഃ
ബ്രവീതി കൎമ്മണോ മുക്തേരഹേതുത്വം സ്ഫുടം യതഃ. 7

അ — ധനംകൊണ്ടു സാധിക്കപ്പെടുന്ന യാഗാദി കൎമ്മങ്ങൾ അമൃത
ത്വമാകുന്ന മോക്ഷത്തിന്നു് നാശമായിട്ടാണു് ഭവിക്കുന്നതു്.
എന്നു ശ്രുതി ഘോഷിക്കുന്നു. അതുകൊണ്ടു കൎമ്മം മുക്തിക്കു
കാരണമല്ലെന്നും മുക്തിക്കു വിഘ്നമാകുന്നു എന്നും തീൎച്ചയാകു
ന്നു. എന്നു ശ്രീമദാചാൎയ്യസ്വാമികൾ വിവേകചൂഡാമണിയി
ലും ഇതുകൂടാതെ,

ശ്ലോ — യോഗിനോ ഭോഗിനോ വാപി ത്യാഗിനോ രാഗിണോ— (പി പ
ജ്ഞാനാന്മോക്ഷോ ന സംദേഹ ഇതി വേദാന്തഡിംഡിമഃ. 11
ന വൎണ്ണാശ്രമസംബന്ധൈൎന്ന കൎമ്മോപാസനാദിഭിഃ
ബ്രഹ്മജ്ഞാനം വിനാ മോക്ഷ ഇതി വേദാന്തഡിംഡിമഃ. 12
അസത്യസ്സൎവ്വസംസാരോ ദൃശ്യമാനാദിദൂഷിതഃ
ഉപേക്ഷ്യാ ബ്രഹ്മ വിജ്ഞേയമിതി വേദാന്തഡിംഡിമഃ. 13
വൃഥാക്രിയാം വൃഥാലാപാൻ വൃഥാവാദാൻ മനോരഥാൻ
ത്യക്ത്വൈകം ബ്രഹ്മ വിജ്ഞേയമിതി വേദാന്തഡിംഡിമഃ. 14

അ — യോഗാഭ്യാസിയായാലും സൎവ്വഭോഗാനുഭവിയായാലും സ
ൎവ്വസംഗങ്ങളും വിട്ടവനായാലും സൎവ്വസംഗങ്ങളിലും രാഗമു
ള്ളവനായാലും യാതൊരു ഫലവും ഇല്ല. ജ്ഞാനമെന്ന ഒന്നു
ണ്ടെങ്കിൽ സംശയം കൂടാതെ മുക്തനാകുന്നു. എന്നു വേദാ
ന്തമാകുന്ന വാദ്യം ഘോഷിക്കുന്നു. 11 വൎണ്ണാശ്രമമെന്നു
കൂട്ടിക്കെട്ടൽകൊണ്ടും യാഗാദി കൎമ്മങ്ങൾ ചെയ്യുന്നതു കൊ

ണ്ടും ഉപാസനകളെക്കൊണ്ടും ബ്രഹ്മജ്ഞാനമില്ലെങ്കിൽ മോക്ഷം ലഭിക്കുന്നില്ല. അതിനാൽ വൎണ്ണാശ്രമാദിവ്യവഹാരങ്ങളും യാഗാദിനിത്യകൎമ്മങ്ങളും യാതൊരു പ്രയോജനവുമില്ലെന്ന് വേദാന്തമെന്ന വാദ്യം ഘോഷിക്കുന്നു. 12 സൎവ്വസംസാരവും അസത്യമാകുന്നു. അത് തല്ക്കാലരസമെന്നു തോന്നിക്കുന്നതും ആഭാസമായതും ദൂഷിതമായതുമാകുന്നു. അതിനാൽ സംസാരം ഉപേക്ഷിക്കപ്പെടേണ്ടതും ബ്രഹ്മജ്ഞാനം സ്വീകരിക്കപ്പെടേണ്ടതും ആകുന്നു എന്നു വേദാന്തമാകുന്ന വാദ്യം ഘോഷിക്കുന്നു. 13 യാതൊരു ഫലവുമില്ലാത്ത യാഗാദികൎമ്മങ്ങളെയും അതുകളെ പുകഴ്ത്തുന്ന കൎമ്മകാണ്ഡപൂൎവ്വിതപ്രലാപങ്ങളെയും സ്വൎഗ്ഗലോകാദി പുണ്യലോകം ലഭിക്കുമെന്നു മനോരാജ്യം ചെയ്യുന്ന വേദവാക്യങ്ങളെയും ഉപേക്ഷിച്ചിട്ട് സ്വാനുഭവത്തോടുകൂടിയ ബ്രഹ്മജ്ഞാനത്തെ സ്വീകരിച്ചാലും എന്നിപ്രകാരം വേദാന്തമെന്ന വാദ്യം ഘോഷിക്കുന്നു. 14 എന്നു ലോകഗുരുവും തീൎത്ഥപാദനുമായ ശ്രീമദാചാൎയ്യസ്വാമികൾ തന്നെ വേദാന്തഡിംഡിമമെന്ന ഗ്രന്ഥത്താലും പറഞ്ഞിരിക്കുന്നു. ഈവക യുക്ത്യനുഭവങ്ങളുള്ളതായ പ്രബലശ്രുതികളാൽ മോക്ഷമാൎഗ്ഗം ജ്ഞാനംമാത്രവും യാഗാദി യാതൊരു കൎമ്മങ്ങളും (കൎമ്മാജ്ഞാനം വൎദ്ധയതി) കൎമ്മം അജ്ഞാനത്തെ വൎദ്ധിപ്പിക്കുന്നു എന്നുള്ള പ്രബലശ്രുതിയാലും കൎമ്മത്താൽ അജ്ഞാനം വൎദ്ധിക്കുന്നത് അനുഭവമാകയാലും കൎമ്മം നിഷ്പ്രയോജനമെന്നു തീൎച്ചപ്പെടുന്നു.

എന്നാലൊ മോക്ഷോപയോഗിയായ ജ്ഞാനം എങ്ങിനെയുണ്ടാകും. അതിനുള്ള മാൎഗ്ഗമെന്താകുന്നു എന്നാലോചിക്കാം.

### ജ്ഞാനസാദ്ധ്യോപായം.

ശ്ലോ — നോല്പദ്യതേ വിനാ ജ്ഞാനം വിചാരേണാന്യസാധനൈഃ
യഥാ പദാൎത്ഥഭാനം ഹി പ്രകാശേന വിനാ ക്വചിൽ. 11

അ — പ്രകാശമില്ലെങ്കിൽ യാതൊരു പ്രകാരം പദാൎത്ഥങ്ങളെ കാണ്മാനാകുന്നവോ അപ്രകാരം വിചാരത്തോടുകൂടാതെ ജ്ഞാനവും ഉണ്ടാകയില്ല. അതുകൊണ്ടു ജ്ഞാനത്തിന്നു കാരണം

വിചാരമാകുന്നു. എന്നു ശ്രീമദാചാൎയ്യർ അപരോക്ഷാനുഭൂതിയിൽ പറഞ്ഞിരിക്കുന്നു.

ഇതു കൂടാതെ വിചാരസാഗരകൎത്താ വിവേകം വൈരാഗ്യം ശമാദിഷൾക്കസമ്പത്തി മുമുക്ഷുത്വം എന്ന നാലും ശ്രവണം മനനം നിദിദ്ധ്യാസനം എന്ന മൂന്നും തത്വംപദാൎത്ഥപരിശോധനമെന്ന ഒന്നും കൂടി എട്ടു സാധനങ്ങളാകുന്നു ജ്ഞാനത്തിനു കാരണമെന്നും പറയുന്നുണ്ട്.

എന്നാൽ ആചാൎയ്യസ്വാമികൾ ജ്ഞാനത്തിന്റെ അന്തരംഗസാധനത്തെ മാത്രമാണ് പറഞ്ഞത്. വിചാരസാഗരകൎത്താവ് ജ്ഞാനത്തിന്റെ ബഹിരംഗങ്ങളെയും ചേൎത്തു പറഞ്ഞതാകുന്നു.

## അന്തരംഗബഹിരംഗങ്ങൾ.

ഏതൊന്നിനാൽ ശ്രവണമൊ ജ്ഞാനമൊ പ്രത്യക്ഷഫലമാകുന്നുവൊ അത് അതിന്റെ അന്തരംഗസാധനമാകുന്നു. വിവേകാദികൾ നാലും ശ്രവണത്തിനു സാക്ഷാൽ സാധനമായിരിക്കുന്നു. അതുകൊണ്ടു വിവേകാദികൾ നാലും ജ്ഞാനത്തിനു ശ്രവണാദികളെ കുറിച്ചു നോക്കുമ്പോൾ ബഹിരംഗവും ശ്രവണാദികൾ ജ്ഞാനത്തിനു അന്തരംഗവുമാകുന്നു.

എന്തുകൊണ്ടെന്നാൽ വിവേകാദികളില്ലാത്ത കേവലബഹിൎമ്മുഖപുരുഷന്ന് ശ്രവണം ഒരിക്കലും സിദ്ധിക്കയില്ല. ശ്രവണത്തെ ഉണ്ടാക്കിത്തീൎക്കുന്നതു വിവേകാദികളാകയാൽ ജ്ഞാനത്തിനു വിവേകാദികൾ ബഹിരംഗങ്ങളാകുന്നു. ജ്ഞാനത്തെ ഉണ്ടാക്കുന്നതു ശ്രവണമനനനിദിദ്ധ്യാസനങ്ങളാകുന്നു.

അതുകൊണ്ടു ശ്രവണാദികളാകുന്നു ജ്ഞാനത്തിന്റെ അന്തരംഗസാധനം വിവേകാദികളല്ല. എന്നാൽ വിവേകാദികൾ ജ്ഞാനത്തിന്റെ പ്രത്യക്ഷഫലമല്ലെങ്കിലും ജ്ഞാനത്തിനു പ്രത്യക്ഷഫലത്തെ കൊടുക്കുന്ന ശ്രവണത്തെ ഉണ്ടാക്കുന്നതാകയാൽ കൎമ്മങ്ങൾ എന്നപോലെ ത്യാജ്യങ്ങളല്ല. സ്വീകാൎയ്യങ്ങളാകുന്നു. വിചാരമെന്നു പറയുന്നതും ശ്രവണാദികൾ തന്നെ. അതുകൊണ്ടു

കുന്ന വിചാരത്തെ ജ്ഞാനത്തിന്റെ അന്തരംഗസാധനമെന്നു പറഞ്ഞു.

### ശ്രവണാദികളുടെ ലക്ഷണം.

ശ്രവണമെന്നത് വേദാന്തവാക്യാർത്ഥത്തെ യുക്തികൊണ്ടു നിശ്ചയിക്കുന്നതാകുന്നു. ജീവബ്രഹ്മങ്ങളുടെ അഭേദത്തെ സാധിപ്പിക്കുന്നതും ഭേദത്തെ ബാധിക്കുന്നതുമായ യുക്തികളാൽ അദ്വിതീയബ്രഹ്മത്തെ നിരന്തരചിന്തനം ചെയ്യുന്നതിനെ മനനമെന്നു പറയുന്നു. നിദിദ്ധ്യാസനമെന്നത് അനാത്മാകാരവൃത്തി സംബന്ധമില്ലാതെ ബ്രഹ്മാകാരമാത്രമായ വൃത്തിയെ നിദിദ്ധ്യാസനമെന്നു പറയുന്നു. ഈ നിദിദ്ധ്യാസനം ചഞ്ചലമില്ലാതെ ഉറച്ചുനില്ക്കുന്ന അവസ്ഥതന്നെ സമാധി എന്നു. അല്ലാതെ സമാധി എന്നത് വേറല്ല. നിദിദ്ധ്യാസനയുടെ പൂർണ്ണാവസ്ഥയാകുന്നു.

### ജ്ഞാനത്തിനു പ്രത്യക്ഷസാധനം.

ജ്ഞാനത്തിനു സാക്ഷാൽ സാധനം ഗുരുമുഖത്തിൽനിന്നു ശ്രോത്രസംബന്ധപ്പെട്ട വേദാന്തവാക്യമാകുന്നു. അത് അവാന്തരവാക്യമെന്നും മഹാവാക്യമെന്നും രണ്ടുവിധമാകുന്നു. പരമാത്മജീവാത്മാക്കളുടെ സ്വരൂപങ്ങളെ പ്രതിപാദിക്കുന്നവ അവാന്തരവാക്യമെന്നും ജീവാത്മപരമാത്മാക്കളുടെ ഐക്യത്തെ പ്രതിപാദിക്കുന്നത് മഹാവാക്യമെന്നും പറയപ്പെടുന്നു. അവാന്തരവാക്യത്താൽ പരോക്ഷജ്ഞാനവും മഹാവാക്യത്താൽ അപരോക്ഷജ്ഞാനവും ഉണ്ടാകുന്നു.

ബ്രഹ്മം ഉണ്ട് എന്നുള്ളത് പരോക്ഷജ്ഞാനവും ബ്രഹ്മം ഞാനാകുന്നു എന്നത് അപരോക്ഷജ്ഞാനവുമാകുന്നു. അതെങ്ങിനെ ഉണ്ടാകുമെന്നാൽ നീ ബ്രഹ്മമാകുന്നു എന്നു ഗുരുവിനാൽ ഉപദേശിക്കപ്പെട്ട വാക്യം ശ്രോതാവാകുന്ന ശിഷ്യന്റെ ശ്രോത്രത്തിൽ സംബന്ധിച്ചതിന്റെ ശേഷം ഞാൻ ബ്രഹ്മമാകുന്നു എന്നു അപരോക്ഷാനുഭവജ്ഞാനമുണ്ടാകുന്നു. അങ്ങിനെ ശ്രോതാവായ ശിഷ്യന്റെ കർണ്ണത്തിൽ വാക്യങ്ങൾ സംബന്ധപ്പെടാതെ അപരോക്ഷജ്ഞാനമുണ്ടാകയില്ല. ആകയാൽ ശ്രോത്രത്തിൽ

സംബന്ധപ്പെട്ട മഹാവാക്യം മാത്രം അപരോക്ഷജ്ഞാനത്തിന്നു ഹേതുവായും അവാന്തരവാക്യം പരോക്ഷജ്ഞാനത്തിന്നു ഹേതുവായും ഭവിക്കുന്നു. ഇതുകൊണ്ടുതന്നെ ലോകഗുരു ജ്ഞാനത്തിന്നു വിചാരമാകുന്നു കാരണമെന്നു പറഞ്ഞതും.

തത്വമസ്യാദി മഹാവാക്യങ്ങളാലാണല്ലൊ അനുഭവജ്ഞാനമാകുന്ന അപരോക്ഷജ്ഞാനമുണ്ടാവുന്നത്. പിന്നെന്തിനാകുന്നു അവാന്തരവാക്യങ്ങളെ ശ്രവണാദികൾ ചെയ്യുന്നത്. എന്നുണ്ടെങ്കിൽ പറയാം.

### ശ്രവണാദികളുടെ പ്രയോജനം.

വേദാന്തവാക്യപ്രമാണത്തിലും പ്രമേയമായ ആത്മാവിലും ദേഹാദികളായ പ്രപഞ്ചങ്ങളിലും ബുദ്ധിദോഷത്താൽ ഉള്ള സംശയങ്ങളാകുന്ന മനോദോഷങ്ങളെ കളവാൻ ശ്രവണാദികൾ മുഖ്യകാരണമായിരിക്കുന്നു. ഈ ശ്രവണാദികൾ ജ്ഞാനത്തിന്നു സാക്ഷാൽ സാധനമല്ല. എന്നു ഞാൻ മുമ്പു പറഞ്ഞു. എന്നാൽ ബുദ്ധിദോഷങ്ങളാകുന്ന അസംഭാവന വിപരീതഭാവനാസംശയഭാവന ഇതുകളെ നശിപ്പിക്കുവാൻ ശ്രവണാദികൾ സമർത്ഥങ്ങളാകുന്നു. എങ്ങിനെയെന്നാൽ,

വേദാന്തവാക്യം അദ്വിതീയബ്രഹ്മത്തെ പ്രതിപാദിക്കുന്നുവൊ മറ്റു വല്ല അർത്ഥത്തെയും പ്രതിപാദിക്കുന്നുവൊ എന്നു പ്രമാണത്തിലുള്ള സംശയം ശ്രവണത്താലും ജീവബ്രഹ്മങ്ങളുടെ അഭേദം സത്യമോ ഭേദം സത്യമോ എന്നു പ്രമേയത്തെ സംബന്ധിച്ചുള്ള അസംഭാവന മനനത്താലും ദേഹാദികൾ സത്യമെന്നും ജീവബ്രഹ്മഭേദം സത്യമെന്നുമുള്ള വിപരീതഭാവന നിദിദ്ധ്യാസനത്താലും നിവൃത്തിക്കുന്നു. അതുകൊണ്ട് ശ്രവണാദികൾ മഹാവാക്യത്തെക്കുറിച്ചു ജ്ഞാനത്തിന്നു ബഹിരംഗവും മഹാവാക്യമന്തരംഗവുമാകുന്നു. ശ്രവണാദികളും കർമ്മങ്ങളെപ്പോലെ ത്യാജ്യമല്ല. സ്വീകാര്യമാകുന്നു.

ഞാൻ—മുമുക്ഷു ഇതുവരെ പറഞ്ഞതു കേട്ടപ്പോൾ എന്റെ ദുഃഖനിവൃത്തി സുഖപ്രാപ്തികളെ ഉണ്ടാക്കുവാനുള്ള മാർഗ്ഗങ്ങളെ ഉപദേശിപ്പാൻ മതിയായ ഗുരുവാണെന്നു വിശ്വാസം വരി

കയാലും ഗുരുസ്വാമികളുടെ വചനത്തെ മാത്രം ഉടൻ എഴു
നീററ് വിനയാന്വിതനായി മുമുക്ഷുവാകുന്ന മദ്ഗുരുവിൻെറ
പാദങ്ങളെ സന്തോഷാശ്രുക്കളാൽ ക്ഷാളനം ചെയ്തുകൊണ്ട്
വീണു നമസ്കരിച്ച് ചോദിച്ചു.

സ്വാമിൻ ഗുരോ താങ്കൾ ദയാനിധിയായും സദാശിവ
ന്ന സ്വരൂപനായ സച്ചിദാനന്ദനായുമിരിക്കുന്നു. ഞാൻ ജനനമരണാദി
ദുഃഖരൂപസംസാരത്താൽ ഭയപ്പെടുന്നു. അതുകൊണ്ടു ജനനമര
ണാദി ദുഃഖനിവൃത്തിക്കും പരമാനന്ദപ്രാപ്തിക്കും ഉള്ള ഉപായ
ത്തെ അരുളി ചെയ്യേണമെ. ഞാൻ ഇതുവരെ അനേക ഉ
പാസനകളേയും തീർത്ഥസ്നാനവ്രതാദികളേയും മററും ചെയ്തിട്ടും
ഇച്ഛിക്കുന്ന ഫലത്തെ പ്രാപിക്കുകയോ മനസ്സമാധാനമുണ്ടാക
യോ ചെയ്തില്ല. എന്നു തന്നെയല്ല അജ്ഞാനത്തേയും സംസാര
ബന്ധത്തേയും ബലപ്പെടുത്തുന്നു. അതുകൊണ്ട് ഏതുപായ
ത്താൽ ഞാൻ കൃതാർത്ഥനാകുമൊ ആ ഉപായത്തെ ഉപദേശിച്ചു
തരേണമെ.

മു — ദുഃഖനിവൃത്തിക്കും പരമാനന്ദപ്രാപ്തിക്കും മോക്ഷമെന്നു
പേർ. വിദ്യാർത്ഥിയുടെ ഹൃദയത്തിൽ മോക്ഷേച്ഛ ഉള്ളതായി ക
ണ്ടു അതിനു ഉപയുക്തമായ വേദോക്തജ്ഞാനത്തെ ഉപദേശി
ക്കാം കേൾക്ക.

ജ്ഞാനത്തിൻെറ സ്വരൂപം അനേകവിധമായി വർണ്ണിക്ക
പ്പെട്ടാലും ജീവബ്രഹ്മഭേദത്തെ ഇല്ലാതാക്കുന്ന ജ്ഞാനംതന്നെ
മോക്ഷസാധനമെന്നു വേദത്തിൽ പറഞ്ഞിരിക്കയാൽ ആ ജ്ഞാ
നത്തെ ഉപദേശിക്കാം.

അല്ലയോ വിഷയിൻ പരമാനന്ദപ്രാപ്തിക്കും ജനനമരണാ
ദിദുഃഖരൂപസംസാരനിവൃത്തിക്കും നിനക്കു ഇച്ഛയുണ്ടായത് ഭ്രാ
ന്തിയാലാണെന്നു അറിയുക. എന്തുകൊണ്ടെന്നാൽ നിൻെറ
സ്വരൂപംതന്നെ പരമാനന്ദരൂപമാകുന്നു. അതിനാൽ അതിനെ
പ്രാപിപ്പാൻ നീ ഇച്ഛിക്കുന്നത് ശരിയല്ല. എന്തെന്നാൽ ഏ
തൊന്നു ലഭിച്ചിട്ടില്ലാത്തതൊ അതിനെ പ്രാപിപ്പാൻ ഇച്ഛിക്കാം.
നിൻെറ സ്വരൂപമാകട്ടെ എപ്പോഴും നിനക്കു പ്രാപ്തമായിത

ന്നു ഇരിക്കുന്നു. അതിനെ പ്രാപിക്കേണമെന്നുള്ള ഭ്രാന്തി(ഭ്രമം) കൂടാതെ ഉണ്ടാകയില്ല.

പിന്നെ ജനനമരണാദി സംസാരം നിനക്കു എപ്പോഴെങ്കിലും ഉണ്ടായിരുന്നാൽ അതിനെ നിവൃത്തിപ്പാൻ ഇച്ശ ഉണ്ടാവാം. എന്നാൽ ആ സംസാരം അല്പംപോലും നിന്നിലില്ലല്ലോ. അതിനാൽ അനുഭവിക്കപ്പെടാത്ത ദുഃഖത്തെ നിവൃത്തിക്കുവാനുണ്ടാകുന്ന ഇച്ശ ഭ്രാന്തിയില്ലാതെ ഉണ്ടാവുന്നതല്ല. അതുകൊണ്ട് ദുഃഖനിവൃത്തിയെ ആവശ്യപ്പെടുന്നത് ഭ്രാന്തി (ഭ്രമം) ആകുന്നു. ഹേ വിദ്വൻ ജനനമരണരഹിതചൈതന്യരൂപ ബ്രഹ്മം തന്നെ നീയാകുന്നു. അതിനാൽ നിന്റെ ഹൃദയത്തിൽ ജന്മദുഃഖമുണ്ടെന്നു ഭാവിക്കേണ്ട.

ശി—സ്വാമിൻ എന്റെ ആത്മാവ് ആനന്ദസ്വരൂപമായിരുന്നാൽ വിഷയസംബന്ധത്താൽ ആത്മാവിൽ ആനന്ദം തോന്നുവാൻ പാടില്ല. എന്നാൽ അനുഭവത്തിൽ വിഷയസംബന്ധത്താൽ ആത്മാവിൽ ആനന്ദം ഉണ്ടാകുന്നു. അതിനാൽ ആനന്ദസ്വരൂപനാണെന്നു എനിക്കു തോന്നുന്നില്ല.

ഗു—ഹേ വിദ്വൻ ആരുടെ ബുദ്ധി ആത്മസ്വരൂപത്തെ അറിയുന്നില്ലയോ അവന് വിഷയങ്ങളിൽ അതിയായ ഇച്ശയുണ്ടാകുന്നു (ഭോഗസാധനങ്ങളെ വിഷയമെന്നു പറയുന്നു). തന്റെ പുത്രാദികളും വിഷയങ്ങൾതന്നെ. വിഷയങ്ങളിൽ ഇച്ശയുണ്ടാകുമ്പോൾ ബുദ്ധി ചഞ്ചലിക്കുന്നു. ഈ ചഞ്ചലബുദ്ധിയിൽ ആത്മസ്വരൂപാനന്ദത്തിന്റെ പ്രതിബിംബം പ്രകാശിക്കുന്നില്ല. ഇച്ശിക്കപ്പെട്ട വിഷയത്തെ ലഭിച്ച ഉടൻ ക്ഷണമാത്രം ബുദ്ധി ചലനം വിട്ട് സ്ഥിരപ്പെടുമ്പോൾ തല്ക്കാലം ബുദ്ധിവൃത്തി അന്തർമുഖമായി ഭവിക്കുന്നു. ഈ അന്തർമുഖവൃത്തിയിൽ ആത്മാവിന്റെ സ്വരൂപാനന്ദം പ്രതിബിംബിക്കുന്നു. ഈ ആനന്ദപ്രതിബിംബത്തെ അനുഭവിക്കുന്ന പുരുഷന് ;വിഷയത്താലാനന്ദമുണ്ടായതാണെന്നു ഭ്രാന്തി (ഭ്രമം) ഉണ്ടാകുന്നു. പരമാർത്ഥത്തിൽ വിഷയങ്ങളിൽ ആനന്ദമില്ല. എന്തുകൊണ്ടെന്നാൽ വിഷയങ്ങളിൽ ആനന്ദമുണ്ടാവുന്ന പക്ഷം ഒരു വിഷയാനന്ദത്തെ ഒരിക്കൽ ലഭിച്ചവന് മറ്റൊരു വി

ഷയത്തിൽ ഇച്ഛയുണ്ടാകുമ്പോഴും മുമ്പുണ്ടായ വിഷയാനന്ദം ഉണ്ടായില്ലെങ്കിൽതന്നെ ഇരിക്കേണം. എന്നാൽ അനുഭവത്തിൽ അങ്ങിനെ കാണുന്നില്ലല്ലൊ. നമ്മുടെ ന്യായപ്രകാരം ഒന്നാമത്തെ വിഷയത്തിലുണ്ടായ ഇച്ഛയാൽ ബുദ്ധി ചഞ്ചലിക്കുന്നതിനാൽ ആ ചലനബുദ്ധിയിൽ സ്വരൂപാനന്ദത്തിന്റെ പ്രതിബിംബം പ്രകാശിക്കുന്നില്ല. ബുദ്ധി ചഞ്ചലിക്കുമ്പോൾ സ്വരൂപാനന്ദം പ്രതിബിംബിക്കാത്തതിനാലാണ് ആനന്ദം തോന്നാത്തത്.

ഇതു കൂടാതെ വിഷയങ്ങളിൽ ആനന്ദമുണ്ടാകുന്നപക്ഷം ഒരുവന്റെ പ്രിയപുത്രൻ ബഹുകാലം ദേശാന്തരവാസം ചെയ്തു വന്നായുടൻ അവനെ കാണുമ്പോൾ പിതാവിനുണ്ടാകുന്ന ആനന്ദം മാറാതെ ദീർഘമായി നില്ക്കേണം. എന്തെന്നാൽ ഈ ആനന്ദത്തിനു കാരണമായ പുത്രൻ സമീപത്തുതന്നെ ഉണ്ടല്ലൊ. അങ്ങിനെ സമീപത്തുണ്ടായിട്ടും ദീർഘകാലം അന്യദേശവാസം ചെയ്തു മടങ്ങിവന്നുകണ്ടയുടൻ പിതാവിനുണ്ടായ ആനന്ദം പോലെ പുത്രൻ സദാ പിതാവിനോടൊന്നിച്ചിരിക്കുമ്പോൾ ആനന്ദം ഉണ്ടാകുന്നില്ലാത്തതിനാൽ വിഷയങ്ങളിൽ ആനന്ദമില്ലെന്നു അനുഭവമാകുന്നു. എന്നാൽ ദേശാന്തരഗതനായ പുത്രനെ കാണാതെ ബുദ്ധിവൃത്തി ചഞ്ചലിക്കുകയും അപ്പോൾ ദുഃഖംതോന്നുകയും പുത്രനെ കണ്ടയുടൻ വൃത്തി ചലനമില്ലാതെ സ്ഥിരപ്പെടുകയും ആ സ്ഥിരബുദ്ധിയിൽ സ്വരൂപാനന്ദത്തിന്റെ പ്രതിബിംബമുണ്ടാകയും അതിനാലാനന്ദമുണ്ടാകയും ചെയ്യുമ്പോൾ സൂക്ഷ്മചിന്തനം ചെയ്യാത്തതിനാൽ വിഷയത്താലാണ് ആനന്ദമുണ്ടാകുന്നതെന്ന തോന്നലിനെയാണെ ഭ്രമമെന്നും ഭ്രാന്തി എന്നും പറയുന്നത്.

പുത്രനെ കണ്ടയുടൻ ഉണ്ടായ ആനന്ദത്താൽ സ്ഥിരപ്പെട്ട ബുദ്ധി ചഞ്ചലസ്വഭാവമാകയാൽ ഉടൻ മറ്റൊരു വിഷയത്തിലേക്ക തിരിയുന്നു. അപ്പോൾ സ്വരൂപാനന്ദപ്രതിബിംബം പ്രകാശിക്കുന്നില്ല. അതിനാൽ ആനന്ദവും തോന്നുന്നില്ല. ഇവക അനുഭവയുക്തികളാൽ പദാർത്ഥങ്ങളില്ല ആനന്ദം. തന്റെ സ്വരൂ

പംതന്നെ ആനന്ദമെന്നു സൂക്ഷ്മദൃഷ്ട്യാ ചിന്തിക്കുന്നവൎക്കു അനുഭവമാകുന്നു.

ഇതു കൂടാതെ വിഷയങ്ങളിൽതന്നെ ആനന്ദമെന്നു പറയുന്നപക്ഷം സുഷുപ്തിയിലും സമാധിയിലും ആനന്ദമുണ്ടാവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ സുഷുപ്തിയിലും സമാധിയിലും യാതൊരു വിഷയസംബന്ധവും ഇല്ലല്ലൊ. വിഷയസംബന്ധമില്ലാത്ത സുഷുപ്തിസമാധികളിൽ ആനന്ദം സൎവ്വാനുഭവസിദ്ധമാകയാൽ വിഷയങ്ങളിൽ ആനന്ദമില്ലെന്നു അനുഭവമാകുന്നു.

ഇനിയും വിഷയങ്ങളിൽ ആനന്ദമുണ്ടെന്നു പറയുന്നപക്ഷം എല്ലാവിഷയങ്ങളും എല്ലാവൎക്കും ഒരേവിധത്തിൽ ആനന്ദമായുന്നു ഇരിക്കണം. അതു കാണുന്നില്ല. എന്തെന്നാൽ സിംഹത്തെ കാണുമ്പോൾ സിംഹിണിക്കും സൎപ്പത്തെക്കാണുമ്പോൾ സൎപ്പിണിക്കും ആനന്ദമുണ്ടാകുന്നു. അവകളെത്തന്നെ ഇതരപ്രാണികൾ കാണുമ്പോൾ ദുഃഖവുമുണ്ടാകുന്നു. അതുകൊണ്ടു വിഷയങ്ങളിലല്ല ആനന്ദമെന്നുതന്നെ അനുഭവമാകുന്നു.

ഈവക യുക്തികളാൽ ചിന്തിച്ചു നോക്കുമ്പോൾ ആത്മസ്വരൂപാനന്ദം തന്നെ എല്ലാവരും അനുഭവിക്കുന്നതും പ്രകാശിക്കുന്നതും. അതുതന്നെ അല്ലാതെ വിഷയങ്ങളിൽ ആനന്ദമേ ഇല്ല എന്നതു തീൎച്ചതന്നെ.

ആ ഹേതുവാൽതന്നെ— ആനന്ദോബ്രഹ്മ, ആനന്ദരൂപനാകുന്നു ബ്രഹ്മമെന്നു ശ്രുതിയും പറയുന്നു. ഇതുകൂടാതെ പഞ്ചദശപ്രകരണം അദ്വൈതാനന്ദപ്രകരണത്തിൽ പറഞ്ഞതു,

ശ്ലോ— ആനന്ദാദേവതജ്ജാതം തിഷ്ഠത്യാനന്ദ എവ തൽ
ആനന്ദ എവ ലീനം ചേത്യുക്താനന്ദാൽ കഥം പൃഥക്. 2

അ— ഈ സൎവ്വ ജഗത്തും ആനന്ദത്തിൽ നിന്നുതന്നെ ഉണ്ടായതും ആനന്ദത്തിൽതന്നെ നിലനില്ക്കുന്നതും ആനന്ദത്തിൽ തന്നെ ലയിക്കുന്നതും എന്നു വേദം പറയുന്നു. അതുകൊണ്ടു ആനന്ദത്തിൽനിന്നു എങ്ങിനെ വേറെയാകും. വേറെയാകുന്നില്ലെന്നൎത്ഥം— അങ്ങിനെയുള്ള ആത്മസ്വരൂപാനന്ദത്തെ ഗ്രഹിച്ചുകൊണ്ടു എല്ലാം ആനന്ദരൂപമാകുന്നു എന്നു വേദത്തിൽ പറഞ്ഞതിന്റെ സാരം അതാകുന്നു.

അല്ലയോ വിഷയിൻ ഞാൻ മുൻപറഞ്ഞ ശ്രുതിസ്മൃതിക
ളാലും അനുഭവത്താലും ആത്മാവു ആനന്ദസ്വരൂപനാകുന്നു എ
ന്നറിയുക. ആത്മാവിന്നാനന്ദമെന്നുള്ള യഥാർത്ഥബോധമില്ലാത്ത
തിനാൽ വിഷയാസക്തനായ പുരുഷൻ ഏതെങ്കിലും ഒരു വി
ഷയത്തിൽ അത്യാശയോടുകൂടി ആഗ്രഹിക്കുകയും സംഗതിവ
ശാൽ അതു ലഭിക്കാതെ ബുദ്ധി ചഞ്ചലിക്കുകയും അതിനാൽ
ദുഃഖിക്കുകയും ചെയ്തിരിക്കുന്ന മദ്ധ്യേ യദൃച്ഛയാ ആ വിഷയല
ബ്ധി ഉണ്ടാകയും ചെയ്തു ഉടൻ ചഞ്ചലിച്ച് ഇളകിച്ചിരുന്ന ബു
ദ്ധി ചാഞ്ചല്യംവിട്ട് സ്ഥിരപ്പെടുകയും ആ സ്ഥിരബുദ്ധിയിൽ ആ
ത്മാനന്ദസ്വരൂപം പ്രതിബിംബിക്കയും ചെയ്യുമ്പോൾ അജ്ഞാ
നത്താൽ വിഷയത്തിലാണാനന്ദമെന്ന് കരുതുന്നു. അതു അ
ജ്ഞാനത്താലുണ്ടായ ഭ്രമമാണെന്നറിയുക. ഇതിൽ വല്ല സംശ
യവും നിനക്കുണ്ടെങ്കിൽ അതിനെ മനസ്സിൽ വെക്കാതെ എ
ന്നെ അറിയിക്കുക. ഞാനതിന്നു സമാധാനം പറയാം.

ശി—പരമഗുരോ നിന്തിരുവടി വിഷയസംബന്ധത്താൽ ആ
നന്ദമുണ്ടാകുന്നതായി മുമ്പുപറഞ്ഞത് അജ്ഞാനികൾക്കല്ലാ
തെ ജ്ഞാനികൾക്കല്ല. എന്തുകൊണ്ടെന്നാൽ ആരുടെ ബുദ്ധി
ആത്മസ്വരൂപത്തെ അറിഞ്ഞിട്ടില്ലയോ അവനെ പററിയാ
ണ് അങ്ങുന്ന് പ്രസ്താപിച്ചത്. അതിനാൽ ജ്ഞാനിക്ക്
വിഷയങ്ങളിൽ ഇച്ഛ മുൻപറഞ്ഞ പ്രകാരം വിഷയസംബ
ന്ധത്താൽ ആനന്ദത്തിൻെറ പ്രകാശം ഇവക്ക് ഉണ്ടാകുന്നു
വൊ ഇല്ലയൊ എന്നുകൂടി അരുളിച്ചെയ്യേണമെ.

ഗു—അല്ലയോ ശിഷ്യ! ഞാൻ പറയുന്നതിനെ ശ്രദ്ധയോടുകൂടി
കേൾക്കുക. ഏതുബുദ്ധി ആത്മസ്വരൂപത്തെ അറിഞ്ഞിട്ടില്ല
യൊ എന്നു ഞാൻ മുമ്പുപറഞ്ഞതു അജ്ഞാനിയെ മാത്രം ഉ
ദ്ദേശിച്ചല്ല. അത് അജ്ഞാനിക്കും ജ്ഞാനിക്കും സംബന്ധിക്കും.
എന്തുകൊണ്ടെന്നാൽ ജ്ഞാനിയുടെ ബുദ്ധിയും ലോകവ്യവഹാ
രത്തിൽ പ്രവർത്തിമ്പോൾ അവനും അവൻെറ തത്വത്തെ മ
റന്ന് അജ്ഞാനിയെപോലെതന്നെ ഇരിക്കുന്നു. ജ്ഞാനിയുടെ
ബുദ്ധി എപ്പോഴും ആത്മാകാരവൃത്തിയായിത്തന്നെ ഇരുന്നാൽ

അയാൾക്ക് ഭോജനാദിവ്യവഹാരംകൂടി സംഭവിക്കുവാൻ പാടില്ല. എന്നാൽ വ്യവഹാരദശയിൽ ആത്മാകാരവിമുഖബുദ്ധി ജ്ഞാനിക്കും അജ്ഞാനിക്കും ഒരുപോലെ തന്നെയാകുന്നു—എന്നാൽ ജ്ഞാനിക്കും അജ്ഞാനിക്കുമുള്ള ഭേദം എന്തെന്നാൽ അജ്ഞാനിയുടെ ബുദ്ധി എപ്പോഴും ആത്മാകാരവിമുഖമായിത്തന്നെ ഇരിക്കുന്നതല്ലാതെ ഒരിക്കലും ആത്മാകാരോന്മുഖമാകുന്നില്ല—ജ്ഞാനിയുടെ ബുദ്ധിയാകട്ടെ ആത്മാകാരവിമുഖമാകുമ്പോൾ മാത്രം വിഷയേച്ഛയും വിഷയസംബന്ധത്താൽ ആത്മസ്വരൂപാനന്ദത്തിന്റെ പ്രകാശവും അജ്ഞാനിക്കെന്നപോലെ ജ്ഞാനിക്കും ഉണ്ടാകുന്നു.

അജ്ഞാനിക്കും ജ്ഞാനിക്കും തമ്മിലുള്ള ഭേദമെന്തെന്നുവെച്ചാൽ വിഷയസംബന്ധത്താൽ സ്ഥിരപ്പെട്ടതായ ബുദ്ധിയിൽ പ്രകാശിക്കുന്നതായ ആനന്ദത്തെ തന്റെ സ്വരൂപാനന്ദത്തിൽ നിന്ന് വേറെ അല്ലെന്നും സ്വരൂപാനന്ദത്തിന്റെ ആഭാസ (പ്രതിബിംബ)മാകുന്നുവെന്നും ജ്ഞാനി അറിയുന്നു. ഇതിനാലുണ്ടാവുന്നതെന്തെന്നാൽ വിഷയാനുഭവകാലത്തിലും കൂടി ജ്ഞാനിക്കു സമാധിയുടെ ഫലമാണ് സിദ്ധിക്കുന്നത്.

അജ്ഞാനിയാകട്ടെ തന്റെ സ്വരൂപംതന്നെ ആനന്ദമാകുന്നു എന്നറിയുന്നില്ല. പരമാർത്ഥത്തിൽ സർവ്വപ്രാണികളുടെ സ്വരൂപവും ആനന്ദം തന്നെയാകുന്നു. ഈ ജ്ഞാനം അജ്ഞാനിക്കില്ലാത്തതിനാൽ കേവലം അജ്ഞാനിക്ക് വിഷയങ്ങളിൽ മാത്രം ഭ്രാന്തി ഉണ്ടാകുന്നു.

ജ്ഞാ—അല്ലയോ സ്വാമിൻ! ഞാൻ പരമാനന്ദസ്വരൂപനാണെന്നു താങ്കൾ മുമ്പുപറഞ്ഞതു ഞാനറിഞ്ഞു. എന്നാൽ ജനനമരണാദിസംസാരദുഃഖം എന്നിലില്ലാത്തതിനാൽ അതിനെ നിവൃത്തിപ്പാൻ ഇച്ഛിക്കേണ്ട എന്നും അരുളിച്ചെയ്തു. ഈ വിഷയത്തിൽ ഒരു സംശയം ജനിക്കുന്നു. ജന്മാദിദുഃഖങ്ങളെന്നിലില്ലാതിരുന്നാൽ എന്നെക്കൂടാതെ മറ്റേതിനെ ആശ്രയിച്ചിരിക്കുന്നു എന്നരുളിച്ചെയ്യേണം. അതിനെ ഞാനറിയുന്നതായാൽ എന്നിൽ സംസാരമില്ലെന്നു ഞാൻ വിശ്വസിക്കും. അല്ലാതെ എന്റെ സംശയം തീരുന്നില്ല.

ഗു—എന്റെ വാക്കിനെ നീ കേൾക്കുക. സന്ദേഹങ്ങളെല്ലാം തീരും. ഈ ജഗത്ത് നിന്നിലാകട്ടെ മറെറാരേടത്താകട്ടെ ഉള്ളതായിട്ടില്ല.

ശി—സ്വാമിൻ ഗുരോ! ജന്മാദിസംസാരദുഃഖം എന്നിലാവട്ടെ മറെറാരേടത്താവട്ടെ ഇല്ലാതിരുന്നാൽ പ്രത്യക്ഷത്തിൽ തോന്നുന്നതല്ലല്ലൊ. ഇല്ലാത്ത വസ്തു തോന്നുകയില്ലല്ലൊ. വന്ധ്യാപുത്രനും ആകാശകുസുമവും തോന്നുന്നില്ലല്ലൊ. അതുപോലെ സംസാരം ഇല്ലാതിരുന്നാൽ പ്രത്യക്ഷത്തിൽ തോന്നുവാൻ പാടില്ല. എന്നാൽ സംസാരം ഉള്ളതായി അനുഭവം തോന്നുന്നതിനാൽ ജനനമരണാദി സംസാരദുഃഖം ഇല്ലെന്നരുളിച്ചെയ്തത് അനുഭവവിരുദ്ധമാകുന്നു.

ഗു—ജനനമരണാദിജഗത്ത് പരമാർത്ഥത്തിലില്ല. എന്നാലും ആത്മാവിനെ ബ്രഹ്മസ്വരൂപമെന്നറിയാത്തതിനാൽ ജഗത്തിന്റെ മിത്ഥ്യാപ്രതീതി ഉണ്ടാകുന്നു. എതുപോലെന്നാൽ സ്വപ്നത്തിൽ കാണുന്ന പദാർത്ഥം ആകാശത്തിൽ തോന്നുന്ന നീലവർണ്ണം രജ്ജുവിൽ തോന്നുന്ന സർപ്പത്വം ഇവ പരമാർത്ഥത്തിലില്ലാതിരുന്നിട്ടും ഇവകളുടെ മിത്ഥ്യയായ പ്രതീതി ഉണ്ടാവുന്നു. രജ്ജുവിൽ സർപ്പത്വം മിത്ഥ്യയായ്തോന്നുന്നതുപോലെ ആത്മാവിൽ സംസാരദുഃഖമുണ്ടെന്നു തോന്നുന്ന ഭ്രമം മിത്ഥ്യയാകുന്നു. അതറിയേണ്ടതിലേക്ക് രജ്ജുസർപ്പദൃഷ്ടാന്തത്തെ പറയാം. ദൃഷ്ടാന്തജ്ഞാനമില്ലാതെ ദാർഷ്ടാന്തികജ്ഞാനമുണ്ടാകാത്തതിനാൽ ദാർഷ്ടാന്തികജ്ഞാനമുണ്ടാവാൻവേണ്ടി രജ്ജുസർപ്പാധ്യാസദൃഷ്ടാന്തത്തെ പറയാം. രജ്ജുവിൽ സർപ്പം എങ്ങിനെ തോന്നുന്നു. രജ്ജുവിൽ സർപ്പം ശുക്തിയിൽ രജതം മുതലായവ വെറും ഭ്രമമാകുന്നു. ഈ വിഷയത്തിൽ നാലു മതങ്ങളുണ്ട്. അതിൽ 1 ശൂന്യവാദിയുടെ അസൽഖ്യാതി എന്നും 2 ക്ഷണികവിജ്ഞാനവാദിയുടെ ആത്മഖ്യാതിയെന്നും 3 ന്യായവൈശേഷികമതസ്ഥന്മാരുടെ അന്യഥാഖ്യാതിയെന്നും 4 സാംഖ്യപ്രഭാകരന്മാരുടെ അഖ്യാതിയെന്നും ഇങ്ങിനെ നാലു മതങ്ങളുണ്ടെങ്കിലും അഞ്ചാമത്തെ അനിർവ്വചനീയഖ്യാതിയെ

ന്ന ഒരു മതവും ഉണ്ടു്. അതാകുന്നു ശാസ്ത്രാനുസാരവും അനു
ഭവമായിട്ടുള്ളതുമായ മതം. അതുകൊണ്ടു മുൻപ്രസ്താവിച്ച നാ
ലു മതങ്ങളിൽ ഒന്നുമുതൽ മൂന്നുമതങ്ങളും ഒന്നിനൊന്നു വിരോ
ധമായതിനാൽ അതുകൾതന്നെ അന്യോന്യം നിഷേധിച്ചിരിക്കുന്നു.
നാലാമത്തെ അഖ്യാതിമതത്തെയും ഖണ്ഡിക്കാം. എങ്ങി
നെയെന്നാൽ അഖ്യാതിവാദികളുടെ മതപ്രകാരം ഇതു സർപ്പം
എന്ന ജ്ഞാനമുണ്ടാകുന്ന ദിക്കിൽ ഇതു് എന്നതു് രജ്ജുവിന്റെ
സാമാന്യപ്രത്യക്ഷജ്ഞാനമാകുന്നു. സർപ്പം എന്നതു് മുമ്പു ക
ണ്ടിട്ടുള്ള സർപ്പത്തിന്റെ സ്മരണാരൂപജ്ഞാനമാകുന്നു. ഈ ര
ണ്ടു ജ്ഞാനങ്ങളുംകൂടി ചേൎന്നു രജ്ജുവിൽ സർപ്പജ്ഞാനമുണ്ടാകു
ന്നു. അഖ്യാതിമതം ഇപ്പോൾ മുമ്പുകണ്ടതായ സർപ്പത്തിന്റെ
സ്മരണാരൂപജ്ഞാനത്തെ അംഗീകരിച്ചു നേരിൽകണ്ടതായ ര
ജ്ജുവിൽ സർപ്പജ്ഞാനമില്ലെന്നാകുന്നു അഖ്യാതിമതത്തിലെ
സിദ്ധാന്തം. അങ്ങിനെ പറയുന്നപക്ഷം ഒന്നാമതു് നേരിൽ
കിടക്കുന്ന രജ്ജുവിനെ കണ്ടു പുരുഷൻ ഭയപ്പെട്ടോടുവാൻ
കാരണമില്ല. എന്നാൽ അനുഭവത്തിൽ മന്ദാന്ധകാരത്തിൽ
മാൎഗ്ഗമദ്ധ്യേ കിടക്കുന്ന രജ്ജുവിനെ കണ്ടു സൂക്ഷ്മം ഗ്രഹിക്കാ
തെ പെട്ടെന്നു സർപ്പമെന്നോൎത്തു ഭയപ്പെട്ടോടുന്നു. ആകയാൽ
നേരിൽകിടക്കുന്ന രജ്ജുവിൽ സർപ്പമെന്ന ഭ്രമം തോന്നുന്നതല്ലാ
തെ മുമ്പേകണ്ട യഥാൎത്ഥസർപ്പത്തിന്റെ സ്മരണകൊണ്ടല്ല ഓ
ടുന്നതു്. രണ്ടാമതു രജ്ജുവിന്റെ യഥാൎത്ഥജ്ഞാനമുണ്ടായ ശേ
ഷം, എനിക്കു രജ്ജുവിൽ സർപ്പമെന്ന തോന്നൽ മിത്ഥ്യയായി
തോന്നിയിരുന്നു എന്നുള്ള ജ്ഞാനം പുരുഷനു ഉണ്ടാകുന്നു.
അതുകൊണ്ടു രജ്ജുവിൽ സർപ്പം തോന്നുന്നതല്ലാതെ മുമ്പെ ക
ണ്ട സർപ്പത്തിന്റെ സ്മരണ ഉണ്ടാകുന്നില്ല. മൂന്നാമതു് ഇതു
സർപ്പം എന്നുള്ള സമയത്തു ഒരേ ജ്ഞാനമുണ്ടാവുന്നതല്ലാതെ
രണ്ടു ജ്ഞാനമുണ്ടാവുന്നില്ല. എന്തെന്നാൽ അന്തഃകരണ
ത്തിൽ ഒരേ കാലത്തിൽ സ്മരണരൂപജ്ഞാനവും പ്രത്യക്ഷജ്ഞാ
നവുംകൂടിയുണ്ടാകയില്ല. അതുകൊണ്ടു അഖ്യാതിമതവും സ്വീ
കരിക്കത്തക്കതല്ല. ഈ നാലു മതങ്ങളുടെ ലക്ഷണങ്ങളും പ

ഖണ്ഡനങ്ങളും വിവരണം സ്വാരാജ്യസിദ്ധി മുതലായ ഗ്രന്ഥങ്ങളിൽ വിസ്തരമായി പറഞ്ഞിട്ടുണ്ട്. യുക്തികൾ കാഠിന്യമുകയാലും ഗ്രന്ഥബാഹുല്യഭയത്താലും ചുരുക്കിപ്പറഞ്ഞതാണ്.

### അദ്വൈതമതത്തെ അനിർവ്വചനീയഖ്യാതി.

സിദ്ധാന്തപക്ഷത്തിൽ അനിർവ്വചനീയഖ്യാതിയുടെ ലക്ഷണമെന്തെന്നാൽ: അന്തഃകരണവൃത്തി നേത്രാദിവഴിയായി വെളിയിൽ ചെന്ന വിഷയാകാരമായ്ത്തീരുന്നു. അപ്പോൾ വിഷയത്തിലുള്ള ആവരണം നീങ്ങി വിഷയത്തെ ശരിയായി തോന്നുന്നു. അതിന്നു പ്രകാശവും സാധകമായിരിക്കുന്നു. പ്രകാശത്തെ കൂടാതെ പദാർത്ഥം പ്രകാശിക്കയുമില്ല. രജ്ജുവിൽ സർപ്പഭ്രമമുണ്ടാകുമ്പോൾ അന്തഃകരണവൃത്തി നേത്രദ്വാരമൂടെ വെളിയിൽ ചെന്നു രജ്ജുവോടു സംബന്ധപ്പെടുന്നു. എങ്കിലും മന്ദാന്ധകാരാദിദോഷങ്ങളുടെ പ്രതിബന്ധത്താൽ രജ്ജുവിന്റെ ആവരണം (മറവ്) മുഴുവൻ നീങ്ങുന്നില്ല. അതുകൊണ്ടു അന്തഃകരണവൃത്തി രജ്ജ്വാകാരമാകുന്നില്ല. ഈ വിധത്തിൽ ആവരണം നീങ്ങുവാൻ വൃത്തി വിഷയത്തോടു സംബന്ധപ്പെട്ടിട്ടും മന്ദാന്ധകാരദോഷത്താൽ രജ്ജുവിന്റെ ആവരണം മുഴുവൻ നീങ്ങാതിരിക്കയും അപ്പോൾ രജ്ജൂപഹിതചൈതന്യത്തിലുള്ള അവിദ്യയിൽ (അജ്ഞാനത്തിൽ) ഒരു ക്ഷോഭം അതായതു കലക്കം ഉണ്ടായി. ആ അവിദ്യ (അജ്ഞാനം) സർപ്പാകാരപരിണാമത്തെ പ്രാപിക്കുന്നു. അവിദ്യാകാരമായ സർപ്പത്തിന്നു സത്ത ഉണ്ടായിരുന്നാൽ ആ സത്ത രജ്ജുവിന്റെ ജ്ഞാനത്താൽ നിവൃത്തിപ്പാൻ കാരണമില്ല. എന്നാൽ അനുഭവത്തിൽ നിവൃത്തിച്ചുകാണുന്നു. അതുകൊണ്ടു രജ്ജുസർപ്പം സത്തല്ല. പിന്നെ ആ രജ്ജുസർപ്പം അസത്തായിരുന്നാൽ വന്ധ്യാപുത്രൻ എന്നപോലെ പ്രതീതമാവാനും പാടില്ല. അനുഭവത്തിൽ രജ്ജുസർപ്പം പ്രതീതമാകുന്നുണ്ട്. ആകയാൽ അതു അസത്തുമല്ല. അതു ഹേതുവാൽ സദസത്തുക്കളെക്കാൾ വിലക്ഷണമായ അനിർവ്വചനീയമായിരിക്കുന്നു. ഇപ്രകാരം തന്നെ ശുക്തി മുതലായവയിൽ രജതം മുതലായവയും അനിർവ്വചനീയമായ്ത്തന്നെ തോന്നിവരുന്നു.

ഈ അനിൎവ്വചനീയത്തിന്റെ ഖ്യാതി അതായത് പ്രതീതിയും കഥനവും അനിൎവ്വചനീയഖ്യാതിയെന്നു പറയുന്നു.

### സൎപ്പജ്ഞാനം അവിദ്യാപരിണാമം.

എങ്ങിനെ സൎപ്പം അവിദ്യാപരിണാമമായിരിക്കുന്നുവൊ അങ്ങിനെ തന്നെ സൎപ്പജ്ഞാനരൂപവൃത്തിയും അവിദ്യാപരിണാമമായിരിക്കുന്നു. അന്തഃകരണത്തിന്റെ പരിണാമമാകുന്നില്ല. എങ്ങിനെയെന്നാൽ രജ്ജുജ്ഞാനത്താൽ സൎപ്പം ബാധിക്കപ്പെടുന്നതുപോലെ സൎപ്പജ്ഞാനവും ബാധിക്കപ്പെടുന്നു. രജ്ജുസൎപ്പജ്ഞാനം അന്തഃകരണപരിണാമമായിരുന്നാൽ ആ ജ്ഞാനം ബാധിക്കപ്പെടുവാൻ പാടില്ല. ആകയാൽ രജ്ജുസൎപ്പമെന്നപോലെ രജ്ജുസൎപ്പജ്ഞാനവും അവിദ്യാകാൎയ്യമായും സദസദ്വിലക്ഷണമായ അനിൎവ്വചനീയമായും ഇരിക്കുന്നു. എന്നാൽ രജ്ജുസൎപ്പം രജ്ജൂപഹിതചൈതന്യത്തിലുള്ള അവിദ്യയുടെ തമോഗുണപരിണാമമായിരിക്കുന്നു. വൃത്തിജ്ഞാനം സാക്ഷിചൈതന്യത്തിലുള്ള അവിദ്യയുടെ സത്വപരിണാമമായിരിക്കുന്നു. എപ്പോൾ രജ്ജൂപഹിതചൈതന്യത്തിന്റെ അവിദ്യ സൎപ്പാകാരമാകുന്നുവൊ അപ്പോൾ സാക്ഷിയെ ആശ്രയിച്ച അവിദ്യ ജ്ഞാനാകാരമായിതീരുന്നു. എങ്ങിനെയെന്നാൽ ഏതു കാരണത്താൽ രജ്ജൂപഹിതചൈതന്യത്തെ ആശ്രയിച്ചിരിക്കുന്ന അവിദ്യയിൽ ക്ഷോഭമുണ്ടാകുന്നുവോ ആ കാരണത്താൽതന്നെ സാക്ഷിയെ ആശ്രയിച്ചു നില്ക്കുന്ന അവിദ്യയിലും ക്ഷോഭമുണ്ടാകുന്നു. അതുകൊണ്ടു ഭ്രമമുണ്ടാകുമ്പോൾ രജ്ജുസൎപ്പാദിവിഷയങ്ങളും അവയുടെ ജ്ഞാനവും ഒരേ സമയത്തിലുണ്ടാകുന്നു. പിന്നെ രജ്ജു മുതലായ അധിഷ്ഠാനങ്ങളുടെ ജ്ഞാനത്താൽ ഒരേ സമയത്തിൽ അവ ലയിക്കുകയും ചെയ്യുന്നു. ഇപ്രകാരം രജ്ജുസൎപ്പാദിഭ്രമങ്ങളിൽ ബാഹ്യത്തിലിരിക്കുന്ന അവിദ്യാംശം രജ്ജുസൎപ്പാദിവിഷയങ്ങൾക്കു ഉപാദാനകാരണമായിരിക്കുന്നു. സാക്ഷിചൈതന്യത്തെ ആശ്രയിച്ച ദേഹാന്തൎഭാഗത്തിരിക്കുന്ന അവിദ്യാംശം രജ്ജുസൎപ്പാദിവിഷയങ്ങളുടെ ജ്ഞാനരൂപവൃത്തിക്കു ഉപാദാനകാരണമായിരിക്കുന്നു.

ഒരേ രജ്ജുവിൽ പത്തുപേൎക്കു, ചിലൎക്കു സൎപ്പം ചിലൎക്കു ഭ

ണ്ഡം ചിലക്കു പുഷ്പമാലാ ചിലക്കു ഭൂമിയുടെ വിള്ളൽ ചിലക്കു ജലധാര ഇങ്ങിനെ ഭിന്നങ്ങളായ ഭ്രമങ്ങളും തോന്നാറുണ്ട്. ചില സമയം എല്ലാവക്കും സപ്പമെന്നതന്നേയും തോന്നാറുണ്ട്. രജ്ജുവിന്റെ സാക്ഷാൽക്കാരജ്ഞാനമുണ്ടായ ഉടനെ അവരവരുടെ വൃത്തിചൈതന്യത്തിൽ ഉണ്ടായിരുന്ന ഭ്രമം നീങ്ങുകയും ചെയ്യുന്നു. എവന്നു രജ്ജുജ്ഞാനമുണ്ടാകുന്നില്ലയൊ അവന്നു ഭ്രമം നീങ്ങുന്നതുമില്ല. ആകയാൽ വൃത്തിചൈതന്യം തന്നെ കല്പിതഭ്രമത്തിന്നു അധിഷ്ഠാനമായിരിക്കുന്നു. അല്ലാതെ രജ്ജ്വാദി വിഷയോപഹിത ചൈതന്യം അധിഷ്ഠാനമാകുന്നില്ല. രജ്ജൂപഹിതചൈതന്യത്തെ സപ്പദണ്ഡാദികൾക്കു അധിഷ്ഠാനമായി പറയുന്നപക്ഷം പത്തുപേക്കു തോന്നുന്ന പദാത്ഥം ഒന്നായ്ത്തന്നെ ഇരിക്കേണം. അനുഭവത്തിൽ ഒന്നായിരിക്കുന്നതായ്ക്കാണുന്നില്ല. അതുകൊണ്ടു അവരുടെ വൃത്തിചൈതന്യത്തിൽ ഏതു പദാത്ഥം കല്പിതമാകുന്നുവോ അതു അവന്നുമാത്രം തോന്നുന്നതല്ലാതെ വേറെ ഒരുവന്നും തോന്നുന്നില്ല. ഇപ്രകാരം വെളിയിലുള്ള സപ്പാദികൾക്കു അവയുടെ ജ്ഞാനത്തിന്നും വൃത്ത്യുപഹിതസാക്ഷി അധിഷ്ഠാനത്തിന്നും കൂടി അന്തഃകരണോപഹിതസാക്ഷിതന്നെ അധിഷ്ഠാനമായിരിക്കുന്നു. ഈവിധത്തിൽ സദസത്തുകൾക്കു വിലക്ഷണമായും അനിവ്വചനീയമായുമിരിക്കുന്ന അവിദ്യയുടെ പരിണാമമായ അനിവ്വചനീയരജ്ജുസപ്പാദികളുടെ ഖ്യാതി (പ്രതീതിയും കഥനവും) അനിവ്വചനീയഖ്യാതിയെന്നു പറയപ്പെടുന്നു.

ശി—സ്വാമിൻ മിത്ഥ്യയായി തോന്നുന്ന ഈ അപാരമായ ജഗത്തിന്നു ആധാരമെന്ത്? അതിനെ ഉപദേശിക്കേണമെ.

ഗു—അല്ലയോ ശിഷ്യ, നിന്റെ സത്യമായിരിക്കുന്ന ബ്രഹ്മസ്വരൂപത്തെ നീ അറിയായ്കയാൽ നിനക്കു മിത്ഥ്യയായ ജഗത്ത് തോന്നുന്നു. അതിനാൽ ജഗത്തിന്നു ആധാരവും അധിഷ്ഠാനവും നീതന്നെയാകുന്നു. രജ്ജുവിനെ അറിയാത്തതിനാൽ മിത്ഥ്യയായസപ്പം തോന്നുന്നതിൽ മിത്ഥ്യയായ സപ്പത്തിന്നു രജ്ജു ആധാരമായും അധിഷ്ഠാനമായുമിരിക്കുന്നപ്പോലെ സ്ഥൂലദൃഷ്ടിയെ അനുസരിച്ചു പറയുന്നതാകുന്നു. സൂക്ഷ്മദൃ

ഷ്ട്യാ നോക്കുന്നതായാൽ വൃത്ത്യുപഹിതചൈതന്യം തന്നെ ആധാരാധിഷ്ഠാനങ്ങൾ— ഒന്നാമത്തെ പക്ഷത്തിൽ രജ്ജൂപഹിതചൈതന്യവുമാകുന്നു. ഏതുപക്ഷത്തിലും രജ്ജു അധിഷ്ഠാനമല്ലാതിരുന്നാലും പ്രഥമപക്ഷത്തിൽ അധിഷ്ഠാനചൈതന്യത്തിന് രജ്ജു ഉപാധിയായിരിക്കുന്നതിനാൽ സ്ഥൂലദൃഷ്ടിക്കു രജ്ജുവിനെത്തന്നെ അധിഷ്ഠാനമായി പറയുന്നു— മിത്ഥ്യാസർപ്പത്തിനു രജ്ജു അധിഷ്ഠാനവും ആധാരവുമായിരിക്കുന്നതുപോലെ മിത്ഥ്യയായ ജഗത്തിന് നീതന്നെ അധിഷ്ഠാനവും ആധാരവുമായിരിക്കുന്നു.

### ആധാരാധിഷ്ഠാനങ്ങളുടെ വിവരം.

ഇവിടെ ഒരു രഹസ്യം അറിയേണ്ടതുണ്ട്. എന്തെന്നാൽ രജ്ജുവിനു രണ്ടു സ്വരൂപങ്ങളുണ്ട്. അതിലൊന്നു ഇത് എന്നു സാമാന്യരൂപം. മറ്റേതു രജ്ജു എന്നു വിശേഷരൂപം. ഇത് സർപ്പം എന്നു രജ്ജുവിൽ മിത്ഥ്യാസർപ്പം തോന്നുന്ന ഭ്രാന്തികാലത്തിലും പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഇത് എന്നത് രജ്ജുവിന്റെ സാമാന്യരൂപമാകുന്നു. ഭ്രാന്തികാലത്തിൽ ഏതുസ്വരൂപം പ്രകാശിക്കുന്നില്ലയോ എന്നാൽ ഏതു സ്വരൂപം പ്രകാശിക്കുന്നതിനാൽ ഭ്രാന്തി നീങ്ങുന്നുവോ അതു രജ്ജുവിന്റെ വിശേഷരൂപമാകുന്നു. ഇതുപോലെതന്നെ ആത്മാവിനും രണ്ടു സ്വരൂപങ്ങളുണ്ട്. ഒന്നു സാമാന്യരൂപം. മറെറാന്നു വിശേഷരൂപം. അതിൽ സദ്രൂപം (സൽ=ഉണ്ടു) എന്നതു സാമാന്യരൂപം. അസംഗത നിത്യമുക്തത കൂടസ്ഥത ആനന്ദത മുതലായതു ആത്മാവിന്റെ വിശേഷരൂപം. എങ്ങിനെ എന്നാൽ സ്ഥൂലസൂക്ഷ്മശരീരങ്ങൾ ഉണ്ട് എന്നതിൽ സ്ഥൂലസൂക്ഷ്മശരീരങ്ങളിൽ ഞാനെന്നു ഭ്രാന്തി തോന്നുന്നസമയത്തിലും മിത്ഥ്യാശരീരങ്ങൾക്കു ഭിന്നമല്ലാതെ സദ്രൂപം പ്രകാശിക്കുന്നു. അതിനാൽ ആത്മാവിന്റെ സദ്രൂപം സാമാന്യമാകുന്നു. സ്ഥൂലസൂക്ഷ്മശരീരങ്ങളിൽ ഞാനെന്നും ബ്രാഹ്മണൻ ക്ഷത്രിയൻ എന്നും മററുമുള്ള ഭ്രാന്തിസമയത്തിൽ ആത്മാവിന്റെ അസംഗ കൂടസ്ഥ നിത്യമുക്ത ആനന്ദാദിസ്വരൂപങ്ങൾ

തോന്നുന്നില്ല. എന്നാൽ ശ്രവണാദികളാലുണ്ടാവുന്ന ജ്ഞാനത്താൽ ആത്മാവിൻെറ അസംഗകൂടസ്ഥനിത്യമുക്താനന്ദാദിസ്വരൂപങ്ങൾ ആത്മാവിൽ തോന്നുന്നതിനാൽ ശരീരത്തിലുള്ള ഭ്രാന്തി നിവൃത്തിക്കുന്നു. അതിനാൽ അസംഗാദികൾ വിശേഷരൂപങ്ങളാകുന്നു. എല്ലാ ഭ്രാന്തികളിലും സാമാന്യരൂപം ആധാരമെന്നും വിശേഷരൂപം അധിഷ്ഠാനമെന്നും പറയുന്നു. ഭ്രാന്തി സർപ്പത്തിന്ന് ആശ്രയമായിരിക്കുന്നു. രജ്ജുവിൽ ഇതു് എന്ന സാമാന്യരൂപം സർപ്പത്തിന്ന് ആധാരമായും രജ്ജുവെന്ന വിശേഷരൂപം അധിഷ്ഠാനമായുമിരിക്കുന്നതുപോലെ മിത്ഥ്യാപ്രപഞ്ചത്തിന്ന് ആശ്രയമായിരിക്കുന്ന ആത്മാവിൻെറ സാമാന്യസ്വരൂപം ആധാരമായും അസംഗാദി വിശേഷരൂപം അധിഷ്ഠാനമായുമിരിക്കുന്നു. ഈ പ്രകാരം ആധാരാധിഷ്ഠാനങ്ങളുടെ ഭേദം ശ്രീമച്ഛങ്കരാചാൎയ്യസ്വാമികളുടെ പ്രശിഷ്യനായ സൎവ്വജ്ഞാത്മമുനിയാൽ പറയപ്പെട്ടിട്ടുണ്ടു്.

ശി—സ്വാമിൻ! അസത്യമായ ജഗത്തിന്ന് ദ്രഷ്ടാവു് ആരാകുന്നു. എവൻ അധിഷ്ഠാനമായും ആധാരമായും ഇരിക്കുന്നുവൊ അവൻതന്നെ ദ്രഷ്ടാവാവാൻ പാടില്ല. ജഗത്തിന്ന് അധിഷ്ഠാനവും ആധാരവും ആത്മാവാകുന്നു. അതിനാൽ ആത്മാവിനെ കൂടാതെ വേറെ ദ്രഷ്ടാവിനെ പറയേണം. എന്തുകൊണ്ടെന്നാൽ മിത്ഥ്യാസർപ്പത്തിന്ന് അധിഷ്ഠാനവും ആധാരവുമായിരിക്കുന്ന രജ്ജുവിൽനിന്നു ഭിന്നനായ പുരുഷനാകുന്നു രജ്ജുസർപ്പത്തിൻെറ ദ്രഷ്ടാവു്. അല്ലാതെ രജ്ജു ദ്രഷ്ടാവാകുന്നില്ല. അതുപോലെ ജഗത്തിനെ കാണുന്ന ദ്രഷ്ടാവു് ആരാകുന്നു എന്നു് അരുളിച്ചെയ്യേണമെ.

ഗു—ജഗത്തിൽ ഏതു വസ്തു മിത്ഥ്യയൊ അതു അധിഷ്ഠാനത്തിൽ കല്പിതമായിരിക്കുന്നു. എന്നാൽ അധിഷ്ഠാനം രണ്ടു വിധത്തിലാകുന്നു. അതിൽ ഒന്ന് ചേതനവും മറേറതു് ജഡവുമാകുന്നു. അധിഷ്ഠാനം ജഡമാകുമ്പോൾ അധിഷ്ഠാനത്തെ കൂടാതെ ദ്രഷ്ടാവു് വേറേ ആകുന്നു. ചേതനം തന്നെ അധിഷ്ഠാനമാകുമ്പോൾ അധിഷ്ഠാനം തന്നെ ദ്രഷ്ടാവാകുന്നതല്ലാതെ ദ്ര

ഷ്ടാവ് വേറെ ആകുന്നില്ല. എന്തുപോലെയെന്നാൽ സ്വപ്നത്തി
ന്ന് അധിഷ്ഠാനം സാക്ഷിചൈതന്യമാകുന്നു. അത് ആ
സ്വപ്നത്തിന്ന് ദ്രഷ്ടാവായുമിരിക്കുന്നു. ഇതുപോലെ ആത്മാവ്
ജഗത്തിന്ന് അധിഷ്ഠാനമായും ദ്രഷ്ടാവായും ഇരിക്കുന്നു. സൃ
ഷ്ടിക്കു രജ്ജു അധിഷ്ഠാനമെന്നു പറയുന്ന ഭാഗം ഈ ചോ
ദ്യോത്തരങ്ങൾക്ക് കാരണമാകുന്നു. സിദ്ധാന്തത്തിലാകട്ടെ ര
ജ്ജുസർപ്പത്തിന്നധിഷ്ഠാനം സാക്ഷിചൈതന്യമാകുന്നു. അതു
തന്നെ ദ്രഷ്ടാവും. അതുകൊണ്ടു സകലകല്പിതങ്ങൾക്കും അധി
ഷ്ഠാനംതന്നെ ദ്രഷ്ടാവാകുന്നതും. ഇതിൽ ശങ്കക്കും സമാധാന
ത്തിന്നും അവകാശമില്ല. അല്ലയോ ശിഷ്യ നീ മേൽ പറഞ്ഞ
പ്രകാരം മന്ദാന്ധകാരത്തിൽ രജ്ജുവിനെ കണ്ട് സർപ്പമെന്ന്
ഭ്രമിച്ചതുപോലെ അജ്ഞാനത്താൽ ആത്മജ്ഞാനമില്ലാതെ സം
സാരദുഃഖവും ഭ്രാന്തിയാൽ നിന്നിൽ തോന്നുന്നതല്ലാതെ പര
മാർത്ഥത്തിൽ നിന്നിൽ സംസാരബന്ധമില്ല. അതുകൊണ്ട് മി
ത്ഥ്യാദുഃഖത്തെ നിവൃത്തിപ്പാൻ ഇച്ഛിക്കുന്നതു ശരിയല്ല. എ
ന്തുകൊണ്ടെന്നാൽ ഒരു ഇന്ദ്രജാലവിദ്വാൻ തന്റെ ഇന്ദ്രജാ
ലവിദ്യയാൽ ഒരുവന്റെ ശത്രുവിനെ കാണിക്കുന്നതായാൽ
ആ ശത്രുവിനെ കൊല്ലുവാൻ ആരെങ്കിലും ശ്രമിക്കുമൊ ഇല്ല
ല്ലൊ. അതുപോലെ മിത്ഥ്യാസംസാരവും നിന്നെ ദുഃഖിപ്പി
ക്കുന്നില്ല. അതുകൊണ്ടു മിത്ഥ്യാസംസാരത്തെ നിവൃത്തിപ്പാൻ
ഇച്ഛിക്കുവാൻ കാരണമില്ല.

ശി—സ്വാമിൻ ജഗത്ത് എന്നിൽ മിത്ഥ്യയായിരിക്കുന്നു. സത്യമാ
യിട്ടില്ല എന്ന് അങ്ങുന്ന് അരുളിച്ചെയ്തതു സത്യമാണെങ്കി
ലും ജനനമരണാദി സംസാരദുഃഖം സത്യമായുണ്ടെന്നു
തോന്നുന്നുവല്ലൊ. എതുപായത്താലാണ് ജനനമരണാദി ദുഃ
ഖങ്ങൾ എന്നിൽ തോന്നാതിരിക്കുന്നത് ആ ഉപായത്തെ നി
ന്തിരുവടി അരുളിച്ചെയ്യേണം.

മിത്ഥ്യയെ നിവൃത്തിപ്പാൻ സാധനങ്ങളെ അന്വേഷിക്കു
ന്നതെന്ന് പറഞ്ഞതും സത്യമായിരുന്നാലും മിത്ഥ്യയാൽ എതൊ
രുവന്നു ദുഃഖമുണ്ടാവുന്നുവൊ അവൻ അതിനെ നിവൃത്തിപ്പാൻ

ഉത്സാഹിക്കുന്നതു യുക്തമല്ലയൊ. എന്തെന്നാൽ ഒരുവന് ശിവ
സംഹാരം ഭയങ്കരമായ സ്വപ്നമുണ്ടാകുന്നു. അതു മിത്ഥ്യയായും ഇ
രിക്കുന്നു. എന്നാലും ആ മിത്ഥ്യാസ്വപ്നം അവന്നു ദുഃഖത്തിന്നു
കാരണമായുമിരിക്കുന്നു. അതിനാലവൻ ആ സ്വപ്നനിവൃത്തി
ചെയ്യാൻ വേണ്ടി പാദപ്രക്ഷാളനം ജപം മുതലായ അനേക ഉ
പായങ്ങളെ അനുഷ്ഠിക്കുന്നതു സാധാരണമല്ലയൊ. അതുപോ
ലെ ഈ സംസാരം അസത്യമാണെങ്കിലും എനിക്കു ജന്മാദിദുഃഖ
ത്തിന്നു ഹേതുവെന്നു തോന്നുന്നു. അതുകൊണ്ടു സംസാരത്തെ
നിവൃത്തിപ്പാൻ ഞാൻ ഇച്ഛിക്കുന്നു. ദയവുചെയ്തു അതിന്നുള്ള ഉ
പായമെന്തെന്നരുളിച്ചെയ്യേണമെ.

ഗു—ഹേ ശിഷ്യ ജഗദ്രൂപസംസാരദുഃഖത്തെ നിവൃത്തിപ്പാൻ ഏ
തുപായത്തെ നീ ചോദിച്ചുവൊ ആ ഉപായത്തെ ഞാൻ മുമ്പു
നിന്നക്കു പറഞ്ഞിരിക്കുന്നു. അതിനെ തന്നെ ദൃഢമായി വി
ശ്വസിക്കുക എന്നാൽ ജഗദ്ദുഃഖം നിന്നക്കുണ്ടാകയില്ല. അതി
നെതന്നെ ഇനിയും വ്യക്തമായി പറഞ്ഞുതരാം. സാവധാനം
കേട്ടുകൊൾക. നീ നിന്റെ ആത്മസ്വരൂപത്തെ അറിയാത്തതി
നാൽ ജഗദ്ദുഃഖം നിന്നക്കു തോന്നുന്നതാണ്. ആ തോന്നൽ
ആത്മജ്ഞാനമുണ്ടായാൽ ഇല്ലാതാകും. ഏതൊന്ന് ഏതൊന്നി
ന്റെ അറിവില്ലായ്മയാൽ ഉണ്ടാവുന്നുവൊ അത് അതിന്റെ
അറിവിനാൽ ഇല്ലാതാകുന്നു. ഏതുപോലെ എന്നാൽ രജ്ജു
വിന്റെ അറിവില്ലായ്മയാൽ സർപ്പമാണെന്നു തോന്നുകയും ത
ന്നിമിത്തം ഭയാദി ദുഃഖം തോന്നുകയും ചെയ്യുന്നു. രജ്ജുവിനെ
രജ്ജുവാണെന്നറിഞ്ഞ ക്ഷണത്തിൽ സർപ്പമെന്ന തോന്നലും
തല്കാരണാലുണ്ടായ ഭയവും ഇല്ലാതാകുന്നു. ഇതുപോലെ ആ
ത്മാവിനെ അറിയാത്തതിനാൽ ജനനമരണാദി ജഗത്തും ദുഃ
ഖവും തോന്നുന്നു. ആത്മജ്ഞാനം ഉണ്ടായമാത്രയിൽ ജഗത്തും
ദുഃഖവും നിവൃത്തിക്കുന്നു. അതുകൊണ്ട് ആത്മജ്ഞാനത്തെ
നിന്നക്കുപദേശിക്കാം.

ഭൂതവർത്തമാനഭാവി എന്നുള്ള മൂന്നുകാലങ്ങളിലും ജഗത്ത്
എന്നിലില്ല. എന്തുകൊണ്ടെന്നാൽ ജഗത്ത് അസത്യമായി

രിക്കുന്നു. ഏതു് അസത്യ (അനൃത)മൊ അതു് സത്യമായ അധിഷ്ഠാനത്തിന്നു് ഏതുവിധ ഹാനിയേയും ചെയ്യാൻ കഴിയുന്നില്ല. എന്തുപോലെയെന്നാൽ മൃഗതൃഷ്ണാജലം ഭൂമിയെ നനക്കുന്നില്ലല്ലൊ. അതുപോലെ (മൃഗതൃഷ്ണാജലം പോലെ) ജഗത്തു് പ്രകാശിക്കുന്നുണ്ടെങ്കിലും മിത്ഥ്യയായിരിക്കുന്നു. മിത്ഥ്യയായപ്രപഞ്ചത്തിന്നു് സത്യമായ ബ്രഹ്മത്തിന്നു് ഹാനിയെ ഉണ്ടാക്കുവാൻ അല്പംപോലും കഴിയുന്നതല്ല. എന്റെ സ്വരൂപം (ഞാൻ) സച്ചിദാനന്ദ ബ്രഹ്മസ്വരൂപമായിരിക്കുന്നു. ഇങ്ങിനെയുള്ള ദൃഢനിശ്ചയംതന്നെ ജ്ഞാനമാകുന്നതു്. ഇതുതന്നെ മോക്ഷസാധനമാകുന്നതും. അല്ലാതെ മോക്ഷസാധനം വേറെ ഇല്ല. ഈ ജ്ഞാനത്തെ ഞാൻ നിനക്കു മുമ്പു് ഉപദേശിച്ചിരിക്കുന്നു.

അല്ലയൊ പ്രിയശിഷ്യ ജഗത്തിന്റെ ഉപാദാനകാരണം അജ്ഞാനമാകുന്നു. ഈ അജ്ഞാനം നശിക്കുമ്പോൾ ജഗത്തു് തന്നെ നശിക്കുന്നു. എന്തുകൊണ്ടെന്നാൽ ഉപാദാനം നശിച്ചാൽ പിന്നെ കാൎയ്യം ഉണ്ടാവുന്നില്ലല്ലൊ. അതിനാൽതന്നെ. എന്നാലൊ ഈ അജ്ഞാനനാശം എങ്ങിനെ ഉണ്ടാവുമെന്നാൽ കേവലം ജ്ഞാനത്താലുണ്ടാവുന്നതല്ലാതെ കൎമ്മത്താലൊ ഉപാസനയാലൊ ഒരു കാലത്തും ഒരിക്കലും ഉണ്ടാവുന്നതല്ല. എന്തുകൊണ്ടെന്നാൽ അജ്ഞാനത്തിന്നു വിരോധി ജ്ഞാനമെന്നു മാത്രമല്ലാതെ കൎമ്മോപാസനാദികളായ യാതൊന്നും അജ്ഞാനത്തിന്നു വിരോധികളല്ല—എന്നതിന്നു്.

ശ്ലോ. അവിരോധിതയാ കൎമ്മ നാവിദ്യാം വിനിവൎത്തയേൽ
വിദ്യാവിദ്യാം നിഹന്ത്യേവ തേജസ്തിമിരസംഘവൽ.

അൎത്ഥം—അജ്ഞാനത്തിന്നും കൎമ്മത്തിന്നും അവിരോധിതചംഭവമായിട്ടു കൎമ്മം അജ്ഞാനത്തെ നിവൃത്തിക്കുന്നില്ല(നശിപ്പിക്കുന്നില്ല.) തിമിരസംഘങ്ങളെ തേജസ്സെന്നപോലെ—ജ്ഞാനം അജ്ഞാനത്തെ ഹനിക്കുന്നു—എന്നു ശ്ലോകാൎത്ഥം. ശ്രീശങ്കരാചാൎയ്യസ്വാമികൾ ആത്മബോധത്തിൽ പറഞ്ഞിരിക്കകൊണ്ടും അജ്ഞാനത്തിന്നു വിരോധി ജ്ഞാനമാകുന്നു. എന്തുപോലെയെന്നാൽ ഭവനാന്തൎഗ്ഗതത്തിലുള്ള അന്ധകാരം ഏതുവിധകൎമ്മങ്ങളാലും

നീങ്ങുന്നില്ലല്ലൊ. കേവലം പ്രകാശത്താൽ (വെളിച്ചത്താൽ) നീങ്ങുന്നതു് അനുഭവസിദ്ധമാണു. അതുപോലെ അജ്ഞാനരൂപമായ അന്ധകാരം ജ്ഞാനരൂപപ്രകാശത്താൽ മാത്രം നിവൃത്തിക്കുന്നതല്ലാതെ വേറെ ഏതെങ്കിലും യാഗാദി കൎമ്മങ്ങളാലും ഉപാസനാദികളാലും തീൎത്ഥസ്നാന ദാന വ്രതാനുഷ്ഠാനങ്ങളാലും വിഗ്രഹാരാധനമുതലായ കല്പിത വിധികൎമ്മങ്ങളാലും അജ്ഞാനം വൎദ്ധിക്കുന്നതല്ലാതെ നിവൃത്തിക്കയില്ല.

അല്ലയോ ശിഷ്യ ജഗത്തു നിവൃത്തിക്കുംപ്രകാരമുള്ള ഉപദേശത്തെ ഞാൻ നിന്നക്കു പൂൎണ്ണമായുപദേശിച്ചു. ഇതിനെ നല്ലവണ്ണം മനസ്സിൽ ധരിച്ചു സൂക്ഷ്മവിചാരംചെയ്തു വല്ല സംശയമുണ്ടെങ്കിൽ ചോദിക്ക.

(ജീവബ്രഹ്മഭേദം) ഉപദേശിച്ച വിഷയചുരുക്കം.

ശി — അല്ലയോ കൃപാലുവായ ഗുരൊ അങ്ങുന്നരുളിച്ചെയ്തു ഈ ജഗത്തിന്റെ കാരണം അജ്ഞാനവും ആ അജ്ഞാനത്തെ ജ്ഞാനത്താൽ നിവൃത്തിക്കപ്പെട്ടാൽ അജ്ഞാനകാൎയ്യമായ ജഗത്തും നിവൃത്തിക്കുന്നു എന്നും ജഗത്ത് മിത്ഥ്യ എന്നും ജീവൻ ആനന്ദസ്വരൂപൻ എന്നും ആ ജീവൻ ബ്രഹ്മത്തിൽനിന്നു വേറെയല്ലെന്നും ബ്രഹ്മരൂപൻതന്നെ എന്നും ഉള്ള ഈ നിശ്ചയം ജ്ഞാനമാകുന്നുവെന്നും എങ്കൽ ഈ ജഗത്തു മിത്ഥ്യയായി തോന്നുന്ന ജീവൻ ആനന്ദസ്വരൂപനായിരിക്കുന്നു എന്നുള്ള ജ്ഞാനസ്വരൂപത്തെയും ഞാൻ സത്യമായറിഞ്ഞു. എന്നാൽ ജീവനും ബ്രഹ്മവും ഒന്നാകുന്നു എന്നുള്ളതിനെ ഞാൻ അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ ജീവബ്രഹ്മങ്ങളുടെ ഭേദത്തെ കാണിക്കുന്ന സംശയങ്ങൾ എന്റെ മനസ്സിന്നു തോന്നുന്നു — എന്തെന്നാൽ ഗുരൊ — ഞാൻ പുണ്യപാപകൎമ്മങ്ങളെ ചെയ്യുന്നു. അവകളുടെ ഫലങ്ങളാകുന്ന മരണം ജനനം സുഖം ദുഃഖം ഇവകളെ അനുഭവിക്കുകയും ചെയ്യുന്നു. അനേകവിധമായ ജഗത്ത് എങ്കൽ പ്രകാശിക്കുന്നു. ജഗൽകാരണമായ അജ്ഞാനത്തെ നിവൃത്തിപ്പാൻ ഞാൻ ഇച്ഛിക്കുന്നു. ബ്രഹ്മത്തിന്നാകട്ടെ പുണ്യപാപങ്ങൾ ജനനമരണങ്ങൾ സു

ഖണ്ഡാഖണ്ഡങ്ങൾ ഇവകളില്ല. ശരീരവിഗ്രഹത്തിലുള്ള ക്ലേശവും ബ്രഹ്മത്തിലില്ല. ജന്മാന്തരസമ്പാദനേച്ഛയും ഇല്ല. അതിനാൽ ബ്രഹ്മത്തിന്റെയും എന്റെയും സ്വരൂപങ്ങൾ പരസ്പരവിരുദ്ധങ്ങളായിരിക്കുന്നു. അതുകൊണ്ട് ജീവബ്രഹ്മങ്ങൾക്ക് ഐക്യം പറയുവാൻ വഴികാണുന്നില്ല.

ഇതുകൂടാതെ ജന്മാദിസംസാരം പരമാർത്ഥമായില്ലാത്തതാകയാലും അന്യത്വജന്മാദികൾ എനിക്ക ഭ്രാന്തിയാൽ തോന്നുന്നവയത്രെ. ഈ ഭ്രാന്തി ബ്രഹ്മത്തിലൊട്ടില്ലതാനും. ജീവനും ബ്രഹ്മത്തിനും ഇത്രത്തോളം ഭേദമുള്ളതിനാൽ ബ്രഹ്മവും ജീവനും ഒന്നെന്നു പറവാൻ ഒരിക്കലും പാടില്ല.

അല്ലയോ ഗുരോ എനിക്കിനിയൊരു സംശയംകൂടിയുണ്ട് അതും ഉണർത്തിക്കാം. വേദത്തിൽ പറഞ്ഞതാകുന്നു—ബുദ്ധിരൂപമായ ഒരു വൃക്ഷത്തിൽ രണ്ടു പക്ഷികളുണ്ടെന്നും അവ രണ്ടും സമാനങ്ങളാകുന്നുവെന്നും അവയിൽ ഒന്നു കർമ്മഫലങ്ങളെ ഭുജിക്കുന്നവനാണെന്നും മറ്റവൻ ഭോഗരഹിതനായും ശുദ്ധനായും അസംഗനായും കർമ്മഫലഭോക്താവായ മുൻപറഞ്ഞ ഒന്നാമനെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നുവെന്നും ഇതിൽ കർമ്മഫലഭോക്താവ് ജീവനെന്നും മറ്റതു പരമാത്മാവെന്നും വേദത്തിൽ പറഞ്ഞതുകൊണ്ടും എനിക്കു ജീവാത്മാവും പരമാത്മാവും രണ്ടെന്നു തോന്നുന്നതുകൊണ്ടും അതുകൾ ഒന്നെന്നു എങ്ങിനെ പറയും. ഒരിക്കലും പറഞ്ഞുകൂടാത്തതാണെന്നും തോന്നുന്നു.

ഇതുകൂടാതെ വേദത്തിൽതന്നെ കർമ്മോപാസനകളെ സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. ജീവനും ബ്രഹ്മവും ഒന്നെന്നുള്ള പക്ഷത്തിൽ കർമ്മോപാസനകൾ വ്യർത്ഥമായി പോകുന്നു. എങ്ങിനെയെന്നാൽ, ജീവനും ബ്രഹ്മവും ഒന്നെന്നു പറയുമ്പോൾ ബ്രഹ്മത്തിൽ ജീവസ്വരൂപം അന്തർഭവിച്ചിരിക്കുന്നുവോ ജീവങ്കൽ ബ്രഹ്മസ്വരൂപം അന്തർഭവിച്ചിരിക്കുന്നുവോ എന്നുള്ള ശങ്കയ്ക്ക ഉദിക്കുന്നു. ഒന്നാമത് ബ്രഹ്മത്തിൽ ജീവൻ അന്തർഭവിച്ചതായി പറയുന്നപക്ഷം ജീവൻതന്നെ ബ്രഹ്മരൂപിയാകുന്നതിനാൽ അ

ധികാരിതന്നെ ഇല്ലാതാകുന്നു. അതുനിമിത്തം കർമ്മോപാസനകൾ വേദത്തിൽ പറഞ്ഞതു വ്യർത്ഥങ്ങളായിരിക്കും. രണ്ടാമത് ജീവങ്കൽ ബ്രഹ്മം അന്തർഭവിച്ചതായി പറയുന്നുവെങ്കിൽ ബ്രഹ്മം തന്നെ ജീവസ്വരൂപനായിരിക്കുന്നതിനാൽ ഉപാസ്യൻ ഇല്ലാതാകുന്നു. എങ്ങിനെയെന്നാൽ, എതിനെ ഉപാസിക്കേണമൊ ആ ഉപാസ്യം മുൻപറഞ്ഞ രീതിപ്രകാരം ജീവനായിത്തന്നെ ഇരിക്കുന്നതിനാൽ ഉപാസ്യനെന്നൊരു ഇതരവസ്തു ഇല്ലാതാകുന്നു. അതുകൊണ്ട് വേദത്തിൽ പറഞ്ഞ ഉപാസനയും നിഷ്ഫലമാകുന്നു.

എന്നുമാത്രമല്ല കർമ്മഫലദാതാവായ പരമാത്മാവുതന്നെ ഇല്ലാതാവുന്നതിനാൽ കർമ്മം നിഷ്ഫലമായി തീരുന്നു. പിന്നെ മീമാംസകന്മാർ പറയുന്നതു കർമ്മംതന്നെ ഈശ്വരനാകുന്നു. അതിനാൽ കർമ്മത്താൽതന്നെ ഫലമുണ്ടാകുന്നുവെന്നും പറയുന്നു. അതു യുക്തമല്ല. എന്തെന്നാൽ, കർമ്മമെന്നതു ജഡമാകുന്നു. ഫലത്തെ കൊടുക്കേണ്ടുന്ന സാമർത്ഥ്യം കർമ്മത്തിന്നില്ല. കർമ്മഫലത്തെ ഈശ്വരൻതന്നെ കൊടുക്കുന്നു. ഈ വക ന്യായങ്ങളാൽ ജീവനും പരനും ഒന്നെന്നുപറവാൻ പാടില്ല എന്നാകുന്നു. ഈ വക സംശയനിവൃത്തി ചെയ്തുതരേണം.

ഗു—ഹേ ശിഷ്യ ഈ വക സംശയനിവൃത്തിക്കുള്ള വിചാരത്തെ പറയാം കേൾക്കുക. ഒരേ ആകാശത്തിൽ 1. ഘടാകാശം, 2. ജലാകാശം, 3. മേഘാകാശം, 4. മഹാകാശം എന്നിങ്ങിനെ നാലു ഭേദങ്ങൾ ആകാശത്തിന്നുള്ളതുപോലെ ഒരേ ചൈതന്യമാകുന്ന ബ്രഹ്മത്തിൽ 1. കൂടസ്ഥൻ, 2. ജീവൻ, 3. ഈശ്വരൻ, 4. ബ്രഹ്മം എന്നിങ്ങിനെ ബ്രഹ്മത്തിന്നും നാലു ഭേദങ്ങളുണ്ട്. ഇതുകളുടെ സ്വരൂപങ്ങളെ എപ്പോൾ നന്നായി കേട്ടറിയുന്നുവൊ അപ്പോൾ നിണക്കുണ്ടായ സംശയത്തിന്നു സമാധാനം നിണക്കുതന്നെ തോന്നും. അതുകൊണ്ട് മേൽ പറഞ്ഞ ആകാശദൃഷ്ടാന്തത്തേയും ദാർഷ്ടാന്തികമായ ബ്രഹ്മസ്വരൂപ നാനാത്വ കല്പനാസ്വരൂപങ്ങളേയും വിവരമായി പറയാം. അതു കേൾക്കുന്നതിനാൽ നിണക്കു സംശയരഹിതമായ ജ്ഞാനമുണ്ടായി ജന്മാദിദുഃഖങ്ങൾ നശിക്കും.

1. ഘടാകാശലക്ഷണം—ജലം നിറച്ചിട്ടുള്ള ഘടത്തിൽ

ആകാശം എത്രത്തോളം വ്യാപകരൂപേണ അവകാശം കൊടുക്കുന്നുവോ അത്രത്തോളമുള്ള ആകാശത്തെ ഘടാകാശമെന്ന പറയുന്നു.

ജലാകാശലക്ഷണം — ജലം നിറഞ്ഞിരിക്കുന്ന ഘടത്തിൽ നക്ഷത്രാദിസഹിതമായ ആകാശം പ്രതിബിംബിക്കുന്നു. ഈ ആകാശപ്രതിബിംബവും ഘടാകാശവും രണ്ടും ചേൎന്നതിനെത്തന്നെ ജലാകാശമെന്ന പറയുന്നു.

മേഘാകാശലക്ഷണം — മേഘ- [illegible] ആകാശം എത്രത്തോളം അവകാശം കൊടുക്കുന്നുവോ അത്രത്തോളം ആകാശവും മേഘജലത്തിൽ ഉണ്ടാകുന്ന ആകാശപ്രതിബിംബവും ചേൎന്നതിനെ മേഘാകാശമെന്ന പറയുന്നു.

മഹാകാശലക്ഷണം — ബ്രഹ്മാണ്ഡത്തിന്നുള്ളിലും പുറത്തും ഒരേവിധമായും വ്യാപകമായുമിരിക്കുന്ന ആകാശസ്വരൂപത്തെ വിദ്വാന്മാർ മഹാകാശമെന്ന പറയുന്നു.

ഹേ വിഷയിൻ! നാലുവിധ ആകാശലക്ഷണങ്ങളെ പറഞ്ഞു. ഇനി നാലുവിധമായി പ്രകാശിക്കുന്ന ചൈതന്യത്തിന്റെ (ബ്രഹ്മത്തിന്റെ) ലക്ഷണത്തെ പറയാം കേട്ടുകൊൾക. അതിനാൽ വിചാരഫലമായ ജ്ഞാനമുണ്ടാകും.

കൂടസ്ഥലക്ഷണം — ബുദ്ധിയുടെ (വ്യഷ്ടിജ്ഞാനത്തിന്റെ) അധിഷ്ഠാനചൈതന്യത്തിന്ന കൂടസ്ഥനെന്നുപേർ. ഏതു പക്ഷത്തിൽ ബുദ്ധിസഹിതചൈതന്യം ജീവനാകുന്നുവൊ ആ പക്ഷത്തിൽ ബുദ്ധ്യധിഷ്ഠാനചൈതന്യം കൂടസ്ഥനെന്ന പറയപ്പെടുന്നു. ഏതു പക്ഷത്തിൽ വ്യഷ്ടിജ്ഞാനസഹിതചൈതന്യം ജീവനെന്ന പറയപ്പെടുന്നുവോ ആ പക്ഷത്തിൽ അതിന്റെ അധിഷ്ഠാനചൈതന്യം കൂടസ്ഥനെന്ന പറയപ്പെടുന്നു. ഇതിനാൽ സിദ്ധിക്കുന്നതെന്തെന്നാൽ ജീവത്വത്തിന്ന ഏതു വിശേഷണമൊ അതിന്റെ അധിഷ്ഠാനത്തിന്ന കൂടസ്ഥനെന്ന പേരാകുന്നു. ഈ കൂടസ്ഥൻ ഉല്പത്തിരഹിതനാകുന്നു. എങ്ങിനെയെന്നാൽ ബ്രഹ്മത്തിൽനിന്ന ഭിന്നനായി എങ്ങിനെ ചിദാഭാസനുണ്ടാകുന്നുവൊ അതുപോലെ കൂടസ്ഥനുണ്ടാവുന്നില്ല. എന്നാൽ ഈ കൂടസ്ഥൻ ബ്രഹ്മരൂപമായിത്തന്നെ ഇരിക്കുന്നു. ഏതുപോലെയെ

ന്നാൽ ഘടാകാശം മഹാകാശത്തിൽ നിന്ന ഭിന്നമല്ലാതെ മഹാകാശരൂപമായ്ത്തന്നെ ഇരിക്കുന്നതുപോലെ കൂടസ്ഥൻ ബ്രഹ്മഭിന്നനല്ലാതെ ബ്രഹ്മരൂപനായ്ത്തന്നെ ഇരിക്കുന്നു. ഈ കൂടസ്ഥൻ ആത്മപദത്തിന്റെ ലക്ഷ്യാർത്ഥമാകുന്നു. ഈ കൂടസ്ഥനെത്തന്നെ പ്രത്യക് എന്നും നിജരൂപനെന്നും ജീവസാക്ഷിയെന്നും പേർ പറയുന്നു. കൂടസ്ഥൻ ഘടാകാശത്തിന്ന തുല്യൻ.

ജീവലക്ഷണം—ബുദ്ധിപ്രതിബിംബിതനായിരിക്കുന്ന അനേകകാമകർമ്മങ്ങളോടുകൂടിയ ബുദ്ധിയിൽ ഉണ്ടാവുന്ന ചൈതന്യപ്രതിബിംബത്തിന്ന വിദ്വാന്മാർ ജീവനെന്ന പേർ പറഞ്ഞിരിക്കുന്നു. കേവലം പ്രതിബിംബത്തെ മാത്രം അവർ ജീവനെന്ന പറയുന്നില്ല. എന്നാൽ ഘടാകാശസഹിതാകാശപ്രതിബിംബത്തെ ജലാകാശമെന്ന പറയുന്നതുപോലെ കൂടസ്ഥസഹിതചിദാഭാസനെ ജീവനെന്ന പറയുന്നു. അതിനാൽ ബുദ്ധിയുള്ള ചിദാഭാസനും ബുദ്ധിയുടെ അധിഷ്ഠാനചൈതന്യവും രണ്ടും കൂടിച്ചേൎന്ന ജീവനെന്ന സിദ്ധിക്കുന്നു.

ചിദാഭാസലക്ഷണം—പ്രതിബിംബം കൂടസ്ഥചൈതന്യത്തിന്റേതാകുന്നു. വെളിയിലുള്ള ബ്രഹ്മചൈതന്യത്തിന്റേതല്ല. എങ്ങിനെയെന്നാൽ ഏററവും ചുകന്ന പുഷ്പത്തിൽ വെച്ചിട്ടുള്ള സ്വച്ഛമായ സ്ഫടികത്തിൽ ആ പുഷ്പത്തിന്റെ ചുകപ്പുവൎണ്ണത്തിന്റെ കാന്തിതട്ടുന്നു. അതു ആ ചുകന്ന പുഷ്പത്തിന്റെ പ്രതിബിംബമാകുന്നു. ഇതുപോലെ കൂടസ്ഥനെ ആശ്രയിച്ച് ബുദ്ധിയിൽ ഉണ്ടാകുന്ന കൂടസ്ഥന്റെ പ്രകാശത്തെ ചിദാഭാസൻ എന്ന പറയുന്നു. സ്ഫടികം ഏററവും ശുദ്ധമായിരിക്കുന്നതുപോലെ ബുദ്ധിയും പൃഥിവ്യാദിസൂക്ഷ്മപഞ്ചഭൂതങ്ങളുടെ സത്വഗുണാംശങ്ങളിൽനിന്നുണ്ടായതാകയാൽ എല്ലാം ശുദ്ധിയുള്ളതാകുന്നു. അതിനാൽ കൂടസ്ഥന്റെ പ്രകാശത്തിന്ന പ്രതിബിംബമെന്ന പേർ. അല്ലെങ്കിൽ ബ്രഹ്മചൈതന്യത്തിന്ന പ്രതിബിംബവും ഉണ്ടാവാം. ഘടത്തിലുള്ള ജലത്തിൽ മഹാകാശത്തിന്റെ പ്രതിബിംബമുണ്ടാവുന്നതല്ലാതെ ഘടത്തിന്റെ ഉള്ളിലുള്ള ആകാശത്തിന്റെ പ്രതിബിംബം ഉണ്ടാവുന്നില്ല. എങ്ങിനെയെന്നാൽ

എത്ര വിസ്താരം ജലത്തിൽ കാണപ്പെടുന്നുവോ അത്ര വിസ്താരം ഘടാകാശത്തിലില്ല. ഈ വിസ്തീൎണ്ണത ആകാശത്തിന്റെ പ്രതിബിംബമായിരിക്കുന്നു. ആകയാൽ അതു ബാഹ്യാകാശത്തിന്റെ പ്രതിബിംബമെന്നു സിദ്ധിക്കുന്നു. വ്യാപകചൈതന്യത്തിന്നു പ്രതിബിംബമുണ്ടാകയില്ലെന്നു ഒരുവൻ പറയുന്നതായാൽ ആകാശദൃഷ്ടാന്തത്താൽ ആ ശംക നിവൃത്തിക്കുന്നു. എന്തെന്നാൽ, ആകാശം വ്യാപകമായിട്ടും അതിന്നു പ്രതിബിംബമുണ്ടാവുന്നതു പോലെ വ്യാപകചൈതന്യത്തിന്നും പ്രതിബിംബമുണ്ടാവാം.

പിന്നെ രൂപമുള്ള പദാൎത്ഥത്തിന്നു രൂപമുള്ള പദാൎത്ഥംതന്നെ വേണം പ്രതിബിംബിക്കേണമെങ്കിൽ എന്നും നിയമമില്ല. എന്തുകൊണ്ടെന്നാൽ രൂപമില്ലാത്ത ശബ്ദത്തിന്നു രൂപമില്ലാത്ത ആകാശത്തിൽ പ്രതിബിംബമുണ്ടാകുന്നു. എങ്ങിനെ എന്നാൽ ശബ്ദത്തിന്റെ പ്രതിധ്വനി പ്രതിബിംബമാകുന്നു. ആകയാൽ ബ്രഹ്മചൈതന്യത്തിന്നും പ്രതിബിംബമുണ്ടാവുന്നതിന്നു വിരോധമില്ല.

ഈ വിധത്തിൽ ബുദ്ധിയിലുള്ള ആഭാസനും ബുദ്ധിയുടെ അധിഷ്ഠാനചൈതന്യവും ചേൎന്നു ജീവനെന്നു പറയപ്പെടുന്നു. ഈ ജീവൻ ത്വംപദത്തിന്റെ വാച്യാൎത്ഥമാകുന്നു. ജീവങ്കലുള്ള ചിദാഭാസനെ തള്ളി ശേഷിച്ച കേവലകൂടസ്ഥൻ ത്വംപദത്തിന്റെ ലക്ഷ്യാൎത്ഥമാകുന്നു. അഹംശബ്ദത്തിന്നു കേവലജീവൻ വാച്യാൎത്ഥവും കൂടസ്ഥൻ ലക്ഷ്യാൎത്ഥവുമാകുന്നു. ചിദാഭാസനും കൂടസ്ഥനുമായ രണ്ടുംചേൎന്ന ജീവനായാലും ജീവത്വത്തിന്റെ സകല ധൎമ്മങ്ങളും ആഭാസനിൽമാത്രം ഇരിക്കുന്നു പുണ്യപാപങ്ങളും തൽഫലങ്ങളാകുന്ന സുഖദുഃഖങ്ങളും ലോകാന്തരപ്രാപ്തി ഇഹലോകാഗമനം മുതലായതെല്ലാം ആഭാസസഹിതബുദ്ധിയിൽ ചേൎന്നതാകുന്നു. നിൎവ്വികാരിയായ കൂടസ്ഥനിൽ ചേൎന്നതല്ല. എന്നാൽ കൂടസ്ഥങ്കൽ കേവലം ഭ്രാന്തിയാൽ തോന്നുന്നു. ഈ ഭ്രാന്തിപ്രതീതിയും ബുദ്ധിസഹിതാഭാസന്ന് ഉണ്ടാവുന്നതല്ലാതെ കൂടസ്ഥന്നുണ്ടാവുന്നില്ല.

എന്തുകൊണ്ടെന്നാൽ കൂടമെന്നതു ലോഹകാരന്റെ അയോഘനം (ചുററിക) പോലെ നിൎവ്വികാരമായിരിക്കുന്നതിനാൽ

കൂടസ്ഥനെന്നു പറയപ്പെടുന്നു. "കൂടവന്നിർവ്വികാരേണ സ്ഥിതഃ കൂടസ്ഥ ഉച്യതേ" കൂടമെന്ന ചുററികപോലെ നിർവ്വികാരമായി സ്ഥിതിചെയ്യുന്നതിനാൽ കൂടസ്ഥനെന്നു പറയുന്നു എന്നു വിദ്യാരണ്യസ്വാമികൾ പഞ്ചദശിയിൽ പറഞ്ഞിരിക്കുന്നു. ആയതുകൊണ്ടു കൂടസ്ഥങ്കൽ ഭ്രാന്ത്യാദികൾ സംഭവിക്കയില്ല. ഭ്രാന്ത്യാദികൾ ചിദാഭാസന്റേതാകുന്നു.

വേണ്ടതുപോലെ വിചാരിച്ചു നോക്കിയാൽ പുണ്യപാപങ്ങൾ സുഖദുഃഖങ്ങൾ ലോകാന്തരഗമനാഗമനങ്ങൾ ഇവകൾ കേവലബുദ്ധിയെ ചേർന്നതല്ലാതെ ആഭാസനിലും ചേർന്നതല്ലെന്നു വ്യക്തമാകും. ബുദ്ധിസംബന്ധത്താൽ ആഭാസനിൽ തോന്നുന്നു. ജലസഹിതഘടം വക്രമായാലും നേരെ ഉള്ളതായാലും മനുഷ്യനാൽ കൊണ്ടുപോകപ്പെട്ടാലും കൊണ്ടുവരപ്പെട്ടാലും ഘടസംബന്ധത്താൽ ആകാശത്തിന്റെ ആഭാസവും അങ്ങിനെ ചെയ്യുന്നു. ആകാശം സ്വാതന്ത്ര്യേണ ഒന്നും ചെയ്യുന്നില്ല. ഇതുപോലെ കാമകർമ്മരൂപജലം നിറഞ്ഞ ബുദ്ധിരൂപമാകുന്ന ഘടം പുണ്യപാപാദികളായ സകല വികാരങ്ങളെയും ധരിക്കുന്നു. ബുദ്ധിസംബന്ധത്താൽ ആഭാസൻ അവയെ ധരിക്കുന്നു. കൂടസ്ഥൻ യാതൊരു വികാരവുമില്ലാതെ ജലംനിറഞ്ഞ ഘടത്തിന്റെ വികാരങ്ങളില്ലാത്ത ഘടാകാശംപോലെ ഇരിക്കുന്നവനെന്നറിയുക. അതിനാൽ ജീവധർമ്മങ്ങൾ ചിദാഭാസനിൽ പ്രകാശിക്കുന്നു. എന്നാലും കൂടസ്ഥനിൽ അജ്ഞാനത്താൽ തോന്നുന്നു. അതുകൊണ്ടു ബുദ്ധിയിലുള്ള കൂടസ്ഥസഹിതചിദാഭാസനു ജീവനെന്ന പേർ പറയപ്പെട്ടതാകുന്നു. കൂടസ്ഥൻ ജീവനല്ല.

ഈശ്വരവർണ്ണനം.

മായയിലുള്ള ചൈതന്യത്തിന്റെ ആഭാസം മായയുടെ അധിഷ്ഠാനചൈതന്യം ഇവ രണ്ടും ചേർന്നു ഈശ്വരനാകുന്നു. ഈശ്വരൻ മേഘാകാശത്തിനു സമാനനാകുന്നു. ഇവൻ അന്തര്യാമിയാകുന്നു. എന്തുകൊണ്ടെന്നാൽ എല്ലാവരുടേയും ഉള്ളിലിരുന്നു പ്രേരണചെയ്യുന്നു. ഇവൻ സദാ മുക്തനാകുന്നു. ഇവന്റെ സ്വരൂപത്തിൽ ആവരണമില്ല. അതിനാലിവനു ജനനമരണാദിബാധം തോന്നുന്നില്ല. ഈ കാരണത്താൽ ഈശ്വരനെ നി

ത്യമുക്തനെന്നു പറയുന്നു. പിന്നെ ഈശ്വരൻ സൎവ്വജ്ഞൻ. സകലപദാൎത്ഥങ്ങളെയും അറിയുന്നവൻ. എന്തുകൊണ്ടെന്നാൽ ശുദ്ധസത്വഗുണമുണ്ട്. തമോഗുണരജോഗുണങ്ങളാൽ മറക്കപ്പെടാതെ അതുകളെ മറക്കുന്ന സത്വഗുണത്തെ ശുദ്ധസത്വഗുണമെന്നു പറയുന്നു. സത്വഗുണത്തിൽനിന്നു ജ്ഞാനമുണ്ടാകുന്നു. അതിനാൽ സത്വഗുണം പ്രകാശസ്വഭാവമുള്ളതാകുന്നു. ഇപ്രകാരമുള്ള സത്വഗുണത്തോടുകൂടിയ മായയിലുള്ള ചൈതന്യാഭാസത്തിനു സ്വരൂപത്തിലാകട്ടെ വേറെ പദാൎത്ഥത്തിലാകട്ടെ ആവരണം സംഭവിക്കുന്നില്ല. ആകയാൽ ഈശ്വരൻ മുക്തനും സൎവ്വജ്ഞനുമാകുന്നു.

### ബ്രഹ്മസ്വരൂപം

ബ്രഹ്മാണ്ഡത്തിന്റെ ഉള്ളിലും പുറത്തും മഹാകാശമെന്നപോലെ നിറഞ്ഞിരിക്കുന്ന ചൈതന്യം ബ്രഹ്മമെന്നു പറയപ്പെടുന്നു. ഈ ബ്രഹ്മം ദൂരത്തിലുമല്ല, സമീപത്തിലുമല്ല. എന്തുകൊണ്ടെന്നാൽ ഏതുവസ്തു തനിക്കു ഭിന്നമായും ദേശരൂപാദിയോടുകൂടിയതായുമിരിക്കുന്നുവോ അതിനെ സമീപത്തിലും ദൂരത്തിലും ഇരിക്കുന്നതായി പറയാം. ബ്രഹ്മമൊ ഭിന്നമല്ല. എന്നാൽ എല്ലാ വസ്തുക്കൾക്കും ആത്മാവായും ദേശാദിസൎവ്വോപാധിരഹിതമായും ഇരിക്കുന്നു. അതുകൊണ്ടു അതിനെ ദൂരത്തിലും സമീപത്തിലും ഇരിക്കുന്നതായി പറയുവാൻ പാടില്ല. ബ്രഹ്മശബ്ദത്തിന്റെ വാച്യം ഉപാധിയോടുകൂടിയിരിക്കുന്നു. എങ്ങിനെയെന്നാൽ വ്യാപകവസ്തുവിന്നു ബ്രഹ്മമെന്നു പേർ. ഈ വ്യാപകത്വം സാപേക്ഷകമെന്നും നിരപേക്ഷകമെന്നും രണ്ടുവകയാകുന്നു. ഏതു വസ്തു ഏതു പദാൎത്ഥത്തെ അപേക്ഷിച്ചു വ്യാപകമായും ഏതിനെ അപേക്ഷിച്ചു വ്യാപകമല്ലാതായുമിരിക്കുന്നുവൊ ആ വസ്തുവിൽ സാപേക്ഷകവ്യാപകത്വത്തെ പറയുന്നു. ഉദാഹരണം — പൃഥിവ്യാദികളെ അപേക്ഷിച്ച് മായ വ്യാപികയായിരിക്കുന്നു. ചൈതന്യത്തെ അപേക്ഷിച്ച് മായ വ്യാപികയല്ല. അതിനാൽ മായയിൽ സാപേക്ഷകവ്യാപകത്വം ഭവിക്കുന്നു. ഏതുവസ്തു എല്ലാറ്റെയും അപേക്ഷിച്ച് വ്യാപകമായിരിക്കുന്നുവൊ

ആ വസ്തുവിലുള്ള വ്യാപകത്വത്തെ നിരപേക്ഷകമെന്നു പറയു
ന്നു. ഈ നിരപേക്ഷകവ്യാപകത്വം ചൈതന്യത്തിലുണ്ട്. എ
ന്തുകൊണ്ടെന്നാൽ ചൈതന്യത്തിനു സമാനമായോ അധികമാ
യോ വ്യാപകമായിട്ടുള്ളതു മറ്റൊന്നുമില്ല. എന്നാൽ ചൈതന്യം
തന്നെ എല്ലാററിലുംവെച്ചു അധികവ്യാപകമായിട്ടുള്ളത്. അ
തുകൊണ്ട് ചൈതന്യത്തിൽ നിരപേക്ഷകവ്യാപകത്വം ഭവിക്കു
ന്നു. ഈ രണ്ടുവിധവ്യാപകത്തോടു കൂടിയ വസ്തു ബ്രഹ്മശബ്ദ
ത്തിന്റെ വാച്യാർത്ഥമാകുന്നു. മായാവിശിഷ്ടചൈതന്യത്തിൽ
ഈ രണ്ടു വിധവ്യാപകത്വങ്ങളും ഉണ്ട്. എങ്ങിനെയെന്നാൽ മാ
യയിൽ സാപേക്ഷകവ്യാപകത്വവും ചൈതന്യത്തിൽ നിരപേ
ക്ഷകവ്യാപകത്വവും ഭവിക്കുന്നു. ചൈതന്യത്തിന്റെ ഏകദേശ
ത്തിൽ മാത്രം മായ ഇരിക്കുന്നതിനാലും മായാവിശിഷ്ടചൈത
ന്യത്തെ കൂടാതെ ശുദ്ധചൈതന്യം അധികവ്യാപകമായിരി
ക്കുന്നതിനാലും ശുദ്ധചൈതന്യത്തിൽ നിരപേക്ഷകവ്യാപക
ത്വമുള്ളതല്ലാതെ മായാവിശിഷ്ടചൈതന്യത്തിൽ അതിനെ പ
റവാൻ പാടില്ല. എങ്കിലും മായാവിശിഷ്ടചൈതന്യം പരമാർത്ഥ
ത്തിൽ ശുദ്ധചൈതന്യത്തിന്ന് ഭിന്നമല്ലാതെ അതായിത്തന്നെ
ഇരിക്കുന്നു. അതുകൊണ്ട് മായാവിശിഷ്ടചൈതന്യത്തിലുള്ള
ചൈതന്യാംശത്തിന്ന് നിരപേക്ഷകവ്യാപകത്വമുണ്ട്. ഈ വി
ധത്തിൽ മായാവിശിഷ്ടത്തെ തന്നെ ബ്രഹ്മശബ്ദത്തിന്റെ വാ
ച്യമെന്നു പറയുന്നത്. ശുദ്ധചൈതന്യം ബ്രഹ്മശബ്ദത്തിന്റെ
ലക്ഷ്യാർത്ഥമാകുന്നു. അതിനാൽ ഈശ്വരബ്രഹ്മശബ്ദങ്ങൾക്ക് ഒ
രേ അർത്ഥം പ്രതീതമാകുന്നു. ഭിന്നാർത്ഥങ്ങൾ പ്രതീതമാകുന്നില്ല —
എന്നാലും ബ്രഹ്മശബ്ദത്തിന്റെ സ്വഭാവമെന്തെന്നാൽ അനേ
ക സ്ഥലങ്ങളിൽ ലക്ഷ്യാർത്ഥത്തെയും ചിലസ്ഥലങ്ങളിൽ വാച്യാ
ർത്ഥത്തെയും തരുന്നതാകുന്നു — ഈശ്വരശബ്ദത്തിന്റെ സ്വഭാ
വമെന്തെന്നാൽ അധികസ്ഥലങ്ങളിൽ വാച്യാർത്ഥത്തെയും ചി
ലസ്ഥലങ്ങളിൽ ലക്ഷ്യാർത്ഥത്തെയും തരുന്നതാകുന്നു. ഈ വിധഭേ
ദമുള്ളതിനാൽ ബ്രഹ്മശബ്ദത്തിന്ന് അർത്ഥം പ്രത്യേകമായി പറ
ഞ്ഞതാകുന്നു.

അല്ലയൊ ശിഷ്യ നാലുവിധചൈതന്യങ്ങളെയുംപറഞ്ഞു. അതിൽ ജീവന്റെ സ്വരൂപത്തിലുള്ള മിഥ്യാഭാസമാകുന്നു പുണ്യപാപങ്ങളെചെയ്തു അവയുടെ ഫലങ്ങളാകുന്ന സുഖദുഃഖങ്ങളെ താനനുഭവിക്കുന്നതായി അജ്ഞാനത്താൽ തോന്നുന്നത്. കൂടസ്ഥചൈതന്യമാകട്ടെ എല്ലായ്പോഴും നിൎവ്വികാരിയായി കല്യാണരൂപനായിട്ടുതന്നെ ഇരിക്കുന്നു. അതുകൊണ്ടു ബുദ്ധിരൂപവൃക്ഷത്തിൽ രണ്ടുപക്ഷികൾ വസിക്കുന്നു എന്നു ശ്രുതി സംശയിച്ചു ഇ പരമാത്മാവ് ജീവാത്മാവ് എന്നീരണ്ടു പക്ഷികളാകുന്നു. പരമാത്മാവും ജീവാത്മാവും രണ്ടെന്നുവിചാരിപ്പാൻ പാടില്ല. ആ വിവരം ഞാൻ നിന്നോടു മുമ്പു പറഞ്ഞിട്ടുണ്ട്. എന്നാൽ കൂടസ്ഥനെന്ന പരമാത്മാവു വിഷയങ്ങളെ പ്രകാശിപ്പിക്കയും ആഭാസനായ ജീവൻ ഭോഗങ്ങളെ ഭുജിക്കയും ചെയ്യുന്നു. എന്നാകുന്നു അതിന്റെ അൎത്ഥം.

ഇനി ജീവസ്വരൂപത്തിലുള്ള ചൈതന്യത്തിന്റെഛായയാകുന്ന ആഭാസാംശം കൎമ്മത്തെചെയ്യുന്നു. ഇങ്ങിനെ കൎമ്മംചെയ്യുന്ന ആഭാസാംശത്തിന് ഈശ്വരന്റെ ആഭാസാംശം ഫലത്തെ കൊടുക്കുന്നു.

ഇടനാഴിയിലിരിക്കുന്ന ദീപം അതിന്റെ ചുററുമുള്ള ഭാഗങ്ങളെ പ്രകാശിപ്പിക്കുന്നതിനാൽ അവയോടു പ്രകാരം സംബന്ധിക്കുന്നതു പോലെ ചൈതന്യച്ഛായ ഈശ്വരനിലും മററു പ്രദേശങ്ങളിലും സംബന്ധിക്കുന്നു. അതിനാൽ ആഭാസൻതന്നെ കൎമ്മം ചെയ്യുന്നവൻ. ആഭാസൻതന്നെ ഫലദാതാവ്. ഇതിനാൽ സിദ്ധിക്കുന്നതെന്തെന്നാൽ ജീവസ്വരൂപത്തിലുള്ള ആഭാസാംശം പുണ്യപാപങ്ങളെ ചെയ്ത് അവയുടെ ഫലങ്ങളെ അനുഭവിക്കുന്നു. ഈശ്വരനിലുള്ള ആഭാസാംശം കൎമ്മഫലങ്ങളെ കൊടുക്കുന്നു. ഈ രണ്ടുകൂട്ടരുടേയും ചൈതന്യാംശത്തിൽ ഒരു വ്യാപാരവും ഭവിക്കുന്നില്ല. വിവരമായി പറയുന്നതായാൽ ജീവചൈതന്യത്തിൽ കൎമ്മം കൎമ്മഫലഭോഗം ഇവയുടെ സംബന്ധമില്ല. ഈശ്വരചൈതന്യത്തിൽ കൎമ്മഫലത്തെ കൊടുക്കുന്ന സംബന്ധവും ഇല്ല. ഈ ചൈതന്യങ്ങളിൽ ഇവ ഉണ്ടെന്നു പ

റയുന്നവൻ മൂഢനാകുന്നു. എന്തുകൊണ്ടെന്നാൽ ചൈതന്യം രണ്ടു ദിക്കിലും അസംഗമായും ഏകരൂപമായും ഇരിക്കുന്നു. അധിഷ്ഠാനത്തിന്നു ഒരു ഭേദവുമില്ല. ജീവചൈതന്യത്തെ ഈശ്വരചൈതന്യത്തിൽ നിന്ന് ഭിന്നനാകുന്നു എന്നു വിചാരിക്കുന്നവനും നിന്ദ്യനാകുന്നു. എന്നിങ്ങിനെ മുമ്പു പറഞ്ഞതിനാൽ ജീവനും പരമാത്മാവും ഒന്നെന്നു അംഗീകരിക്കേണ്ടിവരുന്നു. അതു ഹേതുവായി കർമ്മോപാസനകളെ പ്രതിപാദിക്കുന്ന വേദം നിഷ്ഫലമാകുമല്ലൊ. എന്നു നീ രണ്ടാമതായി സംശയിച്ചതിന്നും സമാധാനം പറയപ്പെട്ടു. ജീവേശ്വരന്മാരുടെ ചൈതന്യഭാഗം അഭേദമായും ആഭാസഭാഗം ഉപാധിവശാൽ ഭേദമായും ഇരിക്കുന്നു. അതിനാൽ രണ്ടും ശരിയാകുന്നു.

അല്ലയോ പ്രിയശിഷ്യ നിന്റെ ചോദ്യത്തിലെ രണ്ടുപക്ഷികൾ 1 കൂടസ്ഥനും 2 ബുദ്ധിയിലുള്ള ആഭാസനുമാകുന്നു. ഇതുകൾ ഞാൻ മുമ്പുപറഞ്ഞ ഘടാകാശവും ആകാശപ്രതിബിംബവും പോലെ ഭിന്നങ്ങളായിരിക്കുന്നു. നിന്റെ മറ്റ ചോദ്യത്തിൽ കർമ്മിയും ഫലദാതാവും ജീവേശ്വരന്മാരാണെന്നു വിചാരിക്കരുത്. ജീവന്റെ ആഭാസഭാഗം കർമ്മിയും ഈശ്വരന്റെ ആഭാസഭാഗം ഫലദാതാവുമാകുന്നു. ഈ ജീവേശ്വരന്മാരുടെ ചൈതന്യഭാഗം ഘടാകാശമഹാകാശങ്ങൾപോലെ ഭേദമില്ലാത്തതാകുന്നു. ഇപ്രകാരം ജീവബ്രഹ്മങ്ങൾക്ക് ഏകത്വം സിദ്ധിക്കുന്നു. അതുകൊണ്ട് ഹേ ശിഷ്യ നീ ഞാൻ ബ്രഹ്മമെന്ന് നിന്നെ അറിയുക. ഞാൻ എന്നുള്ള നിർവ്വികാരിയായ കൂടസ്ഥനേയും ബ്രഹ്മമെന്നുള്ള മഹാകാശമെന്നപോലെ അഖണ്ഡരൂപമായ ബ്രഹ്മത്തിന്റെ ലക്ഷ്യാർത്ഥത്തെയും അറിയേണ്ടതാകുന്നു. ഞാൻഎന്ന ശബ്ദത്തിന്റെയും ബ്രഹ്മശബ്ദത്തിന്റെയും വാച്യാർത്ഥങ്ങൾ ഒന്നാകുന്നില്ല. ലക്ഷ്യാർത്ഥങ്ങൾ ഒന്നാകുന്നു. അല്ലയോ ശിഷ്യ നീ എതുവരെ നിന്നെ ബ്രഹ്മമെന്നറിഞ്ഞില്ലയൊ അതുവരെ നീ ദീനൻ നീ ദുഃഖി എന്നു നിന്നെ വിചാരിക്കുന്നു. പരമാത്മാവാകുന്ന ബ്രഹ്മത്തെ നിന്നിൽ നിന്നു വേറെയായി നീ വിചാരിക്കുന്നതു നിനക്ക് ഭയത്തിന്നു കാരണമാകുന്നു. ദ്വിതീയദ്വൈ

യം ഭവേൽ എന്ന ശ്രുതിയും അതുതന്നെ പറഞ്ഞിരിക്കുന്നു. അതുകൊണ്ട് ഞാൻ ബ്രഹ്മമാകുന്നു എന്നു നിന്നെ നീ അറിയുക. എന്നാൽ നീ കൃതാൎത്ഥനായിഭവിക്കും.

ശി—സ്വാമിൻ മഹാഗുരോ! എനിക്ക് ഇനിയും ഒരു സംശയം ജനിക്കുന്നു. അതിനെയും ദയവോടുകൂടി നിവൃത്തിച്ചുതരേണമേ! എന്തെന്നാൽ താങ്കൾ അരുളിച്ചെയ്തു എന്റെ സ്വരൂപം നിൎവ്വികാരിയായി ബ്രഹ്മത്തിന്നാധാരമായ കൂടസ്ഥചൈതന്യമാകുന്നുവെന്നും ജീവൻ ആഭാസനും വികാരിയുമായ മിത്ഥ്യാരൂപനമാകുന്നുവെന്നും ആകുന്നുവല്ലോ. അതു ഞാൻ നല്ലവണ്ണം അറിഞ്ഞു. അങ്ങിനെയിരിക്കെ കൂടസ്ഥനു ഞാൻ ബ്രഹ്മമാകുന്നു എന്ന ജ്ഞാനമുണ്ടാവുന്നപക്ഷം കൂടസ്ഥൻ വികാരിയാവും. അല്ല ആഭാസരൂപനായ ജീവനു (ഞാൻ ബ്രഹ്മമാകുന്നു എന്ന) ജ്ഞാനമുണ്ടാകുന്നപക്ഷം ജീവൻ മിത്ഥ്യാരൂപനാകയാൽ ജ്ഞാനത്തിന്നും മിത്ഥ്യാത്വം ഭവിക്കും. അതുകൊണ്ട് (ഞാൻ ബ്രഹ്മമാകുന്നു) എന്നുള്ള ജ്ഞാനം ആൎക്കാണുണ്ടാവുന്നതെന്ന് അരുളിച്ചെയ്യേണമേ!

ഗു—അല്ലയോ ശിഷ്യ! ഈ ആഭാസജീവന് ഏഴവസ്ഥകളുണ്ടെന്നു ജ്ഞാനികൾ പറയുന്നു. ആ ഏഴവസ്ഥകളേയും ഞാൻ നിനക്കു വിവരമായി പറഞ്ഞുതരാം. സാവധാനേന കേൾക്കുക.

ശ്ലോ—അജ്ഞാനമാവൃതിസ്തദ്വദ്വിക്ഷേപശ്ച പരോക്ഷധീഃ
അപരോക്ഷമതിശ്ശോകമോക്ഷസ്തൃപ്തിർന്നിരങ്കുശാ (പഞ്ചദശി)

ഒന്ന് അജ്ഞാനം രണ്ട് ആവരണം മൂന്ന് വിക്ഷേപം നാല് പരോക്ഷജ്ഞാനം അഞ്ച് അപരോക്ഷജ്ഞാനം ആറ് ശോകനാശം ഏഴ് അതിഹൎഷം ഇങ്ങിനെ ഏഴവസ്ഥകളും ആഭാസജീവന്നുള്ളതാകുന്നു. ഈ ഏഴവസ്ഥകളും ചൈതന്യരൂപനായ കൂടസ്ഥന്നു ഉണ്ടാവുന്നതല്ല. ആഭാസജീവന്റെ സ്വന്തമായിട്ടുള്ളതാകുന്നു. ഈ ഏഴവസ്ഥകളുടേയും സ്വരൂപത്തെ പറയാം (അജ്ഞാനാവരണങ്ങളുടെ സ്വരൂപങ്ങൾ)—

ഹേ ശിഷ്യ! ഞാൻ ബ്രഹ്മത്തെ അറിയുന്നില്ലെന്നുള്ള വ്യവഹാരത്തിന്നു കാരണം അജ്ഞാനമാകുന്നു. ബ്രഹ്മം ഇല്ലെന്നും പ്ര

കാശിക്കുന്നില്ലെന്നുമുള്ള വ്യവഹാരത്തിന്നു കാരണം അജ്ഞാനകൃതമായ ആവരണവുമാകുന്നു. ഈ ആവരണത്താൽ രണ്ടു വ്യവഹാരങ്ങളുണ്ടാവുന്നു. അതിന്നുള്ള ഹേതു അജ്ഞാനത്തിന്റെ രണ്ടു ശക്തികളാകുന്നു. അതിൽ ഒന്നു അസത്വാപാദകം. മറ്റൊന്ന് അഭാനാപാദകം. ഈ രണ്ടിന്നും ആവരണമെന്നു പേർ.

അജ്ഞാനത്തിൽനിന്നു ജന്യമായ ഒന്നാമത്തെ ശക്തി വസ്തു ഇല്ലെന്നു തോന്നുന്നപ്രകാരം ചെയ്യുന്നപ്രകാരം ചെയ്യുന്ന ശക്തി അസത്വാപാദകമാകുന്നു. വസ്തു പ്രകാശിക്കുന്നില്ലെന്നു തോന്നുന്നവിധം ചെയ്യുന്ന രണ്ടാമത്തെ ശക്തി അഭാനാപാദകമാകുന്നു.

അതുകൊണ്ടു ബ്രഹ്മമില്ലെന്നുള്ള വ്യവഹാരത്തിന്നു കാരണം അജ്ഞാനത്തിന്റെ അസത്വാവരണമെന്ന ശക്തിയും ബ്രഹ്മം പ്രകാശിക്കുന്നില്ലെന്നുള്ള വ്യവഹാരത്തിന്നു കാരണം അജ്ഞാനത്തിന്റെ അഭാനാവരണമെന്ന ശക്തിയും ആകുന്നു. ഇതു രണ്ടിന്നും കൂടി ആവരണമെന്നു പേർ.

(വിക്ഷേപസ്വരൂപം)

വിക്ഷേപത്തെ ഭ്രാന്തിയെന്നും പറയും. കൂടസ്ഥനിൽ തോന്നുന്ന ജനനാദിസംസാരത്തെ ദേഹത്തിൽ ഭ്രാന്തിയെന്നു പറയുന്നു. ഇതിന്നു ശോകമെന്നും പേർ പറയും.

(പരോക്ഷാപരോക്ഷജ്ഞാനങ്ങൾ)

ബ്രഹ്മം ഇല്ലെന്നുള്ള അസത്വാവരണാംശത്തെ ബ്രഹ്മമുണ്ടെന്നുള്ള പരോക്ഷജ്ഞാനം നശിപ്പിക്കുന്നു. എങ്ങിനെയെന്നാൽ ബ്രഹ്മം സത്യജ്ഞാനാനന്ദസ്വരൂപനായിരിക്കുന്നു എന്നുള്ള ജ്ഞാനത്തിന്നു പരോക്ഷജ്ഞാനമെന്നു പേർ. ഈ പരോക്ഷജ്ഞാനം ബ്രഹ്മമില്ലെന്നുള്ള തോന്നലിന്നു വിരോധിയായിരിക്കുന്നു. മറ്റൊന്നും വിരോധിയാകുന്നില്ല.

ഞാൻ ബ്രഹ്മമെന്ന അപരോക്ഷജ്ഞാനം എല്ലാ അവിദ്യാസമൂഹത്തിന്നും വിരോധിയായിരിക്കുന്നു. ഈ കാരണത്താൽ ബ്രഹ്മത്തെ ഞാനറിയുന്നില്ല. എന്ന അജ്ഞാനവും ബ്രഹ്മമില്ല. പ്രകാശിക്കുന്നില്ല. എന്ന രണ്ടുവിധത്തിലുള്ള ആവരണങ്ങളും ഞാൻ ബ്രഹ്മമല്ല പുണ്യപാപകർമ്മങ്ങളെ ചെയ്ത് സുഖദുഃഖങ്ങ

ളെ അനുഭവിക്കുന്ന ജീവനാകുന്നു എന്ന ഭ്രാന്തി (വിക്ഷേപവും)യും ആകുന്ന ഈ അവിദ്യാസമൂഹത്തെ തത്വബോധജ്ഞാനം നശിപ്പിക്കുന്നു.

(ഭ്രാന്തിനാശവൎണ്ണനം)

എങ്കൽ ജന്മമില്ല മരണമില്ല സുഖദുഃഖാദികളുമില്ല സംസാരത്തിന്റെ ഒരു ധൎമ്മവും എങ്കലില്ല. ഞാൻ ജനനമരണരഹിതനായ കൂടസ്ഥനാകുന്നു എന്നു ഹേ ശിഷ്യ! ഈ വിധത്തിൽ മനോനിശ്ചയം ചെയ്തു സൎവ്വാനൎത്ഥങ്ങളേയും നിഷേധിക്കുന്നതുതന്നെ ഭ്രാന്തിനാശത്തിന്റെ സ്വരൂപം.

ഇവിടെ കൂടസ്ഥനിൽ ജനനമരണത്തെ നിഷേധിച്ചതിനാൽ സൎവ്വാനൎത്ഥങ്ങളേയും നിഷേധിച്ചതായി അറിയേണ്ടതാണ്. എന്തുകൊണ്ടെന്നാൽ ജനനാശ്രയംമാത്രമേ ബാക്കിയുള്ള സൎവ്വാനൎത്ഥങ്ങളും പ്രതീതമാകുന്നുള്ളു. ജനനത്തെ നിഷേധിച്ചതിനാൽ സകലാനൎത്ഥങ്ങളും നിഷേധമായിരിക്കുന്നു. ഈ ഭ്രാന്തിനാശത്തിന്നു ശോകനാശമെന്നും പേരുണ്ട്.

(ഹൎഷലക്ഷണം.)

അല്ലയോ ശിഷ്യ! നിനക്ക് നിന്നെ അദ്വയബ്രഹ്മസ്വരൂപമെന്നു സംശയരഹിതമായ സ്വരൂപജ്ഞാനം എപ്പോൾ ഉണ്ടാവുന്നുവോ അപ്പോഴുണ്ടാവുന്ന ആനന്ദത്തിന്നു ഹൎഷമെന്നുപേർ.

അല്ലയോ ശിഷ്യ! ഞാനിപ്പോൾ നിനക്ക് ഏഴവസ്ഥകളേയും വിവരമായിപ്പറഞ്ഞു. ഇവയെല്ലാം ആഭാസന്നു മാത്രമുള്ളതാകുന്നു. ഇവയിൽ ഞാൻ ബ്രഹ്മമെന്ന ജ്ഞാനം ആഭാസന്നുതന്നെ ആകുന്നു. എന്നാൽ ഞാൻ എന്ന ശബ്ദത്തിന്റെ അൎത്ഥത്തെ പറയാം കേൾക്കുക. അതിനാൽ നിന്റെ ഹൃദയത്തിലുള്ള ശങ്ക നിവൃത്തിക്കും. അല്ലയോ പ്രിയശിഷ്യ! ഞാൻ ബ്രഹ്മമെന്ന ജ്ഞാനം ബുദ്ധിസഹിതാഭാസന്ന് ഉണ്ടായും കൂടസ്ഥന്ന് ഉണ്ടാകാതെ ഇരിക്കയും ചെയ്താലും ആഭാസൻ തന്റെ സ്വരൂപത്തേയും കൂടസ്ഥനേയും തന്റെ ആത്മാവായി (അതായത്) താനായിട്ടുതന്നെ അറിയുന്നു. ഈ ഞാനെന്ന ശബ്ദത്തിൽ പ്രകാശിക്കുന്ന കൂടസ്ഥന്നും, ബ്രഹ്മത്തിന്നും ഘടാകാശത്തിന്നും മഹാകാശത്തിന്നും എപ്പോഴും

ഭേദമില്ലാത്തതുപോലെ കൂടസ്ഥബ്രഹ്മങ്ങൾക്കും ഭേദമില്ല. ഈ
കാരണത്താൽ കൂടസ്ഥന്ന ബ്രഹ്മത്തോടുള്ള മുഖ്യസാമാനാധികര
ണ്യം വേദത്താൽ പറയപ്പെട്ടിരിക്കുന്നു. ഏതുവസ്തുവിന്ന് ഏതു
വസ്തുവോടുള്ള ചേൎച്ച എപ്പോഴും അഭേദമായിരിക്കുന്നുവോ ആ
വസ്തുവിന്ന് അതിനോടുള്ള ചേൎച്ചയെ മുഖ്യസാമാനാധികരണ്യ
മെന്നു പറയുന്നു.

ഘടാകാശത്തിന്നു മഹാകാശത്തോടുള്ള ചേൎച്ച മുഖ്യസാമാ
നാധികരണ്യമാകുന്നു. ഈ വിധത്തിൽ കൂടസ്ഥന്നു ബ്രഹ്മത്തോ
ടുള്ള ചേൎച്ച മുഖ്യസാമാനാധികരണ്യംതന്നെ. എന്തുകൊണ്ടെ
ന്നാൽ കൂടസ്ഥന്നും ബ്രഹ്മത്തിന്നും എപ്പോഴും അഭേദമുണ്ട്. അ
തിനാൽ ഞാൻ എന്ന ശബ്ദത്തിൽ പ്രകാശിക്കുന്ന കൂടസ്ഥന്നു
ബ്രഹ്മത്തോടുള്ള ചേൎച്ച എപ്പോഴും അഭേദമായതിനാൽ ബ്രഹ്മ
വും കൂടസ്ഥനും രണ്ടല്ല ഒന്നുതന്നെ.

ഈ ജ്ഞാനംതന്നെ മുക്തി എന്നതു. ഇതുതന്നെ ജീവപര
യോരൈക്യസാക്ഷാൽകാരം. ഹേ ശിഷ്യ! ഈ അറിവുണ്ടാകേണ്ടു
മെങ്കിൽ ഞാൻ നിന്നോടു ഇതുവരെ പറഞ്ഞുതന്നതായ വഴിയ
ല്ലാതെ യാഗാദികൎമ്മങ്ങളെക്കൊണ്ടും ഉപാസനകളെക്കൊണ്ടും
തീൎത്ഥസ്നാനാദികളെക്കൊണ്ടും ഉണ്ടാവുന്നതല്ല. എന്നു മാത്രമല്ല
യാഗാദികൎമ്മങ്ങൾ ജ്ഞാനത്തിന്നു വിരോധികളും ആകുന്നു. നി
ന്നക്ക് ഇനിയും വല്ല സംശയങ്ങളും ഉണ്ടെങ്കിൽ സംശയിക്കാ
തെ ചോദിക്കുക.

ശി — സ്വാമിൻ സൽഗുരോ! നിന്തിരുവടി ഇതേവരെ എനിക്കു
യുക്തിയുക്തമായും അവക്രമായും ഉപദേശിച്ചതിനാൽ എനിക്കു
ണ്ടായിരുന്ന ജീവഭ്രമം ജനനമരണഭ്രമം കൎമ്മഭ്രമം പരലോകഭ്ര
മം മുതലായ സൎവ്വഭ്രമങ്ങളും അജ്ഞാനാന്ധകാരത്താലുണ്ടായ
താകുന്നു. ഈ അജ്ഞാനാന്ധകാരം അങ്ങയുടെ ഉപദേശ
ത്താൽ ജന്യമായ ജ്ഞാനമാകുന്ന ചണ്ഡഭാസ്കരോദയപ്രകാര
ത്താൽ നിശ്ശേഷം നീങ്ങി പരിപൂൎണ്ണജ്ഞാനരൂപമായി ബ്രഹ്മ
രൂപമായി പ്രകാശിക്കുന്ന എന്റെ സ്വരൂപത്തെ ഞാൻ ഉ
ള്ളവിധം ഉണൎന്ന് മുക്തനായി കൃതാൎത്ഥനായി ഭവിച്ചു. ഈ

വിഷയത്തിൽ എനിക്കു യാതൊന്നും അറിയേണ്ടതില്ല. എന്നിരിക്കിലും നിന്തിരുവടി മുമ്പ് അനുബന്ധചതുഷ്ടയമുണ്ടെന്നും അവകൾ 1. അധികാരി, 2. സംബന്ധം, 3. വിഷയം, 4. പ്രയോജനം എന്നിവയാകുന്നു എന്നും അതിൽ അധികാരിയുടെ ലക്ഷണങ്ങളും പറഞ്ഞതല്ലാതെ സംബന്ധവിഷയപ്രയോജനങ്ങളുടെ ലക്ഷണങ്ങളെയും അനുബന്ധങ്ങളുടെ ആവശ്യകതയും ഇന്നതാണെന്നുകൂടി അരുളിച്ചെയ്യേണമേ!

ഗു—അല്ലയോ ശിഷ്യ! അനുബന്ധത്തെ അറിയാതിരുന്നാൽ വിവേകിക്കുകൂടി ഗ്രന്ഥത്തിൽ പ്രവൃത്തി ഉണ്ടാകയില്ല. അതുകൊണ്ട് അനുബന്ധത്തെ പറയാം. അധികാരിലക്ഷണം മുമ്പു പറഞ്ഞുവല്ലോ.

### സംബന്ധലക്ഷണം

1 സംബന്ധമെന്നത് ഗ്രന്ഥത്തിനും വിഷയത്തിനും തമ്മിലുള്ള സംബന്ധമാകുന്നു. അത് പ്രതിപാദ്യപ്രതിപാദകഭാവസംബന്ധമാകുന്നു. ഗ്രന്ഥം പ്രതിപാദകം വിഷയം പ്രതിപാദ്യം. യാതൊന്നു വിഷയത്തെ പറയുന്നുവോ അതു പ്രതിപാദകം. ഏതിനെ പറയുന്നുവോ അതു പ്രതിപാദ്യം 2. ഗ്രന്ഥത്തിനും ജ്ഞാനത്തിനും ജന്യജനകഭാവസംബന്ധമുണ്ടാകുന്നു. വിചാരമൂലമായി ഗ്രന്ഥം ജ്ഞാനത്തിനു ജനകമാകുന്നു ജ്ഞാനം ജന്യമാകുന്നു ഏതു ജനിപ്പിക്കുന്നുവോ അതു ജനകം ഏതിനെ ജനിപ്പിക്കുന്നുവോ അതു ജന്യം. 3 അധികാരിക്കും വിഷയത്തിനും കർത്തൃകർത്തവ്യഭാവസംബന്ധമാകുന്നു. അധികാരി കർത്താവ് വിചാരംകർത്തവ്യം. ചെയ്യുന്നവൻ കർത്താവ് ചെയ്യേണ്ടത് കർത്തവ്യം. 4 അധികാരിക്കും ഫലത്തിനും പ്രാപ്യപ്രാപകഭാവസംബന്ധമാകുന്നു. ഫലം പ്രാപ്യം അധികാരി പ്രാപകൻ. യാതൊന്നു വസ്തുവിനെ പ്രാപിക്കുന്നുവോ അതു പ്രാപ്യം. ഏവൻ പ്രാപിക്കുന്നുവോ അവൻ പ്രാപകൻ. ഇനിയും അനേകസംബന്ധങ്ങളെ ഊഹിച്ചറിയാവുന്നതാണ്.

### വിഷയലക്ഷണം

ഈ ഗ്രന്ഥം അജ്ഞാനം ഹേതുവായി ജാതിവർണ്ണാശ്രമാദിനിയമങ്ങളെയും യാഗം വ്രതം തീർത്ഥസ്നാനാദി അജ്ഞാനകർമ്മങ്ങ

ളേയും പ്രതിപാദിക്കുന്ന പൂൎവ്വപക്ഷവേദസ്മൃതീതിഹാസ പുരാ
ണാദികളാകുന്ന നാനാജ്ഞാനകൎമ്മശാസ്ത്രങ്ങളെ കഴിയുന്നതു
ഖണ്ഡിച്ച് സിദ്ധാന്തപക്ഷമാകുന്ന ഉപനിഷദാദി വേദാന്ത
പ്രസിദ്ധമായ സൎവ്വശാസ്ത്രസാരമായ ജീവബ്രഹ്മൈക്യത്തെ
തന്നെ പ്രതിപാദിക്കുന്നതിനാൽ ഈ ഗ്രന്ഥത്തിന്റെ വിഷയം
ഉപനിഷത്സാരമെന്നതു ജ്ഞാനമാകുന്നു. ഇതിന്നു വിരോധം പറ
യുന്നവർ വേദവിരോധികളും ശഠന്മാരുമാകുന്നു. എന്നാൽ നേ
രിൽ സ്തുതിയെയും കാണാതെ നിന്ദിക്കുന്നവരുമാകുന്നു.

പ്രയോജനലക്ഷണം

പ്രപഞ്ചത്തിന്നു ഹേതുവായ അജ്ഞാനവും പ്രപഞ്ചവും ജ
നനമരണാദിരൂപദുഃഖത്തിന്നു കാരണമാകുന്നതിനാൽ അനൎത്ഥ
മെന്നു പറയുന്നു. ഈ അനൎത്ഥത്തിന്റെ നിവൃത്തിയും പരമാനന്ദ
പ്രാപ്തിയും മോക്ഷമെന്നു പറയപ്പെടുന്നു. ഈ മോക്ഷം തന്നെ ഈ
ഗ്രന്ഥത്തിന്റെ പരമപ്രയോജനമാകുന്നത്. ഈ ഗ്രന്ഥത്തിന്നു
ജ്ഞാനവും പ്രയോജനം തന്നെ. പക്ഷെ ജ്ഞാനപ്രയോജനം അ
വാന്തരപ്രയോജനമാകുന്നു. ഏതൊന്നിൽ പുരുഷന്നു ഇച്ഛയുണ്ടാ
വുന്നുവൊ അതിന്നെയാകുന്നു പരമപ്രയോജനമെന്നും പുരുഷാ
ൎത്ഥമെന്നും പറയുന്നത്. ആ ഇച്ഛ ദുഃഖനിവൃത്തിക്കും സുഖപ്രാ
പ്തിക്കും വേണ്ടി എല്ലാജനങ്ങൾക്കും ഉണ്ടാവുന്നു. ദുഃഖനിവൃത്തി
സുഖപ്രാപ്തി ഇതുകൾ തന്നെയാകുന്നു മോക്ഷത്തിന്റെ സ്വരൂപ
വും. അതുകൊണ്ടു പരമപ്രയോജനം മോക്ഷമാകുന്നു. ജ്ഞാനം പ
രമപ്രയോജനമല്ല. എന്തുകൊണ്ടെന്നാൽ മോക്ഷമാകുന്ന പരമ
പ്രയോജനത്തിന്നു ജ്ഞാനം സാധനമാകുന്നതല്ലാതെ ദുഃഖനിവൃ
ത്തി സുഖപ്രാപ്തി രൂപമാകുന്നില്ല. അതിനാൽ ജ്ഞാനം അവാ
ന്തരപ്രയോജനമാകുന്നു. ഏതൊന്നിനാൽ പരമപ്രയോജനം ല
ഭിക്കപ്പെടുന്നുവൊ അത് അവാന്തരപ്രയോജനമാകുന്നു. ഗ്രന്ഥ
ത്താലുണ്ടാവുന്ന ജ്ഞാനത്താൽ മുക്തിരൂപമായ പരമപ്രയോജ
നം ലഭിക്കപ്പെടുന്നതിനാൽ ജ്ഞാനം അവാന്തരപ്രയോജനമെന്നു
തിച്ചപ്പെടുന്നു.

ശി—പരമഗുരൊ ഇതിൽ എനിക്കൊരു സംശയം ജനിക്കുന്നു.

എന്തെന്നാൽ അനൎത്ഥനിവൃത്തിയും പരമാനന്ദപ്രാപ്തിയും ഗ്ര
ന്ഥത്തിന്റെ പരമപ്രയോജനമാണെന്നു പറഞ്ഞതു ശരിയെന്നു
തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ സൎവ്വ വേദങ്ങളും ജീവ
നെ പരമാനന്ദരൂപനെന്നു വൎണ്ണിച്ചിരിക്കുന്നു. നമ്മളും അ
തിനെ സ്വീകരിച്ചിരിക്കുന്നു. ലഭിക്കാത്ത വസ്തുവാകുന്നു ലഭി
ക്കേണ്ടതു്. ആത്മാവാകട്ടെ സൎവ്വൎക്കും നിത്യപ്രാപ്തനായിരി
ക്കുന്നു. അങ്ങിനെ നിത്യപ്രാപ്തനായിരിക്കുന്ന പരമാനന്ദ
സ്വരൂപത്തെ പ്രാപിക്കുക എന്നു പറയുന്നതു് യുക്തമല്ല. അ
തുകൊണ്ടു പരമാനന്ദസ്വരൂപനായ ആത്മാവിന്നു് പരമാന
ന്ദപ്രാപ്തി ഉണ്ടാവുമെന്നു പറയുന്നതു അസംഭാവിതമല്ല
യൊ.

3—ഈ വിധം ശങ്കിച്ചിട്ടു് ഗ്രന്ഥത്തിന്റെ പ്രയോജനത്തിങ്കൽ
ശ്രദ്ധയില്ലാതിരിക്കരുതു്. ആത്മവിദ്യോപദേഷ്ടാവായ ഗുരു
കൃപയാൽ ഈ സന്ദേഹങ്ങളെല്ലാം ദൃഷ്ടാന്തങ്ങളാൽ തീൎത്തു ത
രാം. കേൾക്ക—

ഒരു പുരുഷന്റെ കണ്ഠത്തിൽ ധരിച്ചിരിക്കുന്ന കണ്ഠാഭരണ
ത്തെ ഭ്രമംകൊണ്ടു മറന്നു ഇല്ലെന്നു തോന്നി അതു പോയതാ
യി വിചാരിച്ചു് അവൻ ദുഃഖിക്കുന്നു. അപ്പോൾ അന്യപുരുഷ
ന്റെ വാക്കിനാൽ കണ്ഠത്തിൽ തന്നെ ഇരിക്കുന്ന ആഭരണ
ത്തെ ഉണ്ടെന്നറിയുന്നു. അപ്പോൾ അവന്നു് പോയതായി വിചാ
രിച്ചിരുന്ന ബുദ്ധിക്കു് നൂതനമായി കിട്ടിയപോലെ ഒരു ജ്ഞാ
നം ഉണ്ടാവുന്നു. ഈ വിധത്തിൽ മുമ്പെ ലഭിച്ചിരുന്ന കണ്ഠാഭ
രണവും പുതുതായി ലഭിച്ചപോലെ അവന്റെ ബുദ്ധിക്കു തോ
ന്നുന്നു.

ഇതുപ്രകാരം പരമാനന്ദസ്വരൂപനായ ആത്മാവിന്നു് അ
വിദ്യാബലത്താൽ ആത്മാവു് പരമാനന്ദസ്വരൂപനല്ലെന്നും ബ്ര
ഹ്മംതന്നെ പരമാനന്ദരൂപമെന്നും ആ ബ്രഹ്മത്തിന്നും തനിക്കും
വിയോഗം വന്നതായും ഉപാസനയാൽ ബ്രഹ്മത്തെ പ്രാപിക്കാ
മെന്നും മൂഢന്മാൎക്കു് ഭ്രാന്തിയുണ്ടാകുന്നു. ഇങ്ങിനെ പറയുന്ന പ
ണ്ഡിതന്മാരും മൂഢന്മാരാകുന്നു. എന്തുകൊണ്ടെന്നാൽ ജീവ

ബ്രഹ്മഭേദത്തെ അംഗീകരിക്കുന്നവൻ മൂഢനെന്നു പറയപ്പെടുന്നു.

അങ്ങിനെയുള്ള മൂഢന്മാർക്ക് പരോപകാരതല്പരത പ്രാണിദയ അഹിംസ സമസൃഷ്ടിസ്നേഹം സത്യം മുതലായ ഉത്തമസംസ്കാരത്താൽ ബ്രഹ്മജ്ഞാനിയായ ആചാര്യന്മാരിൽനിന്ന് ഒരിക്കൽ വേദാന്തവാക്യശ്രവണം സിദ്ധിച്ചാൽ അപ്പോൾ പരമാനന്ദം തങ്ങൾക്ക് ആചാര്യന്റെ കൃപയാലും ഗ്രന്ഥത്താലും ലഭിച്ചതായി തോന്നുന്നു. ആത്മാവു മുമ്പെതന്നെ പരമാനന്ദസ്വരൂപനായിരിക്കെ അത് അവർക്ക് പ്രകാശിക്കാതെ പരമാനന്ദം തങ്കലില്ലാത്തതുപോലെ തോന്നുന്നു. ഇതുമൂലമായി ഗ്രന്ഥത്തെ കേൾക്കുന്നതിനാൽ പരമാനന്ദം ബുദ്ധിയിൽ പ്രകാശിക്കുന്നു. അതു നൂതനമായി ലഭിച്ചതായും പറയുന്നു. ഈ വിധത്തിലും ഒരു സ്ഥലത്ത് ഒരു കിണറു കുഴിച്ചാൽ ആ കിണറു കുഴിക്കുന്നതിനു മുമ്പും വ്യാപകമായിരിക്കുന്ന ആകാശത്തെ ആ കിണറിനുള്ളിൽ ആകാശം പുതുതായി ഉണ്ടായതായി പറയുംപോലെയും ലഭിച്ചതിനെയും ലഭിപ്പാൻ കഴിയുമെന്നു പറയാം. അതുകൊണ്ടു പരമാനന്ദപ്രാപ്തി ഈ ഗ്രന്ഥത്തിനു പരമപ്രയോജനമെന്നു പറഞ്ഞതു യുക്തംതന്നെ.

അതുപോലെ നിത്യനിവൃത്തമായതിന്റെ നിവൃത്തിയും ഗ്രന്ഥത്തിന്റെ പ്രയോജനമെന്നു പറഞ്ഞതും ശരിയാകുന്നു. രജ്ജുവിൽ സർപ്പം നിത്യനിവൃത്തമായിരിക്കുന്നു. നിത്യനിവൃത്തമായ സർപ്പം രജ്ജ്വജ്ഞാനത്താൽ തോന്നപ്പെടുന്നു. രജ്ജുജ്ഞാനമാത്രത്താൽ സർപ്പനിവൃത്തി ഉണ്ടാവുകയും ചെയ്യുന്നു.

ഇതുപോലെ ആത്മാവിൽ സംസാരവും നിത്യനിവൃത്തമായിതന്നെ ഇരുന്നിട്ടും അജ്ഞാനത്താൽ ജനനമരണാദിസംസാരം ആത്മാവിൽ തോന്നുന്നു. ആത്മജ്ഞാനത്താൽ സംസാരനിവൃത്തി ഉണ്ടാവുന്നു. ഇതുപോലെ നിത്യനിവൃത്തിയുടെ നിവൃത്തിയും നിത്യപ്രാപ്തിയുടെ പ്രാപ്തിയും ഗ്രന്ഥത്തിന്റെ പരമപ്രയോജനമായിതന്നെ ഇരിക്കുന്നതാകുന്നു.

ശി — സ്വാമിൻ നാലു സാധനങ്ങളുള്ളവൻ ഈ ശാസ്ത്രത്തിന്നു അധികാരിയെന്നു താങ്കൾ മുമ്പു പറഞ്ഞു. ആ നാലു സാധനങ്ങളിൽ ഒന്നു മുമുക്ഷുത എന്നും അരുളിചെയ്തു. മുമുക്ഷുത എന്നതു മോക്ഷേച്ഛയാകുന്നു. കാരണസഹിത ജഗത്തിന്റെ നിവൃത്തിയും ബ്രഹ്മപ്രാപ്തിയും മോക്ഷമെന്നും അങ്ങുന്ന് അരുളിചെയ്തുവല്ലൊ. ഇതിൽ എനിക്കുള്ള ശങ്കയെ താഴെ ഉണർത്തിക്കാം.

എന്തെന്നാൽ കാരണമായിരിക്കുന്ന മൂലാവിദ്യാസഹിതമായ ജഗന്നാശത്തെ ആരും ഇച്ഛിക്കുന്നില്ല. എന്നാൽ മൂന്നുവിധദുഃഖങ്ങളുടെ നിവൃത്തിപ്പാൻ വിവേകികൾ ഇച്ഛിക്കുന്നു. മൂന്നുവിധദുഃഖങ്ങൾ — 1. ആദ്ധ്യാത്മികം. 2 ആധിഭൌതികം. 3 ആധിദൈവികം ഇതുകളാകുന്നു. രോഗം ദാഹം വിശപ്പ മുതലായ ഇതുകളാൽ ഉണ്ടാകാവുന്ന ദുഃഖം ആദ്ധ്യാത്മികമെന്നും തസ്കരവ്യാഘ്രസർപ്പാദികളാലുണ്ടാകാവുന്ന ദുഃഖം ആധിഭൌതികമെന്നും യക്ഷരാക്ഷസ ഭൂതപ്രേതപിശാചാദികളാലും ശീതവാതാതപങ്ങളാലും ഉണ്ടാകുന്ന ദുഃഖം ആധിദൈവികമെന്നും വിദ്വാന്മാർ പറയുന്നു. ഈ വിധമുള്ള മൂന്നുദുഃഖങ്ങളെയും നശിപ്പിക്കുവാൻ എല്ലാവരും ഇച്ഛിക്കുന്നു. ദുഃഖത്തിൽ നിന്നന്യമായ യാതൊന്നിനെയും നിവൃത്തിക്കുവാൻ വിവേകി ഇച്ഛിക്കുന്നില്ല. അതുകൊണ്ടു അജ്ഞാനസഹിതജഗത്തിന്റെ നിവൃത്തിയെ ഇച്ഛിക്കുന്നവർ ആരും ഇല്ല.

പിന്നെ എല്ലാവരും ദുഃഖനിവൃത്തിയെ ഇച്ഛിക്കുന്നവരായാലും അജ്ഞാനസഹിതസകലജഗന്നിവൃത്തി കൂടാതെ ദുഃഖനിവൃത്തിയുണ്ടാകയില്ല. അതിനാൽ ദുഃഖനിവൃത്തിക്കുവേണ്ടി അജ്ഞാനസഹിതസർവ്വജഗത്തിന്റെ നിവൃത്തിയേയും ജനങ്ങൾ ഇച്ഛിക്കുന്നു. എന്നു പറയുന്നതും ശരിയല്ല.

എന്തുകൊണ്ടെന്നാൽ ആയുർവ്വേദത്തിൽ പറഞ്ഞ ഔഷധങ്ങളാൽ രോഗജന്യദുഃഖങ്ങൾ നിവൃത്തിക്കുന്നു. പാനഭോജനങ്ങളാൽ ദാഹം വിശപ്പു മുതലായതുകളാലുണ്ടാവുന്ന ദുഃഖം നിവൃത്തിക്കുന്നു. യക്ഷരാക്ഷസാദികളാലുണ്ടാവുന്ന ദുഃഖം മന്ത്രജപം

മുതലായി അതാതുകൾക്കു പറഞ്ഞ പരിഹാരങ്ങളാൽ നിവൃ
ത്തിക്കുന്നു. അതുകൊണ്ടു് അജ്ഞാനസഹിതജഗന്നിവൃത്തിയെ
ക്കൂടാതെയും ദുഃഖനിവൃത്തിയുണ്ടാകുന്നു. ദുഃഖനിവൃത്തിക്കു അ
ജ്ഞാനസഹിതജഗന്നിവൃത്തി ആവശ്യമില്ല.

ഇപ്രകാരം കാരണസഹിതജഗന്നിവൃത്തിരൂപമായ മോ
ക്ഷത്തിന്റെ ഒന്നാമത്തെ അംശത്തിൽ ആർക്കും ഇച്ഛയുണ്ടാകയി
ല്ല. എന്നു മാത്രമല്ല ബ്രഹ്മപ്രാപ്തിരൂപമായ മോക്ഷത്തിന്റെ ര
ണ്ടാമത്തെ അംശത്തിലും ആർക്കും ഇച്ഛയുണ്ടാകയില്ലെന്നാണ്
എനിക്കു തോന്നുന്നതു്.

എന്തുകൊണ്ടെന്നാൽ ഏതു വസ്തുവിനെ മുമ്പു അനുഭവി
ച്ചിട്ടുണ്ടോ പിന്നെയും അതിനെ ലഭിപ്പാൻ ആഗ്രഹമുണ്ടാകും.
ഏതൊന്നു മുമ്പു് ലഭിച്ചിട്ടും അറിഞ്ഞിട്ടുമില്ലയോ അതിനെ
ലഭിക്കണമെന്നു് ആർക്കും വിചാരമുണ്ടാവാൻ കാരണമില്ല. ഏ
തുപോലെ എന്നാൽ അന്യദേശങ്ങളിൽ നാം അനുഭവിക്കാത്ത
തും അറിയാത്തതുമായ അനേകപദാർത്ഥങ്ങളുണ്ടു്. അവയിൽ ഏ
തെങ്കിലും ഒന്നു കിട്ടണമെന്നു് ആരും ആഗ്രഹിക്കുന്നില്ല. ആ
ഗ്രഹിപ്പാൻ കാരണവുമില്ല. അതുപോലെ അറിയപ്പെട്ടിട്ടില്ലാത്ത
വസ്തുവിനെ പ്രാപിക്കണമെന്ന ഏതിനെയാണു് ഇച്ഛയുണ്ടാ
വുക. ഒരിക്കലും ഉണ്ടാകയില്ല. അതുപോലെ അധികാരിക്കു് ബ്ര
ഹ്മസ്വരൂപത്തിന്റെ ജ്ഞാനമില്ല. ആർക്കു് ബ്രഹ്മജ്ഞാനമുണ്ടോ
അവൻ അധികാരിയുമല്ല. അവൻ മുക്തനാകുന്നു. അവനു ബ്ര
ഹ്മപ്രാപ്തിയിൽ ഇച്ഛയുണ്ടാവാൻ പാടില്ല. ആകയാൽ വേദാന്ത
ശ്രവണത്തിന്നു മുമ്പു് അറിയപ്പെടാത്തതായ ബ്രഹ്മത്തെ
പ്രാപിപ്പാൻ ആർക്കും ഇച്ഛയുണ്ടാവുന്നതല്ല. അതുകൊണ്ടു അജ്ഞാ
നസഹിതജഗന്നിവൃത്തിയും ബ്രഹ്മപ്രാപ്തിയുമാകുന്ന മോക്ഷത്തി
ലിച്ഛയുള്ള മുമുക്ഷുക്കൾ ഒരുവനും ഉണ്ടാവുന്നതല്ല.

ഇതുകൂടാതെ അധികാരിതന്നെ ഉണ്ടാവാൻ പാടില്ല. എ
ന്തുകൊണ്ടെന്നാൽ എല്ലാവരും വിഷയസുഖത്തെമാത്രമെ ഇച്ഛി
ക്കുന്നുള്ളു. സകല വിഷയങ്ങളെയും ത്യജിച്ചു തപസ്സുചെയ്യുന്ന
വരും പരലോകത്തിലുള്ള ഉത്തമസുഖഭോഗങ്ങളെ ഇച്ഛിച്ചു അ

രോഗക്ലേശങ്ങളെ സഹിക്കുന്നു. അതുകൊണ്ടു എല്ലാവരും ഇഹലോ
കത്തിലൊ പരലോകത്തിലൊ വിഷയസുഖങ്ങളെ മാത്രം ഇച്ഛി
ക്കുന്നു. ഈ വിഷയസുഖം മോക്ഷത്തിലില്ല. അതുകൊണ്ടു മോ
ക്ഷസാധനത്തെ ആരും ഇച്ഛിക്കയില്ല. ഈ വക ന്യായങ്ങളാൽ
മോക്ഷേച്ഛാരൂപമുമുക്ഷുത എന്നത് സിദ്ധിക്കുന്നില്ല. പിന്നെ
എല്ലാവരും വിഷയസുഖേച്ഛുക്കളായതിനാൽ വൈരാഗ്യം, ശ
മം, ദമം, ഉപരതി ഇവകളും ആരിലും ഉണ്ടാവാൻ പാടില്ല.

അതുകൊണ്ടു സാധനചതുഷ്ടയസഹിതനായ അധികാരി
തന്നെ ഇല്ലാത്തതിനാൽ ഗ്രന്ഥാരംഭം നിഷ്പ്രയോജനം തന്നെ.
ഗു—ഈ വക ശങ്കകളാൽ ഗ്രന്ഥാരംഭം നിഷ്പ്രയോജനമെന്ന്
വിചാരിക്കരുത്. അതിന്നുള്ള സമാധാനങ്ങളെ പറയാം. ശ്ര
ദ്ധയോടെ കേൾക്കുക.

ജഗത്തിന്ന് മൂലകാരണമായിരിക്കുന്ന അജ്ഞാനം ജഗ
ത്ത് ഇവകൾ നശിക്കാതെ വേറെയുള്ള ഉപായങ്ങളാൽ മൂന്നുവി
ധദുഃഖങ്ങളും നശിക്കുമെന്നു പറഞ്ഞതു ശരിയല്ല. മൂലാവിദ്യാ
നിവൃത്തിയാൽ സകല ദുഃഖങ്ങളും ദുഃഖങ്ങൾക്കു കാരണമായ
രോഗാദികളും രോഗാദികൾക്കാശ്രയമായ ശരീരാദികളും നശി
ക്കുന്നു. അതുകൊണ്ട് മൂന്നുവിധദുഃഖങ്ങളുടെ നാശത്തിന്നുവേ
ണ്ടി കാരണസഹിതജഗത്തിന്റെ നിവൃത്തിരൂപമായ മോക്ഷ
ത്തിന്റെ ഒന്നാമത്തെ അംശത്തെതന്നെ എല്ലാവരും ഇച്ഛിക്കും.

ഇതിന്റെ സാരമെന്തെന്നാൽ യാതൊരുവൻ ഔഷധാദ്യു
പായങ്ങളെക്കൊണ്ട് രോഗശാന്തി മുതലായ ദുഃഖനിവൃത്തി
ചെയ്വാൻ സമർത്ഥനാകുന്നുവൊ അവന്നും ദുഃഖം നിയമമായി
നിവൃത്തിച്ചു കാണുന്നില്ല. എന്തുകൊണ്ടെന്നാൽ രോഗാദിക
ളാലുണ്ടാവുന്ന ദുഃഖങ്ങൾ ഔഷധാദികളാൽ നിവൃത്തിക്കുന്നു.
ചിലത് നിവൃത്തിക്കുന്നില്ല. ആകയാൽ ഔഷധാദികളാൽ രോ
ഗാദികളാലുള്ള ദുഃഖങ്ങൾ നിയമമായി നിവൃത്തിക്കുന്നില്ല. പി
ന്നെ യാതൊരുവന്ന് ഔഷധാദ്യുപായത്താൽ ദുഃഖം നിവൃത്തി
ച്ചാലും അവന്ന് പിന്നെ രണ്ടാമതും രോഗാദികൾ ഉണ്ടായതാ

യും കാണുന്നു. ആകയാൽ ഔഷധാദ്യുപായങ്ങളാൽ ദുഃഖത്തി
ന്ന് അത്യന്തനിവൃത്തിയുണ്ടാവുന്നില്ല.

ഏതൊന്ന് നിവൃത്തിച്ചശേഷം അതു രണ്ടാമതുണ്ടാവുന്നി
ല്ലയോ അതാകുന്നു അത്യന്തനിവൃത്തി. ഔഷധാദ്യുപായങ്ങളാൽ
രോഗാദിദുഃഖങ്ങളുടെ നിവൃത്തി നിയമേന ഉണ്ടാവാത്തതു
കൊണ്ടും നിവൃത്തിച്ച ദുഃഖം രണ്ടാമതും ഉണ്ടാവുന്നതുകൊണ്ടും
മേൽ പറഞ്ഞ ഉപായങ്ങളാൽ ദുഃഖം മൂലത്തോടുകൂടി നിവൃത്തി
ക്കുന്നില്ല. എന്നാൽ ദുഃഖത്തിന്റെ സകല സാധനങ്ങളും നശി
ച്ചാൽ മാത്രം സകലദുഃഖങ്ങളും നിയമമായി നിശ്ശേഷം നിവൃ
ത്തിക്കും. ദുഃഖസാധനങ്ങൾ നശിച്ചാൽ രണ്ടാമത് ദുഃഖമുണ്ടാക
വാൻ കാരണവുമില്ല. അത് ഹേതുവാൽ ദുഃഖനിവൃത്തിക്കു ദുഃ
ഖസാധനങ്ങളെ നശിപ്പിക്കുവാൻ എല്ലാവർക്കും ഇച്ഛയുണ്ടാവും.

ആ ദുഃഖസാധനങ്ങൾ അജ്ഞാനവും അതിന്റെ കാൎയ്യ
മാകുന്ന പ്രപഞ്ചവുമാകുന്നു എന്ന് ഛാന്ദോഗ്യോപനിഷത്തിൽ
ഭൂമാവിദ്യാവിഷയത്തിൽ പ്രസിദ്ധമായി പറയപ്പെട്ടിരിക്കുന്നു.
അതെങ്ങിനെയെന്നാൽ ഒരു സമയത്തിൽ സനൽകുമാരമഹ
ർഷിയുടെ അടുക്കൽ നാരദമഹർഷി ചെന്നു പറഞ്ഞതാവിത്.
സ്വാമിൻ ആത്മജ്ഞാനിയായ പുരുഷന് ദുഃഖമില്ല. ഞാൻ ദുഃ
ഖസഹിതനാകയാൽ അജ്ഞാനിയാകുന്നു. എനിക്ക് ആത്മജ്ഞാ
നം നിങ്ങൾ ഉപദേശിച്ചുതരേണമേ എന്നു പറഞ്ഞതിനെ
കേട്ട് സനൽകുമാരമഹർഷി നാരദമഹർഷിയെ നോക്കി പറഞ്ഞ
ത്, അല്ലയോ നാരദ ഭൂമാവ് ശോകരഹിതമായും സുഖരൂപമായു
മിരിക്കുന്നു. ഭൂമാവിൽ നിന്നന്യമായ സൎവ്വവും തുച്ഛമായും ദുഃഖ
സാധനമായുമിരിക്കുന്നു. ഭൂമാവ് എന്നു പറയുന്നതു ബ്രഹ്മമാകു
ന്നു. ഈ വിധത്തിൽ ബ്രഹ്മത്തിൽനിന്നു ഭിന്നമായ എതുവസ്തു
വും സകലദുഃഖങ്ങൾക്കും സാധനമായിരിക്കുന്നു. അജ്ഞാനവും
അതിന്റെ കാൎയ്യമായ പ്രപഞ്ചവും ബ്രഹ്മഭിന്നമായിരിക്കുന്നതി
നാൽ ദുഃഖത്തിനു സാധനമായിരിക്കുന്നു. അതുകൊണ്ടു അജ്ഞാ
നവും അജ്ഞാനകാൎയ്യമായ പ്രപഞ്ചവും നിവൃത്തിക്കുന്നതിനാൽ
സകലദുഃഖങ്ങളും നിയമമായി കാരണത്തോടുകൂടെ നിവൃത്തിക്കു

ന്നു. അതിനാൽ സകലദുഃഖനിവൃത്തിക്കു ഇച്ഛിക്കുന്നവൎക്കു അജ്ഞാനസഹിത പ്രപഞ്ചനിവൃത്തിരൂപമായ മോക്ഷത്തിന്റെ ഒന്നാമത്തെ അംശത്തിൽ ഇച്ഛയുണ്ടാവുന്നു.

ഹേ ശിഷ്യ! നീ ഏതുവസ്തു അനുഭവിച്ചിട്ടുണ്ടോ അതിനെ പ്രാപിപ്പാൻ ഇച്ഛയുണ്ടാകുമെന്നും ബ്രഹ്മം ആരാലും അറിയപ്പെടാത്തതിനാൽ ബ്രഹ്മപ്രാപ്തിരൂപമോക്ഷത്തിന്റെ രണ്ടാമത്തെ അംശത്തിലും ആൎക്കും ഇച്ഛയുണ്ടാകയില്ലെന്നും പറഞ്ഞതിന്നു സമാധാനം പറയാം. ശുശ്രൂഷയോടുകൂടി സാവധാനേന കേൾക്കുക.

മു—എല്ലാവരും സുഖത്തെ അനുഭവിച്ചിട്ടുള്ളതുകൊണ്ടു് സുഖത്തിൽ എല്ലാവൎക്കും ഇച്ഛയുണ്ടാകുന്നു. ബ്രഹ്മം നിത്യസുഖരൂപമാകുന്നു. എന്നു ശാസ്ത്രങ്ങളാൽ കേൾപ്പിക്കപ്പെട്ടിട്ടുണ്ടു്. അതുകൊണ്ടു് ഉത്തമവിവേകിയായ പുരുഷന്നു് ബ്രഹ്മപ്രാപ്തിയിൽ ഇച്ഛയുണ്ടാവും സംശയമില്ല.

പിന്നെ നീ പറഞ്ഞതു് സകലജനങ്ങളും വിഷയസുഖത്തെയാകുന്നു് ഇച്ഛിക്കുന്നതു് എന്നും വിഷയജന്യസുഖം മോക്ഷത്തിലില്ലെന്നും വിഷയസുഖം പ്രപഞ്ചത്തിലുണ്ടാകുന്നതാണെന്നും അതിനാൽ മോക്ഷേച്ഛുവായ അധികാരിതന്നെ ഇല്ലെന്നും അതുകൊണ്ടു് ഈ ഗ്രന്ഥാരംഭം നിഷ്പ്രയോജനമാകുന്നുവെന്നുമാണല്ലോ.

നീ പറയുന്നതു മുമുക്ഷുവായിട്ടു് ഒരുത്തനും ഇല്ലെന്നോ ഒരുത്തനെങ്കിലും ഉണ്ടെങ്കിൽ അവന്നു് ഗ്രന്ഥത്തിൽ പ്രവൃത്തി ഉണ്ടാവുന്നില്ലെന്നോ— രണ്ടായാലും ശരിയല്ല. എന്തെന്നാൽ എല്ലാവരും സൎവ്വദുഃഖനാശത്തെയും നിത്യസുഖപ്രാപ്തിയെയും ഇച്ഛിക്കുന്നു. ദുഃഖനാശവും സുഖപ്രാപ്തിയും തന്നെ മോക്ഷത്തിന്റെ സ്വരൂപവും. അതുകൊണ്ടു് എല്ലാവരും മുമുക്ഷുക്കളെന്നുതന്നെ പറയാം. രണ്ടാമതു് എല്ലാവരും വിഷയസുഖത്തെ മാത്രമാണു് ഇച്ഛിക്കുന്നതെന്നു പറഞ്ഞതും ശരിയല്ല. എന്തുകൊണ്ടെന്നാൽ എല്ലാവരും സുഖത്തെമാത്രം ഇച്ഛിക്കുന്നതല്ലാതെ വിഷയസുഖത്തെ മാത്രമേ ഇച്ഛിക്കുന്നുള്ളു എന്നതുശരിയല്ല. എന്തുകൊണ്ടെ

ന്നാൽ സുഷുപ്തിസുഖത്തിൽ വിഷയസംബന്ധമേ ഇല്ല. അങ്ങിനെയുള്ള സുഷുപ്തിസുഖത്തിൽ ഇച്ഛയില്ലാത്തവരാരെങ്കിലുമുണ്ടോ? അതുകൊണ്ടാകുന്നു സുഖമാത്രത്തെയാണ് എല്ലാവരും ഇച്ഛിക്കുന്നത് അല്ലാതെ കേവലം വിഷയജന്യസുഖത്തെ ഇച്ഛിക്കുന്നില്ല. അതിന്നു വിപരീതമായ ആത്മസുഖത്തെയാണ് ഇച്ഛിക്കുന്നത്. അല്ലാതെ വിഷയസുഖത്തെയല്ല. എല്ലാവർക്കും വിഷയസുഖം എറെക്കുറെച്ചിലർക്കുകൂടിത്തന്നെ ഇരിക്കുന്നു. എതുകാലത്തും നശിക്കാത്തതായ ഒരുവിധമായ സുഖം തങ്ങൾക്കുണ്ടാവേണമെന്നുള്ള ഇച്ഛ എല്ലാവർക്കുമുണ്ട്. ഇങ്ങിനെയുള്ള സുഖം ആത്മസ്വരൂപാനുഭവമാകുന്ന മോക്ഷമല്ലാതെ വേറൊന്നുമല്ല. അതുകൊണ്ടു മുമുക്ഷുക്കൾതന്നെ എല്ലാവരും. മുമുക്ഷുക്കളാരും ഇല്ലെന്നു പറഞ്ഞതു ശരിയല്ല.

പിന്നെ മുമുക്ഷു ഉണ്ടായാലും ഈ ഗ്രന്ഥത്തിൽ പ്രവൃത്തി ഉണ്ടാകാത്തതിനാൽ ഗ്രന്ഥാരംഭം നിഷ്പ്രയോജനമെന്നു ആക്ഷേപിക്കുന്നവരോടു ചോദിക്കേണ്ടത് 1. ഈ ഗ്രന്ഥം മോക്ഷസാധനമാകാത്തതിനാൽ ഗ്രന്ഥത്തിൽ പ്രവൃത്തി ഉണ്ടാവുന്നില്ലെന്നോ? 2. ഈ ഗ്രന്ഥത്തെക്കൂടാതെ വേറെ സാധനങ്ങളുള്ളതിനാൽ ഇതിൽ പ്രവൃത്തി ഉണ്ടാവുന്നില്ലെന്നോ 3. എതു ശമാദികളുണ്ടായാൽ ഗ്രന്ഥത്തിലധികാരമുണ്ടെന്നു പറഞ്ഞുവോ അങ്ങിനെയുള്ള ശമാദികളോടുകൂടിയ ജ്ഞാനത്തിന്നധികാരിയായി ആരും തന്നെ ഇല്ലാത്തതിനാൽ ഗ്രന്ഥത്തിൽ പ്രവൃത്തി ഉണ്ടാകയില്ലെന്നോ പറയുന്നത്? —

1–ാമതു ഗ്രന്ഥം മോക്ഷസാധനമാകുന്നില്ലെന്ന് പറഞ്ഞതു ശരിയല്ല. എന്തെന്നാൽ മോക്ഷം ജ്ഞാനത്താൽ നിയമമായുണ്ടാകുന്നു എന്നതു വേദാന്തസിദ്ധാന്തമാകുന്നു. ആ ജ്ഞാനം ശ്രവണത്താലുണ്ടാവുന്നു. ശ്രവണം രണ്ടുവിധമാകുന്നു. 1. വേദാന്തശാസ്ത്രത്തിന്നും ശ്രോത്രേന്ദ്രിയത്തിന്നുമുള്ള സംയോഗശ്രവണമെന്നും 2. വേദാന്തവാക്യവിചാരരൂപശ്രവണമെന്നുമാകുന്നു ഇതുകളിൽവെച്ച് ജ്ഞാനത്തിന്ന് ഹേതു ഒന്നാമത്തേതാകുന്നു രണ്ടാമത്തേതല്ല. എന്തുകൊണ്ടെന്നാൽ ശബ്ദജന്യജ്ഞാനത്തിന്ന്

ഇന്ദ്രിയങ്ങളോടുള്ള ശബ്ദസംയോഗംതന്നെ ഹേതുവാകുന്നു. ആകയാൽ വേദാന്തവാക്യം ശ്രോത്രം ഇതുകളുടെ സംയോഗരൂപശ്രവണംതന്നെ ബ്രഹ്മജ്ഞാനത്തിന്നു കാരണം. അവാന്തരവാക്യശ്രവണം പരോക്ഷജ്ഞാനത്തിന്നും മഹാവാക്യശ്രവണം അപരോക്ഷജ്ഞാനത്തിന്നും ഹേതുക്കളെന്നു ഞാൻമുമ്പു പറഞ്ഞിട്ടുണ്ട്. മോക്ഷത്തിന്നു കാരണം ജ്ഞാനവും ജ്ഞാനത്തിന്നു കാരണം വേദാന്തവാക്യശ്രവണവുമാകുന്നതിനാൽ ഈ ഗ്രന്ഥവും ശ്രവണദ്വാരാ ജ്ഞാനോല്പത്തിക്കു ഹേതുവായിരിക്കുന്നു.

ശ്രവണംചെയ്യേണ്ടതു് വേദാന്തവാക്യത്തെയാകുന്നു. വേദാന്തമെന്നാൽ ഉപനിഷത്തുക്കളാണല്ലൊ. അതുകൊണ്ടു ഈ ഗ്രന്ഥം എങ്ങിനെ ജ്ഞാനസാധനമാകുമെന്നാണെങ്കിൽ പറയാം—ഉപനിഷൽഗ്രന്ഥങ്ങൾ ഇതിൽ നിന്നന്യമായിരുന്നാലും ആ ഉപനിഷത്തുകളുടെ അൎത്ഥത്തെതന്നെയാണ് മുഖ്യമായി ഈ ഭാഷാഗ്രന്ഥത്തിലും പറഞ്ഞിട്ടുള്ളതു്. ഇതിന്റെ ശ്രവണത്താലും ജ്ഞാനമുണ്ടാവും. അതുകൊണ്ടു ഉത്തമാധികാരിക്കു് ഈ ഗ്രന്ഥം മുഖ്യമായിരിക്കുന്നു.

ഇനിയും എല്ലാവരും വിഷയസുഖത്തെ മാത്രമെ ഇച്ഛിക്കുന്നുള്ളു. നിത്യമായ ആത്മസുഖത്തെ ആരും ഇച്ഛിക്കുന്നില്ല. എന്നു മുമ്പു പറഞ്ഞതിന്നു വേറൊരു സമാധാനവും പറയാം. എന്തെന്നാൽ പാമരൻ വിഷയി ജിജ്ഞാസു മുക്തൻ ഇങ്ങിനെ പുരുഷന്മാർ നാലുവിധമാകുന്നു. ഇവരിൽ ഇഹലോകത്തിൽ നിഷിദ്ധമായും വിഹിതമായുമുള്ള ഭോഗങ്ങളിൽ ആസക്തനും ശാസ്ത്രസംസ്കാരരഹിതനുമായവൻ പാമരനാകുന്നു. ശാസ്ത്രാനുസാരമായി വിഷയഭോഗങ്ങളിൽ ആസക്തിയോടുകൂടി ഇഹപരലോകഭോഗലബ്ധിക്കുവേണ്ടി കൎമ്മംചെയ്യുന്നവൻ വിഷയി ആകുന്നു—ഏതൊരു പുരുഷൻ ഉത്തമസംസ്കാരത്താൽ സച്ഛാസ്ത്രങ്ങളാകുന്ന ജ്ഞാനശാസ്ത്രങ്ങളെ ശ്രവണം ചെയ്യുന്നുവൊ അവന്നു താഴെപറയുംപ്രകാരമുള്ള വിവേകമുണ്ടാകുന്നു.

1. ദുഃഖം എന്തെന്നാൽ വിഷയസുഖം അനിത്യമായിരിക്കുന്നു അതുള്ളവരെ എതെങ്കിലും ഒരു ദുഃഖമുണ്ടാക്കിക്കൊണ്ടുതന്നെ

യാകുന്നു. അവയുടെ പ്രസിദ്ധമായ ദുഃഖം പാപകർമ്മഫലവും നിദ്ര, മൈഥുനം, ക്രീഡാദിസുഖം ഇവകൾ പുണ്യകർമ്മഫലവുമാകുന്നു. ഈ വിധത്തിൽ എല്ലാ ശരീരങ്ങളും പുണ്യപാപങ്ങളാൽ ഉണ്ടാകുന്നു. എന്നാൽ ദേവശരീരം അധികപുണ്യത്താലും അല്പപാപത്താലും ഉണ്ടാകുന്നു. ഈ അഭിപ്രായത്താലാകുന്നു ദേവശരീരം കേവലപുണ്യകർമ്മഫലമെന്നു ശാസ്ത്രത്തിലും പറഞ്ഞുണ്ട്. അതിനാൽ വിരോധമില്ല. എന്തെന്നാൽ അധികബ്രാഹ്മണർ വസിക്കുന്ന ഗ്രാമത്തെ ബ്രാഹ്മണരുടെ ഗ്രാമമെന്നു പറയാറുണ്ട്. ആ ഗ്രാമത്തിൽതന്നെ ശൂദ്രരും താമസിക്കുന്നുണ്ട്. ബ്രാഹ്മണർ അധികമുള്ളതിനാൽ ബ്രാഹ്മണഗ്രാമമെന്നു പറയുംപോലെ ദേവശരീരം പുണ്യാധിക്യഫലമാകയാൽ കേവലം പുണ്യഫലമാണെന്നു പറഞ്ഞതാകുന്നു. പരമാർത്ഥത്തിൽ, കേവലപുണ്യഫലമല്ല. തിര്യക്കുകളായ പശുപക്ഷ്യാദികളുടെ ശരീരം അധികപാപത്താലും അല്പപുണ്യത്താലും ഉണ്ടാകുന്നു. ഉത്തമമനുഷ്യന്റെ ശരീരം, ദേവശരീരത്തിനു സമമെന്നുതന്നെ പറയാം. നീചമനുഷ്യന്റെ ശരീരം സർപ്പാദികളുടെ ശരീരത്തിനു സമമാകുന്നു. നീചമനുഷ്യനെന്നുള്ള ലേശവും ജ്ഞാനമില്ലാതെ, ഹിംസാദിക്രൂരകർമ്മങ്ങളെ ചെയ്യുന്നവനും ജഡവും നശ്വരവുമായ ഈ ശരീരത്തെ മാത്രം അറിഞ്ഞും ശരീരവ്യതിരിക്തനായി നാശരഹിതനായിരിക്കുന്ന ആത്മസ്വരൂപത്തെ അറിയാതെയും ജഡമാകുന്ന ദേഹത്തിൽ, ഞാൻ ആഢ്യൻ, ശ്രേഷ്ഠൻ, ബ്രാഹ്മണൻ എന്നു തുടങ്ങിയ അഭിമാനത്തെ ഏതൊരുവൻ വഹിച്ചുകൊണ്ടിരിക്കുന്നുവോ അവനാകുന്നു നീചൻ. അവന്റെ ശരീരം സർപ്പവ്യാഘ്രാദികളുടെ ശരീരത്തെക്കാൾ എത്രയോ നൂറിരട്ടി ക്രൂരമായിട്ടുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ സർപ്പവ്യാഘ്രാദികൾ അവരിരിക്കുന്ന സ്ഥലത്തു നാം പോയാലോ, അവരെ ഉപദ്രവിച്ചാലോ, മാത്രമേ നമ്മെ ഉപദ്രവിക്കുന്നുള്ളൂ. അവരെ സ്നേഹിച്ചു നാം അവർക്കു ഇഷ്ടഭക്ഷണാദികളെ കൊടുത്തു ലാളിക്കുന്നപക്ഷം തിര്യക്കുകൾകൂടി മനുഷ്യനെ സ്നേഹിക്കുന്നു. എന്നുതന്നെയല്ല തന്റെ സ്നേഹഭാജനമായ മനുഷ്യനുവേണ്ടി, അവരുടെ പ്രാണനെ

ഇരിക്കുന്നു. വിഷയങ്ങളിൽ വല്ല സുഖവും അനുഭവിച്ചുകഴി
ഞ്ഞാൽ കട്ടറിൽ ദുഃഖമുണ്ടാകുന്നു. സുഖാനുഭവകാലത്തും ഈ
സുഖം പോകുമോ എന്ന ഭയത്താൽ സുഖവും ദുഃഖത്തിന്നു ഹേ
തുവായിരിക്കുന്നു. ഈ വിധത്തിൽ വിഷയസുഖം ദുഃഖാന്തരത്താൽ ക
ലർന്നിരിക്കുന്നതിനാൽ ദുഃഖമായിട്ടുതന്നെ സുഖവും ഇരിക്കുന്നു. ഈ
ദുഃഖം ലൌകികോപായങ്ങളാൽ ഒരിക്കലും നിവൃത്തിക്കുന്നില്ല.
ഉപായത്തെ അന്വേഷിക്കുന്നവരും സകലദുഃഖങ്ങളും നിവൃത്തി
ച്ചതായിക്കാണുന്നില്ല. അഥവാ നിവൃത്തിച്ചാലും രണ്ടാമത് ഉ
ണ്ടായതായും കാണുന്നു.

2. ശരീരം. ഈ ശരീരമുള്ള കാലംവരെ ദുഃഖം നിവൃത്തിക്കു
ന്നില്ല. എന്തെന്നാൽ ശരീരങ്ങളെല്ലാം പുണ്യപാപങ്ങളാലുണ്ടാ
വുന്നു. മനുഷ്യശരീരം മിശ്രകർമ്മഫലമാകുന്നു. ദേവശരീരവും
മിശ്രകർമ്മഫലംതന്നെ. ദേവശരീരം കേവലപുണ്യകർമ്മഫലമെ
ന്നു പറയുന്നതായാൽ ദേവന്മാരിൽ ചിലർക്ക് ഇതരദേവന്മാ
രുടെ വിശേഷവിഭൂതി കണ്ട് താപം ഉണ്ടായിക്കാണുന്നു. പു
ണ്യഫലമായിരുന്നാൽ അതുണ്ടാവാൻ പാടില്ല. എല്ലാ ദേവ
ന്മാരിലും ശ്രേഷ്ഠനായ ഇന്ദ്രനുപോലും രാഗദ്വേഷങ്ങളുണ്ടായതാ
യും അനേകദൈത്യദാനവന്മാരുടെ ഉപദ്രവങ്ങളാൽ ദുഃഖമുണ്ടാ
യതായും ശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്നു. ദേവശരീരം കേവലം
പുണ്യഫലമായിരുന്നാൽ അവർക്കു ദുഃഖമുണ്ടാവാനവകാശമില്ല.
അവർക്കും ദുഃഖമുണ്ടാകുന്നതുകൊണ്ടു ദേവന്മാരുടെ ശരീരവും മി
ശ്രകർമ്മഫലംതന്നെ. പിന്നെ ദേവന്മാർ പാപരഹിതന്മാരാകു
ന്നു എന്നു ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്. അതിന്റെ അർത്ഥം ക
ർമ്മാധികാരം മനുഷ്യശരീരികൾക്കു മാത്രമല്ലാതെ ഇതരശരീരികൾ
ക്കില്ല. അതുകൊണ്ടു ദേവശരീരത്താൽ ചെയ്യപ്പെട്ട ശുഭാശുഭ
കർമ്മങ്ങളുടെ ഫലം ദേവന്മാർക്കുണ്ടാകുന്നില്ല. ദേവശരീരത്തിന്നു
മുമ്പുള്ള ശരീരത്താൽ ചെയ്യപ്പെട്ട ശുഭാശുഭകർമ്മങ്ങളുടെ ഫലം
ദേവന്മാരുടെ ശരീരത്തിലും ഉണ്ടാകുന്നു. ഈ വിധം ദേവന്മാരു
ടെ ശരീരവും മിശ്രകർമ്മഫലമായിത്തന്നെ ഇരിക്കുന്നു.

പിന്നെ തിര്യക്കുകളുടെ ശരീരങ്ങളും മിശ്രകർമ്മഫലംതന്നെ

ക്കൂടി ഉപേക്ഷിച്ച് യജമാനപ്രീതി നേടുന്നു. ഇതിന്നു ചില ശൂ
ക്കളുടെ കഥ പ്രസിദ്ധമാണല്ലോ. എന്നാൽ ഹിന്തുക്കളായ നീ
ചന്മാരോ എത്രസമയത്തും സന്ന്യാസികളും ഒരേ മതസ്ഥന്മാ
രായ ദൈവഭക്തന്മാരും സാധുലക്ഷണം തികഞ്ഞവന്മാരായ സ്വസ
ഹോദരന്മാരെ അലട്ടുന്നതുകണ്ടാൽ അവരെ ക്രൂരസർപ്പമെന്നോ,
വ്യാഘ്രമെന്നോ, വൃശ്ചികമെന്നോ, കാകോളവിഷമെന്നോ പറ
ഞ്ഞാൽ മതിയാകുന്നില്ല; മറ്റൊരു പേരിടുവാൻ എനിക്കറിയുന്നു
മില്ല; അതു നില്ക്കട്ടെ; പ്രകൃതത്തിൽ പ്രവേശിക്കാം. മേൽപറഞ്ഞ
പ്രകാരം എല്ലാ ശരീരങ്ങളും മിശ്രകർമ്മജന്യങ്ങളാകുന്നു. പാപ
ത്തിന്റെ ഫലമാകുന്നു ദുഃഖം. അതു ഹേതുവായിട്ടു ശരീരം ഉ
ള്ളതുവരെ ദുഃഖം നീങ്ങുകയില്ല.

ധർമ്മാധർമ്മം — ഈ ശരീരം ധർമ്മാധർമ്മങ്ങളുടെ ഫലമാകു
ന്നു. ധർമ്മാധർമ്മങ്ങൾ നിവൃത്തിക്കാതെ ശരീരം നിവൃത്തിക്കയി
ല്ല; എന്തുകൊണ്ടെന്നാൽ ഇപ്പോഴുള്ള ശരീരം പോയാലും പുണ്യ
പാപങ്ങൾകൊണ്ടു വേറെ ശരീരം ഉണ്ടാകുന്നു. അതുകൊണ്ടു പു
ണ്യപാപനിവൃത്തി ചെയ്യല്ലാതെ ശരീരം നിവൃത്തിക്കയില്ല.

രാഗദ്വേഷങ്ങൾ — ഈ പുണ്യപാപങ്ങൾ രാഗദ്വേഷങ്ങ
ളാൽ ഉണ്ടാകുന്നതിനാൽ രാഗദ്വേഷങ്ങൾ നശിക്കാതെ പുണ്യ
പാപങ്ങൾ നശിക്കയില്ല. എന്തെന്നാൽ ഇപ്പോഴുള്ള പുണ്യപാ
പങ്ങൾ നശിച്ചാലും രാഗദ്വേഷങ്ങളാൽ പിന്നേയും പുണ്യപാ
പങ്ങളുണ്ടാകുന്നു. അതുകൊണ്ടു രാഗദ്വേഷങ്ങൾ നശിക്കാതെ പു
ണ്യപാപങ്ങളും നശിക്കയില്ല.

അനുകൂലപ്രതികൂലജ്ഞാനം — രാഗദ്വേഷങ്ങൾ അനുകൂല
പ്രതികൂലജ്ഞാനങ്ങളാൽ ഉണ്ടാകുന്നു. അനുകൂലജ്ഞാനമുള്ളേട
ത്തു രാഗവും പ്രതികൂലജ്ഞാനമുള്ളേടത്തു ദ്വേഷവും ഉണ്ടാകുന്നു.
ആകയാൽ അനുകൂലപ്രതികൂലജ്ഞാനങ്ങൾ നിവൃത്തിക്കാതെ
രാഗദ്വേഷങ്ങൾ നിവൃത്തിക്കയില്ല.

ഭേദജ്ഞാനം — അനുകൂലപ്രതികൂലജ്ഞാനങ്ങൾ, ഭേദജ്ഞാ
നത്താൽ ഉണ്ടാകുന്നു. എങ്ങിനെ എന്നാൽ യാതൊരുവന്നു, ഏ
തൊരുവസ്തുവിനെ തന്റെ സ്വരൂപത്തിൽനിന്നു അന്യമെന്നു

അറിവുണ്ടാകുന്നുവോ അവനു അതിൽ അനുകൂലമോ, പ്രതികൂലമോ ആയ ജ്ഞാനം ഉണ്ടാകുന്നു. തന്റെ സ്വരൂപത്തിൽ അനുകൂലപ്രതികൂലജ്ഞാനങ്ങൾ ഉണ്ടാകുന്നില്ല. സുഖകാരണമായതു അനുകൂലവും ദുഃഖകാരണമായതു പ്രതികൂലവുമാകുന്നു. തന്റെ സ്വരൂപം, സുഖത്തിന്നോ ദുഃഖത്തിന്നോ കാരണമല്ല. സുഖസ്വരൂപമാകുന്നു. അതുകൊണ്ടു ദൃശ്യമായു സുഖസാധനമാകുന്നില്ല. അതിനാൽ സ്വരൂപത്തിൽനിന്നു ഭിന്നമെന്നറിയുന്ന വസ്തുവിൽ അനുകൂലപ്രതികൂലജ്ഞാനമുണ്ടാകുന്നു. ഈ വിധത്തിൽ പദാർത്ഥങ്ങളിൽ, തനിക്കന്യമായിരിക്കുന്നു എന്നുള്ള ഭാവം അനുകൂലപ്രതികൂലജ്ഞാനങ്ങൾക്കു കാരണമായിരിക്കുന്നു. ഈ ഭേദജ്ഞാനം നിവൃത്തിക്കാതെ അനുകൂലപ്രതികൂലജ്ഞാനങ്ങൾ നിവൃത്തിക്കയില്ല.

അവിദ്യ — ഈ ഭേദജ്ഞാനം അവിദ്യയാലുണ്ടാകുന്നു. സകലപ്രപഞ്ചവും അതിന്റെ ജ്ഞാനവും ബ്രഹ്മസ്വരൂപത്തെ അറിയാത്തതിനാൽ ഉണ്ടാകുന്നുവെന്നു സകലോപനിഷത്തുകളും ശാസ്ത്രങ്ങളും ഘോഷിക്കുന്നു. അതുകൊണ്ടു എല്ലാ ദുഃഖങ്ങൾക്കും കാരണം സ്വരൂപത്തെ മറക്കുന്ന അവിദ്യയാകുന്ന അജ്ഞാനം തന്നെ.

സ്വരൂപജ്ഞാനം — ഈ അജ്ഞാനം സ്വരൂപജ്ഞാനംകൂടാതെ നിവൃത്തിക്കയില്ല. എന്തെന്നാൽ ഏതു വസ്തുവിൽ ഒരുവന്നു അജ്ഞാനമുണ്ടാകുന്നുവോ ആ വസ്തുവിനെ അറിയുന്നതിനാൽ ആ അജ്ഞാനം നിവൃത്തിക്കുന്നു. ഏതുപോലെ എന്നാൽ, രജ്ജുവിന്റെ അജ്ഞാനത്താൽ സർപ്പമെന്നു തോന്നിയതായ തോന്നൽ രജ്ജുവിനെ രജ്ജുവെന്നറിഞ്ഞ ജ്ഞാനത്താൽ സർപ്പമെന്നതോന്നിയ അജ്ഞാനം പോകുന്നതുപോലെ ആകുന്നു. ആ അജ്ഞാനം മററു യാതൊന്നിനാലും നിവൃത്തിച്ചതായി കാണാത്തതിനാലും സ്വരൂപാജ്ഞാനത്തെ, സ്വരൂപജ്ഞാനംതന്നെ നിവൃത്തിപ്പാൻ കഴിയുന്നതുകൊണ്ടു സ്വരൂപജ്ഞാനത്താൽ അജ്ഞാനനിവൃത്തിമൂലമായി ദുഃഖനിവൃത്തിക്കു ഹേതുവായിരിക്കുന്നു.

സ്വരൂപജ്ഞാനത്താൽ ബ്രഹ്മം പ്രാപിക്കപ്പെടുന്നു. ആ

ബ്രഹ്മം നിത്യമായും ആനന്ദസ്വരൂപമായും ദുഃഖസംബന്ധരഹിതമായും ഇരിക്കുന്ന ബ്രഹ്മസ്വരൂപത്തിന്റെ ആനന്ദം ലഭിക്കപ്പെടുന്നു. ഇങ്ങിനെ ദുഃഖനിവൃത്തിക്കും പരമാനന്ദപ്രാപ്തിക്കും കാരണം സ്വരൂപജ്ഞാനം തന്നെയാകുന്നു. ആകയാൽ സ്വരൂപം അറിയത്തക്കതാകുന്നു. ഇപ്രകാരം ആർക്കു വിവേകമുണ്ടാകുന്നുവോ അവരെ ജിജ്ഞാസു എന്നു പറയുന്നു.

### മുക്തലക്ഷണം

സ്ഥൂലസൂക്ഷ്മശരീരങ്ങൾക്കു ഭിന്നനായിരിക്കുന്ന തന്റെ സ്വരൂപത്തെ ബ്രഹ്മമായി അപരോക്ഷമായറിയുന്നവൻ മുക്തനെന്നു പറയപ്പെടുന്നു.

ഇപ്രകാരം നാലുവിധപുരുഷന്മാരിൽ പാമരവിഷയികൾക്കു വിഷയസുഖത്തിൽ തൃപ്തിയുണ്ടാകുന്നു. ചില വിഷയികൾക്കു പരമസുഖത്തിൽ ഇച്ഛയുണ്ടായാലും അതിനെ പ്രാപിപ്പാൻ എളുവഴിയല്ലയോ, അതിനെ വഴിയെന്നു വിചാരിച്ച് അവർ അതിൽ കിടന്നുഴലുന്നു. എന്തുകൊണ്ടെന്നാൽ സത്സംഗവും സച്ഛാസ്ത്രശ്രവണവും പരമസുഖത്തെ പ്രാപിപ്പാൻ ഉപായങ്ങളാകുന്നു. ഇവകളെ പാമരവിഷയികളന്വേഷിക്കാത്തതിനാൽ സുഖപ്രാപ്തിക്കായിട്ടാണ് അവർക്കു ഗ്രന്ഥത്തിൽ പ്രവൃത്തി ഉണ്ടാകുന്നില്ല. അവർക്കു ദുഃഖനിവൃത്തി വേണമെന്നുള്ള ആഗ്രഹംനിമിത്തം പരമാനന്ദപ്രാപ്തിക്കു കാരണമല്ലാത്ത യാഗം, വ്രതം, തീർത്ഥസ്നാനം, ക്ഷേത്രോപവാസം മുതലായ അജ്ഞാനമൂലകർമ്മങ്ങളിൽതന്നെ പ്രവൃത്തിക്കുന്നതിനാൽ സത്സംഗത്തിനും സച്ഛാസ്ത്രശ്രവണത്തിനും എടവരാത്തതിനാൽ ഗ്രന്ഥത്തിൽ പ്രവൃത്തിയുണ്ടാവുന്നില്ല. ആകയാൽ ദുഃഖനിവൃത്തിസുഖപ്രാപ്തികൾക്കുവേണ്ടി പാമരവിഷയികൾക്കു ഗ്രന്ഥത്തിൽ പ്രവൃത്തിയുണ്ടാവുന്നില്ല.

മുക്തനും ഗ്രന്ഥത്തിൽ പ്രവൃത്തിയുണ്ടാകയില്ല. എന്തുകൊണ്ടെന്നാൽ മുക്തൻ ജ്ഞാനിയാകുന്നു. അവൻ കൃതകൃത്യൻ. അവനു ചെയ്യേണ്ടതൊന്നുമില്ല. മുക്തൻ വിനോദമായി ഗ്രന്ഥത്തിൽ പ്രവൃത്തിച്ചാലും അവനു ഗ്രന്ഥത്താൽ ഒരു പ്രയോജന

വും സിദ്ധിക്കേണ്ടതില്ല. അതുകൊണ്ടു മുക്തനെ ഉദ്ദേശിച്ചും ഗ്രന്ഥം പുറപ്പെടുന്നില്ല. എന്നാൽ ജിജ്ഞാസുവിന്നു വിഷയസുഖത്തിലിച്ഛയുണ്ടാവുന്നില്ല. പരമസുഖത്തിലും ദുഃഖത്തിന്റെ അത്യന്തനിവൃത്തിയിലും ഇച്ഛയുണ്ടാവുന്നു. ഈ പരമസുഖപ്രാപ്തിയും ദുഃഖത്തിന്റെ അത്യന്തനിവൃത്തിയും ജ്ഞാനംകൂടാതെ ഉണ്ടാകയില്ല. സത്സംഗംകൊണ്ടു വിവേകമുണ്ടായവനായ മുമുക്ഷുവിന്നു ഗ്രന്ഥത്തിൽ പ്രവൃത്തിയുണ്ടാകും. അതുകൊണ്ടു ഗ്രന്ഥം നിഷ്പ്രയോജനമാവുന്നില്ല.

അതിനാൽ മേൽവിവരിച്ച അനുബന്ധചതുഷ്ടയത്തെ നന്നായറിഞ്ഞു ജ്ഞാനമുള്ള ഗുരുവിൽനിന്നു യാതൊരുവൻ ഗ്രന്ഥത്തെ പഠിക്കുകയോ കേൾക്കുകയോ ചെയ്യുന്നുവോ അവൻ മോക്ഷമാർഗ്ഗമാകുന്ന ജ്ഞാനത്തെ പ്രാപിക്കുന്നു. വേദാദ്ധ്യയനം ചെയ്തു അതിന്റെ അർത്ഥത്തെ അറിഞ്ഞു ജീവബ്രഹ്മൈക്യനിശ്ചയത്താൽ ആത്മജ്ഞാനിയായിരിക്കുന്നവൻ തന്നെ ഗുരുവാകുന്നു. വേദാദ്ധ്യയനംമാത്രം ചെയ്തു ആത്മജ്ഞാനത്തെ ലഭിക്കാത്തവൻ ഗുരുവാകയില്ല. വേദാദ്ധ്യയനം ഇല്ലാതെ ആത്മജ്ഞാനത്തെ ലഭിച്ചവർ തങ്ങൾ മുക്തന്മാരായിരുന്നാലും അന്യന്മാർക്കുപദേശിക്കുന്നതിനു ഗുരുവാവാൻ സാധിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ജിജ്ഞാസുവിന്റെ സംശയങ്ങളെ കളയുവാൻ അവർക്കു യുക്തിയുക്തമായ ന്യായങ്ങൾ ശാസ്ത്രാഭ്യാസമില്ലാത്തതിനാൽ തോന്നുകയില്ല. ഉത്തമജിജ്ഞാസുവിന്ന് ഉപദേശിപ്പാൻ അവൻ മതിയാവുന്നതുമാണ്.

ശാസ്ത്രാഭ്യാസം ചെയ്തിട്ടും ഭേദവാദികളായും കർമ്മത്തെ പുകഴ്ത്തുന്നവരായും വിഗ്രഹാരാധന തീർത്ഥസ്നാനം വ്രതം, യാഗം, മുതലായവകൾ ചെയ്യുന്നവരും ചെയ്യിക്കുന്നവരുമായ കർമ്മഠന്മാരുടെ വാക്കിനെ കേൾക്കുകയോ അവരോടു സംസർഗ്ഗം ചെയ്കയോ അരുതാത്തതാണ്. എന്തുകൊണ്ടെന്നാൽ അവരോ അജ്ഞാനികൾ. പിന്നെയും അജ്ഞാനത്തെ വർദ്ധിപ്പിക്കുന്ന കർമ്മത്തെത്തന്നെ ചെയ്തും സർവ്വജനങ്ങളേയും യാഗാദി ഹിംസാദികർമ്മങ്ങളിലേക്കു അവരുടെ ലാഭത്തിന്നു വേണ്ടി വലിച്ചിറക്കി അന്യന്മാരെ

യും കെട്ടുകഥനപരമാകയാൽ ശുഭത്തെ ഇച്ഛിക്കുന്ന യാതൊരുവ
നും കർമ്മവ്യഭിചാരന്മാരുടെ സംസർഗ്ഗത്തെയും അവരുമായുള്ള സം
ഭാഷണത്തേയും ദൂരെ വർജ്ജിക്കേണ്ടതാണ്.

ആ — എന്നിപ്രകാരം എന്റെ ഉത്തമഗുരുവും ദയാളുവുമായ മു
മുക്ഷു എന്ന മഹാനുഭാവൻ ഉപദേശിച്ച വിഷയങ്ങളെ
തന്നെ ഭക്തിയോടുകൂടി വീണ്ടും വീണ്ടും വിചാരിച്ച് ആനന്ദ
ത്തെ അനുഭവിക്കുന്നതല്ലാതെ ഇനിമേൽ അജ്ഞന്മാരും വഞ്ച
കന്മാരുമായ ഹിംസാദികർമ്മന്മാരുടെ വാക്കിനെ കേൾക്ക
യൊ അവരുമായി സംഭാഷണം ചെയ്കയൊ ചെയ്യുന്നതല്ല.
എന്നു പറഞ്ഞതിനു ശേഷം വിഷയിയെ കൂട്ടിൽനിന്നിറ
ക്കി മേൽവിവരിച്ച സംഭാഷണങ്ങൾ മുഴുവനും ഷാർട്ട്ഹാ
ന്റെടുത്ത് ടൈപ്പ്റൈറ്റ് ചെയ്ത് താഴെ വിഷയിയെയും മുമു
ക്ഷുവിനെയും ഒപ്പിടീച്ച് റിക്കാർഡൊടൊന്നിച്ച് ഫയലിൽവെച്ചു.

2-ാംപ്രതി അയിത്താച്ചാടനെ വിളിച്ച് കൂട്ടിൽകേററി
സത്യം ചെയ്യിച്ചു.

2-ാംപ്രതി വകയിൽ മുതലിശങ്കരൻ ചോദ്യം.—

മു-ശ — നിങ്ങളുടെ പേരെന്തു.

അ — അയ്യത്താച്ചാടനൻ.

മു-ശ — അച്ഛന്റെ പേരെന്തു.

അ — ഞങ്ങൾക്ക് അച്ഛന്റെ പേർ പറയുവാൻ പാടില്ല. അമ്മ
യുടെ പേരാണ് പറയാറുള്ളത്.

മു-ശ — അമ്മയുടെ പേരെന്തു.

അ — ചക്കി എന്നാണ്.

മു-ശ — ചക്കി എന്നൊ ചക്കിയമ്മ എന്നൊ എഴുതേണ്ടത്.

അ — ക്ഷേത്രജ്ഞനും അയാളുടെ കൂട്ടകാരും കേൾക്കെ ചക്കി എ
ന്ന മാത്രമെ പറവാൻ പാടുള്ളൂ. കോടതിയിലായതുകൊണ്ടു ച
ക്കിയമ്മ എന്നെഴുതാം.

മു-ശ — നിങ്ങൾ അന്യായക്കാരെ അറിയുമൊ.

അ — അറിയും. അന്യായക്കാരെ. ഒന്നാമന്യായം മുമുക്ഷു വലിയ

അധികപ്രസംഗി. കല്പാതനം ചെയ്വാൻ കൂട്ടാക്കില്ല. വഴിമര്യാദയില്ല.

മൂ.ശ — അന്ത്യായകർ എന്തു ജാതിക്കാരാണ്.

അ — അയിത്തമുള്ള നീചജാതികളാണ്. എന്നിട്ടും [illegible] വിൻെറ നടവടി കണ്ടാൽ തമ്പുരാക്കളെ എന്ന ശങ്കിച്ചുപോയും.

മൂ.ശ — അന്ത്യായക്കാർക്ക് വേദം പഠിക്കാമൊ.

അ — വേദം പഠിക്കുകയൊ. കേൾക്കപോലും പാടില്ലെന്നാ ജഗദ്രോഹത്തു മനക്കൽ പാക്കൻ തമ്പുരാൻ എന്നോടു [illegible] പലപ്പോഴും അരുളിചെയ്തിട്ടുണ്ട്. എന്നു മാത്രമല്ല മനക്കലെ [illegible] വിശേഷവിധികളും [illegible] തമ്പുരാക്കന്മാർ [illegible] വേദം കത്തുവാൻ തുടങ്ങുമ്പോൾ ഞങ്ങളെക്കൂടി വളപ്പകത്തു നില്ലാൻ സമ്മതിക്കില്ല. ഞങ്ങളെല്ലാം ഓടി പുറത്തു പോയി നില്ക്കും. അങ്ങിനെയാണ് പതിവ്. അങ്ങിനെയിരിക്കെ ഈ അയിത്തക്കാരായ അന്ത്യായക്കർക്ക് വേദം പഠിക്കുവാനൊ കേൾക്കുവാനൊ പാടുണ്ടൊ.

മൂ.ശ — നിങ്ങളെന്താ ജാതി.

അ — ഞാൻ പത്തുശൂദ്രനാണ്.

മൂ.ശ — പത്തുശൂദ്രനെന്നാൽ വേറെയും ശൂദ്രനുണ്ടൊ.

അ — എട്ടുശൂദ്രനും ഉണ്ട്. അതിൽ പത്തുശൂദ്രനായ ഞാനാണ് ശ്രേഷ്ഠൻ.

മൂ.ശ — നിങ്ങളെ അയിത്തമുണ്ടൊ കന്നാംപ്രതിക്ക്.

അ — എന്നെ തൊട്ടാൽകുളി മാത്രമെ ഉള്ളു. എനിക്ക് അമ്പലത്തിൻെറ ശ്രീകോവിലൊഴിച്ച് നാലമ്പലത്തിലെല്ലാം കടക്കാം.

മൂ.ശ — തൊട്ടാൽകുളി മാത്രവും അമ്പലത്തിൽ അഗ്രശാലയിൽ കടക്കാവുന്ന നിങ്ങൾക്കുകൂടി വേദം ഉച്ചരിക്കുന്നതു കേൾക്കുവാൻ പാടില്ല അല്ലെ.

അ — എന്താ സംശയം. ഞങ്ങൾക്കും കേൾക്കാൻ പാടില്ല. പിന്നെ അമ്പലത്തിൽ കടക്കാൻ പാടില്ലാത്തവർക്ക് വേദം കേൾ

ത്തിന്ന് ഠാൻ എന്നും വിടകൊണ്ടു എന്നത് കല്പിച്ചതിനെ സ്വീകരിച്ചു എന്നും മാറം പറയാറുള്ളത് പതിവാണ്.

ജ—ഇതുകൂടാതെ മററുള്ള വാക്കുകളുടെ മാററം എന്തെല്ലാമാണ്.

ഗു.ശ—താണജാതികളുടെ വീട്ടിന്നു കുപ്പാട് എന്നും ഉണ്ണുന്നതിനെ കഞ്ഞിക്കുടിക്ക എന്നും കുളിക്കുന്നതിനെ നനയൽ നാണയത്തിനെ ചെമ്പുകാശ് നെല്ലിന് കഞ്ഞികാപ്പാൻ (കരിക്കാടി) അരിയെ കല്ലരി ധനത്തെ പഴംകോട്ടവിഴൽ (കാററം പിഴക്കൽ) കല്യാണത്തെ പുരകൊണ്ടുവരൽ(പുരകെട്ടുകൽ) വെററിലയെ പച്ചത്തില അടക്കയെ കഴഞ്ഞിൻകായ പുകയിലയെ ഞെട്ടി ചുണ്ണാമ്പിനെ വെളുത്തത് (തൊട്ടുനക്കുന്നത്) ഉപ്പിനെ മത്തിക്കുന്നത് ശർക്കരയെ മധുരിക്കുന്നത് വസ്ത്രത്തെ പഴയത് എന്നതുടങ്ങി എല്ലാപദാൎത്ഥങ്ങളെയും ശബ്ദമാററങ്ങളാൽ മാത്രമെ ഉപയോഗിച്ചുകൂട എന്നും ഇതാചാരമാണെന്നും ഇതുകളിൽ എതെങ്കിലും ഒന്നു തെററി ശരിയായ നാട്ടുനടപ്പുഭാഷയിൽ പറഞ്ഞുപോയാൽ അവൻ ആചാരഹീനനാവുമെന്നും അങ്ങിനെയുള്ളവരെ ശിക്ഷിപ്പാനും ക്ഷേത്രീമൻ മുതലായവൎക്ക് അധികാരമുണ്ട്.

ജ—ഉയൎന്നജാതിയെന്നു പറയുന്നവരുടെ വീടുമുതലായതിനെ എങ്ങിനെ പറയണം.

ഗു.ശ—ആഢ്യന്മാരുടെ വീട്ടിനെ മന (ഇല്ലം) ഉണ്ണുന്നതു അമറേത്ത് കുളിയെ നീരാട്ടുകുളി മരണത്തെ മുടിഞ്ഞതുല്പ വക്കപറയുന്നതിനെ അരുളിച്ചെയ്യൽ നിങ്ങൾ എന്നതിന്നു തിരുമനസ്സ് കല്യാണത്തിനെ വേൾവി വസ്ത്രത്തെ തിരുവുടയാട ഇത മുതലായ സൎവ്വങ്ങൾക്കും മഹിമയേറിയ ശബ്ദങ്ങളാൽ മാത്രമെ പറവാൻ പാടുള്ളു എന്നാണ് കേരളത്തിലെ നടം.

ജ—ഇതെല്ലാം ശാസ്ത്രനിശ്ചയമാണൊ.

ഗു.ശ—ശാസ്ത്രനിശ്ചയമാണെന്നും വേദവിധിയാണെന്നുമാണ് പറയുന്നത്.

ജ—നിങ്ങൾ ഈവക നിശ്ചയങ്ങൾ വേദശാസ്ത്രങ്ങളിൽ കണ്ടി ട്ടുണ്ടോ.

മൂ_ശ—ഞാൻ അമ്പലവാസിയായതിനാൽ വേദാധികാരമില്ല, അതിനാൽ വേദം വായിച്ചിട്ടില്ല. അതുകൊണ്ട് കണ്ടിട്ടില്ല.

ജ—ശരി.

(മൂശ്ശ്ശങ്കരൻ ഇരുന്നു.)

അ. വക്കീൽ സാധുനിശ്ചലദാസന്റെ ക്രോസ്.

സാ—നിങ്ങടെ പ്രവൃത്തി എന്തു.

അ—ജനദ്രോഹത്തു മനക്കൽ.

സാ—അതു മനസ്സിലായി. പ്രവൃത്തി എന്തെന്നാണ് ചോദി ച്ചത്.

അ—ചാമരൻ തമ്പുരാന്റെ ഒപ്പം.

സാ—തമ്പുരാന്റെ ഒപ്പംഎന്നാൽ തന്റെ പ്രവൃത്തി എന്തു അതു പറയൂ.

അ—തമ്പുരാന്റെ കൂടെ നടക്കലാണ്.

സാ—കൂടെ നടക്കൽ മാത്രമാണൊ പ്രവൃത്തി.

അ—അല്ല തമ്പുരാൻ എഴുന്നെള്ളുമ്പോൾ ഒച്ചയാട്ടലും സംബ ന്ധത്തിന്ന് പോകുമ്പോൾ ചെല്ലവും വെളക്കെടുത്ത് ഒപ്പം പോകയും.

സാ—നിങ്ങടെ തമ്പുരാൻ സ്വജാതിയിൽ വേട്ടിട്ടില്ലെ.

അ—ഇല്ല. സംബന്ധം മാത്രമെ ഉള്ളു.

സാ—ഇതല്ലാതെ വേറെ വല്ല ജോലിയുമുണ്ടൊ!

അ—മനക്കലേക്ക് എലമുറിച്ചു കൊടുക്കയും ഉണ്ട്.

സാ—തനിക്ക് എന്താ ശമ്പളം.

അ—വിശേഷാൽ ശമ്പളമൊന്നുമില്ല. മനക്കൽനിന്ന് ചോറുതി ന്നും.

സാ—ഇതുമാത്രമാണൊ ശമ്പളം.

അ—അല്ല തമ്പുരാൻ അമറേത്തുകഴിഞ്ഞ ഇലയും എനിക്കു ണ്ട്. അതിന്റെ പുറമെ തമ്പുരാൻ ഉടുത്തു പഴകികീറിയമു പുറാനം തരും.

ഇതു കഴിഞ്ഞ് അന്യായവക്കീലിരുന്നു.

അയിത്തൊച്ചാടനനെ കൂട്ടിൽനിന്നിറക്കി

3-ാംപ്രതി തീൎത്ഥാടനബ്രാന്തനെ കൂട്ടിൽ കയററി സത്യംചെയ്യിച്ച് വക്കീൽ പിണ്ഡോദനഭോജി ചോദ്യം—

പി—നിങ്ങടെ പേരെന്തു.

തീ—തീൎത്ഥാടനബ്രാന്തൻ.

പി—അച്ഛന്റെ പേരെന്തു.

തീ—അച്ഛന്റെ പേർ പറയുന്ന പതിവില്ല.

പി—അന്യായത്തിൽ അച്ഛന്റെ പേരെഴുതിക്കാണുന്നുവല്ലൊ.

തീ—അതു അന്യായക്കാരക്ക് അറിവില്ലാതെ ചെയ്തതാണ്.

പി—അമ്മടെ പേരെന്തു.

തീ—ഇട്ടുണ്ണൂലി എന്നാണ്.

പി—ഇട്ടുണ്ണൂലിയെന്നു മാത്രമൊ ഇട്ടുണ്ണൂലി അമ്മ എന്നൊ എഴുതേണ്ടത്.

തീ—തമ്പുരാക്കന്മാരെല്ലാം ഇട്ടുണ്ണൂലിഎന്നു മാത്രമെ എഴുതാറുള്ളു.

പി—നിങ്ങൾ ഈ കേസ്സിൽ എത്രാം പ്രതിയാണ്.

തീ—മൂന്നാം പ്രതി

പി—നിങ്ങളെന്തു ജാതി

തീ—എരിമശ്ശൂദ്രനാണ്

പി—നിങ്ങൾക്ക് മനക്കൽ പോകുന്നതിന്നു വിരോധമുണ്ടൊ?

തീ—മനക്കൽ നാലുകെട്ടിന്റെ മുററത്തും പത്തായപ്പുരയുടെ കോലായിലും പോകാം—നാലുകെട്ടിന്റെ കോലായിൽ കയറിക്കൂടാ.

പി—നിങ്ങൾക്ക് വേദം പഠിക്കാമൊ ?

തീ—ഹേ ഒരിക്കലും പാടില്ല. അതുപഠിക്കുന്നതും കേൾക്കുന്നതും പാപമാണ്.

പി—നിങ്ങൾ തീൎത്ഥസ്നാനം ചെയ്തിട്ടുണ്ടൊ ?

തീ—ഞാൻ പലെ തവണ തീൎത്ഥസ്നാനം ചെയ്തിട്ടുണ്ട് സതിഝാസത്തുമനക്കൽ നിന്ന് തീൎത്ഥാടനബ്രാന്തനെന്നു പേരിട്ടത്. എനിക്കിട്ടപേര് കോന്തി എന്നാണ്.

പി—ഹോഹൊ. അപ്പോൾ കേന്ദ്രി എന്നും തീൎത്ഥാടനഭ്രാന്തനെന്നും രണ്ടുപേരാണല്ലെ.

തീ—രണ്ടുപേരാണെങ്കിലും തീൎത്ഥാടനഭ്രാന്തൻ എന്നു തന്നെ ഇപ്പോൾ വിളിക്കാറ്.

പി—എത്ര തീൎത്ഥങ്ങളിലെല്ലാം സ്നാനം ചെയ്തിട്ടുണ്ട്

തീ—കാശി, രാമേശ്വരം, അരുണാചലം, കാവേരി, ഇവിടങ്ങളിലെല്ലാം സ്നാനം ചെയ്തു മാത്രമല്ല കഴിയുന്നതു ബ്രാഹ്മണദാനവും ചെയ്തിട്ടുണ്ട്.

പി—ദാനങ്ങൾ ചെയ്തതെല്ലാം ആൎക്കാണ്

തീ—അതെല്ലാം ബ്രാഹ്മണൎക്കതന്നെ. പക്ഷെ കാശിയിൽവെച്ച വാദ്ധ്യാര് എന്റെ കയ്യിൽ അരക്കാശുപോലും വഴിച്ചിലവിന്നു കൂടി കരുതാനാകാതെ ഗോദാനദക്ഷിണ തിലദാനദക്ഷിണ എന്നെന്തെല്ലാമൊ പറഞ്ഞ് എന്റെ കയ്യിലുണ്ടായിരുന്ന കാശുമുഴുവൻ പറിച്ചു. അന്നത്തെ ഊണിന്നുള്ള രണ്ടണ കെഞ്ചീട്ടും മടക്കിതന്നില്ല. പട്ടിണികിടക്കേണ്ടിവന്നു. ഇങ്ങോട്ടു മടങ്ങിഎത്തുവാൻ വളരെ ബുദ്ധിമുട്ടി. ഭിക്ഷ എടുക്കുവാൻ തീൎച്ചയാക്കി. ഭാഷയറിയാതെ അതിലധികം മുട്ടായി. എന്തിന്നേറെ പറയുന്നു. വായും വയറും തട്ടികാണിച്ച് ഒരു വിധം നിവൃത്തിച്ചു. നടന്നുവരുന്നവഴിക്ക പനിയും ചൊറിയും പിടിപെട്ടു പാതിജീവനോടെ ചാവാതെ ചത്തു പാടുപെട്ടു വീട്ടിലെത്തി. തീൎത്ഥസ്നാനത്തിലെ കഷ്ടം ഓൎക്കുമ്പോൾ സ്തുതിക്കേണമെന്നു തോന്നുന്നില്ല.

പി—ബുദ്ധിമുട്ടിയാലും പുണ്യം നേടുവാൻ സാധിച്ചുവല്ലൊ.

തീ—അതുവ്വ്. നിങ്ങളെല്ലാവരും തീൎത്ഥവാസി പുണ്യവാൻ എന്നെല്ലാം പറയുമ്പോൾ സന്തോഷവും കഷ്ടപ്പാടോൎക്കുമ്പോൾ സമാധാനമില്ലായ്മയുമുണ്ട്.

പി—എന്താ സമാധാനമില്ലായ്മ.

തീ—വാദ്ധ്യാന്മാരുടെ പിടിച്ചുപറി സഹിക്കവയ്യ. അവൎക്ക പണം കിട്ടണമെന്നുള്ള ഒറ്റവിചാരമെ ഉള്ളൂ. നമ്മളുടെ പണമെല്ലാം വാങ്ങികഴിഞ്ഞാൽ കൎമ്മം ചെയ്യിക്കുന്നതിൽ ലേ

ശം ശ്രദ്ധയില്ലെന്നു മാത്രമല്ല വല്ലതും കരപിറ പറഞ്ഞ് എല്ലാം മതി മതി എന്നുപറയുന്നതോടുകൂടി വേറെ ആളെ കിട്ടാൻ യോഗം. കാശൊന്നു കയ്യിലുണ്ടെങ്കിൽ വല്ല ഉപായവും പറഞ്ഞ് പിടുങ്ങാതെ വിടില്ല.

പി—പുണ്യം നേടേണമെങ്കിൽ വാദ്ധ്യാന്മാരെ സന്തോഷിപ്പിക്കണം. ബ്രാഹ്മണരല്ലെ.

എന്നുപറഞ്ഞു പിണ്ഡാദനോദ്യോഗിവക്കീലിരുന്നു.

അന്ന്യായവക്കീൽ എതൃവിചാരണ.

സാ—നിങ്ങൾ കാശി രാമേശ്വരം കാവേരി മുതലായ തീർത്ഥങ്ങളിലെല്ലാം സ്നാനം ചെയ്തതായി ബോധിപ്പിച്ചുവല്ലൊ. അതുകൾക്കെല്ലാം ഒരേ ഫലമൊ? വെവ്വേറെ ഫലമൊ?

തീ—വാദ്ധ്യാന്മാരും മററും വെവ്വേറെ ഫലമെന്നാണ് പറഞ്ഞത്.

സാ—അവർ പറഞ്ഞതല്ലാതെ നിങ്ങൾക്കു വല്ല അനുഭവവുമുണ്ടൊ?

തീ—ഓരോ തീർത്ഥങ്ങൾ ഓരോ പാപങ്ങൾ തീർപ്പാൻ പ്രത്യേകശ്ലാഘ്യതയുണ്ടെന്നു അവർ പറഞ്ഞതല്ലാതെ അനുഭവം യാതൊന്നുമുണ്ടായിട്ടില്ല.

സാ—അനുഭവപ്പെടാത്ത വാക്കിനെ വിശ്വസിക്കാമൊ?

തീ—അവർ ബ്രാഹ്മണരല്ലെ. അവർ പറയുന്നതിനെ ശൂദ്രർ വിശ്വസിക്കേണ്ടയൊ.

സാ—ബ്രാഹ്മണരെന്നവർ പറയുന്നതെല്ലാം ശരിയെന്നു വിശ്വസിച്ചതിനാൽ വല്ലഗുണവും അനുഭവത്തിലുണ്ടായിട്ടുണ്ടൊ?

തീ—ഒന്നും പറയത്തക്കതായില്ല.

സാ—പറയത്തക്കതായില്ലെങ്കിൽ പറഞ്ഞുകൂടാത്തതായ അനുഭവമുണ്ടൊ?

തീ—യാതൊരനുഭവവും ഇല്ല. ബ്രാഹ്മണർ പറയുന്നതു ശൂദ്രൻ വിശ്വസിക്കേണമെന്നല്ലെ വേദവിധി.

സാ—ബ്രാഹ്മണർ പറയുന്നതെല്ലാം ശൂദ്രൻ വിശ്വസിച്ചോളണമെന്നു വേദവിധിയുണ്ടെന്നു വേദത്തിൽ പറഞ്ഞതായി നിങ്ങൾക്കറിവുണ്ടൊ?

തീ—അയ്യോ! വേദം ശൂദ്രന് പഠിക്കാനൊ കേൾക്കാനൊ പാടുണ്ടോ ?

സാ—പഠിക്കാനും കേൾക്കാനും പാടില്ലാത്ത വേദത്തിൽ വിധിച്ചിട്ടുണ്ടെന്നു നിങ്ങളെങ്ങിനെ അറിഞ്ഞു.

തീ—ബ്രാഹ്മണർ പറയുന്നതിനെ ശൂദ്രൻ വിശ്വസിക്കേണമെന്ന് വേദവിധിയുണ്ടെന്നു ബ്രാഹ്മണർ പറഞ്ഞറിഞ്ഞു. അവരങ്ങിനെയാണ് പറയുന്നത്.

സാ—ഒരിക്കൽ തീർത്ഥസ്നാനം ചെയ്താൽ സർവ്വപാപമോചനമാവുമെന്നല്ലെ ബ്രാഹ്മണരും പറയുന്നത്.

തീ—അതെ.

സാ—പിന്നെന്തിന്നാകുന്നു പലതവണ തീർത്ഥസ്നാനം ചെയ്യുന്നതു.

തീ—ചില ബ്രാഹ്മണർ രാമേശ്വരം മുഖ്യമാണ്. അവിടെ സ്നാനം ചെയ്താൽ സർവ്വപാപവിമോചനം വരുമെന്നും ചിലർ കാശിഗംഗയാണ് മുഖ്യം എന്നും ചിലർ കാവേരിയാണ് മുഖ്യമെന്നും ചിലർ കാവേരിയും ഭവാനിയുംകൂടുന്ന കൂടുകാവേരിയാണ് ശ്രേഷ്ഠമെന്നും ചിലർ കാവേരിയുടെ ഉത്ഭവസ്ഥാനമായ തലക്കാവേരിയാണ് ശ്രേഷ്ഠമെന്നും ചിലർ ഭഗീരഥൻ തപസ്സുചെയ്തു ആകാശഗംഗയെ കൊണ്ടുവന്നതാണ് കാശിഗംഗ എന്നും അതിനാൽ സർവ്വപാപനാശിനിയാണെന്നും മററും പറഞ്ഞ് വീടുകളിലും റെയിൽവേസ്റ്റേഷനിലും നടന്നു ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോകുവാനായി പല ബ്രാഹ്മണരും ഇപ്പോഴും നടക്കുന്നുണ്ട്. അവരോട് ഞാൻ മുമ്പ തീർത്ഥസ്നാനം ചെയ്തിട്ടുണ്ടെന്നു പറഞ്ഞാൽ ഇനിയും ചെയ്യുന്നത് അധികഗുണമാണെന്നും 'അധികസ്യാധികം ഫലം' ഇത് വേദത്തിൽ പറഞ്ഞ മന്ത്രമാണ്. നിങ്ങൾ പുണ്യവാനായതുകൊണ്ടാണ് നിങ്ങൾക്ക പറഞ്ഞുതന്നത് എന്നും മററാർക്കും ഈ മന്ത്രത്തെ പറഞ്ഞുകേൾപ്പിക്കയില്ലെന്നുംപറഞ്ഞുകൊണ്ട് പൂണൂൽ പിടിച്ച് ഈ ബ്രഹ്മം തന്നെയാണ് ഞാൻ പറഞ്ഞതെല്ലാം സത്യമാണ് എന്നൊക്കെ പറയും വിധംതന്നെ അ

നേകജനങ്ങളോടും മേൽപറഞ്ഞ മട്ടത്തെ നിങ്ങളോടുമാത്രം പറഞ്ഞതാണെന്നു മററാൎക്കും പറഞ്ഞുകൊടുത്തിട്ടില്ലെന്നും അവരോടു പൂണുനൂൽപിടിച്ചു സത്യം പറയുകയും ചെയ്യുന്നതു എനിക്കനുഭവമാണു. അതുമുതൽ എനിക്കു ഈ ബ്രാഹ്മണരുടെ കാൎയ്യത്തിൽ സംശയം തോന്നാതിരുന്നിട്ടില്ല. എന്നിട്ടും ഞാൻ മനമില്ലാമനസ്സോടെ ബ്രാഹ്മണരുടെ നിൎബ്ബന്ധത്താലാണു പലേകുറിയും തീൎത്ഥസ്നാനത്തിനിടയായതു.

സാ — അതുകൊണ്ടു നിങ്ങൾക്കു വല്ല ഗുണവും ലഭിച്ചതായി തോന്നുന്നുണ്ടോ.

തീ — യാതൊരുഗുണവും ഉണ്ടായിട്ടില്ല. എന്നല്ല സംശയം വൎദ്ധിക്കയാണുണ്ടായതു.

സാ — എന്താ സംശയം വൎദ്ധിക്കുവാനുള്ള കാരണം.

തീ — ബ്രാഹ്മണർതന്നെ ഓരോരോ ക്ഷേത്രങ്ങളെ കുറിച്ചു ഇതു ശിവനാണു സ്വയംഭൂവാണു (തന്നിയെ മുളച്ചുണ്ടായതു) ഇവിടെ ചെയ്യുന്ന അഭിഷേകനിവേദ്യാദികളുടെ ഫലം മറെറാരേടത്തുമില്ലെന്നും മറെറാരു ക്ഷേത്രത്തെ ഇവിടെവെച്ചാണു ബ്രഹ്മാവും വിഷ്ണുവും തങ്ങളിൽ ശണ്ഠപിണങ്ങിയതെന്നും ആ ശണ്ഠതീൎക്കാൻ ശിവൻ അഗ്നിമലയായിനിന്നു എന്നും അതിന്റെ അടിമുടികൾ വിഷ്ണുവും ബ്രഹ്മാവും കണ്ടുപിടിക്കാൻ തീൎച്ചയാക്കി വിഷ്ണു പന്നിരൂപമായി പാദാന്വേഷണം ചെയ്തു ബ്രഹ്മാവു അരയന്നപക്ഷിയായി ശിരോന്വേഷണംചെയ്തു ഇരുവൎക്കും പാദശിരസ്സുകളെ കാണ്മാൻകഴിഞ്ഞില്ല. അതുകൊണ്ടു ശിവനാണു പ്രധാനദൈവം എന്നു ചില ശൈവാഗമങ്ങളെനോക്കി അറിഞ്ഞവർ അതിന്നുള്ള പ്രമാണങ്ങളും പറയുന്നു. ഈ ശിവൻ ഗണപതിയെ പൂജിക്കാതെ ത്രിപുരന്മാരോടു യുദ്ധംചെയ്തുതോററു. ഗണപതിയെ പൂജിച്ചശേഷമാണു ത്രിപുരദഹനത്തിന്നു സമൎത്ഥനായതു. അതുകൊണ്ടു ഗണപതിയാണു പ്രധാനദൈവമെന്നു ഗാണപത്യന്മാരും, ശക്തിയാണു എല്ലാററിലും മീതെ. ശക്തിയില്ലാഞ്ഞാൽ ഈശ്വരന്നുതന്നെ നിന്നെണീക്കപോലും സാധിക്കാത്ത

താണ്. എന്നു തുടങ്ങിയ യുക്തിവാദങ്ങളാലും ശാസ്ത്രങ്ങളാലും ശാക്തന്മാരും പറയുന്നു. എന്തിനേറെ പറയുന്നു. ഘണ്ടൻ ഘണ്ടാകർണ്ണൻ കുട്ടിച്ചാത്തൻ അഘോരൻ ഭൈരവൻ കപാലികൻ മുണ്ട്യൻ ചാത്തൻ കൊല്ലവൻ അരയാല് പേരാല എന്നിക്ക് തുളസിമുതൽ സർവ്വങ്ങളും ഒരു വ്യവസ്ഥയുമില്ലാത്ത ദൈവമെന്നാണ് ഈ ബ്രാഹ്മണർ ഉപദേശിക്കുന്നത്. അതു തന്നെ സംശയം വർദ്ധിപ്പാനുള്ള കാരണം. ഇതുകൂടാതെ തീർത്ഥാടനം ക്ഷേത്രങ്ങളിൽ നാഴികനിവേദ്യങ്ങൾക്കു വേണ്ടി ചിലവുചെയ്തും വാദ്ധ്യാന്മാർക്കു ദക്ഷിണചെയ്തും കാശൊന്നു കയ്യിലില്ലാതെ ദാരിദ്ര്യവും പിടികൂടി ഇനിമേൽ എനിക്കൊരു തീർത്ഥവും വേണ്ട ക്ഷേത്രവും വേണ്ട മടുത്തു.

ഇതുകേട്ട് വക്കീന്മാരും ജഡ്ജിയും ചിരിച്ചു.

തീർത്ഥാടഭ്രാന്തനെ കൂട്ടിൽനിന്നിറക്കി.

4-ാം പ്രതി ജാതിമദാന്ധനെ കൂട്ടിൽ കയറ്റി സത്യംചെയ്യിച്ചു.

4-ാം പ്രതി വക്കീൽ ദീപകാരകൻ അവർകളുടെ ചോദ്യം.

ദീ—നിങ്ങടെ പേരെന്തു.

ജാ—ജാതിമദാന്ധൻ.

ദീ—അച്ഛന്റെ പേരെന്തു.

ജാ—അച്ഛന്റെ പേർപറയാൻ പാടില്ല. അമ്മടെ പേർ ചിരുത.

ദീ—നിങ്ങളെന്തു ജാതി.

ജാ—ഞാൻ ശൂദ്രരിൽ ഉയർന്ന ജാതിയാണ്.

ദീ—ഉയർന്നജാതി എന്നുതന്നെയൊ ജാതിപേർ.

ജാ—അല്ലല്ല കിരിയത്തിലെയെന്നാണ് ജാതിപേർ.

ദീ—നിങ്ങൾക്ക് എന്തു പ്രവൃത്തി.

ജാ—എന്റെ പ്രവൃത്തി വേദവിധിക്കൊത്തതാണ്.

ദീ—വിധിപോലെന്നാൽ എന്തെന്നു പറയു.

ജാ—ബ്രാഹ്മണദാസ്യം.

ദീ—എന്നു ബ്രാഹ്മണന്റെ ദാസനാണ്.

ജാ—അതൊറ്റവും ഉയർന്നടത്തുതന്നെ.

ദീ—ഉയർന്നടത്തെന്നാൽ—ഇന്നാളെന്നില്ലെന്നു വിവരം പറയു.

ജാ—സതിജാ—സത്തമനാക്കൾ കാമാത്തുരൻ തമ്പുരാൻ തിരുമന സ്സിലെ ദാസനാണ്.

ദീ—താങ്കൾ വേദമൊ സ്മൃതിയൊ വായിച്ചിട്ടുണ്ടൊ.

ജാ—അയ്യോ കഷ്ടം. ആവക പാപങ്ങൾ ചെയ്യാൻ ഞാൻ ഒരു ങ്ങീട്ടില്ല. ഇനി ഒരുങ്ങുകയുമില്ല. വൈകല്പിതമായ സേവ യാൽ കാലം കഴിഞ്ഞാൽ മതി.

ദീ—വേദം വായിക്കുന്നതും കേൾക്കുന്നതും ശൂദ്രജാതിയിൽ ശ്രേ ഷ്ഠനായ താങ്കൾക്കുകൂടി പാപമാണൊ.

ജാ—എന്തൊരു സംശയം. കാമാത്തുരൻ തമ്പുരാൻ തിരുമനസ്സിന്ന് പലപ്പോഴും അരുളിച്ചെയ്യുകയുണ്ടായിട്ടുണ്ട്.

ദീ—അന്യായക്കാരന്ന് വേദം പഠിക്കാനൊ കേൾപ്പാനൊ അ ധികാരമുണ്ടൊ?

ജാ—ഹേ—അന്യായക്കാരൊ—ചെരചെരമെ എത്രയോ ഹീ നജാതികൾ. ഞങ്ങളിൽ ചിലരെയൊ തമ്പുരാക്കന്മാരെയൊ വഴിയിൽ കണ്ടാൽ ദൂരെ തിരിഞ്ഞോടണം. അങ്ങിനെയുള്ള വർ വേദം പഠിക്കയൊ. ആശ്ചര്യം. പഠിക്കാനും കേൾക്കാ നും പാടില്ല.

ഇതുവരെ പറയിച്ച് ദീപകാരകൻ വക്കീലിരുന്നു.

അ_വ_സായ്വറിച്ചലരാസ് ക്രോസ്.—

സാ—താങ്കളുടെ സേവ്യനായ തമ്പുരാൻ തിരുമനസ്സിലേക്ക് എ ന്തൊ ജോലി.

ജാ—അദ്ദേഹത്തിന്ന വിശേഷാൽ ജോലിയൊന്നുമില്ല. മനവക കാൎയ്യങ്ങളെല്ലാം അഛ്ശൻ തമ്പുരാൻ തിരുമനസ്സിന്നാണ്. എ ന്റെ തമ്പുരാന് നീരാട്ടുകുളി അമറേത്ത് പള്ളിനിദ്ര സംബ ന്ധത്തിന്നുപോക്ക് ഇത്ര മാത്രമാണ് ജോലി.

സാ—താങ്കൾ ഈ കാമാത്തുരൻ തമ്പുരാന്റെ ദാസനാണൊ.

ജാ—എന്റെ ചെറുപ്പം മുതൽ തമ്പുരാന്റെ ദാസനാണ്.

സാ—ഈ ദാസ്യം തുടങ്ങി എത്ര കാലമായി.

ജാ—എനിക്കു പതിനാറുവയസ്സുമുതൽ. എനിക്കിപ്പോൾ അറുപ
ത്തഞ്ചു വയസ്സായി, തമ്പുരാന് അറുപതുമായി.

സാ—അദ്ദേഹത്തിന്റെ ആദ്യവയസ്സു മുതൽ ഇന്നേവരെ താ
ങ്കൾ തന്നെയോ ദാസൻ.

ജാ—അതൊരു ഭാഗ്യം എനിക്കുണ്ടായി. ആ പുണ്യം നേടാൻ
സാധിച്ചു.

സാ—ഹോ ഹോ എന്തു സംശയം. ബ്രാഹ്മണദാസ്യം ചെയ്യുന്ന
തു മഹാപുണ്യമാണല്ലോ. താങ്കൾ മഹാഭാഗ്യവാൻ. മറ്റൊ
രാൾക്കും സാധിക്കുന്നതാണോ. താങ്കൾക്കു സാധിച്ചുവല്ലോ.
താങ്കൾ ഭാഗ്യവാനും പുണ്യവാനുമാണ് (എന്നിങ്ങനെ ചിരി
ച്ചുകൊണ്ടു പറഞ്ഞു.)

ജാ—ഈ സേവ എന്നെപ്പോലെ മറ്റുള്ളവർക്കും സാദ്ധ്യമാവാ
ത്തതാണ്. തമ്പുരാന്റെ തൃപ്പാദംകൊണ്ട് എത്ര ചവിട്ടുകൊ
ണ്ടിരിക്കുന്നു. ഒന്നാമതൊന്നും വക വെക്കാതെ ഈ പുണ്യ
ത്തിന്നു പാത്രമായെന്നു കരുതുന്നു.

സാ—വളരെ നന്നായി. താങ്കളുടെ തമ്പുരാന് കളിയുണ്ട് കഴി
ഞ്ഞ് സംബന്ധത്തിന്നു പോകമാത്രമാണ് ജോലിയെന്ന് മു
മ്പു ബോധിപ്പിച്ചുവല്ലോ. തമ്പുരാൻ സവർണ്ണത്തിൽ വേട്ടിട്ടി
ല്ലയോ.

ജാ—ഹേ വേൾക്കാൻ പാടില്ല. എളുമേന്നാണ്. വേട്ടിട്ടില്ലെങ്കി
ലും ആൾ മഹാ സരസനാണേ. എഴുപത്തിരണ്ടോളം സം
ബന്ധം ഇപ്പോൾ നടത്തീട്ടുണ്ട്. നാലുകാലമിരുന്നാൽ ഇനി
യും. ആൾ മഹാ സുഖിയനാണ്. ഇതിന്നെല്ലാം പോകുമ്പോൾ
ചെല്ലവും ഉരുളി ഞാനുംകൂടെ വേണം. ഇല്ലെങ്കിൽ തിരുമന
സ്സിന്നു സുഖമാവില്ല. ഈ കാര്യത്തിൽ തമ്പുരാൻ ഭാഗ്യവാ
നാണ്.

സാ—ഈ എഴുപത്തിരണ്ടും ഇപ്പോഴും നിലവിലുണ്ടോ.

ജാ—അതല്ലേ രസം. ഒരു സംബന്ധം കഴിഞ്ഞാൽ ഒന്നു പ്രസ
വിക്കുന്നതുവരെ നടത്തിട്ടുള്ളതു നാലോ അഞ്ചോ മാത്രം. മ

റൊല്ലാം ഒരു മാസം, രണ്ടുമാസം തികയും മുമ്പായി അതുവി ട്ടും. പിന്നെ വേറെ നോക്കും. ഇതേമാതിരിതന്നെ മാറി മാ റി ചെയ്കയാലാണു് ഇത്രവണ്ണം ആയതു്. എനിക്കും മിക്ക സമയത്തും പെണ്ണിന്റെ അടാപിടികൾ തന്നെ ജോലി. അ തുകൊണ്ടാണു് തമ്പുരാൻ എന്നെ വിടാത്തതും എന്നിലുള്ള സ്നേഹവും.

സാ — ആട്ടെ ഇവൾക്കു ചിലവിനു വല്ലതും തമ്പുരാൻ കൊടുത്തി ട്ടുണ്ടോ.

ജാ — എന്തു്. ദ്രവ്യം അങ്ങിനെ കൊടുപ്പാൻ പാടുണ്ടോ? പൊറുക്കുന്നകാലത്തു് ഉടുക്കാനും തേപ്പാനും മാത്രം.

സാ — ഇങ്ങിനെ അല്പകാലം മാത്രം സംബന്ധം നടത്തി ഉടനു ടൻ വിട്ടുപോകുന്നതറിഞ്ഞുംകൊണ്ടു ഇവരെല്ലാം പിന്നേയും അനുവദിക്കുന്നതല്ലെ ആശ്ചര്യം.

ജാ — അതിലെന്താ ആശ്ചര്യം. തമ്പുരാൻ തിരുമനസ്സിലെ അ തുല്പ്പാടു അനുസരിക്കാഞ്ഞാൽ അവരുടെ കാര്യം പിന്നെ കു ന്തത്തിലല്ലെ.

സാ — ഇമ്മാതിരി ബാലതരുണികളുടെ യൌവനം നശിപ്പിക്കു വാൻ മാത്രമായി യാതൊരു പ്രതിഫലവുമില്ലാതെ നടത്തുന്ന സംബന്ധത്തെ സമ്മതിച്ചിട്ടില്ലെങ്കിൽ എന്തുചെയ്യും.

ജാ — അങ്ങിനെ സമ്മതിക്കാത്തവർക്കു ജാതിഭ്രഷ്ടു് കല്പിക്കും. ക്ഷേ ത്രപ്രവേശം കുളം കിണറു തൊടുന്നതു് മണ്ണാത്തി മാറ്റു് പ രിഷ ഇതെല്ലാം മുടക്കിയതായി തിരുവെഴുത്തയക്കും. ജനദ്രോ ഹത്തു് തമ്പുരാൻ വലിയ ശക്തനാണു്. കാര്യക്കാരെല്ലാം കൈവശമാണു്. ഒരാളും നേരിൽ മറുത്തു് പറകയില്ല. ഇ തിലൊന്നും ഫലിക്കാഞ്ഞാൽ കുടിയിരിപ്പുമുതൽ ഗോഷ്ഠാളങ്ങ ളിയില്ലാതെ സകലവും ഒഴിപ്പിക്കും. വയറ്റിൽ പിടിച്ചാൽ നിവൃത്തിയുണ്ടോ. ചൊന്നപടി കേട്ടോളണം.

സാ — ഈ വക കർമ്മങ്ങളെല്ലാം തമ്പുരാന്റെ കയ്യശമുണ്ടു് അല്ലെ.

ജാ — ഇതു മാത്രമല്ലല്ലോ. ദാമ്പത്യകാലങ്ങളിലെ കല്യാണസദ്യ ക്കൊ ശൂദ്രരുടെ വീട്ടിൽ വരുത്തപ്പെരിക്കു് കായ തോൽ കള

ഞ്ഞ് നരകി വരുത്താലും പായസം വെക്കുന്നതിൽ നാഴി അരിക്ക് നാലു പലംവീതം ശർക്കരചേർത്താലും നാളികേരം പാൽ പിഴിഞ്ഞ് ചേർത്താലുംമനാക്കൾ നിന്ന ദ്രഷ്ട് കല്പിക്കും. ദ്രഷ്ട് തീർക്കണമെങ്കിൽ നല്ലൊരു തുക പിഴയായി വസൂലാക്കും.

സാ—നിങ്ങടെ തമ്പുരാന്റെ പ്രാബല്യവും പരാക്രമവും വളരെ ധർമ്മം തന്നെയാണ്.

ജാ—അവർ ആരാദ്ധ്യരല്ലെ. അവർക്ക് എതിരായി പ്രവർത്തിപ്പാൻ പാടുണ്ടോ.

സാ—ശരിയാണ്. ഈ എഴുപത്തിരണ്ടു സംബന്ധങ്ങളും ഏതു ജാതിയിലാണ് നടത്തിയത്.

ജാ—അമ്പലവാസി മുതൽ അത്തിക്കുറിശ്ശിവരെ എല്ലാ ജാതിയിലുമുണ്ട്.

ഇതെല്ലാം കേട്ട ജഡ്ജി ചിരിച്ചു കൂട്ടിൽനിന്നിറങ്ങാൻ കല്പിച്ചു.

കേസ്സ് വിചാരണകഴിഞ്ഞ് ആർഗ്ഗുമെണ്ടിന് 5031 മാർഗ്ഗശീർഷമാസം 11-ാംനു-ക്ക് നിശ്ചി കോർട്ടുപിരിഞ്ഞു.

സ്വർലോകം ഡിസ്ട്രിക്ട് കോർട്ടിൽ 5031-ൽ മാർഗ്ഗശീർഷം 11-ാംനു-

ഡിസ്ട്രിക്ട് ജഡ്ജി സഹസ്രാക്ഷൻ അവർകൾ ഹാജർ.

അന്യായവക്കീൽ മിസ്റ്റർ സാധുനിശ്ചലദാസ് ഹാജർ.

1-ാംപ്രതി വക്കീൽ കമ്മമാത്രനവർകൾ ഹാജർ.

2-ാംപ്രതി വക്കീൽ മുരളീശങ്കരനവർകൾ ഹാജർ.

3-ാംപ്രതി വക്കീൽ പിണ്ഡാദനഭോജി അവർകൾ ഹാജർ.

4-ാംപ്രതി വക്കീൽ ഉപകാരകനവർകൾ ഹാജർ.

ഇതുകൂടാതെ മററു അനേകവക്കീൽമാരും ഇരുഭാഗം കക്ഷികളും വേറെ കക്ഷികളും ഹാജരുണ്ടായിരുന്നു.

അന്യായവക്കീലെണീട്ട് ആർഗ്ഗുമെണ്ടിനാരംഭിച്ചപ്പോൾ ജ

ഷ്ഠി വക്കീലിനെ ഇരിപ്പാൻ കല്പിച്ചു. 1_ാം പ്രതിവക്കീലോട്ട ആൎഗ്ഗുമെണ്ടിന്നാജ്ഞാപിച്ചു.

1_ാം പ്രതി വക്കീൽ കമ്മമാത്രന്റെ ആൎഗ്ഗുമെണ്ട്.

ഇരുഭാഗം വക്കീൽമാരും ആൎഗ്ഗുമെണ്ടുചെയ്യുന്നതിനെ ഷോൎട്ട്ഹാൻറു ചെയ്യാൻ അന്യായഭാഗത്തുനിന്നു ചിദംബരനേയും പ്രതിഭാഗത്തുനിന്നു ചിത്രഗുപ്തനേയും ഏല്പിച്ചപ്രകാരം അവരും ഹാജരുണ്ടായിരുന്നു.

(എ) കമ്മമാത്രൻ പറഞ്ഞുതുടങ്ങി—ഞങ്ങൾക്ക് ഈ കേസ്സിൽ പറവാനുള്ളത് ബ്രഹ്മസൃഷ്ടിയാൽതന്നെ മനുഷ്യരിൽ ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രരെന്ന നാലുജാതിയാക്കി ചെയ്യപ്പെട്ടതാണെന്ന്. അതു ബ്രഹ്മാവിന്റെ മുഖാദി നാലവയവങ്ങളിൽനിന്നു ജനിച്ചതാകുന്നു. മുഖത്തിൽനിന്നു ഒന്നാമതായി ജനിച്ചതുകൊണ്ടും മുഖം എല്ലാ അവയവങ്ങളെക്കാൾ ശ്രേഷ്ഠമായതുകൊണ്ടും മുഖജാതനും ബ്രാഹ്മണനുമായ ഒന്നാംപ്രതി ക്ഷേത്രജ്ഞൻ ഏററവും ശ്രേഷ്ഠനാകുന്നു.

ഇതിന്നു ഋഗ്വേദം 10_ാംമണ്ഡലം 11_ാംസൂക്തം തെളിവാകുന്നു. ആ മന്ത്രത്തെ കോടതിയിൽ ബോധിപ്പിക്കാം.

സൂക്തം — ബ്രാഹ്മണോസ്യ മുഖമാസീത് ബാഹൂ രാജന്യഃ കൃതഃ
ഊരൂ തദസ്യ യദ്വൈശ്യഃ പദ്ഭ്യാം ശൂദ്രോ അജായത.

എന്നാകുന്നു. ഈ മന്ത്രത്തെ മഹീധരൻ സായണൻ മുതലായവർ ഭാഷ്യംചെയ്ത അൎത്ഥത്തേയും ഭാഷ്യത്തേയും ബോധിപ്പിക്കാം. ബ്രഹ്മാവിന്റെ മുഖത്തുനിന്നു ബ്രാഹ്മണനും ബാഹുക്കളിൽനിന്നു ക്ഷത്രിയനും ഊരുക്കളിൽനിന്നു വൈശ്യനും പാദങ്ങളിൽനിന്നു ശൂദ്രനും ജനിച്ചു എന്നാകുന്നു ഭാഷ്യത്തിലെ അൎത്ഥം.

ഭാഷ്യത്തേയും വിവരിക്കാം.

ഭാ— ബ്രാഹ്മണോ ബ്രാഹ്മണത്വജാതിവിശിഷ്ടഃ പുരുഷോ അസ്യ പ്രജാപതേഃ മുഖമാസീത് മുഖാദുത്പന്നഃ ഇത്യൎത്ഥഃ — രാജന്യഃ ക്ഷത്രിയത്വജാതിവിശിഷ്ടഃ പുരുഷോ ബാഹൂ കൃതഃ ബാഹുത്വേന നിഷ്പാദിതഃ. തദാനീം അസ്യ പ്രജാപതേ

ഷ്ടസ്സ്യ യാവൃത്തു തല്ലപോ വൈശ്യഃ സമഭവൽ ഊരുഭ്യാമൽ
പ്പാദിതഃ ഇത്യൎത്ഥഃ.

അൎത്ഥം — ബ്രഹ്മലക്ഷണമായ ജ്ഞാനത്തോടുകൂടിയ ബ്രാഹ്മണൻ അവന്റെ മുഖമായിരുന്നു. മുഖത്തിൽനിന്നുത്ഭവിച്ചു എന്നൎത്ഥം. ക്ഷത്രിയഗുണം (രക്ഷകത്വം) വഹിക്കുന്ന രാജന്യൻ അവന്റെ ബാഹുക്കളായി ഭവിച്ചു. ബാഹുസ്ഥാനത്തിൽ സൃഷ്ടിക്കപ്പെട്ടു. പിന്നെ വൈശ്യനെ അവന്റെ ഊരുക്കളായിരുന്നവയുടെ ആകൃതിയിൽ സൃഷ്ടിക്കപ്പെട്ടു. ഊരുകളിൽനിന്നുത്ഭവിച്ചു എന്നൎത്ഥം. പദ്ഭ്യാം ശൂദ്രോ അജായത = ശൂദ്രൻ പാദങ്ങളിൽനിന്നുത്ഭവിച്ചു എന്നാകുന്നു.

(ബി) ഈ ശ്രുതിയെ അനുസരിച്ചു സ്മൃതിയും പറയുന്നുണ്ട്. അതും പറയാം.

ശ്ലോ — ലോകാനാന്തു വിവൃദ്ധ്യൎത്ഥം മുഖബാഹൂരുപാദതഃ
ബ്രാഹ്മണം ക്ഷത്രിയം വൈശ്യം ശൂദ്രഞ്ച നിരവൎത്തയൽ.
31. മനുസ്മൃതി അ. 1.

ഉത്തമാംഗോത്ഭവാജ്ജ്യൈഷ്ഠ്യാൽ ബ്രഹ്മണശ്ചൈവ ധാരണാൽ
സൎവ്വസ്യൈവാസ്യ സൎഗ്ഗസ്യ ധൎമ്മതോ ബ്രാഹ്മണഃ പ്രഭുഃ.
93. ടി. അ.

തം ഹി സ്വയംഭൂഃ സ്വാദാസ്യാത്തപസ്തപ്ത്വാദിതോസൃജൽ
ഹവ്യകവ്യാഭിവാഹ്യായ സൎവ്വസ്യാസ്യ ച ഗുപ്തയേ. 94 ടി.
യസ്യാസ്യേന സദാശ്നന്തി ഹവ്യാനി ത്രിദിവൌകസഃ
കവ്യാനി ചൈവ പിതരഃ കിം ഭൂതമധികം തതഃ. 95
ഭൂതാനാം പ്രാണിനഃ ശ്രേഷ്ഠാഃ പ്രാണിനാം ബുദ്ധിജീവിനഃ
ബുദ്ധിമത്സു നരാഃ ശ്രേഷ്ഠാ നരേഷു ബ്രാഹ്മണാഃ സ്മൃതാഃ 96
ഉത്പത്തിരേവ വിപ്രസ്യ മൂൎത്തിൎദ്ധൎമ്മസ്യ ശാശ്വതീ
സ ഹി ധൎമ്മാൎത്ഥമുത്പന്നോ ബ്രഹ്മഭൂയായ കല്പതേ. 97
ബ്രാഹ്മണോ ജായമാനോ ഹി പൃഥിവ്യാമധിജായതേ
ഈശ്വരഃ സൎവ്വഭൂതാനാം ധൎമ്മകോശസ്യ ഗുപ്തയേ. 98

സൎവ്വം സ്വം ബ്രാഹ്മണസ്യേദം യൽ കിഞ്ചിജ്ജഗതീഗതം
ശ്രൈഷ്ഠ്യേനാഭിജനേനേദം സൎവ്വം വൈ ബ്രാഹ്മണോൎഹ
[തി. 99

സ്വമേവ ബ്രാഹ്മണോ ഭുങ്ക്തേ സ്വം വസ്തേ സ്വം ദദാതി ച
ആനൃശംസ്യാദ് ബ്രാഹ്മണസ്യ ഭുഞ്ജതേ ഹീതരേ ജനാഃ.

അൎത്ഥം—ലോകവൃദ്ധിക്കായിട്ടു ബ്രഹ്മാവു തന്റെ മുഖം ബാഹു തുടകൾ കാലുകൾ ഈ അവയവങ്ങളിൽനിന്നു ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രരെന്ന നാലു ജാതികളെ ക്രമത്തിൽ നിൎമ്മിച്ചു. (31) ബ്രഹ്മാവിന്റെ ഉത്തമാംഗമായ മുഖത്തിൽനിന്നു ജനിച്ചതിനാലും വേദത്തെ അറിയുന്നതിനാലും ക്ഷത്രിയാദികൾക്കു ധൎമ്മോപദേശം ചെയ്യുന്നതിനാലും ഈ ലോകത്തിൽ ബ്രാഹ്മണൻ ധൎമ്മം ഹേതുവായിട്ടു ഉൽകൃഷ്ടതയെ പ്രാപിച്ചു. (93) ബ്രാഹ്മണനെ സ്വയംഭൂവായ ബ്രഹ്മാവ് ദേവപിതൃക്കൾക്കു യജ്ഞം ശ്രാദ്ധം മുതലായ കൎമ്മങ്ങളാൽ തൃപ്തിവരുത്തുവാനായിട്ടും മററുള്ള വൎണ്ണങ്ങൾക്കു ധൎമ്മോപദേശം ചെയ്തു രക്ഷിപ്പാനായിട്ടും തന്റെ മുഖത്തിൽനിന്നു ആദ്യമായി ജനിപ്പിച്ചതല്ലയോ (94) ഏതു ബ്രാഹ്മണൻ ഓതിയ മന്ത്രബലത്താൽ ദേവന്മാരും പിതൃക്കളും അവരവരുടെ ഹവിൎഭാഗങ്ങളെ സ്വീകരിക്കുന്നുവോ ആ ബ്രാഹ്മണനെ ഒഴിച്ചു ഏതു ജീവനാണ് ശ്രേഷ്ഠനാവുന്നത്. ബ്രാഹ്മണനെ ഒഴിച്ചു ശ്രേഷ്ഠന്മാരില്ലെന്നു മഥിതാൎത്ഥം. (95) സകലചരാചരങ്ങളിൽവെച്ചു (ചരിക്കുന്ന) പ്രാണനുള്ളവ ഉൽകൃഷ്ടവും അവയിൽവെച്ചു മനുഷ്യർ ശ്രേഷ്ഠന്മാരും മനുഷ്യരിൽവെച്ചു ബ്രാഹ്മണർ ശ്രേഷ്ഠന്മാരുമാകുന്നു. (96) ബ്രാഹ്മണന്റെ ജന്മം തന്നെ ശാശ്വതമായ ധൎമ്മത്തെ മൂൎത്തീകരിച്ചതാകുന്നു. അതുകൊണ്ടും ധൎമ്മത്തെ പ്രകാശിപ്പിപ്പാനായി ജനിച്ചതുകൊണ്ടും ബ്രഹ്മമായി ഭവിക്കുന്നതുമാകുന്നുവല്ലൊ. (97) ഭൂമിയിൽ ജനിച്ച ഈശ്വരനായിരിക്കുന്ന ബ്രാഹ്മണൻ സൎവ്വമനുഷ്യരുടേയും ധൎമ്മമാകുന്ന ഭണ്ഡാഗാരത്തെ രക്ഷിപ്പാനായിക്കൊണ്ടു ജനിച്ചവനാകയാൽ ഏററവും ശ്രേഷ്ഠനാകുന്നുവല്ലോ. (98) ഈ ലോകത്തിലുള്ളതായി യാതൊന്നുണ്ടോ അതു് അല്പവും വിടാതെ സൎവ്വപദാൎത്ഥങ്ങ

ളും ബ്രാഹ്മണന്റേതാകുന്ന. എന്തുകൊണ്ടെന്നാൽ ശ്രേഷ്ഠനായി മുൻജനിച്ചതിനാലാകുന്ന. അതുകൊണ്ടു ലോകത്തിലുള്ള സകലവസ്തുക്കളുടേയും അവകാശി ബ്രാഹ്മണനാകുന്ന. (99) അതിനാൽ ബ്രാഹ്മണൻ ഒരുവനോടു ദാനംവാങ്ങിയാലും തന്റെ സ്വത്തിനെത്തന്നെ. ദാനംവാങ്ങുന്നതുംദാനംചെയ്യുന്നതും തന്റെ സ്വത്തിനെത്തന്നെ. ബ്രാഹ്മണനൊഴിച്ചുള്ളവർ ഈ ലോകത്തുള്ള ഭോഗങ്ങളെ ഭുജിക്കുന്നതുതന്നെ ബ്രാഹ്മണരുടെ കൃപകൊണ്ടാകുന്ന. (100) ഈ വക സ്മൃതിവാക്യങ്ങളാൽ സൎവ്വമനുഷ്യരിലുംവെച്ചു പ്രാധാന്യം ബ്രാഹ്മണനാണെന്ന തെളിവാകുന്ന. ശ്രുതിയുംകൂടി ബ്രഹ്മമുഖത്തിൽനിന്ന ജനിച്ചതിനാൽ ശ്രേഷ്ഠനെന്നതന്നെ പറയുന്ന. ഇതുകൂടാതെ ബ്രാഹ്മണാദി നാലുജാതികളുടെ കൎമ്മങ്ങളെ വിഭജിച്ചറിവാനാണ മനു മുതലായവർ സ്മൃതി മുതലായ ധൎമ്മശാസ്ത്രങ്ങളെ വിധിച്ചതെന്നും മനുസ്മൃതിയിൽ പറഞ്ഞിട്ടുണ്ട്. അതും കോടതിയിൽ ബോധിപ്പിക്കാം.

(സി) ശ്ലോ—തസ്യ കൎമ്മവിവേകാൎത്ഥം ശേഷാണാമനുപൂൎവ്വശഃ
സ്വായംഭുവോ മനുൎദ്ധീമാനിദം ശാസ്ത്രമകല്പയൽ.
101. അ. 1.

അൎത്ഥം—ബ്രാഹ്മണന്റെ ധൎമ്മാനുഷ്ഠാനങ്ങളേയും ക്ഷത്രിയവൈശ്യ ശൂദ്രന്മാരുടെ ധൎമ്മാനുഷ്ഠാനങ്ങളേയും വഴിക്കുവഴി വേർതിരിച്ചറിവാനായിട്ടു ഈ ശാസ്ത്രത്തെ അയോനിജനും ബുദ്ധിമാനുമായ മനു കല്പിച്ചതാകുന്ന. (101) ആ വക കൎമ്മങ്ങളേയും ഇന്നിന്ന കൎമ്മം ഇന്നിന്ന ജാതികൾക്ക് എന്നും മനുതന്നെ വിധിച്ചിട്ടുണ്ട്. അതും ബോധിപ്പിക്കാം.

ശ്ലോ. സൎവ്വസ്യാസ്യ തു സൎഗ്ഗസ്യ ഗുപ്ത്യൎത്ഥം സ മഹാദ്യുതിഃ
മുഖബാഹൂരുപജ്ജാനാം പൃഥക്കൎമ്മാണ്യകല്പയൽ. 87
അദ്ധ്യാപനം ചാദ്ധ്യയനം യജനം യാജനം തഥാ
ദാനം പ്രതിഗ്രഹം ചൈവ ബ്രാഹ്മണാനാമകല്പയൽ. 88
പ്രജാനാം രക്ഷണം ദാനമിജ്യാദ്ധ്യയനമേവ ച
വിഷയേഷ്വപ്രസക്തിശ്ച ക്ഷത്രിയസ്യ സമാസതഃ. 89

പശൂനാം രക്ഷണം ദാനമിജ്യാദ്ധ്യയനമേവ ച
വണിക്പഥം കുസീദഞ്ച വൈശ്യസ്യ കൃഷിമേവ ച. 90
ഏകമേവ തു ശൂദ്രസ്യ പ്രഭുഃ കൎമ്മസമാദിശൽ
ഏതേഷാമേവ വൎണ്ണാനാം ശുശ്രൂഷാമനസൂയയാ. 91. അ. 1

അൎത്ഥം — പ്രകാശസ്വരൂപനായ ആ ബ്രഹ്മാവ് ഈ ലോകത്തെ പരിരക്ഷിപ്പാനായിക്കൊണ്ടു തന്റെ മുഖബാഹൂരുപാദങ്ങളിൽനിന്നു ജനിച്ചവർ ബ്രാഹ്മണാദി നാലുജാതികളാകയാൽ മനു അവൎക്കു വെവ്വേറെ കൎമ്മങ്ങളെ കല്പിച്ചു. 87. വേദം പഠിപ്പിക്കൽ പഠിക്കൽ യാഗംചെയ്യൽ ചെയ്യിക്കൽ ദാനംകൊടുക്കൽ വാങ്ങൽ ഈ ആറുകൎമ്മങ്ങൾ ബ്രാഹ്മണൎക്കു കല്പിച്ചു. 88. പ്രജകളെ രക്ഷിക്കൽ ദാനംചെയ്യൽ ബ്രാഹ്മണനെക്കൊണ്ടു യാഗംചെയ്യിക്കൽ വേദംപഠിക്കൽ ഈ നാലുകൎമ്മങ്ങളും വിഷയവിരക്തിയോടുകൂടി ചെയ്വാൻ ക്ഷത്രിയനും കല്പിച്ചു. 89. പശുക്കളെ രക്ഷിക്കുക ദാനംചെയ്യുക ബ്രാഹ്മണനെക്കൊണ്ടു യാഗംചെയ്യിക്കുക വേദംപഠിക്കുക കച്ചവടംചെയ്യു പലിശവാങ്ങുക കൃഷിചെയ്യു ഈ ഏഴുകൎമ്മങ്ങളും വൈശ്യനും വിധിച്ചു. 90. ബ്രാഹ്മണ ക്ഷത്രിയ വൈശ്യരെന്നു ഈ മൂന്നു വൎണ്ണങ്ങളേയും അസൂയയില്ലാതെ ശുശ്രൂഷചെയ്യുക എന്നു ഒരു കൎമ്മത്തെ മാത്രം പ്രഭുവാകുന്ന മനു ശൂദ്രനും കല്പിച്ചു. 91. ഇതുപ്രകാരമാകുന്നു മനുസ്മൃതിയിൽ മനു വിധിച്ചിട്ടുള്ളതു്. ഈ നിശ്ചയങ്ങളെ ഒന്നും വകവെക്കാതെ ഹീനജാതികളായ അന്യായക്കാർ വേദോപനിഷദാദികളുടെ അവകാശികളാകുന്നെന്നും അതുകൾ വായിക്കിട്ടേണമെന്നും കൊണ്ടുവന്നിട്ടുള്ള ഈ കേസ്സിന്നു നിയമവിരോധമുണ്ട്. എന്നുതന്നെയല്ല ശൂദ്രനു പോലും വേദാദ്ധ്യയനംചെയ്യുകയോ വേദം ഉച്ചരിക്കുന്നതു കേൾക്കയോ ചെയ്തുകൂടെന്നും അറിവുണ്ടാകാവുന്ന യാതൊരു വിദ്യാഭ്യാസവും ചെയ്തുകൂടെന്നും യാതൊരു വ്രതാദികളും ശൂദ്രനു ഉപദേശിച്ചുകൂടെന്നും അങ്ങിനെ ആരെങ്കിലും ഉപദേശിച്ചാൽ ഉപദേശിച്ചവൻ ശൂദ്രനോടൊന്നിച്ചു നരകത്തിൽ പതിക്കുമെന്നും ബ്രാഹ്മണൻ ശൂദ്രരാജാവിന്റെ രാജ്യത്തു വസിക്കരുതെന്നും മനു

തന്നെ വിധിച്ചിട്ടുണ്ട്. അതും കോടതിയിൽ ബോധിപ്പിക്കാം.

(ഡി) ശ്ലോ—നാവിസ്പഷ്ടമധീയീത ന ശൂദ്രജനസന്നിധൌ
ന നിശാന്തേ പരിശ്രാന്തോ ബ്രഹ്മാധീത്യ പുനസ്സ്വ-
[പേൽ. 99

അൎത്ഥം—വേദാദ്ധ്യയനം ചെയ്യുന്നത് അക്ഷരം സ്വരം ഇവകൾ സ്പഷ്ടമായി അദ്ധ്യയനം ചെയ്യേണം. ശൂദ്രൻ അടുത്തുള്ളപ്പോൾ അദ്ധ്യയനം ചെയ്തുകൂട. പുലർകാലെ വേദാദ്ധ്യയനം ചെയ്തു ക്ഷീണത്താൽ പിന്നെ ഉറങ്ങരുത്. എന്നും പറഞ്ഞതുകൊണ്ടു വേദമാഹാത്മ്യം സ്പഷ്ടമാവുന്നുണ്ട്. 99 മനുസ്മൃതി അദ്ധ്യായം 4.

ശ്ലോ ന ശൂദ്രരാജ്യേ നിവസേന്നാധാൎമ്മികജനാവൃതേ
ന പാഷണ്ഡിഗണാക്രാന്തേ നോപസൃഷ്ടേന്ത്യജൈൎന്നൃഭിഃ.
ന ശൂദ്രായ മതിം ദദ്യാന്നോച്ഛിഷ്ടം ന ഹവിഷ്കൃതം
ന ചാസ്യോപദിശേദ്ധൎമ്മം ന ചാസ്യ വ്രതമാദിശേൽ 80
യോഹ്യസ്യ ധൎമ്മമാചഷ്ടേ യശ്ചൈവാദിശതി വ്രതം
സോസംവൃതം നാമ തമസ്സഹ തേനൈവ മജ്ജതി. 81 അ.4

അൎത്ഥം—ശൂദ്രരാജാവിന്റെ രാജ്യത്തിലും ധൎമ്മം അറിയാത്ത ജനങ്ങൾ നിരീശ്വരവാദികൾ ഇവരിരിക്കുന്ന ഗ്രാമത്തിലും സമീപത്തിൽ ചണ്ഡാളരിരിക്കുന്ന ഗ്രാമത്തിലും ബ്രാഹ്മണർ വാസം ചെയ്യരുതെന്നും, 61. ശൂദ്രന്ന ജ്ഞാനോപദേശകമാവുന്ന യാതൊരു വിദ്യാഭ്യാസവും ചെയ്തുകൊടുക്കരുത്. യാതൊരു ധൎമ്മത്തേയും ഉപദേശിക്കരുത്. യാതൊരു വ്രതത്തേയും ഉപദേശിക്കരുത്. ശ്രാദ്ധത്തിലുള്ള ശേഷിച്ച ഉച്ഛിഷ്ടവും കൊടുക്കരുത്. 80. യാതൊരുത്തൻ ശൂദ്രന്ന ധൎമ്മത്തെ ഉപദേശിക്കുന്നുവോ യാതൊരുത്തൻ വ്രതത്തെ ഉപദേശിക്കുന്നുവോ അവർ ആ ശൂദ്രനോടുകൂടെ അസംവൃതമെന്ന പേരായ നരകത്തിൽ മുങ്ങുന്നു. 81. എന്നും പറയുന്നതിനാൽ ശൂദ്രൻ ഏറ്റവും ഹീനനെന്നു തെളിയുന്നു.

ബ്രാഹ്മണരുടെ മഹത്വം അവൎണ്ണനീയമാകുന്നു. അതും ബോധിപ്പിക്കാം.

(ഇ) ശ്ലോ. ബ്രാഹ്മണായാവഗുൎയ്യൈവ ദ്വിജാതിൎവധകാമ്യയാ
ശതംവൎഷാണിതാമിസ്രേ നരകേ പരിവൎത്തതേ. 164. അ4.
താഡയിത്വാ തൃണേനാപി സംരംഭാന്മതിപൂൎവ്വകം
ഏകവിംശതിമാജാതീഃ പാപയോനിഷു ജായതേ. 165
അയുദ്ധ്യമാനസ്യോല്പാദ്യ ബ്രാഹ്മണസ്യാസൃഗംഗതഃ
ദുഃഖംസുമഹദാപ്നോതിപ്രേത്യാ പ്രാജ്ഞതയാനരഃ 166
ശോണിതം യാവതഃ പാംസൂൻ സംഗൃഹ്ണാതിമഹീതലാൽ
താവതോബ്ദാനമുത്രാന്യൈ ശോണിതോല്പാദികോദ്യതേ. 167

അൎത്ഥം — ബ്രാഹ്മണക്ഷത്രിയ വൈശ്യരായവർ കൂടി ഒരു ബ്രാഹ്മണനെ വധിക്കേണമെന്നു കരുതി ആയുധത്തെ കൈകൊണ്ടെടുത്താൽ നൂറുവൎഷം താമിസ്രമെന്ന നരകത്തിൽ കിടക്കുന്നു. 164_ ബ്രാഹ്മണനെ മനഃപൂൎവ്വം അടിക്കേണമെന്നുകരുതി ഒരു പുല്ലുകൊണ്ടടിച്ചാൽ ഇരിപത്തൊന്നുജന്മം ശ്വാവു മുതലായ പാപയോനിജന്തുക്കളായി ജനിക്കും. 165. ബ്രാഹ്മണൻ യുദ്ധത്തിന്നൊരുങ്ങാതിരിക്കുമ്പോൾ ബ്രാഹ്മണന്റെ ദേഹത്തിൽനിന്നു രക്തം വീഴത്തക്ക ദേഹോപദ്രവംചെയ്തു രക്തം വീഴ്ത്തിയാൽ മരിച്ചശേഷംബുദ്ധിശൂന്യനായി ജനിച്ച് മഹത്തരമായ ദുഃഖമനുഭവിക്കും. 166_ മേൽപറഞ്ഞ പ്രകാരം ബ്രാഹ്മണശരീരത്തിൽനിന്നു ഭൂമിയിൽ പതിച്ച രക്തം എത്ര പൊടികളെ നനെക്കുന്നുവൊ അത്രവൎഷത്തോളം അവന്റെ രക്തത്തെ നരകത്തിൽനിന്നു നായ കുറുക്കൻ മുതലായ ജന്തുക്കൾ കുടിക്കുന്നു. 167_ എന്നുപറഞ്ഞതുനോക്കുമ്പോളും ബ്രാഹ്മണർ ഏറ്റവും ശ്രേഷ്ഠന്മാരെന്നുതന്നെ മനുവിന്റെ അഭിപ്രായം. ഇതുകൂടാതെ

(എഫ്) ശ്ലോ. നകദാചിദ്ദ്വിജേതസ്മാദ്വിദ്വാനവഗുരേദപി
നതാഡയേത്തൃണേനാപി നഗാത്രാൽസ്രാവയേദസൃക്.
168. അ4.

അൎത്ഥം — അതുകൊണ്ടു അറിവുള്ളവരാരും ബ്രാഹ്മണനെ

അവമാനിക്കയൊ തൃണദളം കൊണ്ടുപോലും അടിക്കുകയൊ ശ-
രീരത്തിൽനിന്ന രക്തം വീഴത്തക്കവിധം വല്ല ദേഹോപദ്രവ-
വും ചെയ്യുകൂടാത്തതാകുന്നു. (168) ഇതുമാത്രമല്ല. മൃതശരീരത്തി-
നെ പോലും ശ്മശാനത്തിലേക്ക കൊണ്ടുപോകുന്നതുകൂടി ജാതി-
ക്രമത്തിന തക്കവിധം വേണമെന്ന മനു വിധിച്ചിട്ടുണ്ട്. അതും
ബോധിപ്പിക്കാം.

ശ്ലൊ. ദക്ഷിണേന മൃതം ശൂദ്രം പുരദ്വാരേണ നിൎഹരേൽ.
പശ്ചിമോത്തരപൂൎവ്വൈസ്തു യഥായോഗ്യം ദ്വിജന്മനാം.

92 അ5.

അൎത്ഥം — ശൂദ്രന്റെ മൃതശരീരം വസിക്കുന്ന പട്ടണത്തിൽ
നിന്ന തെക്കോട്ടും വൈശ്യശരീരം പടിഞ്ഞാട്ടും ക്ഷത്രിയശരീരം
വടക്കോട്ടും ബ്രാഹ്മണശരീരം കിഴക്കോട്ടും കൊണ്ടുപോകേണ്ടതാ-
കുന്നു. 92. എന്നും — ഇതുകൂടാതെ,

രാജാവു ബ്രാഹ്മണനെ പുരോഹിതനാക്കേണമെന്നും വി-
ധിയുണ്ട്.

ശ്ലൊ. പുരോഹിതഞ്ച കുൎവ്വീത വൃണുയാദേവ ചൎത്വിജം
തേസ്യഗൃഹ്യാണികൎമ്മാണി കുൎയ്യുൎവൈതാനികാനിച 78
യജേതരാജാ ക്രതുഭിൎവ്വിവിധൈരാപ്തദക്ഷിണൈഃ
ധൎമ്മാൎത്ഥം ചൈവ വിപ്രേഭ്യോ ദദ്യാൽ ഭോഗാൻധനാനിച 79
ആവൃത്താനാം ഗുരുകുലാദ്വിപ്രാണാം പൂജകോഭവേൽ
നൃപാണാമക്ഷയോഹ്യേഷ നിധിൎബ്രാഹ്മോഭിധീയതെ. 82
നതംസ്തേനാ ന ചാമിത്രാ ഹരന്തി ന ച നശ്യതി
തസ്മാദ്രാജ്ഞാ നിധാതവ്യോ ബ്രാഹ്മണേഷ്വക്ഷയോനിധിഃ 83
ന സ്കന്ദതേ ന വ്യഥതേ ന വിനശ്യതി കൎഹിചിൽ
വരിഷ്ഠമഗ്നിഹോത്രേഭ്യോ ബ്രാഹ്മണസ്യ മുഖേഹുതം 84
സമമബ്രാഹ്മണേ ദാനം ദ്വിഗുണം ബ്രാഹ്മണബ്രുവെ
പ്രാധീതെ ശതസാഹസ്രമനന്തം വേദപാരഗേ 85
പാത്രസ്യഹി വിശേഷേണ ശ്രദ്ദധാനതയൈവ ച
അല്പം വാ ബഹു വാ പ്രേത്യ ദാനസ്യാവാപ്യതെ ഫലം 86

അൎത്ഥം—രാജാവു ബ്രാഹ്മണപുരോഹിതനേയും ഋത്വിക്കിനേയും (യാഗംചെയ്യുന്നവൻ) തന്റെ അടുക്കൽ വെക്കണം. അവർ രണ്ടാളും വേദവിധിപ്രകാരമുള്ള ഗൃഹ്യശാസ്ത്രങ്ങളേയും അഗ്നിഹോത്രം മുതലായ വൈദികകൎമ്മങ്ങളേയും രാജാവിന്നു ജാഗ്രതയോടുകൂടി ഉപദേശിക്കയും നടത്തികൊടുക്കയും ചെയ്യുന്നു. 78_ രാജാവു അധിക ഭക്തിയോടുകൂടിയ അശ്വമേധം മുതലായ യാഗങ്ങളെ ബ്രാഹ്മണരെ കൊണ്ടു ചെയ്യിക്കേണം. ധൎമ്മസ്ഥാപനത്തിന്നായിട്ടു ബ്രാഹ്മണൎക്കു ഗൃഹം മുതലായ ഭോഗവസ്തുക്കളും ദ്രവ്യദാനങ്ങളും ചെയ്യേണം. 79_ഗുരുകുലവാസം കഴിഞ്ഞു ഗൃഹത്തിലേക്കു മടങ്ങിവന്ന ബ്രഹ്മചാരിബ്രാഹ്മണൎക്കു ഗുരുദക്ഷിണക്കും വിവാഹത്തിന്നും എത്ര ദ്രവ്യം ആവശ്യമൊ? അത്രയും രാജാവുകൊടുത്തു അവരെ പൂജിക്കണം. ബ്രാഹ്മണൎക്കു കൊടുക്കുന്ന ദ്രവ്യം രാജാക്കന്മാരുടെ നാശമില്ലാത്ത നിധിയാണെന്നു വേദം പറയുന്നു. 82 എന്തുകൊണ്ടെന്നാൽ ബ്രാഹ്മണൎക്കുകൊടുത്ത ദ്രവ്യത്തെ ചോരൻ ശത്രു ഇവർ രാജദ്രവ്യത്തെ എന്നപോലെ അപഹരിക്കുന്നില്ല. എന്നതുതന്നെയല്ല അഴിവില്ലാത്ത ഫലത്തെയും ഉണ്ടാക്കുന്നു. അതുകൊണ്ടു നാശമില്ലാത്ത നിധിസൂക്ഷിപ്പായ ബ്രാഹ്മണദാനം ചെയ്യേണം 83_ അഗ്നിയിൽഹോമം ചെയ്ത ദ്രവ്യം ഉതിരിയും ഒഴിച്ചും കാണാതെപോകുന്നു. ബ്രാഹ്മണമുഖമാകുന്ന അഗ്നിയിൽ ചെയ്യു ദ്രവ്യഹോമം (ബ്രാഹ്മണനുകൊടുത്തധനം) കരസ്ഥമായതും അഴിവില്ലാത്ത നിധിയാകുന്നു. 84 ബ്രാഹ്മണനല്ലാത്തവനു കൊടുത്ത ധനം കൊടുത്തതുമാത്രം ഫലമാകുന്നുള്ളു. യാതൊരു ജ്ഞാനവുമില്ലാത്ത മൂഢബ്രാഹ്മണനായാലും അവനുകൊടുത്താൽ ഇരട്ടിഫലവും വേദാധ്യയനം ചെയ്തബ്രാഹ്മണനു കൊടുത്താൽ ലക്ഷംഗുണമുള്ളതായും വേദാഢ്യവൻ മാത്രമായ ബ്രാഹ്മണനു കൊടുത്താൽ അന്തമില്ലാത്ത ഫലമുള്ളതുമാകുന്നു. 85_ ബ്രാഹ്മണൻ സൽപാത്രമായിരുന്നാൽ ശ്രദ്ധയോടുകൂടി കൊടുക്കുന്നതു അല്പമായാലും അധികമായാലും ദാനം ചെയ്യുമാൾ മരിച്ചശേഷം അനുഭവിക്കുന്നു. 86_7_ാമദ്ധ്യായം.

രാജാവ് എത്രകഷ്ടപ്പെട്ടാലും ബ്രാഹ്മണരെ കഷ്ടപ്പെടുത്തരുത് എന്നും പറഞ്ഞിട്ടുണ്ട്. അതും ബോധിപ്പിക്കാം.

ശ്ലോ. മ്രിയമാണോപ്യാദദീത ന രാജാ ശ്രോത്രിയാൽ കരം
നചക്ഷുധാസ്യ സംസീദെ ച്ഛ്രോത്രിയോ വിഷയെവസൻ 133
യസ്യരാജ്ഞസ്തുവിഷയെ ശ്രോത്രിയസ്സീദതി ക്ഷുധാ
തസ്യാപിതൽ ക്ഷുധാ രാഷ്ട്രമചിരേണൈവ സീദതി. 134
ശ്രുതവൃത്തെ വിദിത്വാസ്യ വൃത്തിം ധാർമ്മ്യാം പ്രകല്പയേൽ
സംരക്ഷെൽസർവ്വതശ്ചൈനം പിതാപുത്രമിവൌരസം. 135
സംരക്ഷ്യമാണോ രാജ്ഞായം കുരുതെ ധർമ്മമന്വഹം
തെനായുർവ്വർദ്ധതെ രാജ്ഞൊ ദ്രവിണംരാഷ്ട്രമേവച. 136

അർത്ഥം — രാജാവു ധനാദിവിഷയത്തിൽ എത്രതന്നെ കഷ്ടപ്പെടുന്നകാലത്തും വേദമോതിയ ബ്രാഹ്മണനോടു ഒരിക്കലും നികുതി വാങ്ങരുത്. ബ്രാഹ്മണരെ വിശപ്പുനിമിത്തം ദുഃഖിപ്പിച്ചു രാജാവിന്റെ രാജ്യത്തിരിപ്പാനിട വരുത്തരുത് 133. ഏതുരാജാവിന്റെ രാജ്യത്തു വേദമോതിയ ബ്രാഹ്മണൻ ഭക്ഷണത്തിനു വകയില്ലാതെ വിശപ്പിനാൽ ദുഃഖിപ്പാനിടവരുന്നുവൊ, ആ രാജാവിന്റെ രാജ്യം മുഴുവനും ക്ഷണത്തിൽ ക്ഷാമംപിടിപെട്ടു ദുഃഖപീഡിതങ്ങളായി നശിച്ചുപോകുന്നു. 134. ബ്രാഹ്മണൻ പഠിച്ച വേദശാസ്ത്രങ്ങളേയും അനുഷ്ഠാനങ്ങളേയും അറിഞ്ഞു അതിന്നതക്കവിധം അവൎക്കു ധൎമ്മമായ ജീവനോപായത്തെ നിശ്ചയിച്ചു പിതാവു ഔരസപുത്രനെ എന്നപോലെ സൎവ്വദിക്കുകളിൽനിന്നും നിവൃത്തിപ്പിച്ചു രാജാവു രക്ഷിക്കേണം. 135. രാജാവിനാൽ രക്ഷിക്കപ്പെടേണ്ടും ബ്രാഹ്മണരെ രക്ഷിച്ചാൽ ആ രാജാവിന്റെ രാജ്യത്തിൽ ബ്രാഹ്മണൻ ദിവസേന പുണ്യകൎമ്മങ്ങളായ ധൎമ്മം ചെയ്യുന്നു. അതുകൊണ്ടു രാജാവിന്നു ആയുസ്സും രാജ്യവും ധനവുംവൎദ്ധിക്കുന്നു. 136_ ഇതുകൂടാതെ രാജാവു എത്രഅറിവും വിവേകവുമുള്ളവനായാലും രാജ്യകാൎയ്യങ്ങൾ നടത്തുന്നതു ബ്രാഹ്മണനെ കൂടാതെ ചെയ്യാൻ പാടില്ലെന്നും മനു വിധിച്ചിട്ടുണ്ട്.

(ജി) ശ്ലോ — യദാസ്വയംന കുൎയ്യാത്തുനൃപതിഃ കാൎയ്യദൎശനം
തദാനിയുഞ്ജ്യാദ്വിദ്വാംസം ബ്രാഹ്മണം കാൎയ്യദൎശനെ. 8അ9

സോസ്യകാൎയ്യാണി സമ്പശ്യേത്സഭ്യൈരേവത്രിഭിർവൃതഃ
സഭാമേവപ്രവിശ്യാഗ്ര്യാമാസീനഃസ്ഥിത ഏവ വാ. 10
യസ്മിൻദേശേനിഷീദന്തി വിപ്രാവേദവിദസ്ത്രയഃ
രാജ്ഞശ്ചാധികൃതോവിദ്വാൻ ബ്രാഹ്മണസ്താംസഭാംവിദുഃ.
ജാതിമാത്രോപജീവീ വാ കാമംസ്യാദ് ബ്രാഹ്മണബ്രുവഃ
ധൎമ്മപ്രവക്താനൃപതെൎന്നതുശൂദ്രഃ കഥഞ്ചന. 20. അ. 8.

അൎത്ഥം — രാജാവു യാതൊരുസമയത്തും വാദപ്രതിവാദം മുതലായ രാജ്യകാൎയ്യങ്ങളെ ബ്രാഹ്മണനെക്കൂടാതെ സ്വതന്ത്രമായി വിചാരണചെയ്യരുത്. അതിലേക്കായി വിദ്വാനായ ബ്രാഹ്മണനെ ന്യായാന്യായങ്ങളെ കണ്ടുപിടിക്കുവാൻ നിയമിക്കേണം. 9. അങ്ങിനെ നിയമിക്കപ്പെട്ട ബ്രാഹ്മണൻ മററു മൂന്നു ബ്രാഹ്മണർ കൂടിയിരിക്കുന്ന സഭയിൽ പ്രവേശിച്ചു ഒരു സഭ്യനോടുകൂടെ ഇരുന്നിട്ടോ നിന്നിട്ടോ കക്ഷികളെ വിചാരണചെയ്യേണ്ടതാണ്. 10. യാതൊരു ദേശത്തു വേദജ്ഞന്മാരായ മൂന്നു ബ്രാഹ്മണർ കൂടിവസിക്കുന്നുവോ അവിടം സഭയെന്നു രാജാവിനാൽ ന്യായാധിപനാക്കപ്പെട്ട വിദ്വാനായ ബ്രാഹ്മണൻ അറിയേണ്ടതാണ്. 11. എത്രതന്നെ പണ്ഡിതനായാലും ന്യായാന്യായങ്ങളെ തിരിച്ചറിവാൻ അതിചതുരനായാലും ശൂദ്രനെ രാജകാൎയ്യങ്ങളൊന്നിലും നിയമിക്കുവാൻ പാടില്ലാത്തതാകുന്നു. യാതൊരു ജ്ഞാനവുമില്ലാത്ത മൂഢനായാലും ബ്രാഹ്മണനെ രാജകാൎയ്യങ്ങൾ തീൎക്കുന്നതിന്നു നിയമിക്കേണ്ടതാകുന്നു. 20. ശൂദ്രൻ ബ്രാഹ്മണനെ ദേഹോപദ്രവമോ മററൊ ചെയ്യാലുള്ള ശിക്ഷയേയും ബോധിപ്പിക്കാം.

(എച്ച്)ശ്ലോ — പാണിമുദ്യമ്യ ദണ്ഡം വാ പാണിച്ഛേദനമൎഹതി
പാദേനപ്രഹരൻകോപാൽ പാദച്ഛേദനമൎഹതി. 280 അ. 8
സഹാസനമഭിപ്രേപ്സുരുൽകൃഷ്ടസ്യാപകൃഷ്ടജഃ
കട്യാം കൃതാങ്കോ നിൎവ്വാസ്യഃ സ്ഫിചം വാസ്യാവകൎത്തയേൽ.
അ. 8.
അവനിഷ്ഠീവതോദൎപ്പാദ്ദ്വാവോഷ്ഠൌ 281 ഛേദയേന്നൃപഃ
അവമൂത്രയതോമേഢ്രമവശൎദ്ധയതോ ഗുദം. 282 അ. 8.

കേശേഷു ഗൃഹ്ണതോ ഹസ്തൌ ഛേദയേദവിചാരയൻ
പാദയോൎദ്ദാഢികായാംച ഗ്രീവായാം വൃഷണേഷു ച. 283
അ. 8.

അൎത്ഥം — ഒരു ശൂദ്രൻ ഒരു ബ്രാഹ്മണനെ കൈകൊണ്ടോ വടികൊണ്ടോ അടിച്ചാൽ അവന്റെ കയ്യും ചവിട്ടിയാൽ കാലും ഛേദിക്കേണം. 280. ബ്രാഹ്മണനോടൊപ്പം അവന്റെ ഇരിപ്പിടത്തിൽ (ബെഞ്ചു മുതലായതിൽ) സമമായിരുന്ന ശൂദ്രനെ പ്രാണഹാനി വരാത്തവിധം ഇടുപ്പിൽ ചൂടിട്ടിട്ടോ പൃഷ്ഠഭാഗത്തെ കുറെ മാംസം അറുത്തുകളഞ്ഞോ രാജ്യംവിട്ടു ഓടിക്കേണം. 281. ശൂദ്രൻ ബ്രാഹ്മണനെ കാറിത്തുപ്പിയാൽ അവന്റെ രണ്ടു ചുണ്ടുകളേയും മേൽപ്രകാരം മൂത്രവിസൎജ്ജനം ചെയ്യുന്ന ലിംഗത്തെയും മലവിസൎജ്ജനം ചെയ്യുന്ന ഗുദത്തെയും ഛേദിക്കേണം. 282. ബ്രാഹ്മണന്റെ കുടുമ കാലു് താടി മീശ കഴുത്തു് വൃഷണം ഇവകളിൽ ഏതെങ്കിലും ഒന്നിനെ പിടിച്ച ശൂദ്രന്റെ രണ്ടു കൈകളേയും ചോദ്യംചെയ്യാതെ വെട്ടിക്കളയേണം — എന്നാകുന്നു മനുധൎമ്മത്തിലെ വിധി. ശൂദ്രൻ ചെയ്യേണ്ടുന്നതും മുഖ്യധൎമ്മമായതും ഒരു വിധിച്ചതും ബോധിപ്പിക്കാം.

ശ്ലോ. വിപ്രാണാം വേദവിദുഷാം ഗൃഹസ്ഥാനാം യശസ്വിനാം
ശുശ്രൂഷൈവതു ശൂദ്രസ്യ ധൎമ്മോ നൈശ്രേയസഃ പരഃ.
334. അ. 9.
ശുചിരുൽകൃഷ്ടശുശ്രൂഷുൎമ്മൃദുവാഗനഹംകൃതഃ
ബ്രാഹ്മണാദ്യാശ്രയോനിത്യമുൽകൃഷ്ടാം ജാതിമശ്നുതേ. 335
അ. 9.

അൎത്ഥം — വേദശാസ്ത്രജ്ഞന്മാരായി കീൎത്തിമാന്മാരായിരിക്കുന്ന ഗൃഹസ്ഥാശ്രമി ബ്രാഹ്മണരെ ശുശ്രൂഷചെയ്യുന്നതു മാത്രമാണു് ശൂദ്രനു മോക്ഷംലഭിപ്പാനുള്ള ധൎമ്മം. അല്ലാതെ യാതൊരു കൎമ്മങ്ങളാലും ശൂദ്രനു മോക്ഷത്തിനു മാൎഗ്ഗമായിത്തീരുന്നില്ല.(334) നിൎമ്മലമായ ബാഹ്യാന്തൎവൃത്തികളോടുകൂടിയവനായി മൃദുവാക്കോടുകൂടിയവനായി ഗൎവ്വമില്ലാത്തവനായി ബ്രാഹ്മണനേയോ അവനില്ലെങ്കിൽ ക്ഷത്രിയനേയോ അവനുമില്ലെങ്കിൽ വൈശ്യ

നേയോ ഇവരില്‍ ഏതെങ്കിലും ഒരുവനെ ശുശ്രൂഷചെയ്യുന്ന ശൂദ്രന്‍ അടുത്തജന്മത്തില്‍ ഉയര്‍ന്ന ജാതിജനായിത്തീര്‍ന്ന മോക്ഷത്തിന്ന അര്‍ഹനാകുന്നു. (335)

ഈ വിധിയെ അനുസരിച്ചുകൊണ്ടാകുന്നു 4-ാം പ്രതി ജാതിമാഡന്‍ പത്തുവയസ്സുമുതല്‍ അറുപത്തഞ്ചുവയസ്സുവരെ ബ്രാഹ്മണദാസ്യം വഹിച്ചുകൊണ്ടിരിക്കുന്നതും. ഇനിയും ശൂദ്രധര്‍മ്മത്തെത്തന്നെ പറയാം —

(മനു) ശ്ലോ. സ്വര്‍ഗ്ഗാര്‍ത്ഥമുഭയാര്‍ത്ഥം വാ വിപ്രാനാരാധയേത്തു സഃ
ജാതബ്രാഹ്മണശബ്ദസ്യ സാ ഹ്യസ്യ കൃതകൃത്യതാ. 122
അ. 10.

വിപ്രസേവൈവ ശൂദ്രസ്യ വിശിഷ്ടം കര്‍മ്മ കീര്‍ത്ത്യതേ
യദതോന്യദ്ധി കുരുതേ തദ്ഭവത്യസ്യ നിഷ്ഫലം. 123
ഉച്ഛിഷ്ടമന്നം ദാതവ്യം ജീര്‍ണ്ണാനി വസനാനി ച
പുലാകാശ്ചൈവ ധാന്യാനാം ജീര്‍ണ്ണാശ്ചൈവ പരിച്ഛദാഃ. 125
ന ശൂദ്രേ പാതകം കിഞ്ചിന്ന ച സംസ്കാരമര്‍ഹതി
നാസ്യാധികാരോ ധര്‍മ്മേസ്തി ന ധര്‍മ്മാന്‍ പ്രതിഷേധനം.
യഥാ യഥാ ഹി സദ്വൃത്തമാതിഷ്ഠത്യനസൂയകഃ
തഥാ തഥേമഞ്ചാമും ച ലോകം പ്രാപ്നോത്യനിന്ദിതഃ. 128
ശക്തേനാപി ഹി ശൂദ്രേണ ന കാര്യോ ധനസഞ്ചയഃ
ശൂദ്രോ ഹി ധനമാസാദ്യ ബ്രാഹ്മണാനേവ ബാധതേ. 129

അര്‍ത്ഥം — സ്വര്‍ഗ്ഗേച്ഛയാലോ ഇഹലോകേച്ഛയാലോ രണ്ടിനുംകൂടിയോ ശൂദ്രന്‍ ചെയ്യേണ്ടതു ബ്രാഹ്മണനെ ശുശ്രൂഷിക്കല്‍ ഒന്നു മാത്രമേ ചെയ്യേണ്ടതുള്ളൂ. എന്തുകൊണ്ടെന്നാല്‍ ബ്രാഹ്മണനോടടുത്ത ശൂദ്രനെന്ന പേര്‍ ലഭിച്ചാല്‍ അതുതന്നെയാണ് ശൂദ്രന് ഉയര്‍ന്ന ഭാഗ്യം. 122. അതുകൊണ്ട് ബ്രാഹ്മണനെ ഉപചരിക്കുന്നതു ശൂദ്രന് എല്ലാ കൃത്യങ്ങളെക്കാളും ഉത്കൃഷ്ടകര്‍മ്മമെന്നും മററുള്ള യാതൊരു കര്‍മ്മങ്ങളും ചെയ്യേണ്ടതല്ലെന്നും ചെയ്താല്‍ യാതൊരു ഫലവുമില്ലെന്നും സാരം. 123. ബ്രാഹ്മണന്‍ ഉണ്ടു ശേഷിച്ച എച്ചില്‍ചോറും ബ്രാഹ്മണന്‍ ഉടുത്തുപഴകിക്കീറിയ വസ്ത്രവും കേടുപാറിയതും അരമനമായ നെല്ലു മുതലായ ധാന്യ

ങ്ങളും പഴകി കേട്ടുപാറിയ പാത്രങ്ങളും മാത്രമേ ശൂദ്രന്നു കൊടു
ത്തുകൂടു. (ഈ വകകൾ മാത്രമേ ശൂദ്രന്നുപയോഗിച്ചുകൂടു എന്നു
സാരം.) 125. ഭുജിപ്പാനുപയോഗമില്ലാത്ത സാധനങ്ങളെ ശൂ
ദ്രൻ ഭുജിക്കുന്നതുകൊണ്ടു അവന്നു യാതൊരു ദോഷവുമില്ല. എ
ന്തെന്നാൽ ഉപനയനം മുതലായ യാതൊരു സംസ്കാരങ്ങളും
ചെയ്വാനധികാരമില്ലല്ലൊ. (അതുകൊണ്ടാകുന്നു) 126. യാതൊ
രുപ്രകാരം അസൂയയും നിന്ദയുമില്ലാതെ ശൂദ്രൻ തന്റെ ധൎമ്മ
മായ ബ്രാഹ്മണശുശ്രൂഷയാകുന്ന സദ്വൃത്തത്തിൽതന്നെ സ്ഥിതി
ചെയ്യുന്നുവോ അതനുസരിച്ചു ഇഹലോകത്തു കീൎത്തിയോടുകൂടി
യവനായി പരലോകത്തെ പ്രാപിക്കുന്നു. 128. ശൂദ്രൻ ദ്രവ്യ
സമ്പാദനത്തിൽ സമൎത്ഥനായിരുന്നാലും ധനത്തെ സമ്പാദി
ക്കുവാൻ പാടില്ല. അങ്ങിനെ ദ്രവ്യംസമ്പാദിച്ചാൽ ബ്രാഹ്മണ
നെ ഉപദ്രവിക്കും. 129—ഇതുകൂടാതെ ഇനിയും മനു പറഞ്ഞ
ധൎമ്മങ്ങളെ ബോധിപ്പിക്കാം.

ശ്ലോ— ആഹരേൽ ത്രീണിവാ ദ്വേ വാ കാമം ശൂദ്രസ്യവേശ്മനഃ
നഹിശൂദ്രസ്യ യജ്ഞേഷു കശ്ചിദസ്തിപരിഗ്രഹഃ.13 അ 11
യോ വൈശ്യസ്യാൽ ബഹുപശുഃഹീനക്രതുരസോമപഃ
കുടുംബാത്തസ്യതദ്ദ്രവ്യ മാഹരേദ്യജ്ഞസിദ്ധയേ.12 അ11

അൎത്ഥം— യാഗംചെയ്യുന്ന ബ്രാഹ്മണന്നു ശൂദ്രന്റെ വീ
ട്ടിൽനിന്നു രണ്ടോ മൂന്നോ അതിലധികമോ പശുക്കളെ യാഗ
ത്തിന്റെ ആവശ്യാൎത്ഥം കട്ടിട്ടോ ബലമായോ കൊണ്ടുവരാം.
എന്തുകൊണ്ടെന്നാൽ ശൂദ്രന്നു യാതൊരു യാഗം ചെയ്വാനും അ
ധികാരമില്ലല്ലൊ—13. അ. 11—വളരെ പശുവുള്ളവനായും
ബ്രാഹ്മണനെക്കൊണ്ടു യാഗംചെയ്യിക്കാത്തവനായും സോമപാ
നംചെയ്യാത്തവനായുമുള്ള യാതൊരു വൈശ്യനുണ്ടോ അവന്റെ
കുഡുംബത്തിൽനിന്നും ബ്രാഹ്മണന്നു ആവശ്യമുള്ള ദ്രവ്യവും
പശുക്കളെയും യാഗത്തിന്നായിട്ടു കട്ടെടുക്കാം. 12. ടി. ഇതു
മാത്രമല്ല.

(ഖ) ശ്ലോ യോസാധുഭ്യോൎത്ഥമാദായ സാധുഭ്യസ്സംപ്രയച്ഛതി
സകൃത്വാപ്ലവമാത്മാനം സന്താരയതിതാവുഭൌ.19അ11

യദ്ധനം യജ്ഞശീലാനാം ദേവസ്വം തദ്വിദുർബ്ബുധാഃ
അയജ്വനാന്തുയദ്വിത്തമാസുരസ്വന്തദുച്യതേ. 20 അ 11.
ന തസ്മിൻ ധാരയേദ്ദണ്ഡം ധാർമ്മികഃ പൃഥിവീപതിഃ
ക്ഷത്രിയസ്യഹി ബാലിശ്യാൽ ബ്രാഹ്മണസ്സീദതിക്ഷുധാ.
21, അ. 11.

തസ്യ ഭൃത്യജനം ജ്ഞാത്വാ സ്വകുടുംബാൻ മഹീപതിഃ
ശ്രുതശീലേച വിജ്ഞായ വൃത്തിം ധർമ്മ്യാം പ്രകല്പയേൽ. 22
അ. 11.

കല്പയിത്വാസ്യ വൃത്തിഞ്ച രക്ഷേദേനം സമന്തതഃ
രാജാഹി ധർമ്മഷഡ്ഭാഗം തസ്മാൽ പ്രാപ്നോതി രക്ഷിതാൽ
ധർമ്മസ്യ ബ്രാഹ്മണോമൂലമഗ്രം രാജന്യ ഉച്യതേ
തസ്മാത്സമാഗമേ തേഷാമേനോവിഖ്യാപ്യ ശുദ്ധ്യതി. 83
ബ്രാഹ്മണസ്സംഭവേനൈവ ദേവാനാമപി ദൈവതം
പ്രമാണഞ്ചൈവലോകസ്യ ബ്രഹ്മാത്രൈവഹികാരണം. 84
തേഷാം വേദവിദോ ബ്രൂയുസ്ത്രയോപ്യേനസ്സുനിഷ്കൃതിം
സാതേഷാം പാവനായസ്യാൽ പവിത്രം വിദുഷാംഹിവാൿ

അർത്ഥം — അബ്രാഹ്മണരിൽനിന്നും ധനത്തെ അപഹരിച്ചിട്ട് സാധുക്കളായ ബ്രാഹ്മണർക്ക യാതൊരുത്തൻ കൊടുക്കുന്നുവൊ അവൻ തന്നെത്തന്നെ കടത്തോണിയാക്കിച്ചെയ്ത് ദ്രവ്യത്തിന്റെ ഉടമസ്ഥനേയും യാഗം ചെയ്യുന്ന ബ്രാഹ്മണനേയും സംസാരസമുദ്രത്തിന്റെ അക്കരെ കടത്തുന്നു. (19) യാഗംചെയ്യുന്നവരുടെ ദ്രവ്യത്തെ ദേവകളുടെ ദ്രവ്യമെന്നും യാഗംചെയ്യാത്തവരുടെ ദ്രവ്യത്തെ അസുരന്മാരുടെ ദ്രവ്യമെന്നും വിദ്വാന്മാർ പറയുന്നു. (20) ധർമ്മിഷ്ഠനായ രാജാവു മേൽപറഞ്ഞ യാഗത്തിനു വേണ്ടി കട്ട ബ്രാഹ്മണനെ ശിക്ഷിക്കരുത്. ഈ രാജാവ് ഈവക കാര്യങ്ങളെ നല്ലവണ്ണം ആലോചിച്ചു ബ്രാഹ്മണനെ രക്ഷിക്കാഞ്ഞാൽ ബ്രാഹ്മണൻ വിശപ്പു ഹേതുവായി ദുഃഖിക്കും — ബ്രാഹ്മണനെന്തുചെയ്താലും അവനെ ദുഃഖിപ്പിക്കരുതെന്നുസാരം. (21) അതുകൊണ്ടു രാജാവ് കട്ട ബ്രാഹ്മണന്റെ കുടുംബത്തേയും ഭൃത്യജനത്തേയും അദ്ധ്യയനംചെയ്ത വേദത്തേയും സദാചാരത്തേയും

നോക്കി തന്റെ ഭണ്ഡാരത്തിൽനിന്ന ആ ബ്രാഹ്മണന്ന മരിയു
കന്നാവരെ ജീവനവൃത്തിക്ക ധനം കൊടുക്കേണം. (22) മേൽ
പ്രകാരം കട്ട ബ്രാഹ്മണന്ന ദിവസവൃത്തിക്ക വേണ്ടുവോളം ധനം
കൊടുത്തു രക്ഷിച്ചാൽ ആ ബ്രാഹ്മണൻ ചെയ്യുന്ന ധൎമ്മകൎമ്മത്തി
ന്റെ ആറിലൊരുഭാഗം രാജാവിന്ന കിട്ടും. (23) ബ്രാഹ്മണൻ
ധൎമ്മത്തിന്റെ മുരട്ടും ക്ഷത്രിയൻ തലയുമാകുന്നു. അതുകൊണ്ടു
അവർ രണ്ടുപേരുടെ സമക്ഷം യാതൊരുവന്റെയും ദോഷത്തെ
അറിയിച്ചാൽ പരിശുദ്ധനായിതീരുന്നു. (83) ബ്രാഹ്മണൻ ജന
നാൽതന്നെ ദേവന്മാൎക്കുപോലും ദൈവമാകുന്നു. എന്നതിന്ന ജ
നങ്ങൾക്കുള്ള പ്രമാണം ബ്രാഹ്മണൎക്കുള്ള വേദാധികാരംതന്നെ
കാരണമാകുന്നു. (84) ആകയാൽ ബ്രാഹ്മണന്റെ മുമ്പിൽ യാ
തൊരുവനാവട്ടെ താൻ ചെയ്ത പാപത്തെ പറഞ്ഞാൽ മൂന്നുവേ
ദങ്ങളെ അദ്ധ്യയനം ചെയ്ത ബ്രാഹ്മണൻ, എതുപ്രായശ്ചിത്ത
ത്തെ വിധിക്കുന്നുവോ അതിനാൽ ആ പാപം പൊയ്പോകുന്നതാ
കുന്നു. എന്തുകൊണ്ടെന്നാൽ അവരുടെ വാക്ക തന്നെ പവിത്രമ
ല്ലയോ? (85) മ_സ്മൃ—അ 11. യാതൊരുത്തനും ബ്രാഹ്മണ
നെ ഭയപ്പെടുത്തുകപോലും പാടില്ലെന്ന മനു വിധിച്ചിട്ടുണ്ടു. അ
തും ബോധിപ്പിക്കാം.

ശ്ലോ. ഹുംകാരം ബ്രാഹ്മണസ്യോക്ത്വാ ത്വംകാരഞ്ച ഗരീയസഃ
സ്നാത്വാനശ്നന്നഹശ്ശേഷമഭിവാദ്യ പ്രസാദയേൽ. (204)
താഡയിത്വാ തൃണേനാപി കണ്ഠേവാബദ്ധ്യ വാസസാ
വിവാദേവാവിനിൎജ്ജിത്യ പ്രണിപത്യ പ്രസാദയേൽ. (205)
അവഗൂൎയ്യത്വബ്ദശതം സഹസ്രമഭിഹത്യച
ജിഘാംസയാ ബ്രാഹ്മണസ്യ നരകംപ്രതിപദ്യതെ. (206)
ശോണിതം യാവതഃ പാംസൂൻ സംഗൃഹ്ണാതിമഹീ
[തലെ
താവന്ത്യബ്ദസഹസ്രാണി തൽകൎത്താ നരകെ വസേൽ.
[207 അ 11

അൎത്ഥം—ബ്രാഹ്മണനൊട ഹും എന്ന ശബ്ദിച്ചു ഭയപ്പെട്ടു

ത്തിയാലും അറിവുള്ള ബ്രാഹ്മണനെ നീ എന്നു പറഞ്ഞാലും (അവരെ) ബ്രാഹ്മണരെ വന്ദനംചെയ്തു കാല്ക്കൽവീണു പ്രസാദിപ്പിച്ചു അപ്പൊൾമുതൽ പിറെറദിവസം സൂര്യോദയം വരെ ഉപവസിക്കേണ്ടതാകുന്നു 204. ബ്രാഹ്മണനെ തൃണംകൊണ്ടടിച്ചാൽപോലും കഴുത്തിൽ വസ്ത്രം ചുററിപിടിച്ചിഴച്ചാലും വാക്പ്രതിവാദംകൊണ്ട് ബ്രാഹ്മണനെ തോല്പിച്ചാലും അവന്റെ കാല്ക്കൽവീണു കാലുപിടിച്ചു ബ്രാഹ്മണനെ പ്രസാദിപ്പിക്കേണം. 205. ബ്രാഹ്മണനെ കൊല്ലേണമെന്നു കരുതി വടിമുതലായ ആയുധങ്ങളോങ്ങിയാൽ നൂറുവത്സരത്തോളവും അടിച്ചാൽ ആയിരം വത്സരത്തോളവും നരകദുഃഖമനുഭവിക്കും. 206. ബ്രാഹ്മണനെ ദേഹോപദ്രവംചെയ്തു ശരീരത്തിൽനിന്ന് രക്തം ഭൂമിയിൽ വീണു എത്രത്തോളം പൊടികളെ നനച്ചുവൊ ആ പൊടി ഒന്നിന്നു ആയിരംകൊല്ലം നരകത്തിൽ വസിക്കും. 207 അ 11.

(എട്ട്) ഇതുകൂടാതെ നടുവത്തു മഹൻ നമ്പൂതിരി എന്നു തിരുനാമധേയമായ ഇപ്പോഴും ജീവിച്ചിരിക്കുന്ന ഒരു ഉത്തമബ്രാഹ്മണനവർകൾ തിരുമനസ്സുകൊണ്ട് സ്വന്തമായി കവനം ചെയ്തരുളിയതും മിതവാദിപത്രം മാസികയായി നടത്തിയിരുന്ന കാലത്തു അതിൽ പ്രസിദ്ധപ്പെടുത്തിട്ടുള്ളതുമായ ബ്രാഹ്മണാഷ്ടകമെന്നു തലവാചകത്തിൽ എഴുതിയ എട്ടുശ്ലോകങ്ങളും ബ്രാഹ്മണമാഹാത്മ്യത്തെ പ്രതിപാദിച്ചിട്ടുണ്ട്. അതും ബോധിപ്പിക്കാം.

ശ്ലോ — ദീനംകൊണ്ടുള്ളഴന്നാരിലൊ പകലിരവും
      ബുദ്ധിമുട്ടുന്നമർത്ത്യൻ
താനല്പം വല്ലതന്നാകിലുമവനിസുര—
      ന്മാർക്കസന്തോഷപൂർവ്വം
ദാനംചെയ്യുന്നതായാലവനുടെ കദനം
      തീരുമെന്നല്ലതല്ലോ—
രാനന്ദത്തോടിരിപ്പാനിടവരുമതിനാൽ
      ബ്രാഹ്മണർക്കായ്തൊഴുന്നേൻ.

പൂജിപ്പീടുന്ന ഭൂമീസുരവരരതിനാ-
ലീശതുല്യന്മാരാം
രാജിപ്പീടുന്നവെന്നല്ലൊരു കപടമെചൊന്നതേ-
മൈക്കുളർന്തീടുമോർത്താൽ
വ്യാജം കൂടാതിവർക്കുള്ളടിമലർ പണിയു-
ന്നോർക്കു സംസാരബന്ധം
യോജിപ്പീടില്ല തെല്ലെങ്കിലുമതുകരുതി
ബ്രാഹ്മണന്മാർക്കായ്ത്തൊഴുന്നേൻ. 2

ഒരുപതിനാറെങ്കിലും വന്നിടുകലിയുഗാദി-
ച്ചീവാൻ വേണ്ടിയെപ്പോഴും
ഭൂപന്മാരെന്നവണ്ണം സകലതുമവനീ-
ദേവന്മാർക്കൊന്നുകർമ്മം
ലോപംകൂടാതെ ചെയ്യിപ്പവരവനിലെ-
ഷാമത്ത നേടുന്നതൊന്നും
താപം തട്ടാതിരിക്കുന്നതിനു മരുവിനാം
ബ്രാഹ്മണന്മാർക്കായ്ത്തൊഴുന്നേൻ. 3

ഭൂദേവന്മാർക്കുവേണ്ടും ശ്രുതിനിയമമതി-
ക്കാലദോഷം നിമിത്തം
സാദം സിദ്ധിച്ചുപാരം പരവശതരമാ-
യ്ത്തീർന്നവെന്നാലുമിപ്പോഴും
ചൈതന്യത്തോടുയർത്തുന്നതിനു പലതരം
വേണ്ടയത്നങ്ങളെല്ലാം
ചെയ്യും ചെയ്യിപ്പുകൊണ്ടും മനുവുമൊരുമഹാ
ബ്രാഹ്മണന്മാർക്കായ്ത്തൊഴുന്നേൻ. 4

ധാതാവും വിഷ്ണുതാനും ഗിരിശനുമമരാ-
ധീശനും വിഘ്നരാജൻ
മാതാവും വാണിമാരും മറ്റുമതുവിധം
താപസന്മാർകളാരും

ശ്രീരാമനും വിപ്രപാദം കഴുകിയൊരു കമ-
    ദ്ദിവ്യതീർത്ഥം ശിരസ്സിൽ
ജാതാഹ്ലാദം തളിക്കുന്നതു കരുതിയലം
    ബ്രാഹ്മണന്മാരെയോർക്കുന്നേൻ. 5
അത്യന്തം വ്യാധിമുട്ടി പകലുമിരവുമി-
    ട്ടുള്ളിലെള്ളോളവും താൻ
വ്യത്യാസം വിട്ടൊപ്പിപ്പോരു മഹിമയോടും
    വേദമന്ത്രങ്ങൾകൊണ്ട്
സന്തതന്മാർ പണ്ടുപണ്ടേ നിജമനസി നിറ-
    ക്കും ചിദാനന്ദരൂപം
നിത്യം സേവിച്ചുപോരുന്നൊരു സുകൃതികളാം
    ബ്രാഹ്മണന്മാരെയോർക്കുന്നേൻ. 6
വിപ്രന്മാരെന്നു കേൾക്കുമ്പൊഴുതൊരു ബഹുമാ-
    നാദരത്തോടു ലോകം
ക്ഷിപ്രം വന്ദിച്ചുകൊള്ളുന്നൊരു മഹിമ മഹീ
    പാലനും നാസ്തിയല്ലോ
തൽപ്രീതിക്കായ്പ്രയത്നിക്കണമെവനുമതാ-
    ണൂഴിയിൽ ജാതനായാ-
ലിപ്പോൾ ചെയ്യേണ്ടതെന്നാൽ ഗതിവരുമതിനാൽ
    ബ്രാഹ്മണന്മാരെയോർക്കുന്നേൻ. 7

എന്നിങ്ങിനെ ഉത്തമോത്തമനായ മഹൻനമ്പൂതിരിപ്പാട വർകൾ പറഞ്ഞതുകൊണ്ടും ബ്രാഹ്മണർ ത്രിമൂർത്തികളെക്കാളും ഇന്ദ്രൻ ഗണപതി പാർവ്വതി വാണി ലക്ഷ്മി തുടങ്ങിയ ദേവികളും ഋഷികളും ഈ ബ്രാഹ്മണരുടെ കാൽകഴുകിയ തീർത്ഥം ശിരസ്സിൽ ധരിച്ച് അവരുടെ പാപം തീർക്കുന്നതുകൊണ്ടും ബ്രഹ്മാവാദിസമസ്തദേവന്മാർക്കുപോലും ബ്രാഹ്മണരോളം മഹത്വമില്ലെന്നും പൂർണ്ണതെളിവാകുന്നു.

(ക) ആങ്ങിനെ മഹത്വത്തോടുകൂടിയ ഉത്തമബ്രാഹ്മണരാൽ മന്ത്രപുരസ്സരം പ്രതിഷ്ഠിച്ചു അഭിഷേകനിവേദ്യങ്ങളാൽ ആരാധിച്ചുവരുന്ന ക്ഷേത്രങ്ങളും ആരാധനകളും നിത്യവും നീച

ഷ്യമെന്നാണ് അന്യായക്കാർ പറയുന്നത്. അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ അനേകേതിഹാസപുരാണങ്ങളിലും ക്ഷേത്രങ്ങളും വിഗ്രഹാരാധനകളും ഏററവും മഹത്വമുള്ളവയെന്നുതന്നെ പറയപ്പെട്ടിരിക്കുന്നു. അതിൽ സ്കന്ദപുരാണാന്തർഗ്ഗതമായ ബ്രഹ്മോത്തരഖണ്ഡമെന്ന ഗ്രന്ഥം നാലാമദ്ധ്യായത്തിൽ വിവരിച്ച ഒരു സംഗതികൂടി കോടതിയിൽ ബോധിപ്പിക്കാം. അതിനാൽ ക്ഷേത്രം പൂജ ഇതുകളുടെ മഹത്വം തെളിയുന്നതാണ്.

സൂതൻ ശൌനകാദി ഋഷികളോടു പറയുന്നു.

ശ്ലോ. അശ്രദ്ധയാപി യഃകുർവ്വീച്ഛിവപൂജാം വിമുക്തിദാം
(ക) സോപി കാലേന മഹതാ പ്രയാതി പരമം പദം. 4
അത്രൈവോദാഹരന്തീമമിതിഹാസം പുരാതനം
ആസീൽകിരാതദേശേഷു രാജാ നാമ്നാ വിമർദ്ദനഃ. 5

അർത്ഥം — ശ്രദ്ധയില്ലാതെതന്നെ ശിവപൂജചെയ്താൽപോലും അവൻ കാലക്രമേണ പരമപദത്തെ പ്രാപിക്കുന്നു. (4) അതിനു ഞാനിവിടെ പുരാതനമായ ഒരു കഥ പറയാം. കിരാതദേശത്ത് വിമർദ്ദനനെന്നൊരു കിരാതരാജാവുണ്ടായിരുന്നു. 5—അവൻ വളരെ ശൂരനും പരാക്രമിയും ശത്രുജയം പ്രാപിച്ച പ്രതാപിയും എപ്പോഴും നായാട്ടുചെയ്യുന്ന ഹിംസകനും അതിബലവാനുമായിരുന്നു. അവൻ സർവ്വമാംസഭക്ഷകനും സർവ്വവർണ്ണങ്ങളിലുമുള്ള സ്ത്രീകളിൽ രതിയുള്ളവനും ആയിരുന്നു. എന്നിരിക്കിലും നിത്യവും മടികൂടാതെ ശിവപൂജ ചെയ്തിരുന്നു. വിശേഷവിധിയായി രണ്ടുപക്ഷങ്ങളിലുമുള്ള ചതുർദ്ദശിതിഥികളിൽ അനേകവിഭവങ്ങളാൽ പൂജിച്ചു സന്തോഷിച്ചുകൊണ്ടിരുന്നു എന്നുമാത്രമല്ല സന്തോഷത്താൽ പൂജയിങ്കൽ കളി പാട്ട് സ്തുതി ഇവകളും ചെയ്തിരുന്നു.

ഇങ്ങിനെ നടന്നുവരുന്ന സർവ്വഭക്ഷകനും ദുരാചാരനുമായ അവന്റെ ശീലഗുണമുള്ള കുമുദ്വതി എന്നു പേരുമായ ഭാര്യ ഈ വകകളെല്ലാം കണ്ട് ഒരു ദിവസം ഭർത്താവിന്റെ അടുക്കൽചെന്നു അല്ലയോ ഭർത്താവേ! അങ്ങയുടെ ഈ ചരിതം ആശ്ചര്യകരംതന്നെ. എന്തെന്നാൽ അങ്ങയുടെ സർവ്വസമയങ്ങളി

ലുമുള്ള മാംസഭക്ഷണവും സൎവ്വസ്ത്രീലമ്പടത്വവും എന്ത്? ഈ ശിവഭക്തി എന്നതും എന്ത്? (ഈ രണ്ടിന്നും അന്യോന്യം യോജിപ്പില്ലെന്നു സാരം) സൎവ്വ ഹിംസാരതനായും ക്രൂരനായുമിരിക്കുന്ന അങ്ങെക്ക ശിവഭക്തി എങ്ങിനെ ഉണ്ടായിയെന്നു രഹസ്യമായി പറഞ്ഞു. അതിനെ കേട്ട് ആ വിമൎശനനെന്ന രാജാവു വളരെ നേരം വിചാരിച്ചിട്ട് അവളെ ഹസിച്ചുംകൊണ്ടു സന്തോഷേണ ഹേ സുന്ദരി! ഞാൻ പൂൎവ്വജന്മത്തിൽ ഒരു നായായിരുന്നു. അപ്പോൾ ചമ്പാനഗരത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന കാലത്ത് ആ ഉത്തമമായ ചമ്പാനഗരിയിലെ ഒരു മനോഹരമായ ശിവക്ഷേത്രത്തിൽ ചതുൎദ്ദശിയാകുന്ന മഹാതിഥിയിൽ പൂജ ചെയ്യുന്നതിനെ കണ്ടുകൊണ്ട് നായായിരുന്ന ഞാൻ അവിടെ ചെന്നു ദൂരെ പുറവാതില്ക്കൽ നിന്നുകൊണ്ട് ഉത്സവത്തെ കണ്ടു നില്ക്കെ ദണ്ഡധാരികളും ക്രൂരന്മാരുമായ വളരെ ജനങ്ങളാൽ ഞാൻ അടിക്കപ്പെട്ടവനായി.

അതുനിമിത്തം ഞാൻ പ്രാണരക്ഷക്കവേണ്ടി അവിടെനിന്നു പോകേണ്ടതിലേക്ക കാട്ടിയതു മനോജ്ഞമായ ആ ശിവമന്ദിരത്തെ പ്രദക്ഷിണമായിട്ടായിരുന്നു.

പിന്നൊരു ദിവസവും ആ ശിവമന്ദിരത്തെത്തന്നെ പ്രാപിച്ചിട്ട് ഞാൻ പുച്ഛത്തെ താഴ്ത്തിക്കൊണ്ടു പൂജചെയ്ത ചോറു കിട്ടുമോ എന്നു വിചാരിച്ച് ആ ക്ഷേത്രത്തെ പ്രദക്ഷിണംചെയ്തുകൊണ്ടു പിന്നെയും പിന്നെയും അനേകപ്രാവശ്യം ചുററി ക്ഷേത്രവാതിലിന്നരികിൽ നില്ക്കുമ്പോൾ ഒരു വില്ലാളി എന്നെ ശരംകൊണ്ടെയ്തുകൊന്നു. എപ്പോൾ ഞാൻ കൊല്ലപ്പെട്ടുവോ അപ്പോൾതന്നെ ആ ക്ഷേത്രത്തിൽ ഭോരകാവല്ലഭനായ്ജനിച്ചു.

ശ്ലോ. ദൃഷ്ട്വാ ചതുൎദ്ദശീപൂജാം ദീപമാലാം വ്യലോകയൻ
തേനപുണ്യേനമഹതാ ത്രികാലജ്ഞോസ്മിഭാമിനി. 22

അൎത്ഥം — അതിന്നശേഷം ആ ക്ഷേത്രത്തിലെ ചതുൎദ്ദശിപൂജയേയും ദീപാരാധനമാലനിവേദ്യാദികളേയുംനോക്കി കാണ്മാനിടവന്നതിനാലുള്ള പുണ്യാതിരേകത്താൽ നമ്മുടെ കുലത്തിന്നു രാജാവായും അല്ലയോ മാനിനി! ഞാൻ ത്രികാലജ്ഞനായും ഭവി

ച്ചു. പൂൎവ്വജന്മവാസനാബലത്താൽ ദയാഹീനനായും സൎവ്വമാംസഭക്ഷകനായും ഭവിച്ചു. ഹേ സുന്ദരി! വിദ്വാന്മാൎക്കുപോലും വാസനാരൂപമായ പ്രകൃതി അലംഘനീയമല്ലയോ.

അതുകൊണ്ടാകുന്നു ഞാൻ ജഗൽഗുരുവാകുന്ന ഈശ്വരനെ ചതുൎദ്ദശിതോറും അൎച്ചിക്കുന്നതും. അല്ലയോ ഭദ്രേ! നീയും പിനാകിയായ ദേവനെ ശ്രദ്ധയോടുകൂടി ഭജിച്ചാലും— എന്നിങ്ങിനെ പറഞ്ഞതിനെക്കേട്ട് അവന്റെ ഭാൎയ്യയായ കുമുദ്വതി പറയുന്നു

ശ്ലോ. ത്രികാലജ്ഞോസി രാജേന്ദ്ര പ്രസാദാൽ ഗിരിജാപതേഃ
മൽപൂൎവ്വജന്മചരിതം വക്തുമൎഹസി തത്വതഃ. 25

അ—അല്ലയോ രാജശ്രേഷ്ഠ! അങ്ങുന്ന് ഗിരിജാപതിയുടെ പ്രസാദം ഹേതുവായിട്ടു ത്രികാലജ്ഞനായ്ഭവിക്കുന്നുവല്ലോ. അതുകൊണ്ടു എന്റെ പൂൎവ്വജന്മചരിതത്തെ യഥാൎത്ഥമാംവണ്ണം പറഞ്ഞുതരേണമേ! എന്നു പറഞ്ഞതുകേട്ടു രാജാ,

ശ്ലോ. ത്വന്തു പൂൎവ്വഭവേ കാചിൽ കപോതീ വ്യോമചാരിണീ
കദാചി ലബ്ധവതീ കിഞ്ചിന്മാംസപിണ്ഡം യദൃച്ഛയാ. 26

അ—നീ ഒരു പൂൎവ്വജന്മത്തിൽ ആകാശചാരിയായ ഒരു കപോതിയായിരുന്നു. അങ്ങിനെ സഞ്ചരിക്കുമ്പോൾ നിനക്കു യദൃച്ഛയാ ഒരു ചെറിയ മാംസകഷണം ലഭിച്ചു—26. അതിനെ കണ്ടുകൊണ്ടു ഒരു പരുന്തു തനിക്കു മാംസമൊന്നും കിട്ടാത്തതിനാൽ അതിവേഗത്തിൽ നിന്റെ വക്കലുള്ള മാംസത്തെ അപഹരിപ്പാനായിട്ടു നിന്റെ നേരെ അതിവേഗത്തോടുകൂടി പറന്നുവരുന്നതിനെ നീ കണ്ട് അതിദ്രുതഗതിയായി നീയും പറന്നു. ആ ഗൃദ്ധ്രൻ മാംസത്തിലുള്ള അത്യാശയാ നിന്റെ പിമ്പെതന്നെ പറന്നു. ദൈവഗത്യാ നീ ശ്രീഗിരിയെ പ്രാപിച്ചു. ഏററവും ക്ഷീണമുള്ളവളായിട്ട് അവിടെയുള്ള ശിവാലയത്തെ പ്രദക്ഷിണമായി ചുററിപ്പറന്നു. ഏററവും ക്ഷീണിച്ചപ്പോൾ ആ ദേവാലയത്തിലെ കൊടിമരത്തിന്റെ മുകളിൽ നീ ഇരുന്നു.

അപ്പോൾ നിന്റെ പിമ്പെ നിന്നെ തുരത്തിക്കൊണ്ടുവന്നവനും കഠിനഹൃദയനുമായ ആ പരുന്ത് നിന്നെ കൊത്തിക്കൊ

പത്മവർണ്ണ ഇതിഖ്യാതാ പത്മഗിത്രസമപ്രഭാ
ഭവിതാ ത്വഞ്ച വൈദേഹീ രൂപേണാപ്രതിമാശുചി. (41)
നാമ്നാവസുമതിഖ്യാതാ സർവ്വാവയവശോഭിതാ
സർവ്വരാജകുമാരാണാം മനോനയനനന്ദിനി. (42)
സാത്വം സ്വയംവരേ സർവ്വാൻ വിഹായന്യാൻ നൃപനന്ദനാൻ
വരം പ്രാപ്സ്യസി മാമേവ ദമയന്തീവ നൈഷധം. (43)
സോഹം ജിത്വാ നൃപാൻ സർവ്വാൻ ത്വാം പ്രാപ്യവരവർണ്ണിനീം
സ്വരാഷ്ട്രേഷ്വഖിലാൻ ഭോഗാൻ ഭോക്ഷ്യേവർഷഗണാൻ ബഹൂൻ.

ഇഷ്ട്വാ ച വിവിധൈര്യജ്ഞൈഃ വാജപേയാദിഭിസ്ത്രൈഃ
സന്തർപ്പ്യ പിതൃദേവർഷീൻ ദാനൈശ്ച ദ്വിജസത്തമാൻ. (45)
സമ്പൂജ്യ ദേവദേവേശം ശംകരം ലോകശംകരം.
പുത്രെരാജ്യധുരംന്യസ്യ ഗന്താസ്മിതപസെവനം. (46)

അശ്ശിവപൂജാമാഹാത്മ്യം ഹേതുവായിട്ട് ഹേ സുന്ദരി ഈ ജന്മം കഴിഞ്ഞു. രണ്ടാംജന്മത്തിൽ ഞാൻ സിന്ധുരാജാവായി ജനിക്കും. നീ സൌവീരരാജപുത്രിയായിജനിച്ച് എന്നെ തന്നെ ഭർത്താവാക്കി പ്രാപിക്കും. (34) അതിൽനിന്നു മൂന്നാംജന്മത്തിൽ ഞാൻ സൌരാഷ്ട്രരാജകുമാരനായി ജനിക്കും. നീ കലിംഗരാജപുത്രിയായി ജനിച്ച് എന്റെഭാൎയ്യയായിഭവിക്കും.(35) നാലാംജന്മത്തിലാകട്ടെ ഞാൻ ഗാന്ധാരരാജാവായി ഭവിക്കും. അപ്പോഴും നീ മാഗധരാജപുത്രിയായിഎന്റെ ഗൃഹിണിയായി ഭവിക്കും. (36) അഞ്ചാം ജന്മത്തിൽ ഞാൻ അവന്തിരാജാവായി ജനിക്കും. ദശാൎണ്ണരാജപുത്രിയായി നീതന്നെ എന്റെ ഭാൎയ്യയായി ഭവിക്കും.(37) അതിൽ നിന്നു ആറാം ജന്മത്തിൽ ഞാൻ ആനൎത്തരാജാവായി ഭവിക്കും. നീ യയാതിവംശത്തിൽ കന്യകയായിജനിച്ച് എന്നെതന്നെ പ്രാപിക്കും.(38) ഏഴാം ജന്മത്തിൽ ഞാൻ സൎവ്വജനങ്ങളുടേയും മനസ്സിനെ രഞ്ജിപ്പിക്കുന്നവനായും സൎവ്വശാസ്ത്രാൎത്ഥതത്വജ്ഞനായും രൂപൌദാൎയ്യാദിഗുണങ്ങളാൽ എനിക്കു സദൃശനായി ആരുമില്ലാത്ത അവസ്ഥയോടുകൂടിയും പാണ്ഡ്യരാജപുത്രനായി ജനിക്കും. അപ്പോഴും നീ സൎവ്വരാജകുമാ

ഷന്മാരുടെ മനസ്സിനേയും നേത്രങ്ങളേയും നന്ദിപ്പിക്കുന്നവളും
യും സർവ്വാവയവശോഭിതയായും പത്മവർണ്ണാ എന്ന ഖ്യാതി
യുള്ളവളായും സൂര്യന്നു സമം കാന്തിയുള്ളവളായും രൂപംകൊണ്ടു
ലോകത്തിൽ നിസ്തുല്യയായും വസുമതിഎന്ന പ്രസിദ്ധനാമ
ത്തോടു കൂടിയവളായും വിദേഹരാജപുത്രിയായിജനിച്ച് ആ
നീ സ്വയംവരത്തിൽ സർവ്വരാജകുമാരന്മാരേയും ഉപേക്ഷിച്ച് ദമയ
ന്തി നളനെ എന്നതുപോലെ എന്നെതന്നെ വരനാക്കിപ്രാപി
ക്കും. (39_40_41_42_43) ആ ഞാൻ സുന്ദരിയായ നിന്നെ
പ്രാപിച്ചിട്ട് ഇഹലോകസർവ്വഭോഗങ്ങളേയും അനേകവർഷങ്ങ
ളിൽ നിന്നോടൊന്നിച്ച് അനുഭവിക്കും. (44) അതുമല്ലാതെ അ
ശ്വമേധംമുതലായ പല പുണ്യയാഗങ്ങളാലും യജിച്ചിട്ട് പിതൃ
ദേവന്മാരേയും ദാനങ്ങൾകൊണ്ടു ബ്രാഹ്മണശ്രേഷ്ഠന്മാരേയും
തൃപ്തിപ്പെടുത്തി സർവ്വലോകങ്ങൾക്കും സുഖത്തെ ചെയ്യുന്നവ
നും ദേവദേവനുമായ ശിവനെ വഴിപോലെ പൂജിച്ച രാജ്യഭാ
രത്തെ പുത്രനേല്പിച്ചു ഹേ സുന്ദരി നിന്നോടുകൂടി തപസ്സിനാ
യി വനത്തെ പ്രാപിക്കും. 45_46_

ശ്ലോ — യ എതച്ഛിവപൂജായാ മാഹാത്മ്യം പരമാൽഭുതം
ശൃണുയാദ്വാ പഠേദ്വാപി ശിവലോകം സ ഗച്ഛതി. (52)

അ— യാവനൊരുത്തൻ ഈ ശിവപൂജയുടെ പരമാത്ഭു
തമായ മാഹാത്മ്യത്തെ കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്ന
വൊ എങ്കിൽകൂടി അവൻ ശിവലോകത്തെ ഗമിക്കുന്നു. എ
ന്നുകൂടി ഫലശ്രുതിയും പറയുന്നു. ഇത്രത്തോളം മഹത്വമുള്ള
തായി പറഞ്ഞിരിക്കെ ക്ഷേത്രോപവാസം വിഗ്രഹാരാധനാമുത
ലായ പുണ്യകർമ്മങ്ങളെ നിന്ദ്യമെന്നും നിസ്സാരമെന്നും അന്യായ
ക്കാർ ദുഷിക്കുന്നതു ശാസ്ത്രവിരുദ്ധവും ലോകവിരുദ്ധവുമാകുന്നു.

(വി)— ഇതുകൂടാതെ ബ്രാഹ്മണാദികൾ ഗർഭാധാനം പുംസ
വനം സീമന്തോന്നയനം ജാതകർമ്മം നാമകരണം അന്നപ്രാശ
നം ചൌളം ഉപനയനം മുതലായ കർമ്മങ്ങളാൽ പരിശുദ്ധരാ
ക്കപ്പെടുന്നു. അതിലും വിശേഷിച്ച് അശ്വമേധാദി യാഗകർമ്മ

ങ്ങളും ചെയ്യാനും ചെയ്യിക്കുവാനുമുള്ള അധികാരങ്ങളും ക്ഷേത്രത്തിലുള്ള വിഗ്രഹപ്രതിഷ്ഠ പൂജ ഇതുകൾക്കുള്ള അധികാരങ്ങളും ബ്രാഹ്മണന്നു പ്രത്യേകമുള്ളതാകയാൽ ബ്രാഹ്മണൻ ശ്രേഷ്ഠനാകുന്നു. മേൽപറഞ്ഞ ഗർഭാധാനാദികർമ്മങ്ങളാൽ ബ്രാഹ്മണരുടെ ദേഹത്തിന്നു പ്രത്യേക ശ്ലാഘ്യത ഉണ്ടാക്കപ്പെടുമെന്നു മനു വിധിച്ചിട്ടുണ്ട്. അതും ബോധിപ്പിക്കാം. (നാം

ശ്ലോ—വൈദികൈഃ കർമ്മഭിഃ പുണ്യൈർന്നിഷേകാദിർദ്വിജന്മനാം_
കാര്യശ്ശരീരസംസ്കാരഃ പാവനഃ പ്രേത്യ ചേഹ ച 26. അ2
ഗാർഭൈർഹോമൈർജ്ജാതകർമ്മചൌളമൌഞ്ജീനിബന്ധനൈഃ
വൈജികംഗാർഭികംചൈനോ ദ്വിജാനാമപമൃജ്യതേ. 27_ടി.
സ്വാദ്ധ്യായേന വ്രതൈർഹോമൈസ്ത്രൈവിദ്യേനേജ്യയാസുതൈഃ
മഹായജ്ഞൈശ്ച യജ്ഞൈശ്ച ബ്രാഹ്മീയം ക്രിയതേ തനുഃ 28_ടി.

അ—ദ്വിജന്മാക്കൾ വേദത്തിൽ പറഞ്ഞ പരിശുദ്ധങ്ങളായ ഗർഭാധാനാദിമന്ത്രകർമ്മങ്ങളാൽ ശരീരത്തിന്നു പരിശുദ്ധിയേയും മരണശേഷം പുണ്യലോകത്തേയും കൊടുക്കുന്നതായ ശരീരശുദ്ധിയേയും കൊടുക്കുന്നു. (26) ഗർഭാധാനമന്ത്രത്താലും സീമന്ത ഹോമത്താലും ജാതകർമ്മാദിക്രിയകളാലും സ്ത്രീഭോഗത്തിന്നു അയോഗ്യമായ ദിനത്തിൽചെയ്ത ദോഷവും പരിഹരിക്കപ്പെടുന്നു. (27) വേദോച്ചാരണംചെയ്യുന്നതിനാലും വ്രതാദികളാലും ഔപാസനഹോമങ്ങളാലും ദേവർഷിതർപ്പണത്താലും പഞ്ചമഹായജ്ഞങ്ങളാലും അഗ്നിഷ്ടോമാദികളാലും ദേഹമാകട്ടെ മോക്ഷത്തിന്നു അർഹമായിഭവിക്കുന്നു. (28)

ഇതുകൊണ്ടു ബ്രാഹ്മണരുടെ ശരീരത്തിന്നു തന്നെ ഏറ്റവും പരിശുദ്ധമുള്ളതാകുന്നു.

ക്യ—പിന്നെ തീർത്ഥസ്നാനംകൊണ്ടു യാതൊരു പ്രാധാന്യവും ഉണ്ടാവില്ലെന്നും അതുകൊണ്ടു തീർത്ഥസ്നാനം യാതൊരു പ്രയോജനവുമില്ലെന്നാണ് അന്യായക്കാർ പറയുന്നത്. അതു ശരിയല്ല. തീർത്ഥസ്നാനത്താൽ എത്രയോ പാപമോചനമുണ്ടാകുമെന്ന് ഭാഗവതാദി പുരാണങ്ങളിലും മറ്റും വിവരിച്ചിട്ടുണ്ട്. വിശേ

ഷിച്ച് ദിലീപമഹാരാജാവിന്റെ അറുപതിനായിരം മക്കളും ബ്രാഹ്മണശാപത്തിനാൽ ഭസ്മമായി പോയതിനാൽ അവൎക്ക സൽഗതി വരുത്തുവാൻ വേണ്ടി ദിലീപന്റെ ജ്യേഷ്ഠപുത്രന്റെ പുത്രനായ അംശുമാനും അവന്റെ മകനും മൂന്നാമത് ഭഗീരഥനും അനേകകാലം കഷ്ടപ്പെട്ട തപസ്സുചെയ്തു ആകാശഗംഗയെ മഹാമേരുവിന്റെ മുകളിൽ വീഴ്ത്തി ശിവന്റെ സഹായത്തോടുകൂടി ഹിമാലയത്തുകൂടെ കാശിവഴിയായി ഒഴുക്കി പാതാളത്തിൽ കൊണ്ടുപോയി പിതൃക്കൾക്കു തൃപ്തിവരുത്തി എന്നതിന് "ആകാശഗംഗയെ പാതാളലോകത്തു വേഗേന കൊണ്ടുചെന്നാക്കി ഭഗീരഥൻ തൃപ്തിവരുത്തി" എന്നു രാമായണത്തിലും പറഞ്ഞിരിക്കുന്നു. എന്നുമാത്രമല്ല തീൎത്ഥമാഹാത്മ്യത്തെക്കുറിച്ച് കാവേരിമാഹാത്മ്യത്തിൽപറഞ്ഞത്.

ശ്ലോ. കാവേരീതോയമാശ്രിത്യ വാതോയത്രപ്രവൎത്തതെ
തദ്ദേശവാസിനാം മുക്തിഃ കിമു തത്തീരവാസിനാം.

അ—കാവേരിജലത്തെ ആശ്രയിച്ചു വീയിട്ടുള്ള കാററ് എതുദേശത്തുകൂടെ വീശുന്നുവോ ആ കാററു തട്ടുന്ന ദേശനിവാസികൾക്കെല്ലാം മുക്തി ലഭിക്കുന്നു. അതിനെയിരിക്കെ കാവേരിതീരത്തുതന്നെ താമസിക്കുന്നവൎക്ക എന്തു പ്രയാസമാണ് മുക്തിക്ക്. എന്നാൽ തീരവാസികൾക്കെല്ലാം മുക്തികിട്ടുമെന്നുസാരം.

ഇപ്രകാരം ഇതിഹാസപുരാണങ്ങൾ പറഞ്ഞിരിക്കയാലും കാശിരാമേശ്വരം മുതലായ തീൎത്ഥങ്ങളിൽ സ്നാനംചെയ്യുതിനാൽ ബ്രഹ്മഹത്യാദികളായ പാപങ്ങളെ തീൎക്കുമെന്നായും പുരാണാദികളിൽ പറഞ്ഞിരിക്കയാലും തീൎത്ഥങ്ങളും തീൎത്ഥങ്ങളിൽ ചെയ്യുന്ന സ്നാനങ്ങളും മുഖ്യമായും പുണ്യമായും ഉള്ളതാണെന്നു ലോകസമ്മതവും ശാസ്ത്രസമ്മതവുമാകുന്നു.

ആർ—ഇനി ഏകാദശ്യാദിവ്രതാനുഷ്ഠാനങ്ങൾ നിഷ്പ്രയോജനമാണെന്നും അന്യായക്കാർ വാദിക്കുന്നതും ന്യായമല്ല. എന്തെന്നാൽ അംബരീഷനെന്ന അയോദ്ധ്യാരാജാവു ഏകാദശീവ്രതത്താലാകുന്നു മഹത്തായ മോക്ഷത്തെ പ്രാപിച്ചതു. വ്രതത്തെ

മുടക്കുവാൻ വന്ന ദുൎവ്വാസ ഋഷിയെ ജയിച്ചതും അതുമാത്രമല്ല മൃ
കണ്ഡുസുതനായ മാൎക്കണ്ഡേയൻ വ്രതംകൊണ്ടല്ലയൊ ബ്രഹ്മകല്പിത
മായ പതിനാറുവയസ്സിനെ മാറി എന്നും പതിനാറെന്നും ബാ
ല്യയൌവ്വനവാൎദ്ധക്യാദി ഭേദമില്ലാതെയും ജരാനരയില്ലാതെയും
ജീവിക്കുന്നതു. ഇപ്രകാരമുള്ള പ്രമാണങ്ങളെ യാതൊന്നും നോക്കി
അറിവാൻ ഇടവരാത്തതിനാലാകുന്നു അന്യായക്കാർ വ്രതാദി
കളെയും മാറം ദുഷിക്കുന്നതു. അതുകൊണ്ടു വ്രതവും നിഷേധിക്ക
തക്കതല്ല. മുഖ്യമായി സ്വീകരിക്കതക്കതാകുന്നു.

എസ്സ് — ബ്രാഹ്മണന്ന് ദാനംചെയ്യുന്നതും അന്യായക്കാർ
നിഷേധിച്ചിരിക്കുന്നു. ബ്രാഹ്മണദാനത്തിന്റെ മഹത്വം
(ഡെ—റ്റുൽ) ഗ്രന്ഥങ്ങളാൽ എന്നാൽ കോടതിയിൽ വിവരിക്ക
പ്പെട്ടിട്ടുണ്ട്. അതുകൊണ്ട് അന്യായക്കാർ പറയുന്നത് അനീ
തിയാണ്.

ഇതു കൂടാതെ അന്യായപ്പെട്ട സ്വത്തുക്കളിന്മേൽ യാതൊ
രു അവകാശമില്ലാത്ത രണ്ടുമുതൽ പ്രതികളെ ഈ കേസ്സിൽ ക
ക്ഷിചേൎത്തതിനാൽ ഈ കേസ്സിന്ന് മിസ്ജോയിണ്ടർ തടസ്ഥമു
ണ്ട്. അതുകൊണ്ട് അന്യായം നീക്കി ചിലവ് പലിശസഹി
തം തരുവാൻ വിധിയുണ്ടാവാൻ അപേക്ഷിക്കുന്നു.

2-ാം പ്രതി വക്കീൽ മുരളീശങ്കരനവർകളുടെ ആൎഗ്ഗുമെണ്ട്
ഈ കേസ്സിൽ ഞങ്ങൾക്ക് മിസ്റ്റർ കൎമ്മാത്രൻ പറഞ്ഞതിൽമീതെ
ഒന്നും പറയേണ്ടതില്ല. എങ്കിലും കലികാലവൈഭവം നീചാഃ മ
ഹത്വം ഗതാഃ എന്ന ബ്രാഹ്മണവചനംഅനുഭവമായിരിക്കുന്നു.
രണ്ടുമുതൽ പ്രതികളെ കക്ഷിചേൎത്തത് മിസ്ജോയിണ്ടരാണ്.

അതിനാൽ അന്യായംനീക്കി ഈ പ്രതിയുടെ കോൎട്ടുചില
വ് പലിശസഹിതം തരുവാൻ വിധിയുണ്ടാവാനപേക്ഷിക്കുന്നു.

3-ം 4-ം പ്രതികളുടെ വക്കീൽ രണ്ടാളും മുരളീശങ്കരൻ
ബോധിപ്പിച്ചതുതന്നെ ഞങ്ങൾക്കും ബോധിപ്പിപ്പാനുള്ളതെന്നു
പറഞ്ഞ് ഇരുന്നു.

മേൽ വിവരിച്ച ആൎഗ്ഗുമെണ്ട് മുഴുവനും ചിദാനന്ദനും ചി
ത്രഗുപ്തനും ഷോൎട്ട്ഹാന്റെടുത്തു.

### അന്യായവക്കീൽ സാധുനിഷ്കലദാസ് അവർകളുടെ ആർഗ്ഗുമേൻറ്.

ഞങ്ങളുടെ കേസ്സ് ഈ ലോകത്തെ മാത്രമല്ല, അഖിലബ്രഹ്മാണ്ഡങ്ങളെയും അതുകളിലുള്ള സമസ്തചരാചരപ്രാണികളെയും തങ്കൽനിന്ന ഭിന്നയായ പ്രകൃതിയെ അവലംബിച്ച് സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ചെയ്തുവരുന്ന അരൂപിയും ഇന്ദ്രിയാഗോചരനും സർവ്വാന്തര്യാമിയും സച്ചിദാനന്ദസ്വരൂപനും ഏകനുമായ ഒരു മഹാചൈതന്യത്തെ ആകുന്നു. ബ്രഹ്മം വിരാട്ട് ഈശ്വരൻ പരമാത്മാവ് ജീവാത്മാവ് പുരുഷൻ പ്രകൃതി മഹാമായ വിദ്യാ അവിദ്യാ ബ്രഹ്മാ വിഷ്ണു ശിവൻ എന്ന തുടങ്ങി പലവിധത്തിലും പലനാമങ്ങളിലും രൂപങ്ങളിലും കല്പിതംചെയ്ത് പല മതസ്ഥരും എന്റെ ദൈവം വലുത്, എന്റെ ദൈവം വലുത് എന്നിങ്ങിനെ ഭ്രാന്ത്യാവ്യവഹരിക്കപ്പെട്ടുന്നത് അങ്ങിനെയുള്ളതുംയാതൊരുവനാലും ഇന്നവിധമെന്ന തിട്ടപ്പെട്ടുത്തുവാൻ സാദ്ധ്യമാവാത്തതുമായ മഹാചൈതന്യത്താൽ വിവർത്തോപാദാനേന മഹദഹങ്കാരാദികളാൽ ബ്രഹ്മാണ്ഡം സൃഷ്ടിക്കപ്പെട്ട് അതുകളിൽ സ്ഥാവരജംഗമരൂപപ്രാണിരൂപനായി ചേതനാചേതനനായും വിശേഷേണ മനുഷ്യശരീരത്തിൽ വിശേഷജ്ഞാനാത്മാക്കൂടിയും വ്യാപകനായിരുന്നുകൊണ്ട് സർവ്വമനുഷ്യർക്കും ഇഹപരലോകങ്ങളിലെ സുഖപ്രാപ്തിദുഃഖനിവൃത്തികൾക്കും ബ്രഹ്മാനന്ദനിവൃത്തിയായമോക്ഷലബ്ധിക്കും ഉള്ള ഉപായങ്ങളേയും വഴികളേയും കാണിക്കുന്ന ഋഗാദി നാലുവേദങ്ങളേയും തദന്തർഗ്ഗത ഈശാവാസ്യാദ്യുപനിഷത്തുകളേയും അതുകളുടെ അർത്ഥവിവരണംചെയ്യുന്ന ശാങ്കരഭാഷ്യം വിവരണം മുതലായ വ്യാഖ്യാനഗ്രന്ഥങ്ങളേയും നിർമ്മിച്ച് എല്ലാ മനുഷ്യർക്കും യാതൊരു വ്യത്യാസമെന്നിയേ ഒരുപോലെ അനുഭവിക്കത്തക്കനിലയിൽ പൊതുവിൽ വെച്ചിട്ടുണ്ടായിരുന്നതുകളെ ജ്യേഷ്ഠപുത്രനായ ഒന്നാംപ്രതി തന്റെ സ്വന്തകൈവശത്തിലാക്കി ലോഭത്താലൊ അസൂയയാലൊ അജ്ഞാനത്താലൊ സഹോദരസ്നേഹമില്ലാതെ അധികാരബലത്തിലിരിക്കുന്ന മേൽപറഞ്ഞ സ്വത്തുക്കളെ അന്യായക്കാൎക്ക തരാ

തെ കഴിപ്പാൻവേണ്ടി അൎത്ഥവത്തല്ലാത്തതും അസംഭവ്യവുമായ ജാതിഭേദമുണ്ടെന്നും അതിൽ തങ്ങൾ ജാതിശ്രേഷ്ഠരെന്നും മേൽ പറഞ്ഞ സ്വത്തുക്കൾ തങ്ങടെ സ്വകാൎയ്യസ്വത്താണെന്നും മററും പറഞ്ഞ് തരാത്തതിനാൽ അതുകൾ വാങ്ങിക്കിട്ടുവാനും താമസം വന്നതിന്നു നഷ്ടം കിട്ടുവാനും നീചവും നിന്ദ്യവുമായ ഹിംസയോടുകൂടിയ യാഗം വിഗ്രഹാരാധന വ്രതം ബ്രാഹ്മണന്ന മാത്രം ദാനം ഇതുകൾ മോക്ഷമാൎഗ്ഗമെന്നും അതുകളെല്ലാം നടത്തിപ്പാനുള്ള അധികാരികൾ ബ്രാഹ്മണരാകുന്ന തങ്ങളാകുന്നുവെന്നും ബ്രാഹ്മണൎക്ക ദാനദക്ഷിണകൾ കൊടുക്കാതെ തീൎത്ഥസ്നാനം വ്രതം വിഗ്രഹാരാധന മുതലായതു ചെയ്യുന്നതിന്നു യാതൊരു ഫലവുമില്ലെന്നും മററും ബ്രാഹ്മണൎക്ക എളുപ്പത്തിൽ ലാഭം സമ്പാദിപ്പാൻവേണ്ടി വഞ്ചനയാ അശാസ്ത്രീയവും മൂഢവുമായ കപടശീലങ്ങളാൽ അജ്ഞന്മാരെ ഭ്രമിപ്പിച്ചും ദ്രോഹചിന്തയാലൊ മററൊ മനുഷ്യരിൽ ഇല്ലാത്ത ജാതിഭേദം ഉണ്ടെന്നാക്കിത്തീപ്പാൻ വേദവാക്യാൎത്ഥത്തെ തെററായി വ്യാഖ്യാനിച്ചും അതിന്നനുസാരമായും അയുക്തമായും അനുഭവരഹിതമായുമുള്ള മനുസ്മൃതി മുതലായ അശാസ്ത്രീയകപടശാസ്ത്രങ്ങളെ ഉണ്ടാക്കിയും ശൂദ്രാദി ജനങ്ങളെ ഹീനരെന്നും തങ്ങൾ ശ്രേഷ്ഠരെന്നും ഉണ്ടാക്കിത്തീൎത്ത ദ്രോഹകരത്തിന്നു നിയമാനുസാരം ശിക്ഷകൊടുപ്പാനാകുന്നു.

ഇതിൽ ഒന്നാംപ്രതി വക്കീൽ മിസ്റ്റർ കൎമ്മാത്രൻ വാദിക്കുന്നതു ദൈവസൃഷ്ടമായി മനുഷ്യരിൽ ജാതിയുണ്ടെന്നും അതിന്നു വേദം പ്രമാണമാകുന്നു എന്നുമാകുന്നു. അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ—

ഒന്നാം ഖണ്ഡം (1) വേദപ്രമാണം മാത്രമല്ല. വേദാംഗമാകുന്ന തൎക്കാദി ആറു ശാസ്ത്രങ്ങളാലും ഉപനിഷൽപ്രമാണങ്ങളാലും മനുഷ്യരിൽ ജാതിഭേദമുണ്ടെന്നു കാണുന്നില്ല. എന്നുമാത്രമല്ല, ജാതിഭേദമുണ്ടെന്നു അനുഭവവും യുക്തിയും കാണുന്നില്ല. അങ്ങിനെ യുക്ത്യനുഭവശ്രുതികൾക്ക വിരുദ്ധമായ ജാതിഭേദമെന്ന

ത് ഉണ്ടാക്കിത്തീൎപ്പാൻവേണ്ടി കൎമ്മമന്ത്രനാവൎകൾ ഇപ്പോൾ കോടതിയിൽ ബോധിപ്പിച്ചിട്ടുള്ള വേദപ്രമാണത്തെ വ്യാഖ്യാനിച്ചത് വേദോപനിഷത്തുകൾക്കു വിരുദ്ധമായ വിപരീതാൎത്ഥമാകയാൽ അതുകൾ സ്വീകരിക്കത്തക്കതല്ല എന്നതു ഞാൻ വഴിയെ ബോധിപ്പിക്കാം.

എന്നാൽ മനുഷ്യരെ കാൎയ്യ പ്രവൃത്തികളേയും ഗുണങ്ങളേയും ആശ്രയിച്ച് ബ്രാഹ്മണ–ക്ഷത്രിയ–വൈശ്യ–ശൂദ്ര എന്നിങ്ങിനെ വൎണ്ണങ്ങളെന്ന നാമങ്ങളെ കല്പിച്ചിട്ടുള്ളത് ലോകവ്യവഹാരസൌകൎയ്യത്തിനുവേണ്ടി ഒരേ പിതാവിന്റെ അനേകപുത്രന്മാരെ രാമൻ കോമൻ വീരൻ ശങ്കരൻ എന്നതുപോലെ സൌകൎയ്യത്തിനുവേണ്ടി പിതാവു പേർവിളിക്കും പ്രകാരം ബ്രാഹ്മണാദി നാലു വൎണ്ണങ്ങളായി വ്യവഹരിച്ചുവരുന്നതല്ലാതെ അതു ജാതിയല്ല.

അതുതന്നെയാണ് ഒന്നാമന്യായം മുഖ്യവും അന്യായ ഭാഗം പ്രബലമായ രണ്ടു സാക്ഷികളും കോടതിയിൽ ബോധിപ്പിച്ചിട്ടുള്ളത്. അതിനു യുക്തിന്യായങ്ങളും യോജിക്കുന്നു.

എന്തെന്നാൽ ലോകത്തിൽ ദൈവസൃഷ്ടമായ ആകാശം വായു അഗ്നി ജലം പൃഥിവി ഇതുകളെ നോക്കാം— അതുകളിൽ മേൽവിവരിച്ച ക്രമത്തിൽ ശബ്ദ–സ്പൎശ–രൂപ–രസ–ഗന്ധങ്ങളാകുന്ന ഗുണങ്ങളാൽ എവൎക്കും എളുപ്പത്തിൽ ഇതു ആകാശം ഇതു വായു ഇതു അഗ്നി ഇതു ജലം ഇതു ഭൂമി എന്നിങ്ങനെ വേർതിരിച്ചറിവാനുള്ള ലക്ഷണങ്ങൾ ദൈവത്താൽ തന്നെ നിയമിക്കപ്പെട്ടിരിക്കുന്നു. മേൽപറഞ്ഞ ഗുണങ്ങളെ അതാതുകളിൽ ഇല്ലാതാക്കുവാനോ അന്യഥാത്വം ചെയ്യാനോ യാതൊരുവനാലും സാദ്ധ്യമാവാത്തതാണെന്നും പ്രസിദ്ധമല്ലയോ. ഇതുകൂടാതെ തൃണം വൃക്ഷം ഔഷധി മുതലായ ഭൌതികസ്ഥാവരവസ്തുക്കളേയും അതാതുകളുടെ രൂപഗുണാദികളാൽ സൎവ്വൎക്കും വേർതിരിച്ച് അറിയത്തക്കവിധം സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. ജംഗമങ്ങളിലുൾപ്പെട്ട പക്ഷിവൎഗ്ഗത്തിൽ ഗരുഡൻ കൊക്ക് ശുകം കാക്ക പരുന്ത് മുത

ലായ അനേകങ്ങളും, മൃഗങ്ങളിൽ ആന കുതിര പശു എരുമ ആടു പന്നി പുലി സിംഹം മുതലായവകളും ഉപലക്ഷണാദികളാൽ വേർതിരിച്ചറിയത്തക്കവിധത്തിൽ ദൈവംതന്നെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നതു ഒരു ബാലനുപോലും അനുഭവസിദ്ധമാണല്ലൊ.

അങ്ങിനെ ഈ ലോകത്തിലുള്ള സർവ്വചരാചരവസ്തുക്കളെയും വേർതിരിച്ചറിവാനുള്ള ലക്ഷ്യലക്ഷണങ്ങളോടുകൂടി സൃഷ്ടിച്ചിട്ടുള്ള ലോകസ്രഷ്ടാവിന്ന് ഈ മനുജാതി മനുഷ്യരിൽമാത്രം ജാതിഭേദമുണ്ടെങ്കിൽ അതിനെ തിരിച്ചറിയത്തക്കവിധത്തിൽ എന്തെങ്കിലും ഒരു അടയാളത്തെ സൃഷ്ടിപ്പാൻ അറിവും ശക്തിയും സാമൎത്ഥ്യവും ഇല്ലാതായല്ലോയെന്നൊ. സർവ്വജ്ഞനും സർവ്വശക്തനും ആയ ദൈവത്തിന്ന് മനുഷ്യരിൽമാത്രം ജാതി എന്നതിനുള്ള അടയാളം സൃഷ്ടിപ്പാൻ സാമൎത്ഥ്യമില്ലെന്നു പറയുന്നതായാൽ അതു ദൈവദൂഷണമാകുന്നതാണ്.

അതുകൊണ്ടു മനുഷ്യരൊഴിച്ചു മറ്റുള്ള സർവ്വചരാചരങ്ങളിലും ജാതിഭേദം തിരിച്ചറിവാനുള്ള അടയാളം സൃഷ്ടിച്ചതായി കാണുന്നതുകൊണ്ടും മനുഷ്യരിൽമാത്രം അതു സൃഷ്ടിച്ചു കാണാത്തതുകൊണ്ടും മനുഷ്യരിൽ ജാതിഭേദമില്ലെന്നും എല്ലാം മനുഷ്യരും ഒരു ജാതിതന്നെ ആകുന്നുവെന്നും ആകുന്നു പരമാത്മാവായ ദൈവം കല്പിച്ചിട്ടുള്ളതു. സംശയമില്ല.

രണ്ടാം പക്ഷം(2)സ്നേഹിതൻ കൎമ്മാത്രനവർകൾ എ. എന്ന ഗ്രന്ഥത്തിൽ ബ്രഹ്മാവിന്റെ മുഖബാഹൂരുപാദങ്ങളിൽനിന്നു ജനിച്ചതിനാൽ ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രരെന്നു നാലു ജാതി ദൈവകല്പിതമാണെന്നും, അതിൽ ഉത്തമാംഗമാകുന്ന മുഖജാതനായ ബ്രാഹ്മണൻ ശ്രേഷ്ഠനാകുന്നുവെന്നും ആകുന്നു പറഞ്ഞതു്. അതിന്നും യുക്ത്യനുഭവങ്ങൾക്കു വിരോധമുണ്ട്. അതിനാൽ അതും കോടതി സ്വീകരിക്കത്തക്കതല്ല. എന്തെന്നാൽ ഒരു വൃക്ഷത്തിൽ അതിന്റെ മുരട്ടിൽനിന്നും മദ്ധ്യത്തിൽനിന്നും അവിടെനിന്നു അല്പം മീതെയായും തലക്കൽനിന്നും കാ

ളുന്നതായ ഫലങ്ങൾക്കു ജാതിവ്യത്യാസമൊ ഗുണവ്യത്യാസമൊ ഉള്ളതായി കാണേണം. അനുഭവത്തിൽ അങ്ങിനെയൊട്ടില്ലതാനും. ഉണ്ടെന്ന വല്ലവരും പറയുന്നപക്ഷം ഒരു മാവിൽനിന്ന പഴുക്ക മാങ്ങ മുതൽ കുരവുള്ള ഇലകളൊ മററു വല്ലതുകളൊ ഉണ്ടാവുന്നതായി കാണേണം. അനുഭവത്തിൽ അങ്ങിനെ കാണുന്നതുമില്ല.

അതുകൊണ്ടു ഒരെ ബ്രഹ്മാവിന്റെ വിശിഷ്ടാവയവത്തിൽ നിന്ന ഉത്ഭവിച്ചതുകൊണ്ടു ശ്രേഷ്ഠരെന്ന പറയുന്നതു അസംഭാവിതമാകുന്നു. എന്നുമാത്രമല്ല ഒരു ശരീരിയുടെ നാനാംഗങ്ങളിൽ നിന്നും നാനാവിധശരീരികൾ ജനിച്ചു എന്ന വാക്ക പറയാമെന്ന മാത്രമല്ലാതെ അത് ഒരു കാലത്തും ഒരു ദേശത്തും അനുഭവത്തിൽ ശശവിഷാണം വന്ധ്യാപുത്രൻ ആകാശകുസുമം എന്നതിന്ന സമാനം അസംഭാവിതമായിട്ടുള്ളതാകുന്നു.

അതുകൊണ്ടു ഒരെ ബ്രഹ്മാവിന്റെ വിശിഷ്ടാവയവത്തിൽ നിന്നുത്ഭവിച്ചു എന്ന പറയുന്നതും അതിനാൽ ശ്രേഷ്ഠന്മാരെന്ന പറയുന്നതും സ്ഥാണുപുരുഷൻ മരുമരീചികാജലത്തിൽ വീണു മുങ്ങി ചത്തു എന്ന പറയുന്നതിന്ന തുല്യമാകുന്നു.

മിസ്റ്റർ കമ്മാത്രൻ പറയുംവിധം ബ്രഹ്മാവിന്റെ മുഖത്തു നിന്ന ഒരു ബ്രാഹ്മണൻ ആദ്യം ജനിച്ചു. അവന്റെ പുത്രപൌത്രാദികളായി ജനിച്ചു വർദ്ധിച്ചു ഒരു വംശജരാണ് ജാതി ബ്രാഹ്മണരായ ഞങ്ങളെല്ലാവരുമെന്ന ബ്രാഹ്മണർക്ക പറയുവാനും വഴി കാണുന്നില്ല. എന്തുകൊണ്ടെന്നാൽ ബ്രഹ്മാവിന്റെ മുഖജാതനും ആദ്യം ഉത്ഭവിച്ചവനുമായ ബ്രാഹ്മണന്ന പുത്രന്മാരെ ജനിപ്പിപ്പാനർഹയായി ഒരു സ്ത്രീ ബ്രഹ്മാവിന്റെ മുഖത്തുനിന്നൊ മററു വല്ലെടത്തുനിന്നൊ ജനിച്ചതായി ഒരു ശാസ്ത്രങ്ങളിലും പറഞ്ഞുകാണുന്നുമില്ല. മിസ്റ്റർ കമ്മാത്രനും പറഞ്ഞിട്ടില്ല.

അതിനാൽ ബ്രഹ്മമുഖജാതനായ ആദ്യബ്രാഹ്മണന്റെ സന്തതികളല്ല ബ്രാഹ്മണരെന്ന നടിക്കുന്ന ഇപ്പോഴുള്ള ബ്രാഹ്മണരാരും. അതുകൊണ്ട് ബ്രഹ്മമുഖജാതന്മാരെന്നും ശ്രേഷ്ഠന്മാരെന്നും ശഠിക്കുന്നതു മൂഢതയാണെന്ന പറയേണ്ടതാമെ.

ഇതുമാതിരി ബ്രഹ്മാവിന്റെ ബാഹൂരുപാദജന്മാരായ ക്ഷത്രിയ വൈശ്യ ശൂദ്രന്മാർ ഭാര്യാക്കന്മാരില്ലാത്തതിനാൽ അവർക്കു സന്താനോല്പത്തിക്കു കാരണമില്ല. അതിനാൽ ഇപ്പോൾ കാണുന്ന ക്ഷത്രിയവൈശ്യശൂദ്രന്മാർ ബ്രഹ്മാവയവങ്ങളിൽനിന്നുണ്ടായവരുടെ സന്താനങ്ങളല്ലെന്നു തീർച്ചയായും പറയാം.

എന്നാൽ ബ്രഹ്മാവിന്റെ മുഖാദികളിൽനിന്നു ബ്രാഹ്മണാദി നാലർ ജനിച്ചു എന്നു പറയുന്നതു സത്യമായിരുന്നാലും അവർ നാലർക്കും സന്താനങ്ങൾ ജനിക്കാതെ അവർ നാലാളും കാലഗതി പ്രാപിച്ചതായി ഊഹിക്കുന്നതിലെന്ത് അധികപ്രയാസമുള്ളത്. അതിനുള്ള യുക്ത്യന്തരങ്ങളെല്ലാം താഴെ ബോധിപ്പിക്കാം.

മിസ്റ്റർ കൃഷ്ണൻ ബി. എ. ഖണ്ഡനത്തിൽ കാണിച്ച 31-ാം ശ്ലോകംകൊണ്ട് ലോകവർദ്ധനക്കു വേണ്ടി ബ്രഹ്മാവ് തന്റെ മുഖാദികളിൽനിന്നു ബ്രാഹ്മണാദികളെ സൃഷ്ടിച്ചുവെന്നും 93-ാം ശ്ലോകത്തിൽ മുഖജാതനായതിനാൽ ബ്രാഹ്മണൻ ശ്രേഷ്ഠനെന്നുമാണല്ലോ. ഈ പറഞ്ഞതിനു യാതൊരു ചോദ്യവും വിചാരവും ഇല്ലാത്തതാകുന്നു. എന്നാൽ ആ മനുസ്മൃതിയാൽ തന്നെ കോടതിക്ക് ബോദ്ധ്യപ്പെടത്തക്ക തെളിവിനെ ബോധിപ്പിക്കാം.

## മനുസ്മൃതി 1-ാം അദ്ധ്യായം.

ശ്ലോ—യോസാവതീന്ദ്രിയഗ്രാഹ്യസ്സൂക്ഷ്മോവ്യക്തസ്സനാതനഃ
സർവ്വഭൂതമയോചിന്ത്യസ്സ ഏവ സ്വയമുദ്ബഭൗ. (7)

അ—ഇന്ദ്രിയങ്ങളാൽ ഗ്രഹിക്കപ്പെടാത്തവനും സൂക്ഷ്മസ്വരൂപനും അവ്യക്തനും അനാദിവസ്തുവും സർവ്വഭൂതസ്വരൂപനും ചിന്തിച്ചാലെത്താത്തവനുമായ യാതൊരു ചൈതന്യവസ്തുവോ അതു തനിയെ പ്രകാശിച്ചു എന്നും. 7

ശ്ലോ—സോഭിധ്യായ ശരീരാത്സ്വാത്സിസൃക്ഷുർവ്വിവിധാഃ പ്രജാഃ
അപഏവ സസർജ്ജാദൗ താസുവീജമവാസൃജൽ. (8)
തദണ്ഡമഭവദ്ധൈമം സഹസ്രാംശുസമപ്രഭം
തസ്മിൻജജ്ഞേസ്വയംബ്രഹ്മാ സർവ്വലോകപിതാമഹഃ (9)
തസ്മിന്നണ്ഡേ സ ഭഗവാനുഷിത്വാ പരിവത്സരം

സ്വയമേവാത്മനോധ്യാനാത്തദണ്ഡമകരോദ്ദ്വിധാ. (12)
താഭ്യാംസശകലാഭ്യാഞ്ചദിവംഭൂമിഞ്ചനിർമ്മമെ
മദ്ധ്യേവ്യോമദിശശ്ചാഷ്ടാവപാം സ്ഥാനഞ്ചശാശ്വതം. (13)
ദ്വിധാകൃത്വാത്മനോ ദേഹമൎദ്ധേന പുരുഷോഭവൽ
അൎദ്ധേനനാരീ തസ്യാം സ വിരാജമസൃജൽ പ്രഭുഃ (32)
തപസ്തപ്ത്വാ സൃജദ്യന്തു സസ്സ്വയം പുരുഷോവിരാട്
തംമാംവിത്താസ്യസൎവ്വസ്യ സ്രഷ്ടാരം ദ്വിജസത്തമാഃ (33)
അഹംപ്രജാസിസൃക്ഷുസ്തു തപസ്തപ്ത്വാ സുദുശ്ചരം
പതീൻ പ്രജാനാമസൃജൻ മഹൎഷീനാദിതോദശ. (34)
മരീചിമത്ര്യംഗിരസൌ പുലസ്ത്യം പുലഹംക്രതും
പ്രചേതസം വസിഷ്ഠം ച ഭൃഗുന്നാരദമേവച. (35)

അ— അവൻ വിവിധമായിരിക്കുന്ന പ്രജകളെ സൃഷ്ടിക്കേണമെന്നിച്ഛയോടുകൂടി ധ്യാനിച്ചിട്ടു തന്റെ ശരീരത്തിൽ നിന്ന ആദ്യംതന്നെ ജലത്തെ സൃഷ്ടിച്ചു. അതിൽ ബീജത്തെ വിതറിയുന്നും. (8) മേൽ പറഞ്ഞ ബീജം സൂര്യതുല്യമായ പ്രഭയോടും സ്വൎണ്ണവൎണ്ണമായ ഒരു അണ്ഡമായിഭവിച്ചു. ആ അണ്ഡത്തിൽനിന്ന സൎവ്വലോകപിതാമഹനായ ബ്രഹ്മാവു ജനിച്ചു എന്നും. (9) ആ അണ്ഡത്തിൽ ഭഗവാനായ ബ്രഹ്മാവ് ഒരു ബ്രഹ്മവത്സരം അതായത് (കൃതത്രേതാദ്വാപരകലി എന്ന നാലുയുഗങ്ങളും കൂടിയതു ഒരു ചതുര്യുഗം അങ്ങിനെ ആയിരം ചതുര്യുഗം കൂടിയതു ബ്രഹ്മാവിന്റെ ഒരു പകൽ അത്രകാലം രാത്രിയും. ഇങ്ങിനെയുള്ള രാവുപകൽ കൂടിയതു ഒരു ദിവസം. ഈ ദിവസം മുന്നൂറ്ററുപതു കൂടിയതു ഒരു ബ്രഹ്മവത്സരമെന്നു പറയുന്നു.) ഇങ്ങിനെയുള്ള ഒരു വൎഷം താമസിച്ചിട്ടു ആത്മധ്യാനത്താൽ ആ അണ്ഡത്തെ രണ്ടാക്കിച്ചെയ്തു. (12) ആ രണ്ടുഖണ്ഡങ്ങളിൽ ഉപരിഖണ്ഡത്തിൽ സ്വൎഗ്ഗത്തേയും അധോഖണ്ഡത്തിൽ ഭൂമിയേയും നടുവിൽ ആകാശത്തേയും എട്ടുദിക്കുകളേയും ശാശ്വതമായ സമുദ്രത്തേയുംസൃഷ്ടിച്ചു (13) ആ ബ്രഹ്മാവു തന്റെ ശരീരത്തെ രണ്ടു ഖണ്ഡങ്ങളാക്കി. ഒന്നു പുരുഷനായും ഒന്നു സ്ത്രീയായും

സൃഷ്ടിച്ചിട്ടു. ആ സ്ത്രീപുരുഷന്മാർ സ്വഭാവേന പുണൎന്നു് വി
രാൾപുരുഷനെ സൃഷ്ടിച്ചു എന്നും. (32) ആ വിരാൾപുരുഷനും
തപസ്സുചെയ്തിട്ടു ഈ ലോകത്തെ സൃഷ്ടിപ്പാനായിട്ടു യാതൊ
രുത്തനെ നിൎമ്മിച്ചുവൊ ആ സ്രഷ്ടാവാകുന്നതു ഞാനെന്നു (മ
നുസ്മൃതികൎത്താവായ മനുവെന്നു) അല്ലയോ ദ്വിജശ്രേഷ്ഠന്മാരെ
അറിഞ്ഞാലും എന്നു മനു പറഞ്ഞതാകുന്നു. (33) ഞാനും അ
നേകപ്രജകളെ സൃഷ്ടിക്കേണമെന്നിച്ഛയോടുകൂടി അസാധാരണ
മായ തപസ്സുചെയ്തു. പ്രാണികളെ സൃഷ്ടിക്കത്തക്ക പ്രാഭവമു
ള്ള പത്തു ഋഷികളെ സൃഷ്ടിച്ചുവെന്നും (34) ആ പത്തു് ഋഷി
കൾ മരീചി അത്രി അംഗിരസ്സ് പുലസ്ത്യൻ പുലഹൻ ക്രതു പ്ര
ചേതസ്സ് വസിഷ്ഠൻ ഭൃഗു നാരദൻ എന്നിവരാകുന്നു. 35

ശ്ലോ—ഏതേ മനൂംസ്തു സപ്താന്യാൻ അസൃജൻ ഭൂരിതേജസഃ
ദേവാൻ ദേവനികായാംശ്ച മഹൎഷീംശ്ചാമിതൌജസഃ (36)
യക്ഷരക്ഷഃപിശാചാംശ്ച ഗന്ധൎവ്വാപ്സരസോസുരാൻ
നാഗാൻസൎപ്പാൻസുപൎണ്ണാംശ്ച പിതൄണാംശ്ച പൃഥഗ്ഗണാൻ. (37)
കിന്നരാൻ വാനരാൻ മത്സ്യാൻ വിവിധാംശ്ച വിഹംഗമാൻ
പശൂൻമൃഗാൻമനുഷ്യാംശ്ച വ്യാളാംശ്ചോഭയതോദതഃ (39)

അ—ഏററവും കാന്തിയോടു കൂടിയ ഋഷികൾ മററ ഏ
ഴു മനുക്കളേയും ദേവന്മാരേയും സ്വൎഗ്ഗാദിലോകങ്ങളേയും ഗന്ധൎവ്വ
ന്മാരേയും തപസ്വികളായ മഹൎഷികളേയും സൃഷ്ടിച്ചു. (36)
യക്ഷന്മാരേയും രാക്ഷസന്മാരേയും പിശാചുക്കളേയും ഗന്ധൎവ്വന്മാ
രേയും അപ്സരസ്സുകൾ അസുരന്മാർ നാഗങ്ങൾ സൎപ്പങ്ങൾ പക്ഷി
കൾ പലവക പിതൃക്കൾ ഇവകളേയും സൃഷ്ടിച്ചു എന്നും (37)
കിന്നരന്മാർ വാനരന്മാർ മത്സ്യങ്ങൾ പലപ്രകാരമുള്ള പക്ഷികൾ
പശുക്കൾ മാനുകൾ മനുഷ്യന്മാർ ഗജങ്ങൾ ഇരുഭാഗത്തും പല്ലു
ള്ള ദുഷ്ടജന്തുക്കൾ ഇവകളേയും സൃഷ്ടിച്ചു എന്നും. (39) മനുസ്മൃ
തി 1–ാമദ്ധ്യായത്തിൽ തന്നെ പറയുന്നു. ഈ വിധം പറയുന്ന
തു പൂൎവ്വാപരവിരോധവും യുക്തിഭംഗവും ഉള്ളതാകുന്നു. എങ്ങി
നെയെന്നാൽ 13–ാം ശ്ലോകത്താൽ ബ്രഹ്മാവു അണ്ഡത്തെ രണ്ടാ

ക്കിപിളൎന്നു ഒരു ഭാഗം സ്വൎഗ്ഗവും ഒരുഭാഗം ഭൂമിയുമാക്കിചെയ്തു
എന്നാണല്ലൊ പറഞ്ഞിട്ടുള്ളതു. 36_ാം ശ്ലോകത്താൽ പത്തുരു
ഷികൾ ദേവന്മാരേയും സ്വൎഗ്ഗാദിലോകങ്ങളേയും മററും സൃഷ്ടി
ച്ചുവെന്നും പറയുന്നു. അതുനോക്കുമ്പോൾ ബ്രഹ്മാവു അണ്ഡ
ത്തെ രണ്ടായിപ്പിളൎന്നു സൃഷ്ടിച്ച സ്വൎഗ്ഗം ഭൂമി മുതലായതു് ഒന്നു
വേറെ. പത്തു് ഋഷികൾ സൃഷ്ടിച്ച സ്വൎഗ്ഗാദിലോകമൊന്നു വേ
റെ. ഇപ്രകാരം രണ്ടുവക സ്വൎഗ്ഗങ്ങളും ഭൂലോകങ്ങളും ഉണ്ടെന്നു
വരുന്നു.

അങ്ങിനെ രണ്ടുവിധ സൃഷ്ടിയായ ഭൂലോകസ്വൎഗ്ഗങ്ങളുണ്ടെ
ന്നു ഒരു ശാസ്ത്രപുരാണങ്ങളും കാണുന്നില്ല. അനുഭവവും ഇല്ല. ഇ
തിൽ മീതെ അന്യോന്യവിരുദ്ധം എന്താണുള്ളതു്.

ഇതുകൂടാതെ മിസ്റ്റർ കമ്മാത്തൻ ബി. ഖണ്ഡത്തിൽ 31_ാം
ശ്ലോകത്താൽ ലോകവൃദ്ധിക്കു വേണ്ടി ബ്രഹ്മാവു തന്റെ മുഖാ
ദ്യവയവങ്ങളിൽനിന്നു ബ്രാഹ്മണാദി നാലുജാതികളെ സൃഷ്ടിച്ചു
വെന്നും ഞാൻ ഇതിൽ മുമ്പുവിവരിച്ച 32_ാം ശ്ലോകത്താൽ
ബ്രഹ്മാവു തന്റെ ദേഹത്തെ പിളൎന്നു സ്ത്രീപുരുഷന്മാരാക്കിചെയ്തു
വെന്നും അവർ അന്യോന്യം പുണൎന്നു വിരാൾപുരുഷനെ
ജനിപ്പിച്ചുവെന്നും പറയുന്നു.

ബ്രഹ്മാവു ലോകവൎദ്ധനക്കുവേണ്ടി തന്റെ മുഖബാഹൂരു
പാദങ്ങളിൽനിന്നു ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രരെന്നു നാലു
ജാതികളെ 31_ാം ശ്ലോകത്തിൽ പറഞ്ഞപ്രകാരം സൃഷ്ടിച്ചിരി
ക്കെ തന്റെ ദേഹത്തെതന്നെ രണ്ടായിപ്പിളൎന്നതായ അതിസാ
ഹസകൎമ്മത്തിന്നുള്ള ഹേതു മുമ്പു മുഖാദികളിൽ നിന്നുത്ഭവിപ്പി
ച്ചനാലുജാതികളിൽ നിന്നും അവൎക്കു ഭാൎയ്യമാരില്ലാത്തതിനാൽ
അവർ സന്താനങ്ങളെ ജനിപ്പിച്ചിട്ടില്ലായ്കയാൽ ലോകം വൃദ്ധി
യാവാഞ്ഞതുകൊണ്ടു് ചെയ്തതായ സാഹസമെന്നുതന്നെ അതി
നെ ഊഹിക്കാം. എന്തെന്നാൽ ലോകം വൃദ്ധിയാവേണമെന്നാ
ണല്ലൊ ബ്രഹ്മാവിന്റെ ഇച്ഛ.

അതുകൊണ്ടു മുഖാദികളിൽനിന്നു ജനിച്ചവരിൽ സന്താ
നോല്പത്തി ഉണ്ടായിട്ടില്ലെന്നു തീൎച്ചയായും പറയാം. പക്ഷെ

ബ്രഹ്മാവു തന്റെ മുഖാദികളിൽ നിന്നു ബ്രാഹ്മണാദി നാലുജാതികളെ സൃഷ്ടിക്കുമ്പോൾ തന്റെ ആലോചന പ്രബലപ്പെട്ടതതിനാൽ സ്ത്രീകളെക്കൂടി സൃഷ്ടിക്കാഞ്ഞതും അതൊരു വലിയ ന്യൂനതയായിത്തീരുകയും ആ ന്യൂനതയെ നിവൃത്തിപ്പാൻവേണ്ടി കഠിനക്രിയയായി തന്റെദേഹത്തെത്തന്നെ രണ്ടായി പിളൎന്നു സ്ത്രീപുരുഷന്മാരാക്കുകയും അവർ വിരാൾപുരുഷനെ ജനിപ്പിക്കുകയും വിരാൾപുരുഷൻ മനുവിനേയും മനു പത്തു് ഋഷികളെയും പത്തു് ഋഷികൾ ചരാചരപ്രപഞ്ചത്തേയും വിശേഷാൽ മനുഷ്യരേയും ജനിപ്പിച്ചതാണെന്നു യുക്തിക്കു യോജിക്കുന്നതാണു്. അനുഭവവും ഏകദേശം ഉണ്ടെന്നു ഊഹിക്കാം.

എന്തുകൊണ്ടെന്നാൽ മനുവിൽനിന്നു ജനിച്ചതിനാൽ മനുജൻ മനുഷ്യൻ മാനുഷൻ മാനവൻ എന്നുള്ള പര്യായനാമങ്ങളാലും മനോരപത്യം പുമാൻ മാനവഃ എന്നുള്ള വ്യുൽപത്തികൊണ്ടും ഇപ്പോൾ ലോകവാസികളായി കാണപ്പെടുന്ന സൎവ്വമനുഷ്യരും മനുവാകുന്ന ഏകപിതാവിൽനിന്നു ജനിച്ചു വൎദ്ധിച്ചു നാനാദ്വീപാന്തരങ്ങളിലും പലരാജ്യങ്ങളിലും താമസിച്ചുവരുന്ന മനുഷ്യരെല്ലാം ഏകസമുദായവും സഹോദരന്മാരാണെന്നും വിവേകബുദ്ധിയാൽ ചിന്തിക്കുന്നവൎക്കു് ഏവൎക്കും വെളിവാകുന്നതാണു്.

ഇതുതന്നെയല്ല ബ്രഹ്മാവിന്റെ മുഖാദികളിൽനിന്നു ബ്രാഹ്മണാദികളെ ജനിപ്പിച്ചു എന്നു് മനുസ്മൃതിയിൽ മനു പറഞ്ഞതാണെന്നു പറയുന്നതിന്നും യുക്തിവിരോധമുണ്ടു്. എന്തെന്നാൽ മനു ജനിക്കുന്നതിനു എത്രയോ മുമ്പാകുന്നു ബ്രഹ്മാവു തന്റെ മുഖാദ്യവയവങ്ങളിൽനിന്നു ബ്രാഹ്മണാദികളെ ജനിപ്പിച്ചു എന്നു് മനുസ്മൃതിയിൽ പറയുന്നതു്. അങ്ങിനെ ജനിപ്പിച്ചിട്ടും അവരിൽനിന്നു് സന്താനങ്ങൾ ജനിച്ചു് ലോകം വൎദ്ധിക്കാഞ്ഞതിനാലാകുന്നു ബ്രഹ്മാവു തന്റെ ദേഹത്തെ പിളൎന്നു സ്ത്രീപുരുഷന്മാരാക്കുവാൻ കാരണം. ആ സ്ത്രീപുരുഷന്മാരിൽനിന്നു വിരാൾപുരുഷൻ ജനിച്ചുവെന്നും ആ വിരാൾപുരുഷനാകുന്നു മനുവി

നെ ജനിപ്പിച്ചതെന്നും പറയുന്നതു ലോകമെമ്പാടും മനു ജനി
ക്കുന്നതിന്നു രണ്ടു തലമുറ മുമ്പു ബ്രഹ്മമുഖത്തിൽനിന്നു ജനിച്ച
ബ്രാഹ്മണാദികളുടെ വിവരം അക്കാലത്തു ജനിച്ചിട്ടില്ലാത്ത മനു
വിന്നു് അറിവുണ്ടാവാൻ വളരെ പ്രയാസവും ഉണ്ടാവും. അതു
കൊണ്ടു ബ്രഹ്മമുഖത്തിൽനിന്നു ബ്രാഹ്മണനും ബാഹുക്കളിൽനി
ന്നു ക്ഷത്രിയനും ഊരുപാദങ്ങളിൽനിന്നു വൈശ്യശൂദ്രന്മാരും ജനിച്ചു
എന്നിങ്ങിനെ മനു പറഞ്ഞിരിക്കുന്നു എന്നു് സ്മൃതിയിൽ പറ
ഞ്ഞതു് വിചാരിക്കുമ്പോൾ ഒരുവന്റെ മുത്തച്ഛന്റെ അച്ഛൻ
ജനിച്ചതു് അയാളുടെ അച്ഛന്റെ മുഖത്തിൽ നിന്നാണെന്നൊ
കാലിൽ നിന്നാണെന്നൊ അക്കാലത്തു ജനിച്ചിട്ടില്ലാത്ത പൌ
ത്രനായ ഒരാൾ പറഞ്ഞു എന്നുവരികിലൊ എത്രത്തോളം വിശ്വ
സിക്കാവുന്നതാണെന്നു കോടതിതന്നെ ഊഹിക്കേണ്ടതാണു്.

ഈവക ന്യായങ്ങളാൽ മനുസ്മൃതി എന്ന ഗ്രന്ഥം ശരിയാ
യ ശാസ്ത്രമെന്നു് കരുതുവാൻ പാടുള്ളതല്ലെന്നാണു് വിചാരിക്കേ
ണ്ടതു്. അതുകൊണ്ടു ബ്രഹ്മാവിന്റെ മുഖാദികളിൽനിന്നു ബ്രാ
ഹ്മണാദികൾ ജനിച്ചു എന്നു പറയുന്നതിന്നു യാതൊരു അനുഭ
വവും സാക്ഷിയും ഇല്ലാത്തതിനാൽ വിശ്വസിക്കത്തക്കതല്ലാത്ത
അസംഭാവിതമെന്നെ പറവാനുള്ളു.

ഇതുകൂടാതെ ഞാൻ താഴെ ബോധിപ്പിക്കുന്ന കാരണങ്ങ
ളാലും ബ്രഹ്മമുഖത്തുനിന്നു ജനിച്ചവരൊ അവരുടെ സന്താന
ങ്ങളൊ അല്ല ഇപ്പോൾകാണുന്ന ബ്രാഹ്മണർ എന്നുള്ളതുകൂടി
ഞാൻ വേറെ കാരണങ്ങളാൽ കോടതിക്കു ബോദ്ധ്യപ്പെടത്തക്ക
വിധം തെളിയിക്കാം.

മൂന്നാംഖണ്ഡം

(3) 1-ാം പ്രതി ക്ഷേത്രജ്ഞൻ വിചാരണയിൽ ബ്രാഹ്മ
ണൎക്കു ഗോത്രമുണ്ടെന്നും അതു കാശ്യപം കൌശികം മൈ
ത്രേയം ഗാൎഗ്ഗ്യം ശൈനം മുതലായവകളാണെന്നും സമ്മതിച്ചു
കല്പിതത്തു് പറഞ്ഞിരിക്കുന്നു. അതിന്നെ ക്ഷേത്രജ്ഞനും അയാളുടെ
കൂട്ടുകാരായ ബ്രാഹ്മണരെന്നു അഭിനയിക്കുന്ന ജാതിബ്രാഹ്മണ

നും വിസ്താരമായി തലകുലുക്കി സമ്മതിക്കുന്ന ഒരു സംഗതിയുമാകുന്നു.

ഇതിൽ കാണ്വായനഗോത്രത്തെകുറിച്ച് വിഷ്ണുപുരാണം പറയുന്നത്.

ശ്ലോ. ബൃഹൽക്ഷത്രസ്യ സുഹോത്ര സുഹോത്രാദ്ധസ്തീയ
ഇദം ഹസ്തിനാ പുരമാരോപയാമാസ
അജമീളദ്വിമീളപുരുമീളാസ്ത്രയോ ഹസ്തിനസ്തനയാഃ
അജമീളാൽകണ്വാന്മേധാതിഥിസ്തതഃ കാണ്വായനാദ്വിജാഃ

അർത്ഥം— ചന്ദ്രവംശക്ഷത്രിയരാജാവായിരുന്ന ബൃഹൽക്ഷത്രന്റെ മകൻ സുഹോത്രൻ— സുഹോത്രന്റെ മകൻ ഹസ്തിനാപുരമുണ്ടാക്കിയ ഹസ്തി— (ഹസ്തിവിശിഷ്ടതിനാലാകുന്നു ആ പുരത്തിനു ഹസ്തിനാപുരമെന്നു പേരുണ്ടായതെന്നു ഭാരതത്തിലും പറഞ്ഞിട്ടുണ്ട്) ഹസ്തിക്കു അജമീളൻ, ദ്വിമീളൻ, പുരുമീളൻ ഇങ്ങിനെ മൂന്നു പുത്രന്മാരുണ്ടായി. അതിൽ അജമീളന്റെ മകൻ കണ്വൻ— കണ്വന്റെ മകൻ മേധാതിഥി— മേധാതിഥിയിൽ നിന്നു കാണ്വായനൻ ഉണ്ടായി. കാണ്വായനൻ ബ്രാഹ്മണനായി. ആ കാണ്വായനനിൽനിന്നുണ്ടായ വർഗ്ഗത്തെയാകുന്നു ഇന്നു, കാണ്വായനഗോത്രമെന്നു പറഞ്ഞുവരുന്ന ജാതിബ്രാഹ്മണർ.

ഇതിനെകുറിച്ചു അല്പവ്യത്യാസത്തിൽ "ഹരിവംശപുരാണം"

ശ്ലോ. പുത്രഃ പ്രതിരഥസ്യാസീൽ കണ്വസ്സമഭവന്നൃപഃ
മേധാതിഥിസ്സുതസ്തസ്യ യസ്മാൽ കണ്വാഭവദ്വിജഃ

അർത്ഥം— പ്രതിരഥന്റെ മകനായി കണ്വരാജാവുണ്ടായി— അദ്ദേഹത്തിന്റെ മകൻ മേധാതിഥി— മേധാതിഥിയുടെ മകൻ കണ്വൻ. ഈ കണ്വൻ ബ്രാഹ്മണനായി— അയാളുടെ ഗോത്രമാണു കാണ്വായനഗോത്രമെന്നു പറയുന്നത്.

ഏതുപ്രകാരവും ബൃഹൽക്ഷത്രനെന്ന രാജാവിന്റെ വംശത്തിൽ നിന്നാണു കാണ്വായനബ്രാഹ്മണരുണ്ടായതെന്നു സംശയമില്ല. ഇതുകൂടാതെ ഗാർഗ്യന്മാരായ ബ്രാഹ്മണരും ക്ഷത്രിയവംശത്തിൽ നിന്നുതന്നെ ഉത്ഭവിച്ചതെന്നു വിഷ്ണുപുരാണത്തിൽ പറയുന്നു.

ശ്ലോ. ബൃഹൽക്ഷത്ര മഹാവീൎയ്യ നരഗൎഗ്ഗാദ്യാ അഭവൻ
മന്യുപുത്രാഃ ഗൎഗ്ഗാച്ഛിനിസ്തതോ ഗാൎഗ്ഗ്യാഃ
ശൈന്യാഃ ക്ഷത്രോപേതാ ദ്വിജാശ്ചൈവബഭൂവുഃ

അൎത്ഥം — മന്യുവിന്റെ പുത്രന്മാരായി ബൃഹൽക്ഷത്രൻ, മഹാവീൎയ്യൻ, നരൻ, ഗൎഗ്ഗൻ തുടങ്ങിയുള്ളവർ ജനിച്ചു. അതിൽ ഗൎഗ്ഗന്റെ മകനായി ശിനി ജനിച്ചു. ശിനിയുടെ മക്കളാകുന്നു ഗാൎഗ്ഗ്യരെന്നും ശൈനരെന്നും ഇപ്പോഴും പറഞ്ഞുവരുന്ന ബ്രാഹ്മണർ.

അതുകൊണ്ടു ക്ഷത്രിയവൎണ്ണത്തിൽ നിന്നു അനേക ബ്രാഹ്മണന്മാരുണ്ടായിട്ടുണ്ടെന്നു തെളിയുന്നു.

ഭാഗവതപുരാണവും ഇതുതന്നെ പറയുന്നു.

ശ്ലോ. ഗൎഗ്ഗാച്ഛിനിസ്തതോ ഗാൎഗ്ഗ്യഃ ക്ഷത്രാൽബ്രഹ്മഹ്യവ
ൎത്തത

അ — ഗൎഗ്ഗനിൽനിന്നു ശിനിയും ശിനിയിൽനിന്നു ഗാൎഗ്ഗ്യനും ഉണ്ടായി. ഇതുകൂടാതെ മൈത്രേയർ ബ്രാഹ്മണരും ക്ഷത്രിയനിൽനിന്നാണു ജനിച്ചതെന്നു ഹരിവംശപുരാണത്തിൽ പറയുന്നു.

ശ്ലോ. ദിവോദാസസ്യ ദായാദോ ബ്രഹ്മൎഷിൎമ്മിത്രായുർനൃപഃ
മൈത്രായണാസ്തതസ്സോമമൈത്രായണാസ്തു തതഃ സ്മൃതാഃ.

അൎത്ഥം — കാശിരാജാവായ ദിവോദാസന്റെ ദായാദൻ (മകൻ) മിത്രായു എന്ന രാജാവു ബ്രാഹ്മണൎഷിയായിത്തീൎന്നു. അയാളുടെ മകനാകുന്നു സോമമൈത്രായനൻ. സോമമൈത്രായനന്റെ സന്തതികളാകുന്നു മൈത്രായനന്മാരെന്നു ഇപ്പോഴും പറയുന്ന ബ്രാഹ്മണർ.

എന്നുമാത്രമല്ല മൌൽഗല്യന്മാരെന്ന ബ്രാഹ്മണരും ക്ഷത്രിയവംശജന്മാരാകുന്നു എന്നു വിഷ്ണുപുരാണം പറയുന്നു.

ശ്ലോ — മുൽഗലാച്ച മൌൽഗല്യാഃ ക്ഷത്രോപേതാഃ
ദ്വിജാതയോബഭൂവുഃ (അ. 29. ശ്ലോ. 4)

അ — അജാമിളന്റെ വംശത്തിൽ ജനിച്ച മുൽഗലന്റെ മക്കളാകുന്നു മൌൽഗല്യന്മാരായ ബ്രാഹ്മണർ. അവരുടെ വംശത്തെയാകുന്നു മൌൽഗല്യഗോത്രമെന്നു പറയുന്നത്.

ഭാഗവതത്തിലും മൌൽഗല്യഗോത്രത്തെക്കുറിച്ച് ഇങ്ങി
നെ പറയുന്നു.

ശ്ലോ — മുൽഗലാൽ ബ്രഹ്മനിർവൃത്തം
ഗോത്രം മൌൽഗല്യസംജ്ഞിതം.

അ — മുൽഗലനിൽ നിന്നാണ മൌൽഗല്യമെന്ന ബ്രാഹ്മ
ണഗോത്രമുണ്ടായത്.

നാലാം ഖണ്ഡം

(4) ഇതു കൂടാതെ ബ്രഹ്മമീമാംസ എന്ന ഉത്തരമീമാംസാ
കൎത്താവും ഭാരതകൎത്താവും പൌരാണികാചാൎയ്യനും മഹാത്മാ
വും പ്രസിദ്ധനും സൎവ്വവ്യാകരണപാരംഗതനും സൎവ്വലോകഗുരു
വും ഈ കേസ്സിൽ തൎക്കാൎത്ഥമായ 2_ാം സാക്ഷിയും ആയ വ്യാസ
ഭഗവാൻ പരാശരമഹൎഷിയിൽനിന്ന ധീവരകുലമെന്നഭിമാനിക്കു
ന്ന മുക്കുവത്തിയിൽ ജനിച്ച ആളും അയാളുടെ അച്ഛൻ പരാ
ശര ഋഷിയും നായാടി സ്ത്രീയുടെ മകനായിരുന്നവർ ഉത്തമോ
ത്തമബ്രാഹ്മണരായിട്ടുണ്ടൊ? അതിനുള്ള പ്രമാണവും താഴെ
ബോധിപ്പിക്കാം.

ശ്ലോ — ജാതോ വ്യാസസ്തു കൈവൎത്ത്യാഃ ശ്വപാക്യാസ്തു പരാശരഃ
ബഹവോന്യേപി വിപ്രത്വം പ്രാപ്താ യേപൂൎവ്വമദ്വിജാഃ.

അ — മുക്കുവത്തിയിൽനിന്ന ജനിച്ച വ്യാസനും നായാടി
സ്ത്രീയിൽനിന്ന ജനിച്ച പരാശരനും വിപ്രത്വത്തെ പ്രാപിച്ചു.
ഇതുകൂടാതെ മുമ്പ് അബ്രാഹ്മണരായിരുന്ന അനേകം പേർ ബ്രാ
ഹ്മണരായിട്ടുണ്ട്.

എന്നുമാത്രമല്ല പ്രസിദ്ധനായ വസിഷ്ഠമഹൎഷിയുടെ ജനന
ത്തെപ്പററി മഹാഭാരതത്തിൽ പറഞ്ഞത്,

ശ്ലോ — ഗണികാഗൎഭസംഭൂതോ വസിഷ്ഠശ്ച മഹാമുനിഃ
തപസാ ബ്രാഹ്മണോ ജാതഃസംസ്കാരസ്തത്ര കാരണം.

അ — വസിഷ്ഠമഹൎഷി വേശ്യാസ്ത്രീയിൽനിന്ന ജനിച്ചാളാ
യിട്ടും തപോബലംകൊണ്ടു ബ്രാഹ്മണനായിത്തീൎന്നു. ഒരോരു
ത്തരുടേയും സംസ്കാരമെന്ന സൽകൎമ്മങ്ങൾകൊണ്ടാണ വൎണ്ണ

ത്തെ നിശ്ചയിക്കുന്നത്. അല്ലാതെ ജനനംകൊണ്ടല്ല. (എന്നാൽ ഉത്തമ ജാതിയാണെന്നഭിമാനിക്കുന്നവരിൽനിന്നു ജനിച്ചതിനാൽ മാത്രം ശ്രേഷ്ഠനാവുന്നില്ല. ജ്ഞാനവിജ്ഞാനാദി ഗുണസമ്പന്നനായാൽ ഏതു വംശത്തിൽനിന്നു ജനിച്ചാലും ബ്രാഹ്മണത്വമുണ്ടാകുമെന്നു സാരം.) അതിന്നിനിയും ദൃഷ്ടാന്തം—

ജനനംകൊണ്ടു ക്ഷത്രിയനായിരുന്ന വിശ്വാമിത്രൻ ബ്രാഹ്മണനായ കഥ അനേക ഇതിഹാസപുരാണാദികളിലും മററും ഘോഷിച്ചിട്ടുണ്ട്. വിശേഷിച്ചു മഹാഭാരതം അനുശാസനപൎവ്വത്തിൽ പറഞ്ഞത്:—

ശ്ലോ—തതോ ബ്രാഹ്മണതാം ജാതോ വിശ്വാമിത്രോ മഹാതപാഃ
ക്ഷത്രിയസ്സോപ്യഥ തഥാ ബ്രഹ്മവംശസ്യ കാരകഃ.

അ—ക്ഷത്രിയനായ വിശ്വാമിത്രൻ മഹാതപസ്സുകൊണ്ടു ബ്രാഹ്മണതയെ പ്രാപിച്ചു. എന്നുമാത്രമല്ല, ബ്രാഹ്മണവംശത്തിന്റെ കാരകനായും ഭവിച്ചു. (കൌശികഗോത്രമെന്നതു വിശ്വാമിത്രന്റെ സന്തതികളാകുന്നു.) അതിനാലാകുന്നു ബ്രാഹ്മണവംശത്തിന്റെ കാരകനെന്നു പറഞ്ഞത്.

മഹാഭാരതം ആദിപൎവ്വത്തിൽ പറഞ്ഞത്—

ശ്ലോ—ക്ഷത്രിയേഭ്യശ്ച യേ ജാതാ ബ്രാഹ്മണാസ്തേ ച തേ ശ്രുതാഃ
വിശ്വാമിത്രപ്രഭൃതയഃ പ്രാപ്താ ബ്രഹ്മത്വമവ്യയം.

അ—വിശ്വാമിത്രൻ മുതലായ ബ്രാഹ്മണത്വം സിദ്ധിച്ച ക്ഷത്രിയരുടെ വംശത്തിൽ ജനിച്ചവരായ ബ്രാഹ്മണരെ പററി ഭവാൻ അറിഞ്ഞുവല്ലൊ. വിശ്വാമിത്രനെപ്പോലെ ബ്രാഹ്മണത്വം സിദ്ധിച്ച മററു ക്ഷത്രിയരോടൊന്നിച്ചു ചേൎത്തു ഇപ്രകാരം പറഞ്ഞിരിക്കുന്നു.

ശ്ലോ—i തത്രാരിഷ്ടിഷേണഃ കൌരവ്യ ബ്രാഹ്മണ്യം സംശിതവ്രതഃ
തപസാ മഹതാ രാജൻ പ്രാപ്തവാൻ ഋഷിസത്തമഃ
ii സിന്ധുദ്വീപശ്ച രാജൎഷിർദ്ദേവാപിശ്ച മഹാതപാഃ
ബ്രാഹ്മണ്യം ലബ്ധവാൻ യത്ര വിശ്വാമിത്രസ്തഥാ മുനിഃ.

അ—അല്ലയോ രാജാവേ അവിടെ കൌരവ്യവംശജനായ അരിഷ്ടഷേണൻ എന്ന രാജാവു തപോബലംകൊണ്ടു ബ്രാഹ്മണനായിതീൎന്നു. അതുപ്രകാരംതന്നെ രാജാവായിരുന്ന സിന്ധുദ്വീപനും തപസ്വിയായ ദേവാപിരാജാവും മഹാനായ വിശ്വാമിത്രനെപ്പോലെ ബ്രാഹ്മണത്വത്തെ സമ്പാദിച്ചു, എന്നും ഇതുകൂടാതെ ക്ഷത്രിയരാജാക്കൾ ബ്രാഹ്മണരായതിനെ കുറിച്ചു വനപൎവ്വത്തിൽ പറഞ്ഞതു:—

ശ്ലോ—മഹാവീൎയ്യാദുരുക്ഷയോ നാമ പുത്രോഭവൽ
തസ്യത്ര്യാരുണപുഷ്കരിണൌ കപിശ്ച പുത്രത്രയമഭവൽ.
തച്ച ത്രയമപി പശ്ചാദ്വിപ്രതാമുപജഗാമ.

അ—മഹാവീൎയ്യനെന്ന ക്ഷത്രിയരാജാവിന്നു ഉരുക്ഷയനെന്ന പുത്രനുണ്ടായി. അവനുതന്നെ ത്ര്യാരുണൻ, പുഷ്കരിണൻ, കപി എന്ന മൂന്നു പുത്രന്മാരുണ്ടായി. ഇവർ മൂന്നുപേരും പിന്നീടു ബ്രാഹ്മണരായിത്തീൎന്നു എന്നും ഇതുകൂടാതെ ഹരിവംശപുരാണത്തിൽ പറഞ്ഞതു:

ശ്ലോ—നാഭാഗാരിഷ്ടപുത്രൌ ദ്വൌ വൈശ്യൌ ബ്രാഹ്മണതാം (ഗതൌ.

അ—നാഭാഗാരിഷ്ടന്റെ പുത്രന്മാരായ രണ്ടു വൈശ്യന്മാർ ബ്രാഹ്മണരായിട്ടുണ്ടു. നാഭാഗാരിഷ്ടൻതന്നെ വൈശ്യനായിരുന്നില്ലെന്നും ശൂദ്രനായിരുന്നുവെന്നും സ്വകൎമ്മത്താൽ വൈശ്യനായതാണെന്നും ഭാഗവതത്തിൽ പറയുന്നു.

ശ്ലോ—നാഭാഗോ നേദിഷ്ടപുത്രോന്യഃ കൎമ്മഭിൎവൈശ്യതാംഗതഃ
എന്നും, വിഷ്ണുപുരാണത്തിൽ—

ശ്ലോ—നാഭാഗോ നേദിഷ്ടപുത്രസ്തു വൈശ്യതാമഗമൽ.

അ—അന്യവൎണ്ണിയായിരുന്ന നേദിഷ്ടന്റെ പുത്രനായ നാഭാഗൻ കൎമ്മങ്ങൾകൊണ്ടു വൈശ്യനായിതീൎന്നു എന്നും നേദിഷ്ടപുത്രനായ നാഭാഗനാകട്ടെ വൈശ്യതയെ ഗമിച്ചു എന്നും പറയുന്നു.

അതുകൊണ്ടു പൌരാണികകാലത്തുകൂടി ജനനാൽ ജാതിയില്ലെന്നും കർമ്മങ്ങളാൽ വർണ്ണങ്ങളായി വ്യവഹരിക്ക മാത്രമാണെന്നും പുരാണങ്ങളിൽതന്നെ അനേക തെളിവുകളുള്ളതിനെ കോടതിയിൽ ബോധിപ്പിപ്പാനുണ്ട്. എല്ലാം എടുത്തു കാണിക്കുന്നതു കോടതിക്ക് അസൌകര്യമാവുമെന്ന ഭയത്താൽ ചുരുക്കം മാത്രമെ കാണിക്കുന്നുള്ളു.

വായുപുരാണത്തിൽ പറഞ്ഞത്:—

ശ്ലോ—പുത്രോ ഗൃത്സമദസ്യ ച ശുനകോ യസ്യ ശൌനകഃ

ബ്രാഹ്മണാഃ ക്ഷത്രിയാശ്ചൈവ വൈശ്യാശ്ശൂദ്രാസ്തഥൈവ ച

ഏതസ്യ വംശേ സംഭൂതാ വിചിത്രാഃ കർമ്മഭിർദ്വിജാഃ (ച

അ—ഗൃത്സമദന്റെ പുത്രനായി ശുനകനുണ്ടായി. ശുനകന്റെ പുത്രൻ ശൌനകൻ—ശൌനകന്റെ മക്കളിൽ കർമ്മഭേദത്താൽ ബ്രാഹ്മണരും, ക്ഷത്രിയരും, വൈശ്യരും, ശൂദ്രരുമായി തീർന്നു, എന്നും പറഞ്ഞിരിക്കുന്നു. ഈ വക തെളിവുകളാൽ ചണ്ഡാലകുലമെന്ന വർണ്ണത്തിൽ ജനിച്ചവർ മുതൽ നാനാവർണ്ണികളായി വ്യവഹരിക്കുന്നവരും കർമ്മഭേദത്താൽ ബ്രാഹ്മണക്ഷത്രിയ വൈശ്യശൂദ്രന്മാരായിട്ടുള്ളതു ഒരേമൂലം തെളിവായിരിക്കുന്നു. അതുകൊണ്ടു ജനനമല്ല ബ്രാഹ്മണ്യാദി വർണ്ണങ്ങളാകുന്നതിനുള്ള കാരണം. ഏതുവംശത്തിൽ ജനിച്ചാലും സജ്ജനതയെന്നുള്ള ഗുണവുംതന്നെയാകുന്നു — വർണ്ണവ്യവഹാരത്തിനുള്ള കാരണം—എന്നതു ഞാൻ ഇതുവരെ ബോധിപ്പിച്ച പ്രമാണങ്ങളാലും അനുഭവങ്ങളാലും തെളിഞ്ഞിരിക്കുന്നു.

അഞ്ചാം ഖണ്ഡം

(5) ഇനി സ്നേഹിതൻ മി. കർമ്മചന്ദ്രൻ (എ) എന്ന ഖണ്ഡത്തിൽ പ്രസ്താവിച്ച വേദമന്ത്രങ്ങൾകൊണ്ടും സായണാദികളുടെ വ്യാഖ്യാനങ്ങൾകൊണ്ടും ബ്രാഹ്മണാദി നാലുജാതികൾ ബ്രഹ്മസൃഷ്ടമായിട്ടുള്ളതാണെന്നും മറ്റുമാണ പറഞ്ഞത്. അതും ശരിയല്ല. എന്തുകൊണ്ടെന്നാൽ സായണൻ, മഹീധരൻ,

ളുവർ രണ്ടാളും വ്യാഖ്യാനിച്ചിട്ടുള്ളതു് ആ വേദമന്ത്രത്തിന്റെ അന്തർഭാവാർത്ഥത്തിന്നു വിപരീതമായും ആ മന്ത്രത്തിലെ വാക്യപദങ്ങളെ തെററി വ്യാഖ്യാനിച്ചതായും കാണുന്നതിനാൽ ആ വ്യാഖ്യാനം കോടതിക്ക സ്വീകാരയോഗ്യമല്ലെന്നു ഞാൻ തെളിയിക്കാം.

മേൽപറഞ്ഞ വ്യാഖ്യാനത്തിന് അഞ്ചു് അബദ്ധങ്ങളുണ്ടു്.

1. അവൈദികം
2. നിരർത്ഥകം
3. അവൈയാകരണം
4. അസംബദ്ധം
5. അസംഭാവിതം

1. അവൈദികമെന്നതു:— ഈശ്വരൻ തല, കൈ, കാൽ, മുതലായ അവയവങ്ങളോടുകൂടിയ പഞ്ചഭൂതാത്മകസ്വരൂപനാണെന്നു തീർപ്പെടുത്തിട്ടുകുന്ന സായണാദികൾ വ്യാഖ്യാനിച്ചിട്ടുള്ളതു്. ഈശ്വരൻ നിരാകാരനും സർവ്വവ്യാപിയും ജ്ഞാനമാത്രസ്വരൂപനും ആകുന്നു എന്നു് അനേക ഉപനിഷത്തുകളിലും മററും വിവരിച്ചിട്ടുണ്ടു്. (അതിൽ ശുക്ലയജുർവേദാന്തർഗ്ഗതനിരാലംബോപനിഷത്തിൽ" ഇങ്ങിനെ പറയുന്നു)—

വാക്യം— കിം ബ്രഹ്മ?

> മഹദഹങ്കാരപൃഥിവ്യപ്തേജോവായ്വാകാശാത്മകത്വേന ബൃഹദ്രൂപേണാണ്ഡകോശേന കർമ്മജ്ഞാനാർത്ഥരൂപതയാ ഭാസമാനമദ്വയമഖിലോപാധിവിനിർമ്മുക്തം തൽ സകലശക്ത്യുപബൃംഹിതമനാദ്യന്തം ശുദ്ധം ശിവം ശാന്തം നിർഗ്ഗുണമിത്യാദി വാച്യമനിർവ്വാച്യം ചൈതന്യം ബ്രഹ്മ.

അത—ബ്രഹ്മമെന്നതു് എന്തു്?

മഹത്തത്വം, അഹങ്കാരതത്വം, ഭൂമി, ജലം, അഗ്നി, വായു, ആകാശങ്ങളായ ഭൂതങ്ങളുടെ രൂപത്തിലും അളവിടുവാൻ കഴിയാത്ത അണ്ഡകോശത്തിനാൽ കർമ്മജ്ഞാനാർത്ഥരൂപങ്ങളായി ഭാസമാനമായും രണ്ടെന്നുള്ളതില്ലാത്തതായും സകലവിശേഷോപാധികളിൽ

ന്നു വേറിട്ടതായും സകല ശക്തികളോടുകൂടിയതായും ആ ദ്യന്തരഹിതമായും ശുദ്ധം ശിവം ശാന്തം നിർഗ്ഗുണം ഇത്യാദി പ ദങ്ങളാൽ പറയപ്പെടുവാൻ യോഗ്യമായും വാക്കിന്നെത്താത്തതു മായ ചൈതന്യമേ "ബ്രഹ്മം".

വാക്യം — ഈശ്വരഗീതകൾ.

> ബ്രഹ്മൈവ സ്വശക്തിം പ്രകൃത്യാഭിധേയാമാശ്രിത്യ ലോ
> കാൻ സൃഷ്ട്വാ പ്രവിശ്യാന്തര്യാമിത്വേന ബ്രഹ്മാദീനാം
> ബുദ്ധീന്ദ്രിയനിയന്തൃത്വാദീശ്വരഃ.

അ — ഈശ്വരൻ എന്നതു് എന്തു്?

മേൽപറഞ്ഞ ബ്രഹ്മംതന്നെ സ്വശക്തിയായ പ്രകൃതിയാൽ ഈശ്വരനെന്ന പേരിനെ വഹിച്ചു ലോകങ്ങളെ സൃഷ്ടിച്ചു. അ തുകളിലെല്ലാം അന്തര്യാമിയായ് (ചരാചരപ്രാണികളുടെ ശരീ രാന്തർഭാഗങ്ങളിൽ ഇരുന്നുകൊണ്ടു പ്രകാശിക്കുന്നവൻ) പ്രവേശി ച്ചു, ബ്രഹ്മാവുമുതലായവരുടെ ബുദ്ധീന്ദ്രിയങ്ങളെ നിയമനം ചെയ്യുന്നവനായിരിക്കുന്നതിനാൽ ഈശ്വരനെന്നു പറയുന്നു.

ഇതുകളാൽ രൂപമില്ലാത്ത അരൂപിയായ "ജ്ഞാനസ്വരൂ പ"മെന്നു മാത്രമേ സിദ്ധിക്കുന്നുള്ളു.

ഇതു കൂടാതെ വിവേകചൂഡാമണിയിൽ പറഞ്ഞതു്.

ശ്ലോ. ജാതിനീതികുലഗോത്രദൂരഗം
നാമരൂപഗുണദോഷവർജ്ജിതം
ദേശകാലവിഷയാതിവർത്തി യ-
ദ്ബ്രഹ്മ തത്ത്വമസി ഭാവയാത്മനി.

അ — ജാതി, നീതി, കുലം, ഗോത്രം, ഇതുകളിൽനിന്നു ദൂ രനായും നാമം, രൂപം, ഗുണം, ദോഷം ഇതുകളില്ലാത്തതായും ദേശം, കാലം, വിഷയം ഇതുകളിൽ നിന്നു കടന്നതായും ഉള്ള ബ്രഹ്മമാകുന്നു അതു നീയാകുന്നു എന്നു ആത്മാവിങ്കൽ (നി ന്നിൽതന്നെ) ഭാവിക്ക എന്നു ലോകഗുരുവായ ശ്രീശങ്കരാചാ ര്യസ്വാമികൾ ശിഷ്യനോടുപദേശിച്ചതാകുന്നു.

ഈവക ശ്രുതിസ്മൃതികളാൽ ഈശ്വരൻ നിരാകാരനെന്നു

തന്നെ വരുന്നു. അനുഭവവും അങ്ങിനെ തന്നെ. എന്തെന്നാൽ ഈശ്വരനെ യാതൊരാളും കണ്ടിട്ടില്ലാത്തതും കാണാത്തതുമാണല്ലൊ. അതിനാൽ ഈശ്വരൻ അരൂപിതന്നെ. അങ്ങിനെ രൂപരഹിതനായ ഈശ്വരനെ സായണൻ മുതലായവർ രൂപമുള്ള ഒരു മനുഷ്യാകൃതിയെന്നു നിശ്ചയിച്ചു വ്യാഖ്യാനിച്ച അർത്ഥം വേദാനുസാരമല്ലാത്തതിനാൽ അവൈദികമെന്നു തന്നെ പറയാം.

2. നിരർത്ഥകം—ഈശ്വരൻ രൂപത്തോടുകൂടിയവനെന്നു സ്വകപോലകല്പിതമായ് നിശ്ചയിച്ചാൽ—ആ നിശ്ചയിച്ച ന്നായ അർത്ഥം അതിലില്ലാത്തതുകൊണ്ടു ആ വ്യാഖ്യാനം നിരർത്ഥകമായേ വഴിയുള്ളൂ. അതു മാത്രമല്ല ഒരു ശരീരത്തിൽ നിന്നു വിവിധജാതികളെങ്ങിനെയുണ്ടാകും? അതുകൊണ്ടും നിരർത്ഥകമെന്നു പറയാം.

3. അവൈയാകരണം—സായണാദികളുടെ വ്യാഖ്യാനത്തിൽ വ്യാകരണസംബന്ധമായ് പല അബദ്ധങ്ങളും ഉണ്ടെന്നു സംസ്കൃതത്തിൽ അല്പം ജ്ഞാനമുള്ള ഏവർക്കും എളുപ്പത്തിൽ മനസ്സിലാക്കാം. എങ്ങിനെ എന്നാൽ മേല്പറഞ്ഞ മന്ത്രത്തിലെ മുഖം, ബാഹു, ഊരു, എന്നീ പദങ്ങൾ പ്രഥമവിഭക്തിയാണ്. പഞ്ചമിവിഭക്തിയല്ല. "പദ്ഭ്യാ"മെന്ന പദം പഞ്ചമി തന്നെ. മുഖാദിപദങ്ങൾ, പ്രഥമവിഭക്തിയായിരിക്കെ എങ്ങിനെയാണു മുഖത്തിങ്കൽ നിന്നു എന്നും ബാഹുക്കളിൽനിന്നു എന്നും ഊരുക്കളിൽനിന്നു എന്നും യാതൊരു അന്യകാരണവും കൂടാതെ പ്രഥമവിഭക്തിക്കു പഞ്ചമി വിഭക്തിയുടെ അർത്ഥം പറയുന്നതു? ഒരിക്കലും പാടുള്ളതല്ല. അതുകൊണ്ടു പ്രഥമവിഭക്തിക്കു വ്യാകരണവിരോധമായ പഞ്ചമ്യർത്ഥം ചെയ്യുന്നതുകൊണ്ടു അവൈയാകരണമെന്നതിനും സംശയമില്ല. പദ്ഭ്യാം എന്ന പദത്തിനു അല്പം കുഴപ്പമുണ്ട്. അതു സന്ദർഭോചിതമായ അർത്ഥം ചെയ്യുമ്പോൾ തീരുന്നതുമാകുന്നു. അതു വഴിയെ ബോധിപ്പിക്കാം.

4. അസംഗതം— ബ്രാഹ്മണോസ്യ— എന്ന മന്ത്രത്തിന്റെ മുമ്പത്തെ മന്ത്രം ഇതാകുന്നു. മുഖം കിമസ്യാസീത് കിം ബാ

രൂ കിമൂരൂ പാദാവുച്യേതേ. അർത്ഥം—അവന്റെ മുഖമെന്തു്? ബാഹുക്കളെന്തു്? ഊരുക്കളും പാദങ്ങളും എന്തു്? എന്നാകുന്നു. അല്ലാതെ മുഖത്തിൽ നിന്നെന്തുണ്ടായി? ബാഹുക്കളിൽ നിന്നെന്തുണ്ടായി? ഊരുപാദങ്ങളിൽ നിന്നെന്തുണ്ടായി? എന്നല്ല ചോദിച്ചിട്ടുള്ളതു.

എന്നാൽ മുഖം കിമസ്യ എന്നമന്ത്രത്താൽ ചോദിച്ച ചോദ്യത്തിനു ഉത്തരമായിട്ടാണു—ബ്രാഹ്മണോസ്യ എന്ന മന്ത്രം. അതുകൊണ്ടു ചോദ്യത്തിനു ശരിയായ മറുപടിയല്ല സായണാദികളുടെ വ്യാഖ്യാനത്താൽ പറഞ്ഞിട്ടുള്ളതു്. മന്ത്രവ്യാഖ്യാതാക്കളായ സായണൻ മുതലായ പൌരാണികാചാര്യന്മാർ അവർക്കു തോന്നിയവിധം വ്യാഖ്യാനിച്ചതു ഇല്ലാത്ത ജാതിഭേദമെന്നതു ഉണ്ടാക്കിത്തീർത്തു ലോകങ്ങളെ ഭേദിക്കേണമെന്നും തങ്ങൾ വലുതാകേണമെന്നും പ്രയത്നം കൂടാതെ ദ്രവ്യസമ്പാദനം ചെയ്തു ദിവസവൃത്തി സുഖമായി നടത്തിക്കേണമെന്നും ഉള്ള ദുഷ്ടവിചാരത്താലും അസൂയയാലും ഉണ്ടാക്കിത്തീർത്ത മഹാ അബദ്ധവ്യാഖ്യാനമെന്നല്ലാതെ ശരിയായവ്യാഖ്യാനമെന്നു പറവാൻ പാടില്ല.

മേൽ പറഞ്ഞ മുഖാദികളെന്തു്? എന്ന ചോദ്യത്തിനു മുഖത്തിൽ നിന്നു ബ്രാഹ്മണനും കൈകളിൽനിന്നു ക്ഷത്രിയനും ഊരുക്കളിൽനിന്നു വൈശ്യനും, പാദങ്ങളിൽനിന്നു ശൂദ്രനും ജനിച്ചു എന്നു, ഉത്തരം പറഞ്ഞതു നോക്കുമ്പോൾ മാവിനെ ചോദിച്ചതിനു പയറഞ്ഞാഴി എന്നു പറഞ്ഞ മാതിരിയാണല്ലോ. അതിനാൽ സായണാദികളുടെ വ്യാഖ്യാനം സന്ദർഭത്തിനുചിതമല്ലാത്തതിനാൽ അസംബന്ധംതന്നെ. സംശയമില്ല.

മുൻപറഞ്ഞ മന്ത്രത്തിനു സന്ദർഭാനുസാരമായ അർത്ഥം പറയുന്നതായാൽ പള്ള്യം എന്ന പദം പഞ്ചമീവിഭക്തിയായിരുന്നാലും അതിനു പ്രഥമാർത്ഥം പറയുന്നതാണു് സന്ദർഭോചിതമായിട്ടുള്ളതു്. എങ്ങിനെ എന്നാൽ മുഖാദികൾ എന്തു്? എന്നാണല്ലോ ചോദ്യം. അതുകൊണ്ടു ബ്രാഹ്മണോസ്യ... എന്ന മന്ത്രത്തിൽ മുഖാദി മൂന്നു പദങ്ങളും പ്രഥമവിഭക്തിയായതിനാൽ

പൽ്ഭ്യാം എന്ന പദം പഞ്ചമിവിഭക്തിയായിരുന്നാലും സന്ദൎഭോചിതാൎത്ഥം സിദ്ധിക്കുന്നതിന്നു ആ പഞ്ചമി വിഭക്തിയായ ഒരു പദത്തിന്നു പ്രഥമ വിഭക്തികളായ് മൂന്നു പദങ്ങളുള്ളതിനാലും പഞ്ചമിക്കു പ്രഥമാൎത്ഥം പറയുന്നതു സന്ദൎഭാനുസാരമാകയാലും ബാഹുല്യേന പ്രഥമാൎത്ഥം തന്നെയാണ് പറയേണ്ടതു. അതു സന്ദൎഭോചിതവുമാകുന്നു. അങ്ങിനെയാകുമ്പോൾ ഒരു മന്ത്രത്തിന്നു സിദ്ധിക്കുന്ന അൎത്ഥം ബ്രാഹ്മണൻ അവന്റെ മുഖമായി, ക്ഷത്രിയനായിട്ടു കൈകളും വൈശ്യനായിട്ടു തുടകളും പാദങ്ങളായി ശൂദ്രനും ഉണ്ട് എന്നാകുന്നു.

എന്നാൽ പൌരാണികാചാൎയ്യന്മാരായ സായണാദികളെ കഴിച്ചുള്ളവർ മന്ത്രത്തിന്റെ ശരിയായ അൎത്ഥത്തെ വിസ്മരിച്ചിട്ടില്ലെന്നു ഭാഗവതം 2-ാം സ്കന്ധം 5-ാം അദ്ധ്യായത്തിലും മറ്റും കാണുന്നുണ്ടു. അതിൽ ചിലതു ഇവിടെയും ഉദ്ധരിക്കാം.

ശ്ലോ—പുരുഷസ്യ മുഖം ബ്രഹ്മ
ക്ഷത്രമേതസ്യ ബാഹവഃ
ഊൎവ്വോൎവൈശ്യോ ഭഗവതഃ
പൽ്ഭ്യാം ശൂദ്രോവ്യജായത.

അ—ബ്രാഹ്മണൻ ഈ പുരുഷന്റെ മുഖവും ക്ഷത്രിയൻ ഭുജങ്ങളുമാകുന്നു. വൈശ്യൻ ഭഗവാന്റെ തുടകളാകുന്നു. ശൂദ്രൻ അവന്റെ പാദങ്ങളായിതീൎന്നു എന്നാകുന്നു. അങ്ങിനെയുള്ള ഒരു വസ്തു—അതായതു അവന്റെ മുഖമായ് ബ്രാഹ്മണരും ഭുജങ്ങളായ് ക്ഷത്രിയരും തുടകളായ് വൈശ്യരും കാലുകളായി ശൂദ്രരും ഉള്ളതായ ഒരു വസ്തു ഒരു ജീവിയോ അല്ലെങ്കിൽ ഒരു പുരുഷനോ, ആരാകുന്നു. എന്നല്ല ചോദ്യത്തിന്നു ഉത്തരം പറയേണമല്ലൊ. സായണാദികൾ അവരുടെ ഹൃദയത്തിൽ കുടികൊണ്ടിരിക്കുന്ന അസൂയാധിക്യത്താൽ സന്ദൎഭം നോക്കാതെ അവൎക്കൊത്തവണ്ണം വ്യാഖ്യാനിച്ചുള്ളതു സന്ദൎഭാനുചിതമാകയാൽ അസംബദ്ധമെന്നതു് നിരാക്ഷേപം തന്നെ.

5. അസംഭാവിതം. രണ്ടു കൈകളിൽനിന്ന ഒരു ക്ഷത്രിയനും രണ്ടു തുടകളിൽനിന്ന ഒരു വൈശ്യനും രണ്ടുകാലുകളിൽനിന്ന ഒരു ശൂദ്രനും ജനിച്ചു എന്ന പറയുന്നതു എതു വിധവും യോജിക്കുന്നതല്ല. ഒന്നിൽനിന്ന ഒന്ന ജനിക്കണമെങ്കിൽ ഒരംശത്തിൽനിന്നും പകുതിട്ടു ജനിച്ച ഒന്നായതായിരിക്കാമെങ്കിൽ അതിനെ വ്യാഖ്യാനിച്ചും കാണുന്നില്ല. അതുകൊണ്ടു ഒരു വിധത്തിലും അസംഭാവിതമല്ലാത്തതിനെ സംഭാവിതമെന്ന വ്യാഖ്യാനിച്ചതിനാൽ അസംഭാവിതമെന്നതും സത്യമാകുന്നു.

അതുകൊണ്ടു സായണാദികളുടെ ഭാഷ്യത്തിൽ മേൽ ഗണിച്ച അഞ്ചു വിധ അബദ്ധങ്ങളും പ്രത്യക്ഷമാകുന്നുണ്ടു.

എന്നാൽ ഈ വേദമന്ത്രങ്ങളുടെ അനുഭവാനുസാരമായ അർത്ഥം താഴെ വിവരിക്കാം. ബ്രാഹ്മണോസ്യ... എന്ന മന്ത്രം വേദങ്ങളിൽ മുഖ്യമായ പുരുഷസൂക്തമെന്ന അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതും അനേകവിധത്തിൽ പ്രയാസമുള്ളതും ഹിന്ദുക്കളിൽ ആര്യസമാജക്കാരും പൌരാണികന്മാരും തമ്മിൽ ഇടവിടാതെ വാദപ്രതിവാദങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതിന്ന കാരണമായതും ഇന്ത്യാരാജ്യം ഹിന്ദുക്കളിൽനിന്ന കൈവിട്ടുപോകുവാൻ മുഖ്യകാരണമായതും നാശകരവും ദോഷപ്രദവും സഹോദരമർദ്ദനവുമായ "ജാതി"രാക്ഷസന്റെ ഉല്പത്തിസ്ഥാനമായതും ഗോമേധം മുതലായ ഏറ്റവും പാപിഷ്ഠവും നിന്ദ്യവുമായ ഹിംസാവിധികളുടെ വിളനിലവുമായിരിക്കുന്നതും അജ്ഞാനാന്ധകൂപത്തിൽ ആഴ്ത്തിക്കൊണ്ടിരിക്കുന്നതുമായ ഈ മന്ത്രത്തെയും വ്യാഖ്യാനത്തെയും നല്ലവണ്ണം ഉണരേണ്ടതാകുന്നു. അതുകൊണ്ടു കോടതിയുടെ ശ്രദ്ധ, ഇതിലേക്കായി തിരിച്ചുകൊള്ളേണ്ടതാണെന്ന പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു.

പുരുഷസൂക്തമെന്നതു, സൃഷ്ടിയെ വിവരിക്കുന്നു. നാലു വേദങ്ങളിൽ, സാമവേദം കഴിച്ചു മൂന്ന വേദങ്ങളിലും ഈ സൂക്തം അടങ്ങിയിരിക്കുന്നു. അവയെ മുഴുവൻ വിവരിക്കുന്നതു കോടതിക്കു അസൌകര്യമാകയാൽ പ്രസ്തുതമന്ത്രവ്യാഖ്യാനം വിശദമാക്കുവാൻ വേണ്ടതു മാത്രം ബോധിപ്പിക്കുന്നുള്ളു.

1 മുതൽ 4 കൂടി സൂക്തങ്ങൾ വിശ്വസ്രഷ്ടാവായ ഈശ്വ
രൻ, സൎവ്വവ്യാപിയാണെന്നു അറിയപ്പെടുവാൻ കഴിയാത്ത മാ
ഹാത്മ്യമുള്ളവനും അരൂപിയാണെന്നും നാലാമത്തെ മന്ത്രം പ്ര
ളയകാലത്തിൽ നിരാകാരാവസ്ഥയിൽ കിടന്നിരുന്ന പദാൎത്ഥം,
തന്നത്താൻ പ്രത്യക്ഷീകരിക്കയാൽ, ഈശ്വരനാൽ ചെയ്യപ്പെട്ടു
എന്നും അതിൽനിന്നു അവൻ, ഭൂമിയേയും മററു നക്ഷത്രാദിഗ്രഹ
ങ്ങളേയും വികസിപ്പിച്ചു എന്നും. ആറാംമന്ത്രം മുതൽ ഒമ്പതാം
മന്ത്രംകൂടി സൎവ്വസംപൂജിതനായ, അവനാൽ, എല്ലാ സസ്യങ്ങ
ളും ജീവുള്ള വസ്തുക്കളും ആകാശത്തിൽ പറക്കുന്നവയും ഗ്രാമങ്ങ
ളിലും വനങ്ങളിലും നിവസിക്കുന്നവയും ആയ, തിൎയ്യക്കുകളേയും
സൃഷ്ടിക്കപ്പെട്ടു എന്നും ഒടുവിൽ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടു എ
ന്നാകുന്നു.

എന്നാൽ ആദ്യനായ സാക്ഷാൽ ജഗദീശ്വരനെ ഹൃദയ
ത്തിൽ ധ്യാനിച്ചാരാധിക്കുന്ന ദീൎഘദൎശികളും ജ്ഞാനികളുമായ
പ്രബുദ്ധന്മാരും അപ്രബുദ്ധരുമുൾപ്പെട്ട മനുഷ്യകുലത്തെ അവൻ ഒ
രു പുരുഷാകൃതിയിൽ സൃഷ്ടിച്ചു എന്നാകുന്നു. അതിനെ നമ്മുടെ
പൌരാണികന്മാർ ധരിച്ചതു ഈശ്വരന്റെ വിരാട്‌സ്വരൂ
പമെന്നാകുന്നു. അങ്ങിനെ അവർ തീൎപ്പെടുത്തിയ വിരാട്
പുരുഷന്റെ ഭാഗങ്ങളാണെന്നു പത്താം മന്ത്രത്താൽ മുഖം കി
മസ്യ എന്നു തുടങ്ങി മന്ത്രഭാഗങ്ങൾ തന്നെ ചോദ്യം ചെയ്തിരി
ക്കുന്നു. അതിനുത്തരമായിട്ടാണു പതിനൊന്നാമത്തെ ബ്രാഹ്മ
ണോസ്യ എന്ന മന്ത്രം. മേല്പടി മന്ത്രത്തിന്റെ ശരിയായ വ്യാഖ്യാ
നം വിവരിക്കാം. ആ മന്ത്രം മനുഷ്യകുലത്തിന്റെ (സമുദായ
ത്തിന്റെ) സംഘടനയെയാണു അറിയിക്കുന്നതു്. എങ്ങിനെയെ
ന്നാൽ മനുഷ്യസമുദായത്തെ ഒട്ടാകെ ഒരു മനുഷ്യശരീരത്തോടു
സാദൃശ്യപ്പെടുത്തി വിവരിക്കുകയാണു ചെയ്യുന്നതു.

എങ്ങിനെയെന്നാൽ, ഒരു ശരീരത്തിനു തല, കൈകൾ,
തുടകൾ, കാലുകൾ എന്നീ അവയവങ്ങളുള്ളപോലെ മനുഷ്യസമു

ദായത്തിലും ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രരെന്നുള്ളവർ, ശിരസ്സു മുതലായ അവയവങ്ങൾ പോലെയാകുന്നു. അതിൽ തല മുതലായ ഓരോ അവയവങ്ങൾക്കും പല ജോലികളും ചെയ്യാനുള്ളതുപോലെ സമുദായമായ മനുഷ്യകുലത്തിനും ക്ഷേമാഭിവൃദ്ധികൾക്കുവേണ്ടി ബ്രാഹ്മണാദികൾക്കു വിവിധതൊഴിലുകൾ ചെയ്യേണ്ടതുണ്ടു. ഇവിടെ (സമുദായത്തിൽ) ബ്രാഹ്മണർ (ജ്ഞാനമുള്ളവർ) സമുദായത്തിന്റെ മുഖം (തല) അഥവാ തലച്ചോറ്, എന്നാണു പറഞ്ഞിട്ടുള്ളതു. അതു മനുഷ്യശരീരത്തിലുള്ള എല്ലാ അവയവങ്ങൾക്കും ഞരമ്പുകൾക്കും ജ്ഞാനത്തിനുള്ള ചൈതന്യത്തിന്റെ ഇരിപ്പിടമായ കേന്ദ്രസ്ഥാനമാകുന്നു. അതിനാൽതന്നെ തലയെ ഉത്തമാംഗമെന്നു പറയുന്നതും. അതുപോലെ തന്നെ മനുഷ്യസമുദായത്തിൽ വിവേകവും ജ്ഞാനവുമുള്ള സമുദായത്തിന്റെ ഒരു ഭണ്ഡാഗാരം പോലെ മനുഷ്യസമുദായത്തിൽ വിവിധമനുഷ്യരുടെ അഭിവൃദ്ധിക്കു വേണ്ടതായ പ്രവൃത്തികളെ ക്രമപ്പെടുത്തുകയും ഓരോരുത്തരും അവരവരുടെ പ്രത്യേകധർമ്മം—എന്നാൽ മനസ്സ്, കാര്യാകാര്യങ്ങളെ കാണുക—കൈ, പ്രവൃത്തി എടുക്കുക—കാൽ, നടക്കുക—കണ്ണ്, കാണുക—ചെവി കേൾക്കുക—ഘ്രാണം, മണക്കുക—ത്വക്ക്, സ്പർശിക്കുക—മുതലായ സ്വധർമ്മങ്ങളെ എന്നപോലെ അനുഷ്ഠിപ്പാൻ കഴിവു വരത്തക്കവിധം ഉപദേശിക്കുകയും നടത്തിക്കുകയും ചെയ്യുന്നവരെ അറിവും വിവേകവുമുള്ള തലയാകുന്ന ബ്രാഹ്മണനാകുന്നു. അതുകൊണ്ടു, അറിവുള്ളവരെ സമുദായത്തിന്റെ ഉത്തമാംഗമെന്നു പറഞ്ഞതു ഉചിതം തന്നെ. ക്ഷത്രിയരെന്നു പറയുന്നതു സമുദായത്തിന്റെ ബാഹുക്കളെന്നു കല്പിച്ചിരിക്കുന്നു. ബാഹുക്കളുടെ മുഖ്യപ്രവൃത്തി ശരീരത്തെ രക്ഷിക്കയാകുന്നു. കൊതുകോ വല്ല ഉറുമ്പോ, ഈച്ചയോ ദേഹത്തിൽ പാറിയാൽ അതിനെ കൈ തട്ടിക്കളയുന്നു. വല്ലേടത്തും ചൊറിഞ്ഞാൽ മാന്തുന്നു. വല്ലേടത്തും വേദനയുണ്ടായാൽ, അവിടം തടവുന്നു. വല്ലതും

ഹത്തിൽ വീഴുന്നതായാൽ കൈ, തടുക്കുന്നു — ഇങ്ങിനെ മുടങ്ങി ദേഹരക്ഷതന്നെ കയ്യിന്റെ മുഖ്യജോലി. ഇങ്ങിനെ ബാഹുക്കളുടെ ജോലി, അത്യന്തമുഖ്യമായുള്ളതിനാൽ സംസ്കൃതത്തിൽ ഭുജ എന്ന പദത്തിന്റെ യഥാർത്ഥം — പാലിക്കുന്നതു എന്നും ഭുജ പാലനാഭ്യവഹാരയോഃ എന്നും മറെറാരു പര്യായം ദോഃ ശത്രുക്കളെ അടക്കുന്നതെന്നും ദമു ഉപശമെ എന്നും ബാഹു എന്നതിന്നു ശത്രുക്കളെ ഉടെക്കുന്നതു — ബാധൃ വിലോഡനെ എന്നാകുന്നു. അതിനാൽ മനുഷ്യശരീരത്തിലെ കൈകൾ എങ്ങിനെയോ മററുള്ളവയവങ്ങളെ രക്ഷ ചെയ്യുന്നുവോ അപ്രകാരം ക്ഷത്രം എന്നതു ക്ഷതാൽ ത്രാണം — നാശത്തിങ്കൽനിന്നു കാക്കൽ (രക്ഷ) — എന്നാകുന്നു. അതുകൊണ്ടു ക്ഷത്രമെന്ന പരാക്രമമുള്ള മനുഷ്യർ (ക്ഷത്രിയർ) ബാഹുക്കളെന്നതും അനുചിതമല്ല.

ഊരു എന്ന വാക്കിന്നു വയറ് എന്നും തുട എന്നും രണ്ടർത്ഥം പറയാറുണ്ട്. രണ്ടായാലും ഉപയോഗം ഒന്നുതന്നെ. മനുഷ്യസമുദായത്തിന്റെ ഊരുക്കളെന്നു പറയുന്ന വൈശ്യരുടെ മുഖ്യജോലി, കൃഷി, കച്ചവടം മുതലായവയാകുന്നു. വയറിന്റെ മുഖ്യപ്രവൃത്തി ഭക്ഷണത്തെ വഹിച്ചു ശരീരത്തിലുള്ള എല്ലാ അവയവങ്ങൾക്കും പോഷണം ചെയ്തു കൊടുക്കുകയാകുന്നു. അതുപോലെതന്നെ വൈശ്യരുടെ മുഖ്യപ്രവൃത്തി, കൃഷി മുതലായതു ചെയ്തു ഭക്ഷണസാധനങ്ങളുണ്ടാക്കി, സമുദായത്തിന്റെ ഉപയോഗപ്പെടുത്തുകയും കച്ചവടം ചെയ്തു മറു ദേശങ്ങളിൽനിന്നു അന്യസാധനങ്ങളെ മനുഷ്യസമുദായത്തിന്റെ ആവശ്യാർത്ഥം, എത്തിച്ചു കൊടുക്കുകയുമാകുന്നു. ഇതുകൂടാതെ വൈശ്യന്നു പശുരക്ഷ എന്നതും വിധിച്ചിട്ടുണ്ട്. പശു എന്നാൽ ഇന്ദ്രിയം എന്നൊരർത്ഥവും ഉണ്ടു. അതുകൊണ്ടും വയറിന്റെ മുഖ്യജോലി, ഭക്ഷണങ്ങളെ വഹിച്ചു, ദേഹേന്ദ്രിയങ്ങളെ പോഷിപ്പിക്കൽ എന്നാണു പശുരക്ഷ എന്നതിന്റെ അർത്ഥം. അപ്പോഴും സമുദായരക്ഷ എന്നതന്നെ സിദ്ധിക്കുന്നു. അതുകൊണ്ടു സമുദായത്തിന്റെ വയ

റെന്നു കൃഷ്യാദികർമ്മശീലരായവരെ വൈശ്യരെന്നു പറയുന്നതും അയുക്തമല്ല. അഥവാ തുടകളാണെന്നുള്ള അർത്ഥമാണെടുക്കുന്നതെങ്കിൽ ഒരു മനുഷ്യന്റെ തുടകൾ, സഞ്ചാരത്തെയാണു സൂചിപ്പിക്കുന്നതു. മനുഷ്യനു ഒരിടത്തു നിന്നു മറ്റൊരിടത്തേക്കു പോകുവാൻ കഴിവുണ്ടാക്കുന്നതു മുഖ്യമായി തുടയാകുന്നു. കച്ചവടത്തിന്നും കൃഷിക്കും വേണ്ടി രാജ്യങ്ങൾതോറും സഞ്ചരിക്കുന്നതു തുടയുടെ മുഖ്യതൊഴിലാകയാൽ അതിന്നു സാദൃശ്യമുള്ള മനുഷ്യരെ വൈശ്യരെന്നു പറയുന്നതും യുക്തംതന്നെ.

ശൂദ്രരെ മനുഷ്യസമുദായത്തിന്റെ പാദമാക്കി കല്പിച്ചിരിക്കുന്നു. പാദങ്ങളുടെ മുഖ്യജോലി, മനസ്സു മുതലായ ബുദ്ധീന്ദ്രിയങ്ങൾ വിധിക്കുന്ന സ്ഥലത്തെത്തുവാനും കാര്യസാദ്ധ്യത്തിന്നു വേണ്ടിയും കല്ലു, മുള്ളു, ചളി മുതലായ ഹീന സ്ഥലങ്ങളിൽക്കൂടിയും ദേഹമാകുന്ന മറ്റെല്ലാ അംഗങ്ങളെയും ചുമന്നുകൊണ്ടു നടക്കുകയോ ഓടുകയോ ചെയ്യുന്ന ഒരൊററ തൊഴിലല്ലാതെ വേറൊന്നും ചെയ്വാൻ സമർത്ഥമല്ലാത്തതുപോലെ നിരക്ഷരകുക്ഷികളും വിവേകശൂന്യരും ഉൽകൃഷ്ടമായ യാതൊരു തൊഴിലും ചെയ്വാൻ കഴിയാത്തവരും മററുള്ളവർ വല്ലതും പറഞ്ഞുകൊടുത്താൽ അതിനെ ദാസവൃത്ത്യാ ചെയ്വാൻ മാത്രം കഴിയുന്നവരുമായ ശൂദ്രന്മാരെ സമുദായശരീരത്തിന്റെ പാദമെന്നു കല്പിച്ചതും വാസ്തവമാണ്.

മേൽപറഞ്ഞ സാദൃശ്യത്തിന്റെ അർത്ഥത്തെ ഇങ്ങിനെയാണു വിചാരിക്കേണ്ടതു്. അല്ലാതെ ദൈവസൃഷ്ടിയിൽ യാതൊരു അവയവഭേദമോ ഗുണഭേദമോ, ജനനമരണാദിഭേദമോ ഇല്ലാതെ ഒരേവിധത്തിലുള്ള മനുഷ്യരിൽ ഈ ക്ഷേത്രജ്ഞൻ മുതലായ പ്രതികളും മററും ജാതിഭേദമുണ്ടെന്നും നമ്പൂതിരി ക്ഷേത്രജ്ഞനായ ഞാനും എന്റെ വംശ്യന്മാരും ശ്രേഷ്ഠരെന്നും മററും ഉണ്ടാക്കിത്തീർത്തു ജനങ്ങളെ ദ്രോഹിച്ചു തങ്ങൾമാത്രം സർവ്വസുഖഭോഗങ്ങളും എടുത്തതിന്റെ ഫലമായി അനേകായിരകാലം ഹിന്ദുക്കളുടെ അധീനത്തിലായിരുന്ന ഇന്ത്യയിലെ സർവ്വാധികാരവും

പായമും, സമസൃഷ്ടിസ്നേഹിയും സമഭാവനാശീലനും സാധുരക്ഷ
കനും വിശ്വസ്താംശോദ്ധാതനമായ ജോർജ്ജ ചക്രവർത്തി ഇന്ത്യാസാ
മ്രാജ്യത്തെ ഭരിക്കുവാൻ ഇടയായതും, ആ മഹാനുഭാവനും അവ
രുടെ പിൻഗാമികളും ആചന്ദ്രതാരകം ലോകമൊട്ടുക്കെ ഏക
ച്ഛത്രാധിപനായ് വാഴുമാറാകുവാൻ ഞാൻ സർവ്വേശ്വരനെ പ്രാ
ത്ഥിക്കുന്നു. അല്പബോധമുള്ള ഏതൊരു അബ്രാഹ്മണനെന്നു
തിരിച്ചറിയപ്പെട്ടവരെല്ലാം ഇതുതന്നേയാണു ചെയ്യേണ്ടതു്. അ
തു നില്ക്കട്ടെ.

മേല്പടി വേദമന്ത്രത്തിൻറ രഹസ്യം ഒരു ശരീരി തൻറ
സർവ്വാവയവങ്ങളേയും ഞാനെന്നും എൻറതെന്നും ഏതുപ്രകാ
രം അഭിമാനിച്ചു സ്നേഹിച്ചു വർത്തിക്കുന്നുവോ അപ്രകാരം മനുഷ്യ
സമുദായങ്ങളെല്ലാം ഒന്നെന്നു സ്നേഹിച്ചു അന്യോന്യസ്നേഹവും
സമഭാവനയും ഉള്ളവരായ് വർത്തിക്കേണമെന്നും എന്നാൽ സ
ർവ്വാഭീഷ്ടസാദ്ധ്യവും ഉണ്ടാകുമെന്നുമാകുന്നു. അല്ലാതെ ശാഖക
ളുടെ കൂട്ടത്തിൽ ദുരഭിമാനത്താൽ കലഹിച്ചു കാലക്ഷേപം ചെ
യ്യേണമെന്നല്ല മാതൃതുല്യമായ വേദത്തിൻറ അഭിപ്രായം. ഈ
അഭിപ്രായത്തെ അറിയാതെ മൂഢതാനിമിത്തം ജാതിഭേദമുണ്ടെ
ന്നാക്കിത്തീർത്തും തങ്ങളാം ശ്രേഷ്ഠരെന്നും മററും വൃഥാ കലഹമു
ണ്ടാക്കി കാലക്ഷേപം ചെയ്യുന്നതിലാണു പശ്ചാത്തപിക്കുന്നതു്.

ആറാം ഖണ്ഡം

ഞാൻ കഴിഞ്ഞ ഖണ്ഡത്തിൽ 6 മുതൽ 9 കൂടി വേദമന്ത്ര
ങ്ങളുടെ അർത്ഥച്ചുരുക്കം ബോധിപ്പിച്ചതിൽ സകല സ്ഥാവരജം
ഗമങ്ങളേയും സൃഷ്ടിച്ചതിന്നുശേഷം ഒടുവിൽ മനുഷ്യനെ രണ്ടാമ
തായി സൃഷ്ടിച്ചു എന്നാണല്ലൊ പറഞ്ഞതു്. സാക്ഷാദീശ്വരൻ
പ്രഥമസൃഷ്ടിയിൽ സ്ഥാവരസൃഷ്ടിക്കുശേഷം, തിര്യക്കുകളായ പ
ലവിധ പക്ഷിമൃഗങ്ങളേയും സൃഷ്ടിക്കയും അവകൾക്കു വിശേഷ
ജ്ഞാനാഹമായ അന്തഃകരണം സൃഷ്ടിച്ചിട്ടില്ലാത്തതിനാൽ വി
ശേഷജ്ഞാനമില്ലാതാകുകയും തന്നിമിത്തം തനിക്കു (ഈശ്വരന്നു)

തന്റെ സൃഷ്ടിയെ കുറിച്ചു സന്തുഷ്ടിയില്ലാതെ വരികയും വിചാരമഗ്നനാവുകയും ചെയ്തതിന്നശേഷം, നല്ലവണ്ണം ധ്യാനിച്ചു, വിശേഷജ്ഞാനത്തിന്നിരിപ്പിടമായ അന്തഃകരണത്തോടുകൂടിയ പുരുഷനെന്ന മനുഷ്യനെ രണ്ടാമതായ് സൃഷ്ടിച്ചതാകുന്നു.

രണ്ടാമതായ് സൃഷ്ടിച്ച മനുഷ്യകുലത്തെ പൂർവ്വസൃഷ്ടമായ തിര്യക്കുകളെ നാനാവിധം സൃഷ്ടിച്ചവിധത്തിലല്ല സൃഷ്ടിച്ചത്. യാതൊരു ഭേദവുമില്ലാത്ത ഒരേവിധത്തിലുള്ള സൃഷ്ടിയെയാണ ഭഗവാൻ മനുഷ്യരിൽ ചെയ്തിട്ടുള്ളതെന്ന സർവ്വാനുഭവസിദ്ധവുമാകുന്നു.

അങ്ങിനെ രണ്ടാമതായ് ജനിപ്പിച്ചതുകൊണ്ട രണ്ടാം ജന്മമെന്നർത്ഥമുള്ള "ദ്വിജ"നെന്നും വിശേഷജ്ഞാനമുള്ളതുകൊണ്ട "ജ്ഞാനമെന്നർത്ഥമുള്ള ബ്രാഹ്മണനെന്നും ഉള്ള ഈ രണ്ട പേരും സർവ്വമനുഷ്യരിലും സ്വഭാവേന സഹജമായിട്ടുള്ളതാകുന്നു. അതുകൊണ്ട മനുഷ്യരെല്ലാം ദ്വിജന്മാരും ബ്രാഹ്മണന്മാരുമാകുന്നു എന്നതിന്ന യാതൊരാക്ഷേപത്തിന്നും കാരണമില്ല.

പ്രതിവക്കീൽ മി. കർമ്മാതുരൻ പി. ഖണ്ഡത്തിൽ വൈദികങ്ങളായിരിക്കുന്ന ഗർഭാധാനം, പുംസവനം മുതലായ പുണ്യകർമ്മങ്ങളാൽ ദ്വിജന്മാരാകുന്നുവെന്നും ടി. ഖണ്ഡം 28-ാം ശ്ലോകത്താൽ വേദാഭ്യാസം ചെയ്തതിനാലും വ്രതത്താലും ഉപാസന ഹോമത്താലും ദേവന്മാർ, പിതൃക്കൾ, ഋഷികൾ, ഇവൎക്ക തൎപ്പണങ്ങളാകുന്ന പഞ്ചമഹായജ്ഞങ്ങളാലും അഗ്നിഷ്ടോമം മുതലായ യാഗാദി കർമ്മങ്ങളാലും, ദ്വിജന്മാരുടെ ദേഹംതന്നെ ബ്രഹ്മമായി ഭവിക്കുന്നു എന്ന പറയുന്നു. ഈ വിധത്തിൽ മൂഢവും അശാസ്ത്രീയവും അനുഭവരഹിതവുമായ ഈ മനുസ്മൃതിയെന്ന കപടശാസ്ത്രത്തെയാണോ, ധർമ്മശാസ്ത്രമെന്ന പറയുന്നത്? കഷ്ടം! കർമ്മാതുരന്മാർ പറയുംപ്രകാരമുള്ള വേദമന്ത്രങ്ങളാൽ തത്തൽകർമ്മങ്ങളെ ചെയ്യുന്നതിനാൽ നികൃഷ്ടവും പഞ്ചഭൂതസഞ്ചിതവും മാംസാസ്ഥിമജ്ജാരക്തശുക്ലങ്ങളാകുന്നതും മലമൂത്രങ്ങ

ളോട്ടുകൂടിയതും ദുൎഗ്ഗന്ധിയും നിരന്തരാശുചികരവസ്തുപൂൎണ്ണവും മാതാപിതാക്കളുടെ രക്തശുക്ലങ്ങളാൽ ജന്യവും നാശത്തോടുകൂടിയതുമായ ഈ ശരീരം, ബ്രഹ്മമായ്‌ ഭവിക്കുന്നു എന്നു പറയുന്നതിന്നു എന്തൎത്ഥമാണുള്ളതു്? യാതൊരൎത്ഥവുമില്ല— വലിയ മൂഢതയെന്നു മാത്രമാണെന്നും പറയാം. എന്തുകൊണ്ടെന്നാൽ വേദവിധിപ്രകാരമുള്ള ഗൎഭാധാനംമുതൽ സമസ്തസംസ്കാരകൎമ്മങ്ങളും ക്രമത്തിലനുഷ്ഠിതനായ്‌ ശുദ്ധനാക്കപ്പെട്ട ബ്രാഹ്മണനെന്നു നടിക്കുന്ന ഒരുവനൊ ഒരുസ്ഥലത്തു മലമൂത്രവിസൎജ്ജനം ചെയ്യട്ടെ— യാതൊരു മന്ത്രശുദ്ധിയും, കൎമ്മശുദ്ധിയുമില്ലാത്ത ശൂദ്രനോയോ, നീചനെന്നു തീൎച്ചപ്പെടുത്തിയ ചണ്ഡാലനോയോ മലമൂത്രവിസൎജ്ജനം ചെയ്യട്ടെ— ഇവർ രണ്ടുപേരുടെയും മലമൂത്രങ്ങളെ ഇതു ബ്രാഹ്മണന്റേതു്— ഇതു ചണ്ഡാലന്റേതു്— എന്നു് ഈ ജാതി ബ്രാഹ്മണൎക്കൊ മററു വല്ലവൎക്കൊ വിവരിച്ചറിയുവാൻ സാധിക്കുമോ? വിവരിച്ചറിവാൻ വല്ല വിശേഷവും ഉണ്ടാകുമോ? വായ്‌നീരിനെ തിരിച്ചറിയുമോ? വിയൎപ്പിനെ തിരിച്ചറിയുമോ? രക്തത്തെ തിരിച്ചറിയുമോ? മാംസത്തെ തിരിച്ചറിയുമോ? രോമത്തെ മുറിച്ചിട്ടാൽ തിരിച്ചറിയുമോ? നഖം മുറിച്ചിട്ടാൽ തിരിച്ചറിയുമോ? ബ്രാഹ്മണദേഹം മരണാനന്തരം അഴുകിയാൽ നാറാതിരിക്കുമോ? ഇത്ര വിവേകശൂന്യരായ്‌ ദുരഭിമാനത്താൽ ലേശവും ബോധമില്ലാതെ മൂഢതയാ എഴുതിക്കൂട്ടിയ "മനുസ്മൃതി" എന്ന കപടശാസ്ത്രത്തെ കണ്ണുംപൂട്ടി പൂൎവ്വാപരചിന്തചെയ്യാതെ മൂഢവിശ്വാസംചെയ്തു കാലം കഴിക്കുന്നവരല്ലെ! അതല്ലെ അത്യാശ്ചൎയ്യം!— നോക്കുവിൻ! വിവേകചൂഡാമണിയിൽ ലോകഗുരുവായ ആചാൎയ്യസ്വാമികൾ ദേഹാഭിമാനികളെ കുറിച്ചു പറഞ്ഞതു താഴെ വിവരിക്കാം.

ശ്ലോ— ദേഹോഽഹമിത്യേവ ജഡസ്യ ബുദ്ധിഃ
ദേഹേ ച ജീവേ വിദുഷസ്ത്വഹംധീഃ
വിവേകവിജ്ഞാനവതോ മഹാത്മനോ
ബ്രഹ്മാഹമിത്യേവമതിസ്സദാത്മനി. 42

ത്വങ്മാംസരുധിരസ്നായുമേദോമജ്ജാസ്ഥിസങ്കുലം
പൂർണ്ണം മൂത്രപുരീഷാഭ്യാം സ്ഥൂലം നിന്ദ്യമിദം വപുഃ. 89

ത്വങ്മാംസമേദോസ്ഥിപുരീഷരാശാ-
വഹംമതിം മൂഢജനഃ കരോതി
വിലക്ഷണം വേത്തി വിചാരശീലോ
നിജസ്വരൂപം പരമാർത്ഥരൂപം. 41

അത്രാത്മബുദ്ധിം ത്യജ മൂഢബുദ്ധേ
ത്വങ്മാംസമേദോസ്ഥിപുരീഷരാശൗ
സർവ്വാത്മനി ബ്രഹ്മണി നിർവ്വികല്പേ
കുരുഷ്വ ശാന്തിം പരമാം ഭജസ്വ. 43

അജ്ഞനാകുന്ന ശാസ്ത്രജ്ഞാനമില്ലാത്തവന്റെ ബുദ്ധി ദേഹം ഞാനാകുന്നു എന്നാകുന്നു. സാമാന്യശാസ്ത്രജ്ഞാനമുള്ള വിദ്വാനു ദേഹത്തിങ്കലും വികാരിയായ ജീവങ്കലുംകൂടി ഞാനെന്നുള്ള ബുദ്ധിയും യഥാർത്ഥതത്ത്വജ്ഞാനത്താൽ വിവേകവിജ്ഞാനിയായ മഹാത്മാവിന്ന് എപ്പോഴും ആത്മാവിങ്കൽ ഞാൻ ബ്രഹ്മമാകുന്നു എന്നുള്ള ബുദ്ധിയും ഉണ്ടാകുന്നു. (162)

ത്വക്ക്, മാംസം, രക്തം, വസ(മജ്ജ), മേദസ്സ് ഇതുകളോടുകൂടിയതായും മലമൂത്രങ്ങളാൽ നിറയപ്പെട്ടിരിക്കുന്നതുമായ ഈ സ്ഥൂലശരീരം ഏറ്റവും നിന്ദ്യമാകുന്നു. (89)

ത്വക്ക്, മാംസം, മേദസ്സ്, അസ്ഥി, മലം ഇതുകളുടെ സമൂഹമായിരിക്കുന്ന ശരീരത്തെ മൂഢബുദ്ധിയായവൻ, "ഞാൻ" എന്നു അഭിമാനിക്കുന്നു. ആത്മാവ് ഇന്നതെന്നും അനാത്മാവ് ഇന്നതെന്നും ശാസ്ത്രോക്തപ്രകാരം വിചാരശീലനായ വിദ്വാൻ ഈ സ്ഥൂലശരീരത്തിൽനിന്നു വേറെയും പരമാർത്ഥരൂപനായും ഇരിക്കുന്ന ആത്മാവിനെ "താൻ" എന്നു അറിയുന്നു. (161)

അല്ലയോ മൂഢബുദ്ധേ! ത്വക്ക്, മാംസം, മേദസ്സ്, അസ്ഥി, പുരീഷം ഇതുകളുടെ സമൂഹമായിരിക്കുന്ന ഈ അന്നമയകോശത്തിൽ ആത്മാവെന്നുള്ള ബുദ്ധിയെ ത്യജിച്ചാലും! സർവ്വാത്മാവാ

ത്ഥി — നിർവ്വികല്പമായി — ഇരിക്കുന്ന ബ്രഹ്മത്തിൽ ആത്മബുദ്ധിയെ ചെയ്തു ഉൽകൃഷ്ടന്മാരായിരിക്കുന്ന "ശാന്തി"യെ ഭജിച്ചാലും (166)

എന്നിങ്ങിനെ പറഞ്ഞതിനെ നോക്കുമ്പോൾ നമ്മുടെ മനുസ്മൃതികർത്താവായ മഹാന്റെ യോഗ്യത പൂർത്തിയാകുന്നുണ്ടല്ലോ. അതിന്റെ അനുയായികളായ ക്ഷേത്രഭ്രമൻ മുതലായവരുടെ അവസ്ഥ പറയേണമോ — ഇങ്ങിനെ ലോകവിരുദ്ധവും ശാസ്ത്രവിരുദ്ധവും അനുഭവവിരുദ്ധവുമായ അനീതികളെ മൂഢന്മാരായ ഉണ്ടാക്കിത്തീർത്തു ലോകോപദ്രവം ചെയ്യാൻവേണ്ടി വിശിഷ്ടദേഹാഭിമാനത്തെ കൈക്കൊണ്ടു "ഞാൻ ബ്രാഹ്മണൻ", "ഞാൻ ആഢ്യൻ", "ഞാൻ ശാസ്ത്രി" "ഞാൻ ദീക്ഷിതൻ" എന്നു ഇടങ്ങിയുള്ള ദുരഭിമാനത്തെ കൈക്കൊള്ളുന്നവരല്ലോ! കഷ്ടം! ദേഹാഭിമാനിയായിട്ടുള്ളവൻ വിദ്വാനായാൽകൂടി മുക്തനാവില്ലെന്നു ആചാര്യസ്വാമികൾതന്നെ പറഞ്ഞതു ഇനിയും ബോധിപ്പിക്കാം.

ശ്ലോ — ദേഹേന്ദ്രിയാദാവസതി ഭ്രമോദിതാം
വിദ്വാനഹന്താം ന ജഹാതി യാവത്
താവന്ന തസ്യാസ്തി വിമുക്തിവാർത്താ-
പ്യസ്ത്വേഷ വേദാന്തനയാന്തദർശീ. 164

അ — വിദ്വാനായവൻപോലും അസത്തായിരിക്കുന്ന ദേഹേന്ദ്രിയാദികളിൽ ഭ്രമംനിമിത്തമുണ്ടായതായ അഹംഭാവത്തെ എത്രകാലംവരെ ഉപേക്ഷിക്കുന്നില്ലയോ — ആ കാലംവരെ വേദാന്തസിദ്ധാന്തത്തെ അറിഞ്ഞവനായാൽപോലും മോക്ഷത്തിന്റെ വർത്തമാനം അവനുണ്ടാകുന്നില്ല. പിന്നെ വിവേകശൂന്യരായ മൂഢന്മാരുടെ കഥ പറയേണമോ? എന്നു സാരം. (വിവേകചൂഡാമണി 164)

ഇതുകൾ, ഈശ്വരതുല്യനായ്, ലോകഗുരുവായിരിക്കുന്ന ശ്രീശങ്കരാചാര്യസ്വാമികൾ, അനേകഗ്രന്ഥങ്ങളിലും ഘോഷിച്ചിരിക്കുന്നതു നോക്കുമ്പോൾ, ഈ ക്ഷേത്രഭ്രമാദികളായ ജഡാഭിമാനികൾ, നികൃഷ്ടവും നീചവും കുത്സിതവും ഭ്രമം വർദ്ധിക്കുന്നതുമായ വിഗ്രഹാരാധനവും ജാത്യദ്ധ്യാസവും ഹിംസയോടുകൂടി

ത യാഗാദി ശ്രൗതകൎമ്മങ്ങളും, നിരന്തരാഭ്യാസാവൎത്തനം ചെയ്തും, പൂൎവ്വകൎമ്മിയും സജ്ജനങ്ങളേയോ, സച്ഛാസ്ത്രങ്ങളേയോ അന്വേഷിക്കാതേയും ആശ്രയിക്കാതേയും അജ്ഞാനമൂഢകൎമ്മങ്ങളെ മാത്രം, ബലമായ്പിടിച്ചു അതിൽത്തന്നെ പെട്ടിട്ടു, ജനനമരണമാം വൻകടലിൽ മുങ്ങിപ്പൊങ്ങി, കരകാണാതെ പെട്ടുഴലുന്നു. അതിനാൽ "മനുസ്മൃതി" എന്ന അജ്ഞാനശാസ്ത്രത്തെ നിഷേധിക്കേണ്ടതു തന്നെ ഏററവും യുക്തമായിരിക്കും. എന്തുകൊണ്ടെന്നാൽ മഹാഭാരതം ശാന്തിപൎവ്വത്തിലും മനുഷ്യരെല്ലാം, സ്വഭാവേന ദ്വിജന്മാരും ബ്രാഹ്മണന്മാരാകുന്നു, എന്നതന്നെ പറഞ്ഞിട്ടുള്ളതു ശ്ലോകതതിയിൽ ബോധിപ്പിക്കാം.

## ഏഴാം ഖണ്ഡം.

ശ്ലോ— ന വിശേഷോസ്തി വൎണ്ണാനാം സൎവ്വം ബ്രാഹ്മമിദം ജഗൽ
ബ്രഹ്മണാ പൂൎവ്വസൃഷ്ടം ഹി കൎമ്മഭിൎവ്വൎണ്ണതാം ഗതഃ. 73

കാമഭോഗപ്രിയാസ്തീക്ഷ്ണാഃ ക്രോധനാഃ പ്രിയസാഹസാഃ
ത്യക്തസ്വധൎമ്മരക്താംഗാസ്തേ ദ്വിജാഃ ക്ഷത്രതാം ഗതാഃ. 75

ഗോഭ്യോവൃത്തിം സമാസ്ഥായ പീതാഃ കൃഷ്യുപജീവിനഃ
സ്വധൎമ്മാന്നാനുതിഷ്ഠന്തി തേ ദ്വിജാ വൈശ്യതാം ഗതാഃ. 76

ചാതുൎവ്വൎണ്ണ്യസ്യ വൎണ്ണേന യദി വൎണ്ണോ വിഭിദ്യതേ
സൎവ്വേഷാം ഖലു വൎണ്ണാനാം ദൃശ്യതേ വൎണ്ണസങ്കരഃ. 78

കാമഃ ക്രോധോ ഭയം ലോഭഃ ശോകശ്ചിന്താ ക്ഷുധാ ശ്രമഃ
സൎവ്വേഷാം നഃ പ്രഭവതി കസ്മാദ്വൎണ്ണോ വിഭജ്യതേ. 79

സ്വേദമൂത്രപുരീഷാണി ശ്ലേഷ്മാ പിത്തം സശോണിതം
തനുഃ ക്ഷരതി സൎവ്വേഷാം കസ്മാദ്വൎണ്ണോ വിഭിദ്യതേ. 80

ഹിംസാനൃതപ്രിയാഃ ലുബ്ധാഃ സൎവ്വകൎമ്മോപജീവിനഃ
കൃഷ്ണാഃ ശൗചപരിഭ്രഷ്ടാസ്തേ ദ്വിജാഃ ശൂദ്രതാം ഗതാഃ. 81

അ—ഈ സൎവ്വജഗത്തും ബ്രഹ്മത്തിൽനിന്നുണ്ടായതാകയാൽ ബ്രഹ്മമായ്ത്തന്നെ ഇരിക്കുന്നു. അതുകൊണ്ടു വൎണ്ണമെന്നതു ജാതി

ണായി ഭവിക്കുന്നില്ല. മനു ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ടതിന്നശേഷം കർമ്മഭേദം ഹേതുവായിട്ടു വർണ്ണത്തെ പ്രാപിച്ചു. (73)

കാമഭോഗങ്ങളിൽ പ്രിയന്മാരും കഠിനതയുള്ളവരും ക്രോധം അധികം ഉള്ളവരും സാഹസകർമ്മത്തിൽ പ്രിയമുള്ളവരും സ്വധർമ്മങ്ങളെ (സാത്വികകർമ്മങ്ങളെ) വിട്ടവരും ശരീരം ചുകപ്പുവർണ്ണത്തിലുള്ളവരും ക്ഷത്രിയരെന്നു പറയപ്പെടുന്നു. (75)

പശുരക്ഷാശീലരും കൃഷിയാലുപജീവനം കഴിക്കുന്നവരും ശരീരം മഞ്ഞനിറമുള്ളവരും ആയ ദ്വിജന്മാർ വൈശ്യതയേയും പ്രാപിച്ചു. (76)

ഹിംസാശീലരും അനൃതം പറയുന്നതിൽ പ്രിയമുള്ളവരും ലുബ്ധരും എല്ലാത്തൊഴിലും ഉപജീവനം കഴിക്കുന്നവരും തമോഗുണമുള്ളവരും ശുചിയില്ലാത്തവരുമായ ദ്വിജന്മാർ ശൂദ്രരായും തീർന്നു.

ബ്രാഹ്മണാദി നാലുവർണ്ണങ്ങൾക്കു ദേഹത്തിന്റെ നിറവ്യത്യാസംകൊണ്ടാകുന്നു ജാതിവ്യത്യാസമെന്നു പറയുന്നതെങ്കിൽ സർവ്വവർണ്ണമനുഷ്യരിലും വെളുപ്പ്, ചുകപ്പ്, കറുപ്പ് എന്ന നിറവ്യത്യാസങ്ങൾ കലർന്നുകാണുന്നുവല്ലോ. അതുകൊണ്ടു നിറവ്യത്യാസത്താലും ജാതിഭേദം വരുന്നില്ല. (78)

കാമം, ക്രോധം, ഭയം, ലോഭം, വ്യസനം, ചിന്തനം, ക്ഷീണം ഇതുകൾ സർവ്വർക്കും ഒരുപോലെയുണ്ടാകുന്നു. അതുകൊണ്ടും ജാതി എന്നതു വേർതിരിക്കപ്പെടുന്നില്ല. (79)

വിയർപ്പ്, മൂത്രം, കഫം, മലം, പിത്തം, രക്തം ഇവകളോടു കൂടിയ എല്ലാ മനുഷ്യശരീരവും നശിക്കുന്നു. അതു ഹേതുവായിട്ടും "ജാതി" എന്നതു വേർതിരിക്കപ്പെടുന്നില്ല. (80)

ശ്ലോ. ഇത്യേതെ കർമ്മഭിർവ്യസ്താ ദ്വിജാഃ വർണ്ണാന്തരം ഗതാഃ
ധർമ്മോ യജ്ഞക്രിയാ തേഷാം നിത്യം ന പ്രതിഷിദ്ധ്യതേ.82
ഇത്യേതെ ചതുരോവർണ്ണാ യേഷാം ബ്രാഹ്മീ സരസ്വതീ
വിഹിതാ ബ്രഹ്മണാ പൂർവ്വം ലോഭാത്ത്വജ്ഞാനതാം ഗതാഃ.

അ—ഇപ്രകാരം ദ്വിജന്മാർ കർമ്മവ്യത്യാസത്താൽ വർണ്ണാന്തരങ്ങളെ പ്രാപിച്ചു. അവർക്കു, യാഗാദിക്രിയകളെ ചെയ്യുന്നതിന്നു നിഷേധിച്ചിട്ടില്ല. (82)

ഇപ്രകാരമുള്ള നാലുവർണ്ണങ്ങൾക്കെല്ലാമാകുന്നു ഈശ്വരൻ വേദങ്ങളെ പ്രകാശിപ്പിച്ചതു്. പക്ഷെ (ഈ ബ്രാഹ്മണരെന്നു നടിക്കുന്ന കൂട്ടർ) അത്യന്ത കൌടില്യത്തോടെന്നുള്ള ലോകവഞ്ചനനിമിത്തം സർവ്വമനുഷ്യരും അജ്ഞാനികളായ്‌വന്നു. (83)

എന്നിങ്ങിനെയാകുന്നു മഹാകവിയും വേദങ്ങളെ വേർതിരിച്ചു എളുപ്പത്തിലറിയത്തക്കവിധം രചിച്ചാളുമായ വ്യാസഭഗവാൻ മഹാഭാരതത്തിൽ പറഞ്ഞിട്ടുള്ളതു്. ഈ വക യഥാർത്ഥശാസ്ത്രങ്ങളെ അറിയാതെ ശാസ്ത്രവിരുദ്ധമായും ലോകവിരുദ്ധമായും അനുഭവവിരുദ്ധമായും, അസൂയയാൽ എഴുതപ്പെട്ട മനുസ്മൃതി എന്ന കപടശാസ്ത്രം ഒരിക്കലുംവിശ്വസിക്കത്തക്കതോ കേൾക്കത്തക്കതോ സ്വീകരിക്കത്തക്കതോ അല്ല. ഇനിയും മഹാഭാരതത്തിൽ പറഞ്ഞ ഒന്നുകൂടി ഇവിടെ ബോധിപ്പിക്കാം.

ശ്ലോ. ശൌചാചാരസ്ഥിതസ്സമ്യഗ്വിഘസാശീ ഗുരുപ്രിയഃ
നിത്യവ്രതീ സത്യപരസ്സ വൈ ബ്രാഹ്മണ ഉച്യതേ. (84)

അ—ദേഹശുദ്ധിയോടുകൂടിയും സദാചാരത്തോടുകൂടിയും പഞ്ചയജ്ഞങ്ങൾ ചെയ്തു ഭക്ഷിക്കുന്നവനായും, ഗുരുജനങ്ങളിൽ പ്രിയമുള്ളവനായും എല്ലായ്പോഴും സദ്വ്രതാനുഷ്ഠാനം ചെയ്യുന്നവനായും സത്യസന്ധനായുമിരിക്കുന്നവൻ, ഏതു വർണ്ണത്തിലായാലും അവൻ ബ്രാഹ്മണനെന്നു പറയപ്പെടുന്നു. ഇങ്ങിനെയാകുന്നു യഥാർത്ഥശാസ്ത്രങ്ങളുടെ അഭിപ്രായം.

മനുസ്മൃതിയിൽ പറഞ്ഞിട്ടുള്ള അനേകവിരുദ്ധങ്ങളെ മുമ്പു ബോധിപ്പിച്ചതു കൂടാതെ ഇനിയും ചിലതു ബോധിപ്പിക്കാം.

പ്രതിവക്കീൽ സി. ഖണ്ഡത്തിൽ ബ്രാഹ്മണാദി നാലുജാതികളുടേയും കർമ്മങ്ങളെ വിഭാഗിച്ചറിവാനായി മനു, ഈ സ്മൃതിശാസ്ത്രം നിർമ്മിച്ചതാണെന്നും അതിൽ ബ്രാഹ്മണനു, വേദം പഠിക്കൽ മുതൽ ആറു കർമ്മങ്ങളും ക്ഷത്രിയന്നു പ്രജാപരിപാലനം

മുതൽ അന്ത്യകൎമ്മങ്ങളും വൈശ്യന്നു പശുരക്ഷ മുതൽ എട്ടുകൎമ്മ
ങ്ങളും ശൂദ്രന്നു ബ്രാഹ്മണാദികൾ മൂന്നു വൎണ്ണികൾ പറയുംപ്രകാ
രം അവരുടെ ദാസ്യം ചെയ്യുന്ന ഒരു കൎമ്മം മാത്രമേ മനു വിധി
ച്ചിട്ടുള്ളു എന്നും, അതുകൊണ്ടു ശൂദ്രന്നു, ത്രൈവൎണ്ണികളെ ശുശ്രൂ
ഷിക്കയല്ലാതെ യാതൊരു കൎമ്മവും ചെയ്വാൻ അധികാരമില്ലെന്നു
മാകുന്നു പറഞ്ഞതു്.

എന്നാൽ മനുസ്മൃതിയിൽ വിധിച്ച യാതൊരു വിധികളും
ഇപ്പോൾ കാണുന്ന ബ്രാഹ്മണാദി നാലു വൎണ്ണികൾക്കും ബാധ
കമാകുന്നതല്ല. എന്തുകൊണ്ടെന്നാൽ, മനുസ്മൃതി 1-ാം അദ്ധ്യാ
യം 87-ാം ശ്ലോകം സി. ഖണ്ഡത്തിൽ വിവരിച്ചതു, പ്രകാരമു
പരാത്മ ബ്രഹ്മാവു, സൎവ്വങ്ങളായിരിക്കുന്ന സൃഷ്ടങ്ങളുടെ രക്ഷക്കു
വേണ്ടി, തന്റെ മുഖബാഹൂരുപാദങ്ങളിൽ നിന്നു ജനിപ്പിച്ച
ബ്രാഹ്മണാദി നാലു വൎണ്ണങ്ങൾക്കും വെവ്വേറെ കൎമ്മങ്ങളെ വി
ധിച്ചു എന്നാണല്ലോ. ബ്രഹ്മാവിന്റെ മുഖാദിനാലവയവങ്ങ
ളിൽനിന്നു ജനിച്ചു എന്നു പറയുന്ന നാൽവരും, മനു ജനിക്കു
ന്നതിന്നു മുമ്പു തന്നെ സന്താനം ജനിപ്പിപ്പാറിടവരാതെ, മര
ണം പ്രാപിച്ചു എന്നും, ഇപ്പോഴുള്ള ബ്രാഹ്മണാദി സൎവ്വമനുഷ്യ
രും മനുവിൽനിന്നു ജനിച്ചു ശാഖോപശാഖകളായ്പിരിഞ്ഞു വ
ൎത്തിക്കുന്നവരാണെന്നും, ബ്രാഹ്മണരെന്നഭിമാനിക്കുന്നവർ, പ
ലഗോത്രങ്ങളിൽ നിന്നും ജനിച്ചവരാണെന്നും എന്നാൽ,
രണ്ടും മൂന്നും ഖണ്ഡങ്ങളാൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ടു.

അതു ഹേതുവായിട്ടു മനു, മനുസ്മൃതിയിൽ വിധിച്ച വിധി,
ബ്രഹ്മാവിന്റെ മുഖാദികളിൽ നിന്നു ജനിച്ചവൎക്കു മാത്രം ബാ
ധകമാകുന്നതുകൊണ്ടു മനുജാതന്മാരായി ഇപ്പോൾ കാണുന്ന യാ
തൊരു മനുഷ്യൎക്കും ബാധകമാവാത്തതാണെന്നു പറയേണമോ?
അതു കൂടാതെ, മനു ജനിക്കുന്നതിന്നു മുമ്പുതന്നെ മരിച്ചുപോയ
വരായ ബ്രാഹ്മണാദികൾക്കു വേണ്ടി മനു, കൎമ്മങ്ങളെ വിധിക്കു
വാൻ കാരണം കാണുന്നില്ല. അതുകൊണ്ടു മനുസ്മൃതി എന്ന ശാ

സ്ത്രം, മനു പറഞ്ഞതായിരിക്കുമോ? എന്നുള്ള സംശയത്തിന്നും ഹേതുവാകുന്നു. മനു, ഇത്ര വിവേകമില്ലാത്ത മൂഢനാണോ? ഒരിക്കലും മനു മൂഢനാണെന്നു പറവാൻ പാടില്ല. അതിനാൽ മനുസ്മൃതി എന്നും, ഭൃഗുസംഹിത എന്നും, ധൎമ്മശാസ്ത്രമെന്നും, പറയുന്നതും 12അദ്ധ്യായങ്ങളോടും 2648 ശ്ലോകങ്ങളോടും കൂടിയ മനുസ്മൃതി എന്ന പുസ്തകത്തിൽ 1_ാം അദ്ധ്യായം 59_ാം ശ്ലോകം വരെ മനു, ഋഷികളോടു പറഞ്ഞതായും 59_ാം ശ്ലോകത്താൽ ഈ ശാസ്ത്രത്തെ മുഴുവനും ഞാൻ ഭൃഗുവിന്നു ഉപദേശിച്ചിട്ടുണ്ടെന്നും ഭൃഗു നിങ്ങൾക്കു ഉപദേശിക്കുമെന്നും, മനു പറകയും, അതനുസരിച്ചു ഭൃഗു, 60_ാം ശ്ലോകം മുതൽ ആ മഹൎഷിമാരോടു കേട്ടുകൊണ്ടാലും എന്നു സന്തോഷത്തോടുകൂടി പറഞ്ഞുംകൊണ്ടു സ്മൃതി അവസാനംവരെ ഭൃഗു പറഞ്ഞതാകുന്നു, അല്ലാതെ മുഴുവൻ മനു പറഞ്ഞതല്ല.

അതിനാൽ ഭൃഗു ഒരുസമയം തെറ്റിദ്ധരിച്ചു ഇങ്ങിനെ പറഞ്ഞതായിരിക്കുമോ? എന്നും ശങ്കിക്കാം. അതിന്നും വഴികാണുന്നില്ല. ഭൃഗു നല്ലയൊരു ജ്ഞാനിയാണല്ലോ. അയാൾ ഇപ്രകാരം പറയുമെന്നു ഒരിക്കലും വിചാരിച്ചുകൂടാ. മനുസ്മൃതിയിലെ അനാവധി അന്യോന്യവിരുദ്ധങ്ങളും, ഇന്നിന്നവർ ഇന്നിന്നകൎമ്മങ്ങളെ ചെയ്തുകൂട എന്നു നിൎബ്ബന്ധമായ് വിധിച്ചിട്ടുള്ളതിനെ ബ്രാഹ്മണരെന്നു നടിക്കുന്ന കൂട്ടർ തന്നെ ഉപേക്ഷിച്ചിട്ടുള്ളതും ഇതിന്നു മുമ്പു പലേഘട്ടങ്ങളിലും കോടതിയിൽ രേഖാമൂലം തെളിയിച്ചിട്ടുണ്ട്. ഇനിയും തെളിയിക്കാം.

എട്ടാം ഖണ്ഡം.

മി. കൎമ്മാത്രൻ, സി. എന്ന ഖണ്ഡത്തിൽ ശൂദ്രൻ കേൾക്കെ വേദോച്ചാരണം ചെയ്തുകൂടെന്നും, അറിവുണ്ടാകുന്ന യാതൊരു വിദ്യാഭ്യാസവും ശൂദ്രന്നു പാടില്ലെന്നും, ശ്രാദ്ധോച്ഛിഷ്ടവും ശൂദ്രന്നു കൊടുത്തുകൂടെന്നും, വ്രതോപദേശം ചെയ്യരുതെന്നും, ചെയ്താൽ ഉപദേശിച്ചവൻ, ശൂദ്രനോടൊന്നിച്ചു നരകത്തിൽ പതിക്കുമെന്നും പറഞ്ഞിരിക്കുന്നു ഇതുകൂടാതെ ശൂദ്രാജ്യവിന്റെ

രാജ്യത്തു ബ്രാഹ്മണർ വസിക്കരുതെന്നും, മനുസ്മൃതിയിൽ പാഞ്ഞതായ് കർമ്മമാത്രനവർകൾക്കും മേലാശൂലം തെളിച്ചിരിക്കുന്നു.

ശൂദ്രരാജാവിന്റെ രാജ്യത്തു ബ്രാഹ്മണർ വസിക്കരുതെന്നുള്ള വിധിയെ, നമ്മുടെ ക്ഷേത്രജ്ഞൻ മുതലായ ഇന്ത്യാനിവാസി, ബ്രാഹ്മണരെന്നു നടിക്കുന്ന സർവ്വരും നിഷേധിച്ചിരിക്കുന്നു വല്ലൊ. അതുകൊണ്ടു മനുസ്മൃതിയെ ബ്രാഹ്മണർ തന്നെ നിഷേധിച്ചതാകയാൽ അവർ തന്നെ മുഖ്യശ്രുതി എന്നു സമ്മതിച്ചിരിക്കകൊണ്ടു തെളിവിൽ സ്വീകരിപ്പാൻ പാടില്ല. എന്തെന്നാൽ ശൂദ്രരാജാവിന്റെ രാജ്യത്തു ബ്രാഹ്മണർ വസിക്കരുതെന്നും മറ്റും മനുസ്മൃതിയിൽ വിധിച്ചിരിക്കെ, നമ്മുടെ ക്ഷേത്രജ്ഞൻ മുതലായ ബ്രാഹ്മണർ, ഇന്ത്യയിൽ താമസിക്കുന്നതു സ്മൃതിയിലെ നിയമത്തിനു വിരോധമായിട്ടാണല്ലൊ.

എന്തുകൊണ്ടെന്നാൽ നമ്മുടെ ചക്രവർത്തി മഹാരാജാവ് ശൂദ്രനെന്നതാകുന്നല്ല. അന്യമതസ്ഥനും ബ്രാഹ്മണരെ കൂടാതെ രാജ്യകാര്യങ്ങൾ രാജാവിന്നു നടത്തിക്കൂടുന്നതല്ലെന്നും ബ്രാഹ്മണനെ മാത്രം ന്യായാധിപനാക്കി വെക്കേണമെന്നും ശൂദ്രൻ എത്ര വിജ്ഞാനിയായാൽപോലും രാജ്യകാര്യങ്ങളിൽ നിയമിപ്പാൻ പാടില്ലെന്നും അറിവുള്ള മൂന്നു ബ്രാഹ്മണർ കൂടിയിരിക്കുന്ന സ്ഥലം മാത്രമേ സഭയാകയുള്ളൂ എന്നും അങ്ങിനെയുള്ള സഭാമുഖേന മാത്രമെ വാദപ്രതിവാദകേസ്സുകൾ തീർപ്പുചെയ്യാൻ പാടുള്ളൂ എന്നും ബ്രാഹ്മണർ കട്ടാലും കുലചെയ്താലും ന്യായരഹിതമായി വ്യഭിചരിച്ചാലും അവരെ ശിക്ഷിച്ചുകൂടെന്നും രാജാവു യാഗംചെയ്യുന്ന ഋത്വിക്കു ബ്രാഹ്മണനെ രാജസന്നിധിയിൽ എപ്പോഴും പാർപ്പിക്കണമെന്നും അധികം ബ്രാഹ്മണഭക്ഷണത്തിനായുള്ള യാഗങ്ങൾ ചെയ്യേണമെന്നും ഗുരുകുലവാസം കഴിഞ്ഞു ഗൃഹത്തിലേക്കു വന്ന ബ്രാഹ്മണനു ഗുരുദക്ഷിണക്കും വിവാഹത്തിന്നും വേണ്ടുന്ന ദ്രവ്യം രാജഭണ്ഡാരത്തിൽനിന്നു എടുത്തു കൊടുക്കേണമെന്നും ദരിദ്രരായി വല്ല ബ്രാഹ്മണ

ദ്രം രാജാവിന്റെ രാജ്യത്തു വസിക്കുന്നതായാൽ ആ രാജ്യം മുടി
ഞ്ഞുപോകുന്നതിനാൽ ദരിദ്രബ്രാഹ്മണരെയെല്ലാം രാജാവു ത
ന്റെ ഭണ്ഡാരത്തിൽനിന്നു ദ്രവ്യം എടുത്തുകൊടുത്തു തന്റെ
പുത്രന്മാരെ രക്ഷിക്കുംപോലെ രക്ഷിക്കേണമെന്നും ശൂദ്രനു വി
ദ്യാഭ്യാസമോ ജ്ഞാനാഭ്യാസമോ ചെയ്യിച്ചുകൊടുക്കരുതെന്നും മററു
മുള്ള മനുസ്മൃതിവിധികൾക്കു നേരെ വിപരീതമായ് കാര്യം
ചെയ്യുവൻ ആരായാലും കുററക്കാരനാക്കി തക്ക ശിക്ഷ കൊടു
ക്കയും വിദ്യാഭ്യാസം സർവ്വമനുഷ്യർക്കും കഴിയുംവിധം ചെയ്യണമെ
ന്നും ഉയർന്ന ക്ലാസിൽ പാസ്സായാൽ അതിന്നർഹമായ ഏതു ഉ
ദ്യോഗവും ഏവർക്കും കൊടുക്കണമെന്നും മനുഷ്യരിൽ ജാതിഭേദമി
ല്ലെന്നും ഉണ്ടെന്നു പറയുന്ന പക്ഷം അതു ന്യായാന്യായങ്ങളെ
നിശ്ചപ്പെടുത്തുന്ന രാജകാര്യങ്ങൾക്കു ബാധകമല്ലെന്നും മററുമുള്ള
സാത്വികനിയമങ്ങളെ പാസ്സാക്കി സർവ്വമനുഷ്യർക്കും പിതാവെ
ന്നപോലെയോ ഈശ്വരനെന്നപോലെയോ ഇന്ത്യാരാജ്യമൊട്ടു
ക്കെ ഭരിച്ചു സംരക്ഷിച്ചുവരുന്ന നമ്മുടെ ഇന്ത്യാചക്രവർത്തി
ജാതിഹിന്ദുക്കൾ പറയുംപ്രകാരം ശൂദ്രജാതിയെന്നു മാത്രമല്ല-
അന്യമതസ്ഥനുമാണല്ലൊ. അങ്ങിനെയുള്ള ഇന്ത്യാചക്രവർത്തി
യുടെ രാജ്യമായ ഇന്ത്യാരാജ്യത്തു നമ്മുടെ ക്ഷേത്രജ്ഞൻ മുതലായ
ജാതിബ്രാഹ്മണരും അവരുടെ പൂർവ്വന്മാരും 150 വർഷങ്ങളായി
ഇന്ത്യയിൽതന്നെ താമസിച്ചുവരുന്നതു മനുസ്മൃതിയിലെ ശൂദ്രരാ
ജാവിന്റെ രാജ്യത്തു വസിക്കരുതെന്ന വിധിയെ നിഷേധിച്ചി
ട്ടാണല്ലൊ. അതുകൊണ്ടു ബ്രാഹ്മണർകൂടി മനുസ്മൃതിവിധിയെ
നിഷേധിച്ചതായും ശൂദ്രരാജ്യത്തു വസിച്ചതിനാൽ ഭ്രഷ്ടരായതും
അനുഭവസിദ്ധമാണല്ലൊ. അതിനാൽ സ്മൃതി സ്വീകാര്യയോഗ്യമ
ല്ല. ബ്രാഹ്മണർ ശ്രേഷ്ഠരുമല്ല.

ഇതു കൂടാതെ സ്മൃതിയിൽ വിധിച്ച ശ്രാദ്ധാദികർമ്മങ്ങളെ
യും ക്ഷേത്രജ്ഞൻ മുതലായവർ നിഷേധിച്ചതും സ്മൃതിയിൽ പര
സ്പരവിരുദ്ധമായി പറഞ്ഞതായുമുള്ള ന്യായങ്ങളും പ്രമാണ
ങ്ങളാൽ കോടതിയിൽ തെളിയിക്കാം. (സ്മൃതി അദ്ധ്യായം 5)

ശ്ലൊ — യോ യസ്യ മാംസമശ്നാതി സ തന്മാംസാദ ഉച്യതെ
മത്സ്യാദസ്സൎവ്വമാംസാദ സ്തസ്മാന്മത്സ്യാൻ വിവൎജ്ജയെൽ.

അ — യാതൊരുത്തൻ യാതൊരു ജന്തുവിന്റെ മാംസത്തെ ഭുജിക്കുന്നുവൊ അവൻ ഭുജിച്ച ജന്തുവിന്റെ മാംസം ഭുജിച്ചവനൊന്നു മാത്രമെ വരുന്നുള്ളു. യാതൊരുത്തൻ മത്സ്യത്തെ ഭുജിക്കുന്നുവൊ അവൻ എല്ലാജന്തുക്കളുടെയും മാംസത്തെ ഭുജിച്ചവനെന്നു വരുന്നു. അതുകൊണ്ടു മത്സ്യത്തെ ഭക്ഷിക്കുന്നതു ഉപേക്ഷിക്കേണമെന്നു 15.

പാഠീനരോഹിതാവാദ്യൌ നിയുക്തൌ ഹവ്യകവ്യയോഃ
രാജീവാൻ സിംഹതുണ്ഡാംശ്ച സശല്കാംശ്ചൈവ സൎവ്വശഃ. 16

അ — പാഠീനമെന്ന മത്സ്യവും ചെമ്മീൻ മത്സ്യവും യജ്ഞയാഗങ്ങളിൽ വിധിക്കപ്പെട്ട കൂട്ടമായി സഞ്ചരിക്കുന്ന പരൽമത്സ്യവും സിംഹമുഖമത്സ്യവും ചെതുമ്പൽ മത്സ്യവും ബ്രാഹ്മണനു ഭുജിക്കാം. 16

എന്നു പറഞ്ഞതു നോക്കുമ്പോൾ 15_ാം ശ്ലോകത്താൽ യാതൊരു മത്സ്യവും തിന്നരുതെന്നും 16_ാം ശ്ലോകത്താൽ ഇന്നിന്ന മത്സ്യം തിന്നാമെന്നും പറഞ്ഞതിൽ അന്യോന്യവിരോധമുണ്ടെന്നു പറയാമോ?

ശ്വാവിധം ശല്യകം ഗോധാം ഖഡ്ഗകൂൎമ്മശശാംസ്തഥാ
ഭക്ഷ്യാൻ പഞ്ചനഖേഷ്വാഹുരനുഷ്ട്രാംശ്ചൈകതോദതഃ. 18

അ — ഉടുമ്പു, മുള്ളൻപന്നി, കണ്ടാമൃഗം, ആമ, മുയൽ ഇവ അഞ്ചു നഖമുള്ളവയായിരുന്നാലും അവയേയും, ഒരുഭാഗം പല്ലുള്ള മൃഗങ്ങളിൽ, ഒട്ടകത്തെ ഒഴിച്ചു മറ്റെല്ലാറ്റിനേയും ബ്രാഹ്മണനു ഭുജിക്കാം.

യജ്ഞാൎത്ഥം ബ്രാഹ്മണൈൎവ്വദ്ധ്യാഃ പ്രശസ്താമൃഗപക്ഷിണഃ
ഭൃത്യാനാംചൈവ വൃത്ത്യൎത്ഥ മഗസ്ത്യോഹ്യാചരൻ പുരാ. 22

അ — ഭക്ഷണയോഗ്യമെന്നു പറയുന്ന മൃഗപക്ഷികളെ ബ്രാഹ്മണനു യജ്ഞത്തിന്നായിട്ടും ഭൃത്യപുത്രാദികളുടെ രക്ഷക്കവേണ്ടി

യും ഹിംസിക്കാം. അഗസ്ത്യമുനി തന്റെ പിതാവു മുതലായവരെ രക്ഷിപ്പാൻവേണ്ടി മൃഗങ്ങളെ കൊന്നിട്ടുണ്ട്. (22)

ഏതദുക്തം ദ്വിജാതീനാം ഭക്ഷ്യാഭക്ഷ്യമശേഷതഃ
മാംസസ്യാതഃ പ്രവക്ഷ്യാമി വിധിം ഭക്ഷണവൎജ്ജനേ. 26

അ—ദ്വിജാദികൾക്ക ഭുജിക്കേണ്ടതും ഭുജിച്ചുകൂടാത്തതും ഇതുവരെ പറഞ്ഞു. ഇനി ഭക്ഷണവൎജ്ജനമായ മാംസവിധിയെ പറയുന്നു. (26)

പ്രോക്ഷിതം ഭക്ഷയേന്മാംസം ബ്രാഹ്മണാനാഞ്ചകാമ്യയാ
യഥാവിധി നിയുക്തസ്തു പ്രാണാനാമേവചാത്യയേ. 27
പ്രാണസ്യാന്നമിദം സൎവ്വം പ്രജാപതിരകല്പയൽ
സ്ഥാവരം ജംഗമം ചൈവ സൎവ്വം പ്രാണസ്യ ഭോജനം. 28
ചരാണാമന്നമചരാദംഷ്ട്രിണാമപ്യദംഷ്ട്രിണഃ
അഹസ്താശ്ച സഹസ്താനാം ശൂരാണാഞ്ചൈവഭീരവഃ 29
നാത്താദുഷ്യത്യദന്നാദ്യാൻ പ്രാണിനോഹന്യഹന്യപി
ധാത്രൈവസൃഷ്ടാഹ്യാദ്യാശ്ച പ്രാണിനോത്താരഏവച. 30

അൎത്ഥം—ഒരു ബ്രാഹ്മണൻ ഒരുവനോടു മാംസം ഭുജിക്കേണമെന്നാവശ്യപ്പെട്ടപ്പോഴും വിധിപ്രകാരം ശ്രാദ്ധത്തിൽ വരിക്കപ്പെട്ട സന്ദൎഭത്തിലും വേറെ ആഹാരമില്ലാതെ മാംസം ഭുജിക്കാഞ്ഞാൽ മരിക്കുമെന്നു കാണുന്ന സമയത്തിലും മന്ത്രത്താൽ കൊല്ലപ്പെട്ട മൃഗാദികളുടെ മാംസത്തെ ഭുജിക്കാം. (27)

ധാന്യാദികളായ സ്ഥാവരങ്ങളും മൃഗങ്ങൾ മുതലായ ജംഗമങ്ങളും ജീവനു ആഹാരമായിട്ടാകുന്നു ബ്രഹ്മാവ് സൃഷ്ടിച്ചതു.

അതെങ്ങിനെ എന്നാൽ മാൻ മുതലായ മൃഗാദി ചരിക്കുന്ന ജന്തുക്കൾക്ക പുല്ലു മുതലായ അചരങ്ങളും ദംഷ്ട്രയുള്ള പുലി മുതലായ ജന്തുക്കൾക്ക ദംഷ്ട്രയില്ലാത്ത മാൻ മുതലായവയും മനുഷ്യരായ കയ്യുള്ളവൎക്ക കയ്യില്ലാത്ത മത്സ്യം മുതലായവയും ശൂരതയുള്ള സിംഹം മുതലായവൎക്ക ഭയമുള്ള ആന മുതലായവയും ആഹാരമാകുന്നു. (29)

അതുകൊണ്ടു ജലജന്തുക്കളായ പ്രാണികളെ ബ്രാഹ്മണർ ദിവസംതോറും ഭുജിച്ചാലും ദോഷമില്ല. ഭുജിക്കുന്നവരും ഭുജിക്കുന്നവരും ബ്രഹ്മാവിനാൽ തന്നെ ഇപ്രകാരം സൃഷ്ടങ്ങളായ്ത്തന്നെ ഇരിക്കുന്നുവല്ലൊ. (30)

മേൽ വിവരിച്ച 15_ാം ശ്ലോകത്തിൽ ഒരുവൻ എതൊരു ജന്തുവിന്റെ മാംസത്തെ ഭുജിക്കുന്നുവൊ അതു മാത്രം ഭുജിച്ചവനാകുന്നുള്ളു എന്നും, മത്സ്യത്തെ ഭുജിച്ചാൽ അവൻ എല്ലാജന്തുക്കളുടേയും മാംസം ഭുജിച്ചതായ ദോഷം നേരിടുമെന്നും അതുകൊണ്ടു ബ്രാഹ്മണൻ, മത്സ്യത്തെ ഭുജിക്കരുതെന്നും, 16_ാം ശ്ലോകത്തിൽ പാഠീനമത്സ്യം, രൊഹിത്, രാജീവ്, സിംഹമുഖമത്സ്യം, മുള്ളൻ മത്സ്യം ഇവകളെ ബ്രാഹ്മണനു ഭുജിക്കാമെന്നും, 30_ാം ശ്ലോകത്താൽ ജലജന്തുക്കളായ പ്രാണികളെ ബ്രാഹ്മണർ ദിവസംതോറും ഭുജിച്ചാലും യാതൊരു ദോഷവുമില്ലെന്നും പറയുന്നു. ഇങ്ങിനെ പ്രത്യക്ഷത്തിൽ അന്യോന്യവിരുദ്ധമായ ഈ മനുസ്മൃതിയെ, എങ്ങിനെയാണു ധർമ്മശാസ്ത്രമെന്നു പറയുന്നത്? അന്യോന്യ വിരുദ്ധമായി ഇരിക്കട്ടെ; അതെയെന്ന സമയം ത്യാഗത്തിൽ ഉദ്ധരിച്ചതിനാൽ അല്പം കാലതാമസി വന്നതായിരിക്കാം. 18_ാം ശ്ലോകത്താൽ ഉടുമ്പു, മുള്ളൻപന്നി, കണ്ടാമൃഗം, ആമ, മുയൽ ഇവകളും ഒരു ഭാഗം പല്ലുള്ളവയിൽ ഒട്ടകത്തെ ഒഴിച്ചുള്ള മൃഗങ്ങളെയും തിന്നാമെന്നു പറഞ്ഞതിനാൽ പശു, പോത്ത്, ഇവകൾക്കു ഒരു ഭാഗത്തു മാത്രം പല്ലുള്ളതിനാൽ നമ്മുടെ സ്മൃതികർത്താക്കളുടെ വിധിയനുസരിച്ചു, പശുവിനെയും, എരുമയെയും തിന്നാമെന്നാണല്ലോ പറയുന്നത്. അതിന്നു ദോഷമില്ലെന്നു കാണിപ്പാൻ അഗസ്ത്യർ പ്രാണിഹിംസ ചെയ്തു. പിതാവിനും ഭൃത്യാദികൾക്കും മാംസം കൊടുത്തുപുലർത്തി എന്നു 22_ാം ശ്ലോകത്തിലും പറയുന്നു. അതുകൊണ്ടു ബ്രാഹ്മണനു കൊന്നു തിന്നുന്നതിനു യാതൊരു ദോഷവുമില്ലെന്നും പറയുന്നു.

26_ാം ശ്ലോകത്താൽ ദ്വിജന്മാർ ഭുജിക്കേണ്ടതും ഭുജിച്ചുകൂടാത്തതും ഇതുവരെ പറഞ്ഞു. ഇനി ഭക്ഷിപ്പാൻ പാടില്ലാത്ത

മാംസവിധിയെ പറയാമെന്നു പറഞ്ഞുകൊണ്ടു 27-ാം ശ്ലോകം മുതൽ 30-ാം ശ്ലോകംവരെ പലതരത്തിലും ഉള്ള മാംസമത്സ്യങ്ങളെ ഭക്ഷിക്കാമെന്നു പറയുന്നതല്ലാതെ എപ്പോഴെങ്കിലും ഒന്നിനെ വർജ്ജിക്കണമെന്നു പറയുന്നില്ല. എന്നു മാത്രമല്ല, ജലജന്തുക്കളെ കണ്ണൊഴിയാതെ ബ്രാഹ്മണർ തിന്നാമെന്നും പറയുന്നു. അതുകൊണ്ടു ജലജീവികളായ മുതല, തവള, പാമ്പ്, ആമ, ഞണ്ടു, മുതലായ എല്ലാ ജന്തുക്കളെയും തിന്നാമെന്നു വരുന്നു. ഇതാണോ! മാംസത്തെ വർജ്ജിക്കേണ്ടുന്ന വിധി? കഷ്ടം! ഈ മനുസ്മൃതി എന്ന കപടശാസ്ത്രത്തെ ഒരു യഥാർത്ഥശാസ്ത്രമെന്നു അല്പം വിവേകമുള്ളവരൊരുത്തരും തന്നെ എങ്ങിനെ പറയും. ഒരിക്കലും യഥാർത്ഥശാസ്ത്രമല്ല. ഇതുപോലെ ഇനിയും അന്യോന്യ വിരുദ്ധങ്ങളായിട്ടുള്ളതിനെ ബോധിപ്പിക്കാം.

നാകൃത്വാ പ്രാണിനാം ഹിംസാം മാംസമുത്പദ്യതേ ക്വചിൽ
ന ച പ്രാണിവധസ്സ്വർഗ്ഗ്യസ്തസ്മാന്മാംസം വിവർജ്ജയേൽ. 48

അ—പ്രാണികളെ കൊല്ലാതെ ഒരിക്കലും മാംസം ലഭിക്കുന്നതല്ല. പ്രാണിഹിംസ ചെയ്താൽ സ്വർഗ്ഗാദിപുണ്യലോകം ലഭിക്കുന്നതുമല്ല. അതുകൊണ്ടു മാംസം ഭുജിക്കരുത്. (48)

ന ഭക്ഷയതി യോ മാംസം വിധിം ഹിത്വാ പിശാചവൽ
സ ലോകേ പ്രിയതാം യാതി വ്യാധിഭിശ്ച ന പീഡ്യതേ. 50

അ—യാതൊരുത്തൻ അഹിംസാ പരമോ ധർമ്മ എന്ന വിധിയെ വിട്ടു മാംസത്തെ തിന്നുന്നുവോ അവൻ പിശാചിനു തുല്യനാകുന്നു. അതുകൊണ്ടു യാതൊരുത്തൻ മാംസത്തെ തിന്നാതെ കഴിച്ചുകൂട്ടുന്നുവോ, അവൻ ഈ ലോകത്തിൽ സർവ്വപ്രാണികൾക്കും പ്രിയനായും വ്യാധിപീഡ കൂടാതെയും സുഖജീവിയായ് ഭവിക്കുന്നു. (50) 5-ാമദ്ധ്യായം.

അദ്ധ്യാ 6. സംരക്ഷണാർത്ഥം ജന്തൂനാം രാത്രാവഹനി വാ സദാ
ശരീരസ്യാത്യയേ ചൈവ സമീക്ഷ്യ വസുധാം ചരേൽ. 68

രാത്രിയിലൊ പകലിലൊ എല്ലാസമയത്തും തന്റെ ശരീരത്തിനു കഷ്ടമുണ്ടെങ്കിൽ കൂടി ഭൂമിയെ നല്ലവണ്ണം സൂക്ഷിച്ചു

ന്നോക്കി കാലടിപെട്ടു യാതൊരു പ്രാണികൾക്കും ദുഃഖം നേരിടാത്തവിധം സാവധാനമായി നടക്കേണ്ടതാകുന്നു. 68

അദ്ധ്യാ 3. പിതൄണാം മാസികം ശ്രാദ്ധമന്വാഹാര്യം വിദുർബ്ബുധാഃ
തച്ചാമിഷേണ കർത്തവ്യം പ്രശസ്തേന പ്രയത്നതഃ 123

പിതൃക്കൾക്കുവേണ്ടി മാസന്തോറും ചെയ്യുന്ന അമാവാസ്യ ശ്രാദ്ധത്തെ അന്വാഹാര്യമെന്നു പറയുന്നു. (പിണ്ഡംവെച്ച ശേഷം ചെയ്യുന്നകർമ്മം) അതു പുതുതായും നല്ലതായും ഉള്ള മാംസത്തെ പ്രയാസപ്പെട്ടും സമ്പാദിച്ചു മാംസം കൊണ്ടുതന്നെ ശ്രാദ്ധം ചെയ്യേണ്ടതാകുന്നു. (132)

ഇങ്ങിനെ പൂർവ്വാപരവിരുദ്ധമായ് ഒരിക്കൽ യാതൊരു പ്രാണിഹിംസയും ചെയ്യരുതെന്നും നടക്കുന്നേടത്തുകൂടി ഭൂമിയെ സൂക്ഷിച്ചുനോക്കി ചെറുപ്രാണികൾപോലും നശിക്കാതെ കഴിക്കേണമെന്നും, പറഞ്ഞുകൊണ്ടു വഴിയെ മാസികശ്രാദ്ധത്തിന്നു പണിപ്പെട്ടും മാംസം കൊണ്ടുതന്നെ വേണമെന്നു പറയുന്നതിലുള്ള അബദ്ധത്തെ കോടതി തീർച്ചയാക്കേണ്ടതാണ്.

തിലൈർവ്രീഹിയവൈർമ്മാഷൈരദ്ഭിർമ്മൂലഫലേന വാ
ദത്തേന മാസം തൃപ്യന്തി വിധിവൽ പിതരോനൃണാം. 26

എള്ള, ചെന്നെല്ലരി, ഉഴുന്നു, ചെറുപയറു, കിഴങ്ങു, പഴം, ഈ വക സാധനങ്ങളെ കൊണ്ടു ശ്രാദ്ധം ചെയ്താൽ പിതൃക്കൾ ഒരു മാസത്തോളം തൃപ്തിയെ പ്രാപിക്കുന്നു. 26

ദ്വൌ മാസൌ മത്സ്യമാംസേന ത്രീന്മാസാൻ ഹാരിണേനതു
ഔരഭ്രേണാഥ ചതുരഃ ശാകുനേനാഥ പഞ്ചവൈ 268
ഷൺമാസാംശ്ഛാഗമാംസേന പാർഷതേനച സപ്തവൈ
അഷ്ടാവേണസ്യ മാംസേന രൌരവേണ നവൈവതു 269
ദശമാസാംസ്തു തൃപ്യന്തി വരാഹമഹിഷാമിഷൈഃ
ശശകൂർമ്മയോസ്തു മാംസേന മാസാനേകാദശൈവതു. 270
സംവത്സരന്തു ഗവ്യേന പയസാ പായസേനച
വാർദ്ധ്രീണസസ്യമാംസേന തൃപ്തിർദ്വാദശവാർഷികീ. 271

അ—പാടീനസം മുതലായ മത്സ്യംകൊണ്ടു ശ്രാദ്ധം ഊട്ടി

ത്താൽ രണ്ടു മാസവും, മാനിന്റെ മാംസം കൊണ്ടായാൽ മൂന്നു മാസവും ചെമ്മരിയാടിന്റെ മാംസം കൊണ്ടായാൽ നാലു മാസവും പക്ഷികളുടെ മാംസംകൊണ്ടായാൽ അഞ്ചുമാസവും പിതൃക്കൾ തൃപ്തിയെ പ്രാപിക്കുന്നു. 268

വെള്ളാട്ടിന്റെ മാംസംകൊണ്ടായാൽ ആറുമാസവും പുള്ളിമാൻ മാംസംകൊണ്ടായാൽ ഏഴുമാസവും കറുത്തമാനിന്റെ മാംസംകൊണ്ടായാൽ എട്ടുമാസവും കലമാനിന്റെ മാംസംകൊണ്ടായാൽ ഒമ്പതു മാസവും പിതൃക്കൾ തൃപ്തിയെ പ്രാപിക്കുന്നു. മുള്ളൻപന്നി, കാട്ടുപോത്തു, ഇവയുടെ മാംസംകൊണ്ടായാൽ പത്തുമാസവും, മുയൽ, ആമ, ഇവയുടെ മാംസംകൊണ്ടായാൽ പതിനൊന്നു മാസവും പിതൃക്കൾ തൃപ്തിയെ പ്രാപിക്കുന്നു. 270

പശുവിൻപാൽ, തയിർ, നെയ്യ് ഇവകൊണ്ടായാൽ ഒരു വത്സരം വരേയും വെള്ളം കുടിക്കുമ്പോൾ കണ്ഠത്തോളം ജലത്തിൽ താഴ്ന്നു വെള്ളം കുടിക്കുന്ന ക്ഷീണേന്ദ്രിയത്തോടുകൂടിയ വാർദ്ധ്രീണസമെന്ന വെള്ളാട്ടുമാംസംകൊണ്ടായാൽ 12 വർഷത്തോളവും പിതൃക്കൾ തൃപ്തിയെ പ്രാപിക്കുന്നു. 271

എന്നു 3-ാമദ്ധ്യായത്തിലും 5-ാം അദ്ധ്യായം 48, 50 ശ്ലോകങ്ങളാൽ പ്രാണികളെ കൊല്ലാതെ മാംസം കിട്ടാത്തതിനാൽ, പ്രാണികളെ കൊല്ലരുതെന്നും കൊന്നാൽ പുണ്യലോകപ്രാപ്തിയില്ലെന്നും, മാംസം തിന്നുന്നവൻ, പിശാചിനു തുല്യനെന്നും പ്രാണിഹിംസ ചെയ്യാത്തവൻ സുകൃതിയും സുഖവാനുമാകുന്നുവെന്നും, 5-ാം അദ്ധ്യായം 58-ാം ശ്ലോകത്താൽ മനുഷ്യൻ, ഭൂമിയിൽ സഞ്ചരിക്കുന്നതു ഭൂമിയിലുള്ള ചെറുപ്രാണികൾക്കു ഇവന്റെ കാലടിപെട്ടു ഉപദ്രവം നേരിടാത്തവിധത്തിലായിരിക്കണമെന്നും 3-ാം അദ്ധ്യായം 123-ാം ശ്ലോകം, മാസികശ്രാദ്ധം, നല്ല മാംസംകൊണ്ടുതന്നെ ചെയ്യണമെന്നു നിർബ്ബന്ധമായും പറഞ്ഞിരിക്കുന്നു. എന്നുതന്നെയല്ല ടി അദ്ധ്യായം 268 ശ്ലോ—മുതൽ 271-ാം ശ്ലോകംവരെ ഇന്നിന്നമാംസംകൊണ്ടുശ്രാദ്ധം ഊ

ടിയാൽ ഇതുവിരുദ്ധകാലോചിതങ്ങൾ ഇതുസ്ഥിതങ്ങളെന്നും പറയുന്നതു ഞാനൊക്കെയാവാം, പൂർവ്വാപരവിരോധം എത്രത്തോളമെന്നു പറയേണമോ?

ഇങ്ങിനെ അന്യോന്യവിരോധവും പക്ഷപാതവും ന്യായരഹിതവുമായ ഒരു കപടശാസ്ത്രം ആദിപുരുഷനായ മനുവോ, അവളുടെ പുത്രനായ ഭൃഗുവോ, പറയുമെന്നോ പറഞ്ഞതാണോ വിചാരിപ്പാൻ പാടില്ല. അതുകൊണ്ടു മനുസ്മൃതി, തെളിവിൽ സ്വീകരിക്കത്തക്ക യോഗ്യമല്ല. ഇപ്പോഴുള്ള ബ്രാഹ്മണരും മനുസ്മൃതിയിലെ ഈ വക വിധികളെ മുഴുവനും അനുഷ്ഠിച്ചു കാണുന്നില്ല. അതുകൊണ്ടും മനുസ്മൃതി നിഷേധശാസ്ത്രമെന്നു തീർച്ചയാകുന്നു.

എന്തുകൊണ്ടെന്നാൽ ഏതൊരു ശാസ്ത്രത്തിനും അപൌരുഷേയത്വമെന്നും നിത്യത്വമെന്നും രണ്ടു ലക്ഷണങ്ങളുണ്ടായിരിക്കണം. ഈ രണ്ടു ലക്ഷണങ്ങളും മനുസ്മൃതിക്കില്ലാത്തതിനാൽ, അതു ശാസ്ത്രമാകുന്നില്ല.

അപൌരുഷേയത്വമെന്നതു സാമാന്യപുരുഷന്മാരുടെ ബുദ്ധിക്കെത്താത്തതും വിശിഷ്ടപുരുഷന്മാരാലും പണിപ്പെട്ടു ശാസ്ത്രത്തിലുള്ള ഗൂഢാർത്ഥങ്ങൾ എത്രതന്നെ കണ്ടുപിടിച്ചാലും മുഴുവൻ രഹസ്യാർത്ഥം ആയിട്ടില്ലെന്നും, ഇനിയും ബാക്കിയുണ്ടെന്നുള്ള അഭിപ്രായം നില്ക്കുന്നതായ അജ്ഞാനകർത്താവാൽ ചെയ്യപ്പെട്ട ശാസ്ത്രമേ ശാസ്ത്രമാകുന്നുള്ളു. ഈ ലക്ഷണം ഒന്നാകുന്നു.

നിത്യത്വം എന്നതു ഒരു ശാസ്ത്രത്തിനാൽ നിയമിക്കപ്പെട്ട നിശ്ചിതാർത്ഥത്തിനു യാതൊരു ഭേദവുമില്ലാതെ സർവ്വരാലും അനുഷ്ഠേയമായും അനുഭവയോഗ്യമായും ഇരിക്കുന്ന ലക്ഷണമാകുന്നു. ഇതിനു ദൃഷ്ടാന്തം, ജ്യോതിശ്ശാസ്ത്രം, വൈദ്യശാസ്ത്രം, പ്രകൃതിശ്ശാസ്ത്രം, തർക്കശാസ്ത്രം, യോഗശാസ്ത്രം, വേദാന്തശാസ്ത്രം ഇതുകളാകുന്നു.

മേൽപറഞ്ഞ ശാസ്ത്രങ്ങളിൽ നിയമിതങ്ങളായ അർത്ഥങ്ങളുടെ അനുഭവഫലങ്ങൾ, അതുകളിൽ നിത്യമായുംതന്നെ ഇരിക്കുന്നതല്ലാതെ അതുകളിൽനിന്നു വേർപെട്ടു നില്ക്കുന്നില്ല. ജ്യോ

തിശ്ശാസ്ത്രത്താൽ ഗോളഗതികളെ പറഞ്ഞ ഗണിതത്തിന്നു അ
ണുമാത്രമെങ്കിലും വ്യത്യാസം വരുന്നില്ലല്ലോ; എന്നാൽ നാം ഗ്ര
ഹഫലത്താൽ അനുഭവമല്ലയോ?

പ്രകൃതിശാസ്ത്രത്തെയും നോക്കുക! പ്രകൃതിശാസ്ത്രത്താൽ ദ്ര
വ്യഗുണകർമ്മാദികളുടെ നിയമങ്ങളെ അറിയുന്നതാകയാൽ
അതിന്റെ ഫലമായി, ആവിയന്ത്രം മുതലായ ഇപ്പോൾ കണ്ടു
പിടിക്കപ്പെട്ട ആകാശവിമാനംവരെ ഉള്ള വാഹനാദികളും ക
മ്പിയില്ലാക്കമ്പി മുതലായി ഇപ്പോൾ നടപ്പിൽ വരുത്തിയതും ഇ
നിയും കണ്ടു പിടിക്കാവുന്നതുമായ അനവധി വസ്തുഗുണങ്ങൾ
പ്രകൃതിശാസ്ത്രത്തിലുംനോക്കം നിത്യമായിത്തൊഴിലുകളിൽ നില്ക്കുന്ന
തുമാകയാൽ നിത്യതപവും ഉള്ളതാകുന്നു. ഇവകളിൽ ഇനിയും അ
നേകരഹസ്യങ്ങളെ കണ്ടുപിടിപ്പാൻ ബാക്കിയായി കിടപ്പുള്ളതി
നാൽ അപൌരുഷേയമായെന്നു ഇനിയും ശാസ്ത്രങ്ങളിൽ ഉണ്ടെ
ന്നു കൂടി അറിയേണ്ടതാണ്.

ഈ മനുസ്മൃതി എന്ന കപടശാസ്ത്രം, യുക്ത്യനുഭവമെന്നതു
അതിന്റെ സമീപത്തിൽ പോലും ഇല്ലാത്തതും അശാസ്ത്രീയവും
മൂഢതാപൂർണ്ണമായിട്ടുള്ളതും രാഗദ്വേഷാദി ചിത്തവൃത്തികളാൽ മ
ലിനമാക്കപ്പെട്ട, അന്തഃകരണത്തോടുകൂടിയവരും ക്ഷേത്രപ്രതി
ഷ്ഠ, വിഗ്രഹാരാധനം മുതലായ ക്ഷുദ്രകർമ്മാനുഷ്ഠിതരും, ജാതിഭേ
ദമെന്നതു ഉണ്ടാക്കിത്തീർത്തു, തങ്ങൾക്കു എളുപ്പത്തിൽ ലാഭം സ
മ്പാദിപ്പാനും സ്വപ്രഭുത്വം നേടുവാനും വേണ്ടി ലേശവും തത്വ
ബോധമില്ലാത്ത ജഡാഭിമാനികളായ അനേകം പേർ കൂടി
അവരവരുടെ ഹിതത്തിന്നനുസരിച്ചും മദ്യപന്മാർ, മദ്യപാന
ത്താൽ മതിമറന്നു പൂർവ്വാപരവിരുദ്ധവും അയുക്തവുമായി പറയു
ന്ന മാതിരി എഴുതിക്കൂട്ടിയ ഒരു വെറും കെട്ടുകഥയെ അവർത
ന്നെ മനുപറഞ്ഞതാണു; ഭൃഗുപറഞ്ഞതാണു; എന്നൊക്കെ ക
പടവാക്കുകളാൽ അജ്ഞാനിജനങ്ങളെ വഞ്ചിപ്പാൻ വേണ്ടി
ചെയ്തുവെച്ചതായ ഈ മനുസ്മൃതിക്കു യാതൊരു വിലയോ, അനു
ഷ്ഠാനയോഗ്യതയോ, അനുഷ്ഠിച്ചാൽ ഫലാനുഭവമോ ഉണ്ടാകത്തക്ക
തല്ല.

എന്നാൽ ഈ മനുസ്മൃതി എന്ന പറയുന്നതു ആരാലുണ്ടാക്കപ്പെട്ടു? എപ്പോഴാണു ഉണ്ടാക്കപ്പെട്ടതു? എന്നുള്ള ചോദ്യത്തിന്നുത്തരം പറയേണ്ടതു എങ്കിൽ കാലവ്യവഹിതമായതുകൊണ്ടു ത്രികാലജ്ഞന്മാരായ മഹാത്മാക്കൾക്കു മാത്രമെ അതിന്റെ സ്വകൃതത്വം മുഴുവൻ പറയുവാൻ സാധിക്കയുള്ളു. എങ്കിലും യുക്തിയുക്തമായ ചില അനുമാനങ്ങളാൽ,ഊഹിച്ചറിയാമെന്നല്ലാതെ കാലത്താൽ മറയപ്പെട്ടതുകൊണ്ടു അനുഭവപ്പെടുവാൻ കഴികയില്ലെന്നിരിക്കിലും അനുമാനിക്കാം.

എങ്ങിനെയെന്നാൽ ജ്യോതിശ്ശാസ്ത്രകാരന്മാരുടെ പ്രകാരം കലിയുഗം തുടങ്ങി ഇപ്പോൾ 5033_വർഷങ്ങൾ മാത്രമെ ആയിട്ടുള്ളൂ. കലിയുഗാരംഭം അവതാരപുരുഷനായ ശ്രീകൃഷ്ണഭഗവാനും അക്കാലത്തു ഇന്ത്യാചക്രവർത്തിയായിരുന്ന യുധിഷ്ഠിരനും ഭൂലോകവാസം വെടിഞ്ഞ തിയ്യതി മുതല്ക്കാണെന്നും ജ്യോതിശാസ്ത്രത്താലും അറിയപ്പെടാവുന്നതുമാണല്ലൊ. ഭാരതയുദ്ധം കഴിഞ്ഞു 36_ാംവർഷമാണു കലിയുഗം തുടങ്ങിയതെന്നു, ഇതിഹാസാദികളിൽ പറയുന്നുണ്ടു. മനുസ്മൃതി ഉണ്ടാക്കിയവരേയും, അതിന്റെ കാലത്തേയും പറയേണ്ടതിന്നു യാതൊരു സംബന്ധവുമില്ലാത്ത കലിയുഗകാലത്തേയും, ഭാരതയുദ്ധകാലത്തേയും, പറഞ്ഞതിനാൽ പ്രസ്തുതം തെററിപ്പോയെന്നു കോടതിക്കു ശങ്കക്കവസരമുണ്ടു. അങ്ങിനെ ശങ്കിക്കേണ്ട. ഈ മനുസ്മൃതി എന്ന കപടശാസ്ത്രം, ഒന്നാമതായി ജാതിഭേദമെന്നതു സ്ഥാപിച്ച് തങ്ങൾ ശ്രേഷ്ഠരെന്നാക്കുവാനും, രണ്ടാമതു വിഗ്രഹാരാധനം, യാഗാദിനീചകർമ്മങ്ങളെ ചെയ്തു അദ്ധ്വാനിക്കാതെ അന്യന്റെ പണം പററിക്കുവാനും, മദ്യമാംസം ഭുജിക്കുവാനും, വല്ലവരും അഗതികൾക്കു വല്ലതും കൊടുക്കുന്നുണ്ടെങ്കിൽ അതു മുടക്കി ആവക ദാനങ്ങൾ തങ്ങൾക്കു തട്ടിക്കുവാൻ വേണ്ടിയും ഉണ്ടാക്കിയിട്ടുള്ള കുതന്ത്രമാണു ഈ മനുസ്മൃതി, അല്ലാതെ ശാസ്ത്രാനുസാരവും വിശ്വാസയോഗ്യവുമല്ല.

ജാതിഭേദമെന്നതു കൃതാദി മൂന്നു യുഗങ്ങളിലും ഉണ്ടായിരുന്നില്ല. കലിയുഗം തുടങ്ങി സുമാർ 2500_നു മേൽ 3000_വൎഷങ്ങൾക്കുള്ളിലായിട്ടാണു ഉണ്ടാക്കീട്ടുള്ളതെന്നു യുക്തിയാൽ കാണിപ്പാൻ വേണ്ടിയാണു യുഗവിവരം പറവാനുള്ള കാരണം. ദ്വാപരയുഗാവസാനം വരെ മനുഷ്യരിൽ ജാതിയില്ലെന്നുള്ളതിന്നു തെളിവെന്തെന്നാൽ ധൃതരാഷ്ട്രന്റേയും പാണ്ഡുരാജാവിന്റേയും അച്ഛന്റെ അമ്മ മുത്തച്ഛനായ ശന്തനുരാജാവിന്റെ പട്ടമഹിഷി മുക്കുവവൎണ്ണമെന്നു പറയുന്ന വംശത്തിൽ ജനിച്ച സത്യവതി എന്ന മുക്കുവസ്ത്രീയാണെന്നു ചരിത്രപ്രസിദ്ധമല്ലയോ? അന്നു മനുഷ്യരിൽ ജാതിഭേദമുണ്ടെങ്കിൽ, ചന്ദ്രവംശക്ഷത്രിയരാജാവു ഹീനജാതിയെന്നു പറയുന്ന മുക്കുവത്തിയെ ഭാൎയ്യയാക്കി ചെയ്യുമോ? എന്നുതന്നെയല്ല, പട്ടമഹിഷിയുമായിരുന്നു. അവളിൽ ജനിച്ച മക്കളെ രാജാവാക്കുകയും ചെയ്തു. അതുകൊണ്ടു അക്കാലത്തു ജാതി ഇല്ലെന്നുള്ളതിന്നു സംശയമില്ല. ദ്വാപരയുഗാവസാനം വരെ മനുഷ്യരിൽ ജാതിഭേദമില്ലെന്നു മേൽപറഞ്ഞ സംഗതിയാൽ പൂൎണ്ണമായ തെളിവായതുകൊണ്ടു, അതിന്നു മുമ്പു കഴിഞ്ഞ കൃത ത്രേത രണ്ടു യുഗങ്ങളിലും ജാതിഭേദമില്ലെന്നുള്ളതു നിൎവ്വാദമാണല്ലോ. മുമ്പു ജാതിഭേദമുണ്ടായിരുന്നാൽ ഇടയിൽ വിട്ടുപോകുവാൻ കാരണമില്ല. അതുകൊണ്ടു ദ്വാപരയുഗാവസാനം വരെ ജാതിഭേദമേ ഇല്ല.

ഇതു കൂടാതെ, വ്യാസമഹൎഷിയുടെ പുത്രനായ ശ്രീശുകമഹൎഷി, കലികാലത്തിന്റെ ആദ്യത്തിൽ തന്റെ പുത്രിയെ ക്ഷത്രിയരാജാവിന്നു വിവാഹം ചെയ്തു കൊടുത്തതായ് ദേവീഭാഗവതത്തിൽ പറഞ്ഞിട്ടുണ്ടു. അതും കോടതിയിൽ ബോധിപ്പിക്കാം.

ശ്ലോ_പിതൄണാം സുഭഗാ കന്യാ പീവരീ നാമ സുന്ദരീ
ശുകശ്ചകാര പത്നീം താം യോഗമാൎഗ്ഗസ്ഥിതോപി ഹി 40
സ തസ്യാം ജനയാമാസ പുത്രാംശ്ചതുര ഏവ ഹി
കൃഷ്ണം ഗൌരപ്രഭം ചൈവ ഭൂരിം ദേവശ്രുതം തഥാ. 41
കന്യാം കീൎത്തിം സമുല്പാദ്യ വ്യാസപുത്രഃ പ്രതാപവാൻ

ദദൌ വിഭ്രാജപുത്രായ ത്വണുഹായ മഹാത്മനേ. 42
അണുഹസ്യ സുതഃശ്രീമാൻ ബ്രഹ്മദത്തഃ പ്രതാപവാൻ
ബ്രഹ്മജ്ഞഃ പൃഥിവീപാലഃ ശുകകന്യാസമുത്ഭവഃ. 43

അൎത്ഥം—പിതൃക്കളുടെ കന്യകയായ പീവരി എന്ന സുന്ദരിയെ ശുകൻ യോഗിയായിരുന്നാലും, ഭാൎയ്യയാക്കി ചെയ്തു (40)

അവൻ അവളിൽ കൃഷ്ണൻ, ഗൌരപ്രഭൻ, ഭൂരി, ദേവശ്രുതൻ ഇങ്ങിനെ നാലു പുത്രന്മാരെ ജനിപ്പിച്ചു (41)

തേജസ്വിയായിരിക്കുന്ന ശുകൻ കീൎത്തി എന്ന പേരായ ഒരു പുത്രിയേയും ജനിപ്പിച്ചു. അവളെ മഹാത്മാവായ അണുഹൻ എന്നുപേരായ വിഭ്രാജരാജാവിന്റെ പുത്രന്നു വിവാഹം ചെയ്തു കൊടുത്തു. (42)

അണുഹന്നു ശുകപുത്രിയിലുണ്ടായ പുത്രൻ ശ്രീമാനും, ബ്രഹ്മജ്ഞാനിയും, തേജസ്വിയുമായ ബ്രഹ്മദത്തനെന്ന രാജാവാകുന്നു. (48) (ദേവീഭാഗവതം 19-ാം അദ്ധ്യായം)

ഇതു നോക്കുമ്പോൾ കലികാലം തുടങ്ങി അടുത്തകാലത്തും ജാതിഭേദമുണ്ടായിട്ടില്ലെന്നു ഈ തെളിവിനാൽ പൂൎത്തിയാകുന്നുണ്ട്.

ഈ മനുസ്മൃതി എന്ന അശാസ്ത്രീയകുതന്ത്രശാസ്ത്രവും, ജാതിരാക്ഷസനെന്ന ബ്രഹ്മരക്ഷസ്സും, അശുഭപിശാചനും, ജനിച്ചതു കലിയുഗം തുടങ്ങി സുമാർ 2500 വൎഷങ്ങൾക്കുമേൽ 3000 വൎഷങ്ങൾക്കുള്ളിലായിട്ടാകുന്നു. അക്കാലത്ത് ഇന്ത്യാരാജ്യത്തുണ്ടായിരുന്ന ക്ഷത്രിയരാജാക്കളുടെ പ്രാഭവത്തിന്നു വൈവഗത്ര്യം എത്താണ്ട് ഉടച്ചിൽ തട്ടിയ കാലത്തു രാഗദ്വേഷവൃത്തികൾ തന്നെ മൂൎത്തീകരിച്ചതോ എന്നു തോന്നുമാറു സമസ്തദുഷ്ടമനുഷ്യരെ, മൎദ്ദനശീലരും, മദ്ധ്യേഷ്യയിൽനിന്നു വന്നു ഇന്ത്യയിൽ കുടികയറിപാൎത്തവരും, ആൎയ്യരെന്നു (തങ്ങൾ ശ്രേഷ്ഠരെന്നു) ആൎയ്യഭാഷണം സാരിക്കുന്നവരും, അഭിമാനിക്കുന്നവരും, കാമ, ക്രോധ, ലോഭ, മോഹ, മദ, മാത്സൎയ്യ, ഡംഭാഹങ്കാര, ഹിംസാദി ദുരദൃഷ്ടചിത്തവൃത്തിയോടുകൂടിയവരും, പരഹിംസാദി മൎദ്ദനരാക്ഷസവൃത്തിയോടുകൂടിയവരും, ദയാശീലരഹിതരും, ജഡാഭിമാനികളും, അ

ജ്ഞാനശിരോമണികളും, കന്യാംപ്രതിയുടെ വംശ്യരും ആയ പാ
മരജനങ്ങളെ, തങ്ങടെ ആര്യരെന്ന ഉദ്ദേശത്തിലും സമസ്തമനു
ഷ്യരിൽ ജാതിഭേദമുണ്ടെന്നാക്കിത്തീർത്ത് അതു പ്രബലപ്പെടുത്തു
വാൻ വേണ്ടിയും, ഇന്ത്യാരാജ്യപൂർവ്വനിവാസികളെ അവരുടെ ദാ
സരാക്കി ദ്വേഷിപ്പാൻവേണ്ടിയും, ദുരഭിമാനത്താൽ മദ്യാന്ധരാ
രായ് പലരുംകൂടി എഴുതിക്കൂട്ടി, ഇതു ബ്രഹ്മകല്പിതമാണെന്നും,
മനു പറഞ്ഞതാണെന്നും, ഭൃഗു പറഞ്ഞതാണെന്നും മറ്റും കപ
ടഗിരകളാൽ, അക്കാലത്തുണ്ടായിരുന്ന ഇന്ത്യാരാജാക്കളെ കൂടി
പിരട്ടി, അവരുടെ ചൊൽകീഴിലാക്കിത്തീർത്തതായ ഒരു കുതന്ത്ര
മാണു മനുസ്മൃതി എന്ന കപടശാസ്ത്രം. അല്ലാതെ മനുവോ, ഭൃ
ഗുവോ, പറഞ്ഞതല്ല. മനുവും, ഭൃഗുവും ഇങ്ങിനെ പൂർവ്വാപ
രവിരുദ്ധവും, അനുഭവവിരുദ്ധവും, ഹിംസാദി ദൂഷിതവുമായ
ഒരു കപടശാസ്ത്രം എഴുതുന്നവരല്ല. അവർ എഴുതിയിട്ടുമില്ല
ന്നു ഇതുകളാൽ ഊഹ്യവുമാകുന്നു.

എന്തെന്നാൽ മനുസ്മൃതിയിൽതന്നെ പറഞ്ഞതു നോക്കുക!

ശ്ലോ — യോവമന്യേത തേ മൂലേ ഹേതുശാസ്ത്രാശ്രയാദ്വിജഃ
സസാധുഭിർബഹിഷ്കാര്യോ നാസ്തികോ വേദനിന്ദകഃ.

അ — യാവനൊരുത്തൻ ധർമ്മത്തിന്നു കാരണമായിരിക്കുന്ന
മനുസ്മൃതിയെ, തർക്കശാസ്ത്രന്യായയുക്തിയാൽ ഖണ്ഡിക്കുന്നുവോ,
അവൻ, സജ്ജനങ്ങളാൽ ഉപേക്ഷിക്കപ്പെടേണം. എന്തുകൊ
ണ്ടെന്നാൽ അവൻ നാസ്തികനാകുന്നു. (അ. 2. ശ്ലോ. 11)

മേൽപറഞ്ഞ മനുസ്മൃതിശ്ലോകംകൊണ്ടുതന്നെ മനുസ്മൃതി,
ന്യായശാസ്ത്രമല്ലെന്നു തെളിവാകുന്നു. എന്തെന്നാൽ തർക്കമെ
ന്നതു (അദ്ധ്യാഹാര സ്യക്ഊഹഃ)ഊഹം എന്നാണല്ലൊ. ഊ
ഹമെന്നതു യഥാർത്ഥന്യായത്തെ വെളിപ്പെടുത്തുന്ന ചിന്തനം,
അതിനാൽ ന്യായം ഇന്നതെന്ന് അറിയുന്നു. അതിന്റെ വി
പരീതം അന്യായം; ന്യായത്താൽ ന്യായം ഖണ്ഡിതമാകയില്ല
ല്ലൊ. ന്യായത്താൽ അന്യായം ഖണ്ഡിതമാകുന്നതു സാധാര
ണമല്ലേ? അതുകൊണ്ടുതന്നെ മുൻകരുതലായ് ന്യായത്താൽ സ്മൃ

തിരെ ഖണ്ഡിക്കുന്നവരെ പാഷണ്ഡികളെന്നു നിശ്ചയിച്ചു ഉപേക്ഷിക്കേണമെന്നു പറഞ്ഞതുകൊണ്ടു, മനുസ്മൃതി അന്യായശാസ്ത്രമെന്നു, ശാസ്ത്രജ്ഞന്മാർതന്നെ സമ്മതിക്കുന്നതിനാൽ മനുസ്മൃതി ന്യായശാസ്ത്രമല്ല. അതുകൊണ്ടുതന്നെ ത്യാജ്യമെന്നു തിട്ടപ്പെടുന്നു.

അഥവാ മനുസ്മൃതി, മനു പറഞ്ഞതായാലും ഭൃഗു പറഞ്ഞതായാലും ആരു പറഞ്ഞതായാലും, പൂർവ്വാപരവിരുദ്ധമായതിനാൽ സ്വീകരിക്കത്തക്കതല്ല എന്നതിനു പ്രബലവചനമുണ്ട്.

ശ്ലോ— യുക്തിയുക്തമുപാദേയം വചനം ബാലകാദപി

അന്യത്തൃണമിവത്യാജ്യമപ്യുക്തം പത്മജന്മനാ.

യുക്തിയുക്തമായി ഒരു കുട്ടി പറഞ്ഞാലും സ്വീകരിക്കേണ്ടതാണ്. യുക്തിയുക്തമല്ലാതെ ബ്രഹ്മാവു പറഞ്ഞാലും പുല്ലുപോലെ തള്ളിക്കളയേണ്ടതുമാണ്. അതുകൊണ്ടു മനുസ്മൃതിയെ പുല്ലുപോലെ തള്ളാം.

ഒമ്പതാം ഖണ്ഡം

മേൽവിവരിച്ചപ്രകാരം ഈ കപടഭൂദേവർ അവരുടെ ലാഭത്തിനും സ്വപ്രഭുത്വത്തിനും മാത്രം വേണ്ടി ഈ ഇന്ത്യയിൽ വിശേഷിച്ച് മലയാളത്തിൽ ജാതിഭേദവും ക്ഷേത്രപ്രതിഷ്ഠ, വിഗ്രഹാരാധന, പ്രാണിഹിംസയോടുകൂടിയ പൈശാചികയാഗം ഇതുകളുണ്ടാക്കിത്തീർത്തും, പൂർവ്വേന്ത്യാനിവാസികളെ അബ്രാഹ്മണരെന്നാക്കിത്തീർത്തതിന്റെയും ഫലമായ്, അവരുടെ സങ്കടനിവൃത്തിചെയ്യാൻവേണ്ടി അബ്രാഹ്മണപ്രാർത്ഥനയാൽ സാക്ഷാൽ ലക്ഷ്മീദേവി, യൂറോപ്പിൽ "വിക്ടോറിയാ" എന്ന തിരുനാമത്തിൽ അവതരിച്ച്, ഇന്ത്യാരാജ്യമുണ്ടാക്കിത്തീർത്ത പരമർദ്ദനാദി ദ്രോഹങ്ങളെ അടക്കി, സമഭാവനയോടുകൂടിയ നിയമങ്ങളെ നടപ്പിൽ വരുത്തി രക്ഷിപ്പാനും അവരും അവരുടെ പുത്രനും, പൌത്രനായ വിഷ്ണു അവതാരം ജോർജ്ജുചക്രവർത്തിയും ഇന്ത്യാധിപത്യം ഭരിക്കുവാനും ഇടയായത്. ഇനിയും അവരുടെ പുത്രപൌത്രാദികൾതന്നെ ആചന്ദ്രതാരകം അജാതശത്രുവായ് ഇന്ത്യാചക്രവ

ത്തികളായ് വാഴുമാറാകേണമേ! എന്നുതന്നെ സർവ്വ ബ്രാഹ്മ ണരായ എൻെറ കക്ഷികളും, ഞാനും സർവ്വേശ്വരനെ പ്രാർത്ഥി ക്കുന്നു.

അതു നില്ക്കട്ടെ; മേൽ വിവരിച്ച പരിച്ഛേദങ്ങളിൽ നിന്നു വ ന്നവരും രാക്ഷസവൃത്തിയോടുകൂടിയവരും ആയവർ, ഉപാദ്ധ്യായ രെന്നും, ശാസ്ത്രികളെന്നും, ദീക്ഷിതരെന്നും മററും ഗർവ്വിതരായ ജഡാഭിമാനികളാൽ, സോമയാഗം, സൌത്രാമണിയാഗം, ഗോ മേധം, അശ്വമേധം, മുതലായ ഹിംസാനീചകർമ്മങ്ങൾ ചെയ്യും ആവക യാഗകർമ്മത്തിൽ, മാംസവും, മദ്യവും കണ്ഠപ്രമാണം ചെലുത്തി, മതി മറന്നു ഗുണദോഷജ്ഞാനമില്ലാതെയും, ധർമ്മാ ധർമ്മങ്ങൾ അറിയാതെയും, എഴുതി കൂട്ടിയതിനാൽ ഈ മനുസ്മൃ തിക്കു കുതന്ത്രശാസ്ത്രമെന്നു കോടതിയിൽ നിന്നു ഒരു പേർ കൊടു ക്കേണ്ടതാണു. ആ പേരിന്നർഹമായിട്ടാണു മനുസ്മൃതിയിലെ എല്ലാ വിധികളും.

അങ്ങിനെയുള്ള കുതന്ത്രശാസ്ത്രത്തെ, യഥാർത്ഥന്യായാനുസൃ തം നടത്തുന്ന ഈ കോട്ടിൽ സ്വീകരിക്കത്തക്കതല്ല. അതുകൊ ണ്ടു വക്കീൽ കർമ്മാത്രൻ അവർകൾ, മനുസ്മൃതിയാണെന്നു കാ ണിച്ചു ബി. ഖണ്ഡം മുതൽ കെ. ഖണ്ഡംകൂടി കോടതിയിൽ ബോധിപ്പിച്ച യാതൊരു രേഖകളും സ്വീകരിക്കത്തക്കതും വിശ്വസിക്കത്തക്കതും അല്ല.

എ. ഖണ്ഡത്തിൽ കാണിച്ച വേദപ്രമാണം അതിൻെറ അർത്ഥത്തെ തെററി വ്യാഖ്യാനിച്ചതാണെന്നും, ആ വ്യാഖ്യാനം ശരിയായിട്ടുള്ളതല്ലെന്നും, ഞാൻ 5 മുതൽ 7 കൂടി ഖണ്ഡങ്ങ ളാൽ യുക്ത്യനുഭവങ്ങളോടും ഉപനിഷദാദി പ്രമാണങ്ങളോടും കോടതിയിൽബോധിപ്പിച്ചിട്ടുണ്ടു് അതുകൊണ്ടു എ.ഖണ്ഡത്താൽ മി. കർമ്മാത്രനാൽ തെളിയിക്കപ്പെട്ട സകല രേഖകളും നിയമവി രുദ്ധമാകയാൽ കോടതിക്കു സ്വീകരിക്കത്തക്കതല്ല.

### പത്താം ഖണ്ഡം.

വക്കീൽ കർമ്മാത്രൻ അവർകളാൽ എൽ. എന്ന ഖണ്ഡ ത്തിൽ നടുവത്തു മഹൻനമ്പൂതിരി അവർകൾ രചിച്ചതായ

കു എന്നല്ലാതെ എന്താണു ഇതിനർത്ഥമുള്ളതു? മഹൻ നമ്പൂ
തിരിയുടെ ഒന്നാം ശ്ലോകത്തെ വിചാരശൂന്യന്മാരാകുന്നതായാൽ
ബ്രാഹ്മണനെന്നുള്ള ജഡാഭിമാനം, ഏറ്റവുമതിൽ തിങ്ങിവിങ്ങി,
അകത്തടക്കാൻ കഴിയാതെ പുറത്തേക്കു ചിന്തി ചാടിയതെ
മൌഢ്യം മാത്രമെന്നേ ഇതിന്റെ അർത്ഥമെന്നു പറയേണ്ടു ഉള്ളൂ.

2-ാം ശ്ലോകം. ബ്രാഹ്മണൻ ഈശ്വരന്മാരെ പൂജിക്കുന്നു
എന്നും, അതുകൊണ്ടു ഈശ്വരന്മാർ ശോഭിക്കുന്നുവെന്നും, അ
തു കേൾക്കുമ്പോൾ ശരീരം കുളുക്കുന്നുവെന്നും, അങ്ങിനെയുള്ള
ബ്രാഹ്മണരുടെ പാദങ്ങളിൽ കപടം കൂടാതെ നമസ്കരിക്കുന്നവ
ൎക്കു സംസാരബന്ധമുണ്ടാവില്ലെന്നുമാണ് പറഞ്ഞതു. ഈ നമ്പൂ
തിരിയുടെ ഈശ്വരന്മാർ കല്ലു, മരങ്ങളാൽ വിട്ടങ്ങളാക്കിയിട്ടുള്ളതെ
ന്നു ചേർത്തിട്ടു അതിനുള്ളിൽ മറ്റൊരു കല്ലിനെ സ്ഥാപിച്ചു
നാനാരൂപങ്ങളും നാമങ്ങളും കല്പിച്ചു അനേകം ഈശ്വരന്മാരെ
ന്നും തീർപ്പെടുത്തി ജലഗന്ധാദികളാൽ ബാഹ്യപൂജചെയ്യുന്ന
അജ്ഞാന നിചകർമ്മത്തെ മാത്രം പൂജയെന്നറിയുന്നതിനാലും,
അനേകേശ്വരന്മാരെന്ന അശാസ്ത്രീയ മൂഢവിശ്വാസത്താലും,
നിഷേധകർമ്മകാണ്ഡത്തിൽ മാത്രം ഉഴറിക്കിടക്കുന്നതിനാലും, ഈ
ശ്വരസാക്ഷാത്കാരത്തോടു, ഉറ്റുചേർന്ന വിവേകത്തോടു
കൂടിയതിനാലും, ജ്ഞാനകാണ്ഡത്താകട്ടെ ഒന്നും അ
റിവാനുള്ള ബുദ്ധിയെ അജ്ഞാനകർമ്മാസക്തി മറച്ചുകളഞ്ഞതിനാ
ലും, വിവേകമില്ലാത്തതിനാലും, മൂഢതാപത്താൽ തത്ത്വമസ്യാദി
മഹാവാക്യഗത തല്പദലക്ഷ്യാർത്ഥ സർവ്വഭൂതാന്തർഭ്യാഗസ്ഥിത പ
രമാത്മചൈതന്യവും ത്വമ്പദലക്ഷ്യാർത്ഥ കൂടസ്ഥചൈതന്യവും
ഒന്നെന്നുള്ള സാക്ഷാത്കാരമാകുന്നു. ആന്തരപൂജയെന്നുള്ളതു എ
ന്നും, ഗുരുവനുഗ്രഹത്താൽ ലഭിക്കേണ്ടതാകയാൽ ഭക്തിശൂന്യത്താൽ
അങ്ങിനെയുള്ള ഗുരുവിനെ അന്വേഷിക്കാതെയും ലഭിക്കാതെ
യും ബാഹ്യവൃത്ത്യാ ജഡാഭിമാനത്താൽ ഉളവാകുന്ന മഹാ മൌഢ്യ
ത്തിന്റെ ആവിർഭാവം മാത്രമാണു രണ്ടാം ശ്ലോകത്തിന്റെ
സാരം.

8-ാം ശ്ലോകം: വല്ല ആപത്തും മനുഷ്യൎക്ക നേരിട്ടാൽ രാജാവാ യാലും, ബ്രാഹ്മണരെക്കൊണ്ടു ലോഭമില്ലാതെ കൎമ്മങ്ങളെ ചെയ്യി ച്ചാൽ ആപത്തിൽനിന്നു ദുഃഖംകൂടാതെ ഇരിക്കാമെന്നാകുന്നു.

---

ആപത്തു എന്നാൽ ശത്രുക്കളിൽനിന്നും ചോരന്മാരിൽ നി ന്നും സൎപ്പവ്യാഘ്രാദികളിൽനിന്നും ഉള്ള ഭയവും ദുൎമ്മരണം, മഹാ വ്യാധി, മുതലായവയും മററുമാകുന്നു. ഈ വക ആപത്തുകളെ നിവൃത്തിപ്പാൻ ജാതിബ്രാഹ്മണൎക്ക അധികദ്രവ്യം കൊടുത്തു മൃ ത്യുഞ്ജയം, ഗണപതിഹോമം, ഭഗവൽസേവ മുതലായതും അ ഥൎവ്വവേദത്തിൽ പറഞ്ഞ ആഭിചാരം മുതലായ അനേകമന്ത്ര കൎമ്മങ്ങളും ബ്രാഹ്മണരെക്കൊണ്ടു ചെയ്യിച്ചാൽ സൎവ്വആപത്തും നീങ്ങി ഇഷ്ടസാദ്ധ്യം വരുമെന്നു പറയുന്നതു യാതൊരു അനുഭവ പുഷ്ടിയില്ലാത്ത നിൎഗ്ഗന്ധിമുരുക്കിൻ പൂവിനു സമാനവും അജ്ഞാ നികളെ വാഗാഡംബരം കൊണ്ടു ഭ്രമിപ്പിച്ച അവരുടെ ദ്ര വ്യത്തെ അപഹരിപ്പാൻവേണ്ടി പുരോഹിതപരിഷകളുടെ ക ൎമ്മകുതന്ത്രത്തെ വീണ്ടും പ്രബലപ്പെടുത്തുവാൻ ചെയ്യുന്നതെന്ന ല്ലാതെ യാതൊരു ഫലവും ഉള്ളതല്ലെന്നതിന്നു അനുഭവദൃഷ്ടാ ന്തവും കോടതിയിൽ ബോധിപ്പിക്കാം.

ഇയ്യിടെ 1921-ൽ ഏറനാട്ടു താലൂക്കിൽ ഉണ്ടായ മാപ്പിള ലഹളയിൽ എത്ര നമ്പൂതിരികളേയാണ—എത്ര തമ്പുരാക്കളെ യാണ്, മാപ്പിളമാർ കെട്ടിയിട്ടടിച്ചും, പ്രാണനാശം ചെയ്തും, അ വരുടെ ദ്രവ്യമപഹരിച്ചും, അതു കൂടാതെ ജനനംമുതൽ പുറത്തി റങ്ങി സഞ്ചരിച്ചിട്ടില്ലാത്ത എത്ര ആത്തോല (അന്തൎജ്ജനം)മാ രെയാണ മാപ്പിളമാർ മുടിപിടിച്ചിഴച്ചുകൊണ്ടു പോയി അവരുടെ അധീനത്തിൽ വെച്ചിരുന്നതു്? ഈ സംഗതി അറിയാത്തവർ ഈ ലോകത്തിൽ ആരെങ്കിലുമുണ്ടോ? ഇതിൽ മീതെ വലിയ ആപത്തു വേറെയുണ്ടോ?

അങ്ങിനെ സൎവ്വജനങ്ങൾക്കും, വിശേഷാൽ ബ്രാഹ്മണൎക്കും നേരിൽതന്നെ അനുഭവിച്ചതായ ആപത്തിൽ നമ്മുടെ മഹൻ

നമ്പൂതിരി അവർകളുടെ വല്ലവൎക്കും നേരിടുന്ന സൎവ്വാപത്തുകളും തീൎത്തുകൊടുപ്പാൻ സമൎത്ഥമായ മന്ത്രങ്ങളും, തന്ത്രങ്ങളും, പണവും വെച്ചിരുന്നപ്പോഴ് എന്തുകൊണ്ടാണ് ബ്രാഹ്മണരെന്നും ആഢ്യരെന്നും ശ്രേഷ്ഠരെന്നും, വേദാധികാരികളെന്നും ശാപാനുഗ്രഹകൎത്താക്കളെന്നും നടിക്കുന്നവൎക്കുതന്നെ, നേരിൽ സംഭവിച്ച കഠിനാപത്തിനെ തീൎക്കാത്തതു്? ആ ആപത്തു തീൎപ്പാൻ, ബ്രിട്ടീഷുഗവൎമ്മെണ്ടിനെ എന്തിനാശ്രയിച്ചു്? ഇതുമാത്രമല്ല, ബ്രാഹ്മണരെന്നു നടിക്കുന്നവരുടെ ഇടയിൽ എത്ര ബാലമരണം! എത്ര ഗൎഭത്തിൽ മരണം! എത്ര പ്രസവത്തിൽ ഡാക്ടർമാരുടെ സഹായം! എത്ര വന്ധ്യാത്വം! എത്ര ഗൎഭച്യുതി! എത്ര അംഗവൈകല്യം! എത്ര മൂകത്വം! എത്ര ബധിരത്വം! എത്ര അന്ധത്വം! എത്ര കുഷ്ഠികൾ! എത്ര പ്രമേഹികൾ! എത്ര രാജയക്ഷ്മികൾ ഇതു മുതലായ അനേകവിധത്തിലുള്ള ആപത്തുകൾ, ബ്രാഹ്മണരെന്നും, അഗ്നിഷ്ടോമം, സോമയാഗം മുതലായ വിശിഷ്ടവൈദികകൎമ്മാനുഷ്ഠിതരെന്നും, നടിച്ചു ഞെളിയുന്ന കൂട്ടർ എത്രയോ അനുഭവിച്ചതും, അനുഭവിക്കുന്നതും, അനുഭോക്തവ്യമാകുന്നതുമായ ഈ വക ആപത്തുകളെ അല്ലേ നമ്മുടെ മഹാൻ നമ്പൂതിരി അവർകളുടെ തിരുമനസ്സിലെ ആജ്ഞാനുസാരമായ മന്ത്രകൎമ്മങ്ങളാൽ അന്യന്മാൎക്കു നേരിടുന്ന ആപത്തുകളെ പോലും നിവൃത്തിച്ചുകൊടുക്കാമെങ്കിൽ അവൎക്കു തന്നെ നേരിട്ടുണ്ടാകുന്ന ആപത്തിനെ എന്തുകൊണ്ടു നിവൃത്തിച്ചു കാണുന്നില്ല. അവരും നാട്ടുവൈദ്യന്മാരെയും ഡാക്ടർമാരെയും അപേക്ഷിച്ചും ചികിത്സിപ്പിച്ചും കാണുന്നുവല്ലോ.

ഇനിയും ബ്രാഹ്മണരുടെ ബാലതരുണികളെ വിവാഹം ചെയ്യിച്ചു് മംഗളകൎമ്മം അവസാനിക്കുന്നതിനിടക്കു ചിലരു വിവാഹം കഴിഞ്ഞ ഉടനും ചിലരു ഋതുമതിയാകുന്നതിനു മുമ്പും ചിലരു ഋതുവായി ഋതുശാന്തിക്കു മുമ്പും ഋതുശാന്തി കഴിഞ്ഞ ഉടൻ ചിലരും ചിലരു ഗൎഭിച്ച ഉടനും ചിലരു ഒന്നു പ്രസവിച്ച ഉടനും എത്രയോ ബ്രാഹ്മണയുവതികളുടെ ഭൎത്താക്കളും ബ്രാഹ്മണയുവാക്കളുടെ ഭാൎയ്യമാരും യമപുരിക്കു യാത്ര ചെയ്യുന്നതും ചെയ്തതായി കണ്ടുവരാറുള്ളതും അനുഭവമല്ലയോ.

അനേകം ഭർത്താവ് യമപുരിപുക്കതായ കഠിനാപത്തിൽ പെട്ടു കണ്ണീരും കയ്യുമായി ദുഃഖാക്രാന്തകളായി കഷ്ടപ്പെടുന്ന എത്ര ലക്ഷം ബാലതരുണികളാണ് ഈ ഇന്ത്യാരാജ്യത്തു ബ്രാഹ്മണരുടെ ഇടയിൽ—അവരുടെ സമുദായത്തിൽ—ഉള്ളതെന്നു കാനേഷുമാരി കണക്കു നോക്കിയാലല്ലെ അറിയാവൂ. ഇങ്ങിനെ ബ്രാഹ്മണബാലതരുണികൾ, മറുവിവാഹത്താൽ തപിക്കുന്നതിൽ മീതെ കഠിനാപത്തു എന്താണുള്ളത്? ഇങ്ങിനെയുള്ളതും, ബ്രാഹ്മണരെന്നു നടിക്കുന്നവർതന്നെ നേരിൽ അനുഭവിക്കുന്നതുമായ ആപത്തിനെയല്ലെ! നമ്മുടെ മഹാൻ നമ്പൂതിരിയുടെ, വല്ലവർക്കും നേരിടുന്ന ആപത്തിനെ തീക്കുന്നതു കർമ്മസാമർത്ഥ്യത്താലും, മന്ത്രവൈഭവത്താലും, തീക്കപ്പെടേണ്ടതു് അതുകൊണ്ടു തീക്കുന്നില്ല് അയ്യോ! കഷ്ടം! ലേശവും അതിനെപ്പറ്റി ആലോചിക്കാതെ, കേവലം ജാത്യാഭിമാനത്താൽ—ഭൂമിദേവൻ ഗൌരവശാലിയായ ഗൌരവമേറിയ ഞാൻ ബ്രാഹ്മണൻ, ആഢ്യൻ, വൈദികൻ, ശാസ്ത്രി, ദീക്ഷിതൻ, എന്നെല്ലാം ഉരുവിടുന്നതിലാണ ആശ്ചര്യം തോന്നുന്നു. അതുകൊണ്ടു 3-ാം ശ്ലോകവും തെളിവിൽ എടുപ്പാൻ പാടില്ല.

4-ാം ശ്ലോകം—കാലഭേദത്താൽ ബ്രാഹ്മണരുടെ ശൂദ്രവിവാഹകർമ്മങ്ങൾക്കു ദോഷമുണ്ടെന്നും, അങ്ങിനെ ദോഷമുണ്ടെങ്കിലും മററു ചില നമസ്കാരാദികൾ ചെയ്തും, ചെയ്യിച്ചും, ആ ദൂഷ്യതയെ തീക്കുന്നു എന്നാണ പറഞ്ഞിട്ടുള്ളതു്.

നമ്പൂതിരി അവർകൾ, കാലത്തിന്നു ഭേദമുണ്ടെന്നു പറഞ്ഞതു അനുഭവവിരുദ്ധമാകുന്നു. എന്തെന്നാൽ കാലമെന്നതു കഴിഞ്ഞുപോയ കൃതാദിയുഗങ്ങളിൽ ഈ കലിയുഗംപോലെ അല്ലാ, ശൂദ്രസ്ത്രീഗമനങ്ങൾക്കു ദോഷം കൂടാതെ നടന്നിരുന്നു. കലിയുഗമായതിനാൽ ശൂദ്രസ്ത്രീഗമനങ്ങൾക്കു ദോഷം വന്നിരിക്കുന്നു. എന്നാണല്ലൊ നമ്പൂതിരി പറഞ്ഞതിന്റെ സാരം. അതു നന്നായി ആലോചിക്കാതെ പറഞ്ഞുപോയതാണ്. എന്തുകൊണ്ടെന്നാൽ ദിനരാത്രികൾക്കും, സൂര്യചന്ദ്രനക്ഷത്രാദികളുടെ ഉദയാ

സുമനങ്ങൾക്കോ, സൂൎയ്യചന്ദ്രനക്ഷത്രാദികൾക്കോ, അവകളുടെ
ഗതിവിഗതികൾക്കോ, പഞ്ചഭൂതഭൗതികാദി ദ്രവ്യഗുണാദികൾ
ക്കോ, മുമ്പുണ്ടായിരുന്ന കൃതത്രേതദ്വാപര യുഗങ്ങളിലുള്ളപോ
ലെ അല്ലാതെ, ഈ കലിയുഗമായതുകൊണ്ടു, മേൽ പറഞ്ഞ
വകൾക്ക യാതൊരു വ്യത്യാസവും കാണാനില്ലല്ലോ. അതുകൊ
ണ്ടു കാലദോഷമെന്നു നമ്പൂതിരി പറഞ്ഞതു അനുഭവത്തിലി
ല്ലാത്തതാണ്. ഇനി കാലദോഷമെന്നതു മനുഷ്യരുടെ ദുഷ്പ്രവൃ
ത്തികളാലാണെന്നു പറയുന്ന പക്ഷം മനുഷ്യരുടെ പ്രവൃത്തിക്കും,
കാലത്തിന്നും യാതൊരു ബന്ധവും ഇല്ല. അതിനാൽ ദുഷ്പ്രവൃ
ത്തിയാണു കാലദോഷമെന്നു പറയുന്നതും യുക്തമല്ല. അഥവാ
മനുഷ്യരുടെ ദുഷ്ടത്വം തന്നെ കാലദോഷമെന്നു പറയുന്നതായാൽ
കൃതാദി കഴിഞ്ഞ മൂന്നു യുഗങ്ങളിൽ നടന്ന ചരിത്രങ്ങളെയും കലി
യുഗത്തിൽ ഇപ്പോൾ നടക്കുന്ന ചരിത്രത്തെയും താരതമ്യപ്പെടു
ത്തി നോക്കുന്നതായാൽ മനുഷ്യർക്ക മനുഷ്യരെന്നനിലയിൽ പരി
മാറുന്നതിന്നും സ്വാതന്ത്ര്യമായി വർത്തിക്കുന്നതിന്നും കഴിഞ്ഞ
മൂന്നുയുഗങ്ങളെക്കാൾ കലിയുഗമാണു ഉത്തമയുഗമെന്നു നിൎവ്വാ
ദമായ്പറയാം. കാരണം, ഇതിഹാസപുരാണാദികളിൽ പറയുന്ന
മുരൻ, ശൂരപത്മൻ, ഹിരണ്യൻ, ഹിരണ്യാക്ഷൻ, രാവണൻ
മുതലായ അസുരാദികളുടെ ഉപദ്രവം പോലെ ഈ കലിയുഗ
ത്തിൽ, യാതൊരാളാലും, യാതൊരാൾക്കും, ഉപദ്രവം നേരിടു
ന്നില്ല എന്നതു അനുഭവമല്ലയോ! അങ്ങിനെ വല്ലവരും സ്വല്പമാ
യ ഉപദ്രവം ചെയ്താൽ അതിന്നു തക്ക ശിക്ഷകൊടുപ്പാൻ, ബ്രി
ട്ടീഷുകാരായ രാജ്യപാലകർ ഇടവിടാതെ അന്വേഷിച്ചു നടക്കുന്നു
മുണ്ടു. അതുകൊണ്ടു പ്രവൃത്തിമൂലം കാലത്തിന്നു ദോഷമുണ്ടെന്നു
പറഞ്ഞതും ശരിയല്ല. കാലദോഷമെന്നു പറയുന്നതായാൽ മുമ്പു
കഴിഞ്ഞുപോയ കൃതാദി മൂന്നു യുഗങ്ങളെയും, ബ്രിട്ടീഷു ഗവൎമ്മെ
ണ്ടു, ഇന്ത്യയിലെത്തിയ ദിവസത്തിന്റെ തലേദിവസം വരെ
ഉണ്ടായിരുന്ന കലിയുഗകാലത്തെയുമാണു കാലദോഷമെന്നു പറ
യേണ്ടതു. എന്തുകൊണ്ടെന്നാൽ കൃതയുഗത്തിൽ ശൂരപത്മാദി

കൾ, ദേവേന്ദ്രനെ പിടിച്ചു ജയിലിലിടുകയും, ദേവേന്ദ്രന്റെ
സ്വർഗ്ഗലോകത്തു കയ്യേറി, മുതലും, ഇന്ദ്രാണിമുതലായ സ്ത്രീകളെ
യും ബലാൽ കൊണ്ടുപോകയും, ദേവേന്ദ്രനു മദ്യവും മാംസവും
വെച്ചു, യാഗം കഴിക്കുന്ന ജാതിബ്രാഹ്മണരെ തച്ചോടിച്ചു ദെ
വേന്ദ്രനു കൊടുപ്പാൻ കരുതിയ ആടുമാടുകളും റാക്കും, അപഹ
രിച്ചു യാഗം ചെയ്യാനയക്കാതെ ബുദ്ധിമുട്ടിച്ചതും, സ്കന്ദപുരാണ
ത്തിലും വേറെയും വിസ്തരിച്ചിട്ടുള്ളതു സർവ്വകരും അറിയാവുന്നതാ
ണല്ലൊ. ത്രേതായുഗത്തിൽ രാവണാദികളുടെ ഉപദ്രവത്താൽ വി
ഷ്ണുഭഗവാൻ, രാമാവതാരമെടുത്തു ജാനകീസമേതം സഹോദര
നോടും വനവാസത്തിന്നു പോയപ്പോൾ, ദണ്ഡകാരണ്യവാസിക
ളായ ഋഷികളെ കാണ്മാൻ പോയി അനേക തപസ്വികളെ കാ
ണുകയും, അവരൊന്നിച്ചു മററു ഋഷികളെയും, അവർ തപസ്സു
ചെയ്തു താമസിക്കുന്ന ആശ്രമങ്ങളെയും കാണ്മാനായി രാമാദി
കൾ ചില ഋഷികളെയും കൂട്ടി നടന്നു, ഓരോരോ പർണ്ണശാലകളും
ഋഷികളെയും കാണുകയും, അതിന്നിടക്കു പലെ സ്ഥലങ്ങളിലും
മനുഷ്യരുടെ തലയോടുകളും എല്ലുകളും ഓരോ കുന്നുപോലെ കി
ടക്കുന്നതു കണ്ടു രാഘവൻ ചോദിച്ചു—മർത്ത്യമസ്തകങ്ങളുടെയസ്ഥി
കൂടവുമെല്ലാമത്രെവമൂലമെന്താന്നിത്രയുണ്ടാവാനഹോ—അതി
ന്നു മുനികൾ രാമഭദ്ര നീ കേൾക്ക മുനിസത്തമന്മാരെക്കൊന്നു
നിർദ്ദയം രാക്ഷസഗണം ഭക്ഷിക്കനിമിത്തമായിദ്ദേശമസ്ഥിവ്യാപ്ത
മായ് ചമഞ്ഞിതു നാഥ എന്നാകുന്നു പറഞ്ഞതു.

അതുകൊണ്ടു ത്രേതായുഗത്തിൽ മനുഷ്യരെ കൊന്നുതിന്നു
ന്നു മനുഷ്യരും ഉണ്ടായിരുന്നുവെന്നു തെളിയുന്നു. ഈ കലിയു
ഗത്തിൽ ഇന്ത്യയിൽ ആ വക ഇപ്പോളില്ലെന്നു തീച്ചപറയാം.
ആ ദണ്ഡകാരണ്യം ഇപ്പോഴും വനമായ്തന്നെ കിടക്കുന്നാണ്.
അതിലൂടെ ജനസഞ്ചാരത്തിന്നു യാതൊരു തടസ്ഥമോ ഉപദ്ര
വമോ യാതൊരാളാലും ഉണ്ടാകുന്നതുമില്ല. ഇപ്പോൾ ഒരു മനു
ഷ്യനെയെങ്കിലും മററൊരു മനുഷ്യൻ കൊന്നുതിന്നുന്നതായും
കേൾക്കുന്നില്ല. വല്ല സംഗതിവശാലും ഒരുവൻ ഒരുവനെ

കൊന്നാൽ രാജനീതിയനുസരണം നല്ല ശിക്ഷയും കൊടുക്കുന്നുണ്ട്. അതുകൊണ്ട് കലിയുഗം ഏറ്റവും സത്യയുഗമെന്നാണു പറയേണ്ടത്. കാലദോഷമുണ്ടെന്നു പറഞ്ഞതു ശരിയല്ല.

കൃതയുഗമാഹാത്മ്യത്തെ ഒന്നുകൂടി ബോധിപ്പിക്കാം.

പുരാ കൃതയുഗേ രാജാ ഹരിശ്ചന്ദ്രോതിധാർമ്മികഃ
അയോദ്ധ്യാമാവസന്നിത്യാ പാലയാമാസ വൈ പ്രജാഃ

പണ്ടു കൃതയുഗത്തിൽ അതിധാർമ്മികനായ ഹരിശ്ചന്ദ്രരാജാവു അതി നീതിയോടെ പ്രജകളെ പാലിച്ചു അയോദ്ധ്യയിൽ വസിച്ചിരുന്നു. (ഹരിശ്ചന്ദ്രോപാഖ്യാനം)

അങ്ങിനെയുള്ള ഹരിശ്ചന്ദ്രരാജാവു്, തനിക്കുണ്ടായിരുന്ന ഉദരരോഗശാന്തി വരുത്തുവാൻ വരുണപ്രീതിക്കു നരമേധത്തിനുവേണ്ടി ശുനശ്ശേഫൻ എന്നൊരു ബ്രാഹ്മണക്കുട്ടിയെ അവന്റെ അച്ഛനായ അജീകർത്തൻ എന്ന ബ്രാഹ്മണർഷിക്കു നൂറു പശുക്കളെ വിലയായിക്കൊടുത്തു ശുനശ്ശേഫനെ വാങ്ങി വരുണനായിക്കൊണ്ടു ബലി കഴിച്ചു എന്നു മനുസ്മൃതിയിലും ദേവീഭാഗവതത്തിലും പറയുന്നു.

അജീകർത്തസ്സുതം ഹന്തുമുപാസർപ്പൽ ബുഭുക്ഷിതഃ
ന ചാലിപ്യത പാപേന ക്ഷുൽപ്രതീകാരമാചരൻ.

അതു — അജീകർത്തനെന്ന മുനി വിശപ്പുകൊണ്ടു പീഡിതനായിട്ടു ശുനശ്ശേഫനെന്ന തന്റെ പുത്രനെ യാഗത്തിൽ കൊല്ലുവാൻ ഹരിശ്ചന്ദ്രനു കൊടുത്തു. അതിന്റെ വിലയായ് നൂറു പശുക്കളെ വാങ്ങി വിശപ്പു തീർത്തു. 'അതിനാൽ അജീഗർത്തമുനിക്കു പാപമുണ്ടായില്ല. എന്നു പറഞ്ഞതു നോക്കുമ്പോൾ ഈ ജാതിഹിന്ദുക്കൾക്കു എന്തും ചെയ്യാമെന്നു ഉറക്കിത്തീർത്ത സ്മൃതിയെ എങ്ങിനെ വിശ്വസിക്കാം.

ഹരിശ്ചന്ദ്രൻ ശുനശ്ശേഫനെ വിലക്കുവാങ്ങി യാഗശാലയിൽ കൊണ്ടുവന്നു യാഗത്തിൽ കൊല്ലുവാൻ തുടങ്ങുമ്പോൾ കുട്ടി, അതികഠിനമായ് നിലവിളിച്ചു കരയുന്നതിനെ കേട്ടു സ

ഹിച്ചുകൂടായ്കയാൽ വിശ്വാമിത്രമഹർഷി, ഹരിശ്ചന്ദ്രനോടു പറഞ്ഞവയിൽ ചിലതു കോടതിയിൽ ബോധിപ്പിക്കാം.

രാജൻ മുഞ്ച ശുനശ്ശേഫം ത്വദർത്ഥം ദുഃഖിതം ഭൃശം
ക്രതുസ്തേ ഭവിതാ പൂർണ്ണോ രോഗനാശശ്ച സർവ്വദാ. 1

ദയാസമം നാസ്തി പുണ്യം പാപം ഹിംസാസമം ന ഹി
ആത്മദേഹസ്യ രക്ഷാർത്ഥം പരദേഹനികൃന്തനം. 2

ന കർത്തവ്യം മഹാരാജ സർവ്വതസ്സ്വമിച്ഛതാ
ആത്മവൽ സർവ്വഭൂതേഷു ചിന്തനീയം നൃപോത്തമ. 3

ജീവിതവ്യം പ്രിയം നൂനം സർവ്വേഷാം സർവ്വദാഖില
തദിച്ഛസി സ്വയം കർത്തും ദേഹഹത്യാതപദ്വിജം. 4

ഫലം ഭോക്തുമസൗ ദേഹം രക്ഷിതും സ്വാസ്ഥ്യമിച്ഛതി
ജനകാസ്യ സ്വദുഷ്ടത്വാന്നാന്യൈസ്തേ സമർപ്പിതഃ 5

സ്വാത്മജോ ധനലോഭേന പാപാചാരസ്സുദുർമ്മതിഃ
ദേശമദ്ധ്യേ ചായം കുക്ഷിൽ പാപകർമ്മ സമാചരേൽ. 7

ഷഷ്ഠാംശസ്തസ്യ പാപസ്യ രാജഗാമീ ന സംശയഃ
നിഷേധനീയോ രാജ്ഞാസൗ പാപകർത്തുഃ സമുദ്യമഃ 6

ന നിഷേധസ്യ യാഗകസ്സ്യാൽ പുത്രം വിക്രേതുമുദ്യതഃ
മോചനാന്മുനിപുത്രസ്യ കരുണാദുപചാരസ്യമേ. 8

തവാദ്യേഹ സുഖം രാജൻ ഭവിഷ്യത്യവിചാരണാൽ

അ—അല്ലയോ രാജാവേ! ഏററവും ദുഃഖിതനായിരിക്കുന്ന ശുനശ്ശേഫനെ വിടുക, കൊല്ലരുതു. നിന്റെ യാഗം പൂർണ്ണമായ്ഭവിക്കും. എപ്പോഴും നിന്റെ രോഗനാശവും ഭവിക്കും.

ഹേ! മഹാരാജൻ, ദയക്കുസമമായ പുണ്യവുമില്ല. ഹിംസക്കു സമമായ പാപവുമില്ല. തന്റെ ദേഹരക്ഷക്കു വേണ്ടി അന്യദേഹത്തെ മുറിക്കലും ഹിംസിക്കരുതു്. അല്ലയോ രാജശ്രേഷ്ഠാ! ശുഭത്തെ ഇച്ഛിക്കുന്നവർ സർവ്വപ്രാണികളേയും എപ്പോഴും തന്നെപ്പോലെ കരുതേണം.

(2. 3.) എല്ലാവർക്കും എല്ലായ്പോഴും ജീവിച്ചിരിക്കുന്നതിലാകുന്നു പ്രിയം. സംശയമില്ല. അങ്ങുന്നു ഈ ബ്രാഹ്മണബാല

നെ കൊന്നിട്ട സുഖത്തെ ഉണ്ടാക്കുവാനല്ല ഇച്ഛിക്കുന്നതു. 4
അതുകൊണ്ടു സദാസുഖാസ്പദമായ ദേഹത്തെ രക്ഷിപ്പാ
നായിട്ടാണു ഈ കുട്ടി എങ്ങിനെ ഇച്ഛിക്കാതിരിക്കും? (നിന്നെ
പ്പോലെതന്നെ ഈ കുട്ടിക്കും തന്റെ സുഖത്തിൽ ആഗ്ര
ഹമുണ്ടെന്നു സാരം) അവന്റെ പിതാവോ ദുഷ്ടനാവു. ധ
നത്തിലുള്ള ആഗ്രഹംകൊണ്ടു തന്റെ മകനായ ഇവനെ നി
ങ്ങൾക്കു വില്ക്കുക തന്നു. അവൻ ഏററവും പാപിയും ദുഷ്ടബുദ്ധി
യും ആകുന്നു. ഒരു രാജ്യത്തിലിരിക്കുന്നവരിൽ ആരെങ്കിലും ഒ
രാൾ ഇതുപോലുള്ള പാപം ചെയ്താൽ ആ പാപത്തിന്റെ ആ
റിലൊരു ഭാഗം രാജ്യത്തിലെ രാജാവു അനുഭവിക്കേണ്ടി വരു
ന്നു സംശയമില്ല. (അതുകൊണ്ടു രാജ്യത്തു പാപകർമ്മം ചെയ്യു
ന്നതിനെ മുടക്കി നല്ലവഴി നടത്തേണ്ടുന്ന രാജാവുതന്നെ ഈ
വക ചെയ്താൽ എത്രപാപമാണെന്നു സാരം.) അതിനാൽ പുത്ര
നെ ഹിംസിക്കുവാനായ് വില്ക്കുവിപ്പാൻ തുനിഞ്ഞ നിഷ്ഠു
രകർമ്മിയായ ആ ബ്രാഹ്മണനെ നീ എന്തുകൊണ്ടു മുടക്കം ചെ
യ്യില്ല? (5. 6. 7.) അല്ലയോ രാജാവേ! എന്റെ ഈ വാക്കിനെ
കേട്ട ഈ കുട്ടിയെ കൊല്ലാതെ വിട്ടയച്ചാൽ അങ്ങയുടെ ദേഹ
ത്തിലുള്ള രോഗശാന്തി വന്നു സുഖം ഭവിക്കും. (8)

എന്നിങ്ങിനെ വിശ്വാമിത്രൻ എത്രതന്നെ പറഞ്ഞിട്ടും ഹ
രിശ്ചന്ദ്രൻ കൂട്ടാക്കാതെ ആ കുട്ടിയെ കൊന്നു നരമേധം കഴിച്ചു.
എന്നാണു ദേവീഭാഗവതത്തിൽ പറഞ്ഞിട്ടുള്ളതു. കൃതയുഗ
ത്തിലുള്ളപോലെ നരമേധവും മററും ഈ കലിയുഗത്തിൽ ബ്രി
ട്ടീഷുഭരണം തുടങ്ങിയതു മുതൽ നടത്തുവാൻ സാധിക്കുമോ?

പരപീഡ കൂടാതെ നടത്തുന്നതു കാലദോഷമാണോ? ഈ
ജാതിഹിന്ദുക്കളുടെ താന്തോന്നിത്തം മുമ്പത്തെപോലെ നടക്കാ
ത്തതിനാൽ കാലദോഷമെന്നു വെറുതെ ഉളവാക്കുന്നതാണ്. നല്ല
നീതിയല്ലേ ഹരിശ്ചന്ദ്രൻ നടത്തിയതു. ഈ ദുർമ്മോഹികളുടെ
വാക്കു കേട്ട ഭ്രമിച്ച പാപം. ആ പൊട്ടരാജാവ് നരമേധം കൂ
ടി ചെയ്യുന്നതു പുണ്യമാണു പോൽ. അതിരിക്കട്ടെ—മഹൻമാരു

തിരി അവർകളം കാലദോഷമെന്ന പറഞ്ഞതിന്ന ഇഢി ഒരു സംഗതി കൂടി ബോധിപ്പിക്കേണ്ടതുണ്ടു.

ഇന്ത്യാരാജ്യത്തു ബ്രിട്ടീഷുഗവൎമ്മെണ്ടു വരുന്നതിന്നു മുമ്പു കേരളത്തിൽ ചില പെരുമാക്കന്മാർ നാടുവാഴികളായിരുന്നു. അക്കാലത്തു ബ്രാഹ്മണരെന്നും ആഢ്യരെന്നും നടിക്കുന്ന കൂട്ടർ ചില പെരുമാക്കളെ ചതിയാൽ കൊല്ലുകയും അവരുടെ മക്കളെ ജേലിൽ പാൎപ്പിക്കയും ചെയ്തു. ബ്രാഹ്മണരുടെ നാടുവാഴ്ച നടത്തിയതായും ബ്രാഹ്മണൎക്കു കക്കുവാനും പിടിച്ചുപറിപ്പാനും വ്യഭിചരിക്കാനും ജാതിശ്രേഷ്ഠരായതിനാൽ അധികാരമുള്ളതായും അതു ന്യായമല്ലെന്ന വല്ലവരും പറഞ്ഞാൽ അവന്റെ ശിരച്ഛേദം ചെയ്യുതായും കൈമുട്ടി വാക്ക പറഞ്ഞാൽ അവനെ തൂക്കിക്കൊന്നതായും കേരളചരിത്രത്തിൽ ഗോദവൎമ്മയെന്ന ഒരു പുസ്തകത്തിൽ വായിച്ചതായി ഞാൻ ഓൎമ്മിക്കുന്നുണ്ട്. ഈ വക ദൂഷണകൃത്യങ്ങൾ ജോർജ് ചക്രവൎത്തിയുടെ ഭരണകാലമായ ഇക്കാലത്തു നടക്കാത്തതിനാലായിരിക്കാം മഹൻ നമ്പൂതിരി തന്റെ കൃതിയിൽ കാലദോഷമെന്നു ഘോഷിച്ചതു. പരമാൎത്ഥസ്ഥിതിക്ക നോക്കുന്നതായാൽ കഴിഞ്ഞ കൃതാദി മൂന്നു യുഗങ്ങളും ബ്രിട്ടീഷ് ഇന്ത്യയിൽ എത്തുന്നതിന്നു മുമ്പുണ്ടായിരുന്ന കലിയുഗവും ആകുന്നു. കാലദോഷത്തോടുകൂടിയത് ബ്രിട്ടീഷുഭരണം തുടങ്ങിയ മുതൽ ഇന്ത്യാരാജ്യം അതിലും വിശേഷിച്ചു കേരളം സ്വൎഗ്ഗത്തോടുപമിക്കാം. ഇങ്ങിനെ ചക്രവൎത്തിയുടെ ഭരണവൈപുണ്യത്താലും സമഭാവനനിയമനിൎമ്മാണത്താലും സ്വൎഗ്ഗതുല്യമാക്കി വൎദ്ധിപ്പിക്കുന്ന ഇന്ത്യയെ ഇനിയും പൂൎവ്വസ്ഥിതിയിൽ ആഢ്യരെന്നും, ശ്രേഷ്ഠരെന്നും, ഭൂമിയെല്ലാം ബ്രാഹ്മണന്റെ സ്വന്തസ്വത്താക്കിട്ടാണ് ബ്രഹ്മാവ് കല്പിച്ചതെന്നും കള്ളപ്രമാണങ്ങളെ എഴുതിക്കൂട്ടി സ്മൃതി എന്ന പേരിട്ടു സമഭാവന സമസൃഷ്ടിസ്നേഹം ജ്ഞാനാലോകവും ഇല്ലാത്തവരും യാതൊരു ശക്തിയും യോജിപ്പും ഇല്ലാത്തവരും ദുരാഗ്രഹികളും അന്യായാലുക്കളുമായവർ സ്വയംഭരണാപ്പേക്ഷിക്കാഗ്രഹിക്കുന്നതു ഇന്ത്യയെ

പൂർവസ്ഥിതിയിലാകുവോനാണൊ എന്ന സംശയം ജനിക്കുന്നു. ഇനിയും കാലത്തെ കുറ്റം പറയുന്നതു ശരിയല്ല.

അഹമപ്യതി വാമോരു പീഡിതഃ ക്ഷുധയാ വനെ
പ്രവിഷ്ടശ്ചൌര്യഭാവേന കസ്യചിച്ഛ്വപചാലയെ. 1
ശ്വപചം നിദ്രിതം ദൃഷ്ട്വാ ക്ഷുധയാപീഡിതോഭൃശം
മഹാനസം പരിജ്ഞായ ഭക്ഷ്യാർത്ഥം സമുപസ്ഥിതഃ 2
ശ്വജാഘനം സമുൽഖാത്യ പക്വം ശ്വപചനിർമ്മിതം
ഗൃഹ്ണാമി ഭക്ഷണാർത്ഥായ താവദ്ദൃഷ്ടസ്തദാനേന വൈ. 3
ദുർഭിക്ഷേതു കഥം കാലസ്ത്വയാതീതസ്സുലോചനേ

(ദേവീഭാഗവതം)

അല്ലയോ സുന്ദരി! ഞാൻ വിശപ്പുകൊണ്ടു ദുഃഖിതനായിട്ടു വനത്തിലൊരേടത്തു ഒരു നായാടിയുടെ വീട്ടിൽ കക്കുവാനായിപ്പോയി 1. നായാടി ഉറങ്ങി എന്നറിഞ്ഞിട്ടു ഏററവും ക്ഷുൽപീഡിതനായ ഞാൻ അടുക്കള ഇന്നതെന്നറിഞ്ഞു അതിന്നുള്ളിൽ ഭക്ഷണസാധനങ്ങളെ അവൻ വെച്ചിട്ടുള്ള പാത്രത്തെ എപ്പോൾ ഇന്നാ നായുടെ മാംസത്തെ പചിച്ചുവെച്ചതിനെ എടുത്തുവോ അപ്പോൾ അവൻ എന്നെക്കണ്ടു. ഹേ! സുന്ദരി! ഈ ദുർഭിക്ഷകാലത്തെ നീ എങ്ങിനെ കഴിച്ചുകൂട്ടി എന്നു വിശ്വാമിത്രൻ തന്റെ ഭാര്യയോടു പറഞ്ഞതാകുന്നു.

മനുസ്മൃതിയിൽ വിവരിച്ചതും ബോധിപ്പിക്കാം.

ശ്വമാംസമിച്ഛന്നാർത്തോത്തും ധർമ്മാധർമ്മവിചക്ഷണഃ
പ്രാണാനാം പരിരക്ഷാർത്ഥം വാമദേവോനലിപ്തവാൻ. 106
ക്ഷുധാർത്തശ്ചാത്തുമഭ്യാഗാദ്വിശ്വാമിത്രഃ ശ്വജാഘനീം
ചണ്ഡാളഹസ്താദാദായ ധർമ്മാധർമ്മവിചക്ഷണഃ 108

അർത്ഥം — ധർമ്മാധർമ്മങ്ങളെ അറിഞ്ഞ വാമദേവനെന്ന മുനി വിശപ്പുകൊണ്ടു കഷ്ടപ്പെട്ടു ശ്വാവിന്റെ മാംസത്തെ ഭക്ഷിച്ചു. അതുകൊണ്ടു അയാൾക്കു പാപമുണ്ടായില്ല. ധർമ്മാധർമ്മങ്ങളെ അറിഞ്ഞ വിശ്വാമിത്രൻ ക്ഷുൽപീഡിതനായിട്ടു ചണ്ഡാളന്റെ കയ്യിലുണ്ടായിരുന്ന നായിന്റെ കണങ്കാലിലെ മാംസ

ത്തെ വാങ്ങി ഭുജിച്ചു. അതുകൊണ്ടും അയാൾക്കു പാപമുണ്ടായില്ല. (103. 10.ാം അദ്ധ്യായം)

ഈ വക കൃതാദിയുഗങ്ങളിൽ നടന്ന ചരിത്രങ്ങൾ നോക്കുമ്പോൾ കലിയുഗമായതിനാൽ കാലദോഷമുണ്ടെന്നു പറയുന്നതും ന്യായമല്ല.

കൃതാദിയുഗങ്ങളിൽ നടന്നതും, നടത്തിച്ചതുമായ അനീതികളെപ്പററി പുരാണേതിഹാസങ്ങളിൽ പറഞ്ഞതു നോക്കുമ്പോൾ സാധുക്കളായ സജ്ജനങ്ങൾക്കു കഠിനോപദ്രവവും, പക്ഷഭേദവും, നടത്തീട്ടുള്ളതു കൃതാദിയുഗങ്ങളിൽ ഹിന്തുരാജാക്കളുടെ രാജ്യഭരണകാലത്തു ശൂദ്രൻ തപസ്സു ചെയ്യുതിനാൽ ബ്രാഹ്മണന്റെ കുട്ടി മരിച്ചു എന്നും, അതിന്നുവേണ്ടി ശൂദ്രനെ കൊല ചെയ്തു എന്നും, നടത്തിയിരുന്ന കാലത്തെയാണു കാലദോഷമെന്നു പറയേണ്ടതു. അല്ലാതെ ബ്രട്ടീഷുഭരണം തുടങ്ങിയ മുതൽ ഈലോകം സ്വർഗ്ഗതുല്യമാക്കീട്ടുണ്ടു ഇപ്പോഴത്തെ ഭരണം. അതു നമ്മുടെ ജാതിബ്രാഹ്മണർക്കു മാത്രം രുചിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, ബ്രിട്ടീഷുചക്രവർത്തി, ഇന്ത്യയിൽ വരുന്നതിന്നു മുമ്പു, ഇന്ത്യാരാജ്യത്തിൽ — വിശേഷിച്ചു കേരളത്തിൽ അബ്രാഹ്മണർക്കു നല്ല വീടുണ്ടാക്കി പാർക്കുവാനോ, നല്ല പദാർത്ഥം ഭക്ഷിപ്പാനോ, നല്ല വസ്ത്രം ധരിപ്പാനോ, വാഹനങ്ങളിൽ നടപ്പാനോ, ശാസ്ത്രങ്ങൾ പഠിപ്പാനോ, മററു വല്ല സല്കാര്യങ്ങളും ചെയ്യാനോ, പാടില്ലെന്നു തുടങ്ങിയ അനേക അഴിമതികൾ, നടത്തീട്ടുള്ളതു കേരളചരിത്രചിന്തകന്മാർക്കു അറിയാവുന്നതാണു. അതിനെ ഞാൻ ഈ അവസരത്തിൽ കോടതിയിൽ ബോധിപ്പിക്കുന്നില്ല.

വൃദ്ധസ്ഥിതിപോലുള്ള അഴിമതികളും, ജാതിബ്രാഹ്മണർക്കു അവരുടെ ജാതികൂറമ്പും നടത്തുവാൻ ഇപ്പോൾ സാധിക്കാത്തതിനാൽ കലികാലമാണെന്നും, നീചരാജാവാണെന്നും, പറയുന്നതു അവരുടെ ദുർമ്മോഹമാണ്. അതു ഇനി മേൽ ഫലിക്കുമെന്നും തോന്നുന്നില്ല.

ഈ ജാതികുറുമ്പന്മാരുടെ, പിട്ടിൽ പെട്ടിട്ടല്ലേ മഹാനുഭാഗനും, സത്യസന്ധനും, സാധുവുമായ ഹരിശ്ചന്ദ്രൻകൂടി ഇഹപരവിരുദ്ധവും, നിന്ദ്യവും, പാപിഷ്ഠവുമായ നരമേധം ചെയ്തു. ഇതേമാതിരി പുരോഹിതന്മാർ, വൈധവ്യം വന്ന സ്ത്രീകളുടെ ആഭരണത്തെ പാറികാൻ വേണ്ടി ഉടന്തടിയേറ്റം എന്ന കരുനീചകർമ്മത്തെ ഏർപ്പെടുത്തി എത്ര സ്ത്രീകളെയാണ കൊല്ലിച്ചിട്ടുള്ളത്? ഈ വക സംഗതികൾ കോടതിയിൽ ബോധിപ്പിച്ചാൽ തീരുന്നതാണോ? കോടതി, സംഗതികളില്ലാത്തതിനാൽ തള്ളിവിടുന്നു. ശ്രേഷ്ഠന്മാരെന്നാകിലത്രെ ശ്രേഷ്ഠത്വം നടിച്ചുകൊണ്ടു നടക്കുന്ന ജാതിബ്രാഹ്മണർക്കെന്തു വേണം? ആരെക്കൊല്ലിച്ചാലും, പാപികളാക്കി തീർത്താലും, തീയിൽ ചാടിച്ചാലും, ഭക്തിന്നും പണങ്ങളും ചോറും കിട്ടണം. ഇതല്ലേ അവരുടെ കുളുതന്ത്രം! അതിരിക്കട്ടെ; മഹൻനമ്പൂതിരി അവർകളുടെ മേൽ വിവരിച്ച പൂർവ്വപക്ഷസമാധാനം 4-ാം ശ്ലോകത്തിൽ വിവരിച്ച യാതൊരർത്ഥത്തിനും നിലയില്ലാത്തതിനാൽ തള്ളി നിരർത്ഥകമാണ്.

### പതിനൊന്നാം ഖണ്ഡം.

5-ാം ശ്ലോകം നോക്കാം. ഇതിലാണ അത്യാശ്ചര്യം ജനിക്കുന്നതു. ത്രിമൂർത്തികളും, ഗണപതിയും, വാണി, ലക്ഷ്മി, പാർവ്വതി മുതലായ ദേവികളും, സപ്തതാപസന്മാരും, ബ്രാഹ്മണരെന്നു നടിക്കുന്ന ബോധഹീനരും, ജഡാഭിമാനികളുമായ ജാതിബ്രാഹ്മണരുടെ നശ്വരവും കുത്സിതവും, ദുർഗ്ഗന്ധസ്വഭാവവുമായ നികൃഷ്ടപാദം കഴുകിയ മ്ലേച്ഛജലത്തെ ദിവ്യതീർത്ഥമെന്നു കരുതി സന്തോഷത്തോടുകൂടി ശിരസ്സിൽ തളിക്കുന്നു പോൽ. എന്തൊരു കഷ്ടമാണിതു! കലിയുഗം തുടങ്ങി ഇപ്പോൾ 5083 വർഷമായല്ലൊ. അതിൽ ബ്രിട്ടീഷുഭരണം തുടങ്ങിയ 150 വർഷം മുമ്പുവരെ ഈ ജാതിബ്രാഹ്മണർ, തങ്ങൾ ജാതിശ്രേഷ്ഠരെന്നും, ബ്രഹ്മമുഖജാതരെന്നും, വേദമന്ത്രത്തിന്റെ സ്വന്തഅവകാശികളാണെ

ന്നും, ശാപാനുഗ്രഹകർത്താക്കളെന്നും, ശപിച്ചാൽ കല്ലാകും—ഭസ്മമാകും—മാനാകും—ഇരുമ്പാകും—പാമ്പാകും. കല്ലിനെ പ്രാണപ്രതിഷ്ഠ, ജീവപ്രതിഷ്ഠ, മുതലായ മന്ത്രം ജപിച്ചു വിഷ്ണു, ശിവൻ, ഗണപതി, സുബ്രഹ്മണ്യൻ മുതലായ മൂർത്തികളും, ദേവന്മാരുമാക്കിത്തീർക്കുമെന്നും, മറവുള്ള മൊഴികളാൽ അറിവും വിവേകവുമില്ലാത്ത ക്ഷത്രിയരാജാക്കന്മാരെക്കൂടി ഭ്രമിപ്പിച്ചു വർണ്ണാശ്രമം നിലനിർത്തണം—എന്നാൽ മാത്രമേ സൂര്യചന്ദ്രന്മാർ ഉദയാസ്തമനം ചെയ്യുകയുള്ളൂ എന്നും ബ്രാഹ്മണൻ മന്ത്രം ചൊല്ലി ആദിത്യനമസ്കാരം ചെയ്തിട്ടാണു സൂര്യനെ ഉദയാസ്തമനം ചെയ്യിക്കുന്നതെന്നും ബ്രാഹ്മണർ യാഗം ചെയ്തിട്ടാണു മഴ പെയ്യിക്കുന്നതെന്നും അതിനു വേദം പ്രമാണമാണെന്നും ജനപാങ്ങ അറിവും വിവേകവുമില്ലാത്ത സാധുജനങ്ങളെ വഞ്ചിപ്പാൻ വേണ്ടി മന്ത്രമെന്നു പറയുന്ന ശ്ലോകത്തെ കോടതിയിൽ ബോധിപ്പിക്കാം.

> അഗ്നൗ പ്രാസ്താഹുതിസ്സമ്യഗാദിത്യമുപതിഷ്ഠതേ
> ആദിത്യാജ്ജായതേ വൃഷ്ടിർ വൃഷ്ടേരന്നം തതഃ പ്രജാഃ

അ—യാഗത്തിൽ അഗ്നിയിങ്കൽ ഹോമിക്കുന്ന ദ്രവ്യത്തിൻെറ ഹവിസ്സ (ആവി) വഴിപോലെ ആദിത്യങ്കൽ ചേരുന്നു. അതിനാൽ ആദിത്യങ്കൽ നിന്നു മഴയുണ്ടാകുന്നു. അതിൽനിന്നു ഭക്ഷണപദാർത്ഥങ്ങളും അതിൽനിന്നു പ്രജകളും ജനിക്കുന്നു എന്നും യാഗം ചെയ്തില്ലെങ്കിൽ മഴ പെയ്കില്ലെന്നും വർണ്ണാശ്രമധർമ്മം നിലനിർത്താഞ്ഞാൽ ലോകം മുടിഞ്ഞുപോകുമെന്നും അതിനു മനു വിധിച്ചിട്ടുണ്ടെന്നും ശൂദ്രൻ ബ്രാഹ്മണൻെറ അടിമയായിരിക്കേണമെന്നും അങ്ങിനെ ചെയ്യാത്താൻ രാജാവു ശൂദ്രനെ ബ്രാഹ്മണൻെറ അടിമയാക്കി ചെയ്യിക്കേണമെന്നും അതിനു സ്മൃതി പ്രമാണവും പറയുന്നു. അതും ബോധിപ്പിക്കാം.

> വാണിജ്യം കാരയേദ്വൈശ്യം കുസീദം കൃഷിമേവ ച
> പശൂനാം രക്ഷണം ചൈവ ദാസ്യം ശൂദ്രം ദ്വിജന്മനഃ (410
> അ. 8)

അ— കച്ചവടം പലിശവാങ്ങൽ കൃഷി പശുരക്ഷ ഇവകൾ വൈശ്യനോടും ബ്രാഹ്മണരുടെ ശുശ്രൂഷ ശൂദ്രനോടും രാജാവ് ശാസനചെയ്തും ചെയ്യിക്കണം. ഇതെല്ലാം മനു പറഞ്ഞതാണ് — ധർമ്മശാസ്ത്രമാണ — എന്ന സംസ്കൃതഭാഷാപരിചിതരും കുത്സിതബുദ്ധികളുമായ സ്വജനദ്രോഹികൾ അവരുടെ ലാഭത്തിന്നവേണ്ടി വായിൽ വന്നപോലെ അശാസ്ത്രീയവും അധർമ്മവും അനാദിയും സ്വാർത്ഥപരവുമായ പരദ്രോഹകപടശാസ്ത്രങ്ങൾ എഴുതി കൂട്ടിയപോലെ നമ്മുടെ മഹൻനമ്പൂതിരി അവർകളുടെ തിരുമനസ്സുകൊണ്ടും കല്പിച്ചരുളിയ 5_ാംശ്ലോകത്തിലെ സാരം നോക്കുമ്പോൾ ദുരഭിമാനാഗ്രഹത്താൽ ഗ്രസിക്കപ്പെട്ട അന്തഃകരണത്തോടും അജ്ഞാനതിമിരത്താൽ മൂടപ്പെട്ട ബോധദൃഷ്ടിയോടും രാഗദ്വേഷാദി ക്രൂരരക്ഷസ്സുകളുടെ പ്രേരണയോടും മഹൻനമ്പൂതിരി അവർകൾ ഇപ്രകാരം എഴുതിയതാണെന്ന മാത്രമെ 5_ാംശ്ലോകത്തെപ്പററി വിചാരിപ്പാനുള്ളു. അല്ലാതെ അദ്ദേഹത്തിൻെറ കുററമല്ലെന്നാണ പറയേണ്ടതു.

6_ാംശ്ലോകം — ഭവ്യമകൾ വളരെ ബുദ്ധിമുട്ടി ഉദാത്താനുദാത്തസ്വരനാസികനിരനുനാസികാദി സ്വരങ്ങളും അക്ഷരങ്ങളും പിഴക്കാതെ ശരി ഉറപ്പിച്ചതായ വേദമന്ത്രങ്ങളെക്കൊണ്ടു പണ്ടുപണ്ടേ ശുദ്ധന്മാരായിരിക്കുന്ന ബ്രാഹ്മണർ അവരുടെ മനസ്സിൽ വിചാരിക്കുന്ന ചിദാനന്ദരൂപത്തെ ദിവസേന സേവിച്ചുവരുന്നതിനാൽ സുകൃതികളാകുന്നുവെന്നും 7_ാംശ്ലോകം ലോകര ർ ബ്രാഹ്മണനെന്ന ശബ്ദം കേൾക്കുമ്പോഴ്കൂടം വളരെ ബഹുമാനാദരങ്ങളോടുകൂടി ബ്രാഹ്മണരെ വന്ദിക്കുന്നതായ മഹിമ രാജാവിന്നുപോലും ഇല്ലാത്തതാകുന്നു. അതുകൊണ്ടു ബ്രാഹ്മണപ്രീതി സമ്പാദിപ്പാനാണ ഭൂമിയിൽ മനുഷ്യജന്മം ലഭിച്ചാൽ മുഖ്യമായി വേണ്ടതു — എന്നാൽ ഗതിവരും — എന്നും അതുകൊണ്ടു ഞാൻ ബ്രാഹ്മണർക്കായെഴുന്നോൻ എന്നും പറഞ്ഞിട്ടുണ്ടല്ലൊ.

മഹൻനമ്പൂതിരി അവർകൾ വേദം ശരിയതുകൊണ്ടു ശു

ലഘുവാകുന്നു എന്നാകുന്നു പറയുന്നത്. ഇതും ഞാൻ മേൽ പ്ര സ്ഥാപിച്ചപോലെ തുച്ഛമാകുന്നു എന്തെന്നാൽ ഋഗാദി നാലുവേദങ്ങളും തുച്ഛമായ പൂൎവ്വപക്ഷവും അജ്ഞാനത്തെ വൎദ്ധിപ്പിക്കുന്നതും ഉച്ചവും നാശവുമായ സ്വൎഗ്ഗലോലുപതം അജ്ഞാനികളുമായവരാൽ മാത്രം അനുഷ്ഠിക്കപ്പെട്ടതുമായ അജ്ഞാനകൎമ്മത്തെയും തൽഫലത്തെയും പുകഴ്ത്തുന്നതും ഫലശ്രുത്യപുഷ്പിതവചനവുമായ കൎമ്മകാണ്ഡത്തെ വേദമെന്നു പറവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ശിവസപരോദയത്തിൽ ഇങ്ങിനെ പറയുന്നു.

ന വേദം വേദമിത്യാഹുൎവ്വേദേവേദോനവിദ്യതേ
പരാത്മാ വേദ്യതേയേന സവേദോ വേദ ഉച്യതേ 15

അ — ഋഗാദി നാലുവേദങ്ങളെയും വേദമെന്നു പറഞ്ഞുകൂടാ. വേദത്തിൽ വേദം കാണുന്നില്ല. എന്നാൽ (വേദ്യതേ അനേനേതി വേദഃ) എന്നുള്ള വ്യുൽപത്തികൊണ്ടും എതൊന്നിനാൽ പരമാത്മാവു അറിയപ്പെടുന്നുവോ അതാകുന്നു വേദമെന്നു പറയപ്പെടുന്നതു എന്നും ഇതു കൂടാതെ മുണ്ഡകോപനിഷത്തു പ്രഥമമുണ്ഡകം,

മൂലം — തസ്മൈ സഹോവാച ദ്വേവിദ്യേ വേദിതവ്യേ ഇതിഹ
സ്മ യദ് ബ്രഹ്മവിദോവദന്തിപരാ ചൈവാപരാ ച. 4

അൎത്ഥം — യാതൊരു ബ്രഹ്മജ്ഞന്മാർ പരയെന്നും അപരയെന്നും രണ്ടു വിദ്യകളെന്നു പറയുന്നുവോ — അവകൾ അറിയപ്പെടേണ്ടതാകുന്നു എന്നു ആ ശൌനകനോടു ആ അംഗിരസ്സു പറഞ്ഞു. (4)

മൂലം — തത്രാപരാ ഋഗ്വേദോ യജുൎവ്വേദസ്സാമവേദോഥൎവ്വവേദശ്ശിക്ഷാകല്പോ വ്യാകരണം നിരുക്തം ഛന്ദോജ്യോതിഷമിതി. അഥ പരാ യയാ തദക്ഷരമധിഗമ്യതേ (5. മുണ്ഡകം)

അതിൽ ഋഗ്വേദം യജുൎവ്വേദം സാമവേദം അഥൎവ്വവേദം ശിക്ഷ കല്പം വ്യാകരണം നിരുക്തം ജ്യോതിഷം ഇതുകളാകുന്നു അപര എന്ന വിദ്യാ — പിന്നെ യാതൊന്നുകൊണ്ടു അക്ഷരത്തെ

(ബ്രഹ്മത്തെ) അധിഗമിക്കുന്നതോ അതാകുന്നു പരാ എന്ന വി
ദ്യ. ഇതിനാൽ സിദ്ധിക്കുന്നതു മേൽ പറഞ്ഞ പരാ അപരാ എ
ന്നു പറയുന്ന രണ്ടുവിദ്യകളെയും അറിഞ്ഞാൽ അപരവിദ്യ എ
ന്ന കർമ്മകാണ്ഡത്തിൽ കർത്താവു കരണം തുടങ്ങി അനേക സാമ
ഗ്രികളോടുകൂടി അഗ്നിഹോത്രാദി കർമ്മം ചെയ്യപ്പെടുന്നവൻ മാ
ത്രം കഴിവുള്ളതും നാശവത്തായിട്ടുള്ളതും ആകയാൽ ഹേയവും തു
ച്ഛവും സ്വീകാരയോഗ്യമല്ലാത്തതും ആകുന്നു. പരവിദ്യയാക
ട്ടെ ബ്രഹ്മസാക്ഷാത്കാരമുണ്ടാക്കുന്നതും നാശരഹിതമായ പരമപുരുഷാ
ർത്ഥമാകുന്ന മോക്ഷത്തെക്കൊടുക്കുന്നതുമാകയാൽ പരവിദ്യാഭ്യാ
സമാണ ചെയ്യേണ്ടതെന്നു സാരം. അങ്ങിനെയിരിക്കെ വേദമ
ല്ലാത്തതും കർമ്മത്തെ വിവരിക്കുന്നതും അപരവിദ്യയുമായ കർമ്മ
കാണ്ഡത്തെ മതിയതിനാൽ ശൂദ്രന്മാരായി എന്നു വാദിച്ചും
കൊണ്ടു മഹൻനമ്പൂതിരിപ്പാടവർകൾ 6-ാം ശ്ലോകത്താൽ കെ
ട്ടിഘോഷിക്കപ്പെട്ടതു മോഹമെന്നു മാത്രമേ പറയേണ്ടതുള്ളൂ.

പിന്നെ മഹൻനമ്പൂതിരി അവർകൾ 7-ാം ശ്ലോകത്തിൽ
പറഞ്ഞതു ബ്രാഹ്മണരുടെ മനസ്സിൽ ചിദാനന്ദരൂപത്തെ സേ
വിക്കുന്നു എന്നാണല്ലോ. ചിദാനന്ദരൂപമെന്നതു എന്ത്; ഇ
വർ സേവിക്കുന്നതായ മനസ്സെന്നതു എന്ത്? ഈ വക നാട്യ
ങ്ങൾ എത്ര ശാസ്ത്രവിരുദ്ധമായിരിക്കുന്നു. വല്ലതും ഉള്ളവർക്കു എ
ന്നുമാത്രമെന്നെ ഇതിന്നർത്ഥമുള്ളൂ. എന്തെന്നാൽ യാതൊരു വ
സ്തുവോ ഉള്ളതു അതു നാശരഹിതവും ബുദ്ധീന്ദ്രിയാദികളാൽ
അറിയപ്പെടാത്തതും ബുദ്ധിയെ അറിയുന്നതും ബുദ്ധീന്ദ്രിയാദിക
ളെ നിയമനം ചെയ്യുന്നതും ആയ സച്ചിദാനന്ദത്തെ കാമാദ്യ
വസ്ഥകളോടുകൂടിയും ചഞ്ചലസ്വഭാവവുമായ മനസ്സുകൊണ്ടു
ധ്യാനിക്കുന്നതുപോൽ. എന്തൊരു കഷ്ടമാണിതു. ഇവരുടെ ചിദാന
ന്ദരൂപം ക്ഷേത്രത്തിന്നുള്ളിലൊരു കല്ലുവെച്ചു പ്രാണപ്രതിഷ്ഠ ജീ
വപ്രതിഷ്ഠ ചെയ്ത് പായസം വെച്ചുകൊടുക്കുന്ന കല്ലായിരി
ക്കാം. അല്ലാതെ സച്ചിദാനന്ദമെന്നതു ഇന്നതെന്നറിഞ്ഞിട്ടില്ല

ന്നാണു തോന്നുന്നതു. എന്തുകൊണ്ടെന്നാൽ താഴെവിവരിക്കുന്ന ശ്രുതിയാൽ അതിനെ ഞാൻ കോടതിക്കു ബോദ്ധ്യപ്പെടുത്താം.

ശ്ലോ—യത്തദദ്രേശ്യ മഗ്രാഹ്യ മഗോത്ര മവൎണ്ണമചക്ഷുശ്ശ്രോത്രം
തദപാണിപാദം നിത്യം വിഭുംസൎവ്വഗതം സുസൂക്ഷ്മം
തദവ്യയംയൽ ഭൂതയോനിംപരിപശ്യന്തിധീരാഃ (മു.ടി മുണ്ഡകം.

അ—മുൻവാക്യത്താൽ പരവിദ്യയാൽ ബ്രഹ്മത്തെ അധിഗമിക്കുന്നു എന്നു പറഞ്ഞുവല്ലൊ. ആ ബ്രഹ്മം (ചിദാനന്ദം) എങ്ങിനെയുള്ളതെന്നാൽ യാതൊരു ലോകകാരണവസ്തുവോ അതു കാണപ്പെടാത്തതും ഗ്രഹിക്കപ്പെടാത്തതും ഗോത്രമല്ലാത്തതും വൎണ്ണമല്ലാത്തതും നേത്രവും ശ്രോത്രവുമല്ലാത്തതും പാണിപാദങ്ങളല്ലാത്തതും നിത്യമായിട്ടുള്ളതും വിഭു(വ്യാപകം) ആയതും എല്ലാറ്റിലും ഉള്ളതും ഏറ്റവും സൂക്ഷ്മവും നാശമില്ലാത്തതും സൎവ്വപ്രപഞ്ചത്തിന്റേയും കാരണമായ ഭൂതങ്ങളുടെ ഉല്പത്തിസ്ഥാനമായുമായ ആ വസ്തുവിനെ ധീരന്മാർ (വിവേകികൾ) കാണുന്നു.

മന്ത്രം—നതത്രചക്ഷുൎഗ്ഗച്ഛതി നവാഗ്ഗച്ഛതിനൊമനൊനവിദ്മോ
നവിജാനീമോയഥൈതദനുശിഷ്യാൽ
അന്യദേവതദ്വിദിതാദഥോ അവിദിതാദധി
ഇതിശുശ്രുമ പൂൎവ്വേഷാം യേനസ്തദ്വ്യാചചക്ഷിരെ

(കേനോപനിഷത്തു പ്രഥമഖണ്ഡം)

അ—അതിൽ ചക്ഷുസ്സെത്തുന്നില്ല—വാക്കെത്തുന്നില്ല—മനസ്സും എത്തുന്നില്ല—ഞങ്ങളറിയുന്നില്ല—യാതൊരുപ്രകാരത്തിൽ ഇതിനെ ശിഷ്യന്മാൎക്കുപദേശിക്കാം അപ്രകാരത്തെ ഞങ്ങളറിയുന്നില്ല. അതു (ബ്രഹ്മം) അറിയപ്പെട്ടതിൽ നിന്നു വേറെ തന്നെ—എന്നാൽ അറിയപ്പെടാത്തതിൽനിന്നും മേലെയാകുന്നു. ഇപ്രകാരം പൂൎവ്വന്മാരുടെ വചനം ഞങ്ങൾ കേട്ടിട്ടുണ്ടു. അവരാകുന്നു ഞങ്ങൾക്കു അതിനെ ഉപദേശിച്ചതു.

ഇങ്ങിനെ വാങ്മനസഗോചരമായ അരൂപവസ്തുവിനെ അഹങ്കാരമമകാരങ്ങളോടും കാമാദ്യവസ്ഥകളോടുംകൂടാത്തതായുമുള്ള

മനസ്സിൽ വിചാരിച്ചു സേവിച്ചു വരുന്നു എന്നു മഹൻനമ്പൂതിരി അവർകൾ പറഞ്ഞതു നോക്കുമ്പോൾ ആ വാക്കിന്നു യാതൊരു അടിസ്ഥാനവുമില്ല.

മഹൻനമ്പൂതിരി അവർകളുടെ ഏഴാം ശ്ലോകത്തിൽ ബ്രാഹ്മണരെന്നു കേൾക്കുമ്പോഴേക്കും സൎവ്വരും വന്ദിക്കുന്നു. ആ മഹത്വം രാജാവിന്നു പോലും ഇല്ലെന്നാകുന്നു. ഇദ്ദേഹത്തിന്നു ഇപ്പോഴത്തെ നാട്ടുവൎത്തമാനം അറിവില്ലെന്നു തോന്നുന്നു. ഏതൊരു ഹീനജാതിയെന്നു കല്പിക്കപ്പെട്ടവനായാലും അയാളാൽ പല ജനങ്ങൾക്കും വ്യാപാരം മൂലമോ കൈത്തൊഴിൽ മൂലമോ ഉദ്യോഗം മൂലമോ ധനധാന്യാദിമൂലമോ വിദ്യാമൂലമോ വൈദ്യമൂലമോ ഇഹലോകസുഖത്തിന്നുള്ള ഉപകാരസിദ്ധി ഉണ്ടാവുന്ന പക്ഷം എത്ര നികൃഷ്ടമനുഷ്യനേയും ബ്രാഹ്മണരെപ്പോലെ വന്ദനാദികൾ ചെയ്യുന്നതും അടുക്കൂടാതെ ഭേദഭാവന ചെയ്യാതെ മൎയ്യാദയായിട്ടുമാവുന്നവരിലും സൎവ്വജനങ്ങൾക്കും ബ്രാഹ്മണരെയുംകൾ കുലഭേദം നോക്കാതെ ഉണ്ടാവുന്നുണ്ടല്ലോ. അതിൽവെച്ചു മഹൻനമ്പൂതിരി അവർകളേയും അതിബ്രാഹ്മണരേയും ഒരു പ്രത്യേക ബഹുമതി പരിഷ്കൃതദേശങ്ങളിൽ ഉണ്ടെന്നു തോന്നുന്നില്ല. പക്ഷേ വല്ലമൂലയിലും വിദ്യാശൂന്യന്മാരായ് കപടശാസ്ത്രമായ മനുസ്മൃതിവിധിയനുസരിച്ചു ബ്രാഹ്മണരുടുത്ത കീറിയ പഴയ വസ്ത്രവും പുറി ബ്രാഹ്മണരെന്നു നടിക്കുന്നവർ ഉണ്ടുശേഷിച്ച ഉച്ഛിഷ്ടവും ഭുജിച്ചു മൂക്കിൽ വിരലും തുരത്തു പഞ്ചപുച്ഛവും അടക്കി ബ്രാഹ്മണനെന്നു കേൾക്കുമ്പോഴേക്കും അടിയൻ റാൻ ചെമ്പുകാശു കഞ്ഞികുടിപ്പാൻ പഴത്തില തെട്ടി എന്നു മുതലായ അവശബ്ദങ്ങളും ഉച്ചരിച്ചു തിരിഞ്ഞുനടക്കുന്ന ചില അടിമശൂദ്രരോടുമാത്രം ഏടപഴകുന്നതിനാൽ അവർ കാണിക്കുന്ന ഗോഷ്ടികൾ ബ്രാഹ്മണരോടുള്ള ബഹുമാനമാണെന്നു നമ്പൂതിരി അവർകൾക്കു തോന്നി പ്രകടിപ്പിച്ചതാണെ. ബഹുമാനിക്ക എന്നു ബ്രാഹ്മണനെ കണ്ട ഉടൻ ഉടുത്തവസ്ത്രമഴിച്ചു കക്ഷത്തു വെക്ക

ന്നതും മർക്കടചേഷ്ടകൾ കാണിക്കുന്നതുമാണെന്നാണ നമ്മുടെ മഹൻനമ്പൂതിരി അവർകൾ നിശ്ചയപ്പെടുത്തീട്ടുള്ളതു.

എന്നാൽ കോഴിക്കോട്ട് പാലക്കാട്ട് കോയമ്പത്തൂർ മദിരാശി മുതലായ പരിഷ്കൃതപട്ടണങ്ങളിലും അറിവുള്ളവർതാമസിക്കുന്ന ഇതരദേശങ്ങളിലും പോയി ഈഴവനെന്ന ജാതികുറവൊന്നു കാണിക്കുമ്പോൾ അറിയാം ബ്രാഹ്മണനെന്ന കേൾക്കുമ്പോഴുള്ള ബഹുമാനാദരവുകളുടെ മഹിമ.

### പന്ത്രണ്ടാം ഖണ്ഡം

നമ്മുടെ മഹൻനമ്പൂതിരി അവർകളുടെ രണ്ടാംശ്ലോകത്താൽ ബ്രാഹ്മണർ ഈശ്വരന്മാരെ പൂജിക്കുന്നവരെന്നും, 5-ാം ശ്ലോകത്താൽ ബ്രഹ്മാവും, വിഷ്ണു, ശിവൻ, ദേവേന്ദ്രൻ, ഗണപതി, പാൎവ്വതി, വാണി, ലക്ഷ്മി ഇവരും എല്ലാ തപസ്വികളും, ബ്രാഹ്മണരുടെ കാൽകഴുകിയ വെള്ളത്തെ ശിരസ്സിൽ തളിക്കുന്നു എന്നും പറയുന്നു. ഇതെത്ര പൂൎവ്വാപരവിരുദ്ധമാണ്! പൂജ്യപൂജകഭാവമുണ്ടെന്നല്ലേ രണ്ടാംശ്ലോകത്താൽ പറയപ്പെട്ടത്? അതുകൊണ്ടു ഈശ്വരന്മാർ പൂജ്യന്മാരും, ബ്രാഹ്മണർ പൂജകന്മാരുമാകുന്നു. ("ഈശ്വരന്മാരെന്നു് ബഹുവചനപ്രയോഗം ശാസ്ത്രവിരുദ്ധമാണ്. അതുപോകട്ടെ) പൂജ്യനെന്നതു പൂജിക്കപ്പെടുവാൻ യോഗ്യനെന്നും, പൂജകനെന്നതു പൂജിക്കുന്നവനും എന്നാണല്ലോ. പൂജിക്കുകഎന്നതുസ്തുതിവന്ദനനമസ്കാരാദികളാൽ ഭക്തിയോടെ ഭജിക്കുക എന്നാണ് അതിൻെറ സാരം. വന്ദനനമസ്കാരാദികൾ ചെയ്യുന്നവൻ ദാസനെന്നോ, കിങ്കരനെന്നോ പറയാം. അങ്ങിനെ ദാസഭാവേന ഭജിക്കുന്നവരുടെ കാൽകഴുകിയ മ്ലേച്ഛജലത്തെ പൂജ്യന്മാരായ വിഷ്ണു മുതലായ സാത്വികദേവന്മാർ, ശിരസ്സിൽ തളിച്ചു് അവരുടെ പാപമോചനം വരുത്തുന്നു എന്നാണല്ലോ നമ്പൂതിരി പറഞ്ഞതിൻെറ സാരം. എന്തൊരു അസംഭാവിതമാണിത്! മദ്യപന്മാർ മദ്യപിച്ചു,—മതിമറന്നു—"മരത്തിൽവന്നു കോതക പാടട്ടെന്ന്" കൂട്ടത്തിൽ മഹനായ മഹൻനമ്പൂതിരി അവർകളും പറഞ്ഞതാണ് മഹാകഷ്ടം.

എന്നാൽ ഈ കേസ്സിലെ 4_ാംപ്രതി ജാതിമദാന്ധൻ, വിചാരണയിൽ ബ്രാഹ്മണർ മുഖത്തു ചവിട്ടിയാലും ബ്രാഹ്മണരെ സേവിച്ചു ദാസന്മാരായിരിക്കുന്നതാണു ശൂദ്രന്നു ഉയൎന്ന ഭാഗ്യവും, പുണ്യവുമെന്നു ബോധിപ്പിച്ചിട്ടുണ്ട്. ആ ജാതിമദാന്ധന്നു തുല്യന്മാരും, യാതൊരു വിവേകവുമില്ലാതെ മനുഷ്യജന്മത്തിന്റെ ഫലമിന്നതെന്നുമറിയാത്ത മൂഢബുദ്ധികളും ബ്രാഹ്മണരെന്നു നടിക്കുന്നവർ ഉടുത്തുപഴകി കീറിയവസ്ത്രവും പുറ്റി, അവരുണ്ടുശേഷിച്ചു എച്ചിൽചോറുകൊണ്ടു ഉദരപൂരണവും ചെയ്തു, മൃഗപ്രായമായി ബ്രാഹ്മണരുടെ അടിമകളായി വല്ലവരും ഉണ്ടെങ്കിൽ, അവരോടുമാത്രം മഹൻനമ്പൂതിരിയാൽ പറയപ്പെട്ട 'ബ്രാഹ്മണാഷ്ടകം' വായിച്ചു കേൾപ്പിച്ചു സന്തോഷിപ്പിക്കാം.

അല്ലാതെ യഥാൎത്ഥതത്വബോധത്തെ ഉണ്ടാക്കുന്ന ശ്രുതിസ്മൃത്യാദി ന്യായാഗമങ്ങളെ പരിശീലിക്കുന്ന മനുഷ്യരുടെ ഇടയിലോ, ന്യായാഗമവിചാരശീലന്മാരായ മനുഷ്യരുടെ ഇടയിലോ ന്യായാന്യായങ്ങളെ വിഭജിച്ചറിഞ്ഞു പക്ഷഭേദരഹിതമായ തീൎപ്പു കല്പിക്കുന്ന കോടതിയിലോ, ഈ വക കപടശാസ്ത്രങ്ങളെ തെളിവിൽ സ്വീകരിക്കത്തക്കതല്ല. അതുകൊണ്ടു മഹൻനമ്പൂതിരി അവർകൾ തിരുമനസ്സുകൊണ്ടു കല്പിച്ചരുളിയ ബ്രാഹ്മണാഷ്ടകത്തിലെ ഒട്ടാകെ സാരമൊന്നു നോക്കുമ്പോൾ പൂൎവ്വാചാരമെന്നും, പഴയപുരാണമെന്നും, പറഞ്ഞുകൊണ്ടു യാതൊരു വിവേകവുമില്ലാതെ, മർക്കടമുഷ്ടിന്യായേന അധഃപതനത്തിലേക്കെത്തിത്തള്ളുന്ന നീചവും, പരമൎദ്ദനവുമായ ഒരു പഴന്നടപടിയെ മാത്രം ബലംപിടിച്ചുകൊണ്ടു, പൂൎവ്വാപരചിന്തനം ചെയ്യാതെ അവിവേകത്താൽ ജാതിക്കുറുമ്പുകൊണ്ടു ജനസമുദായത്തെ പാടെ ചവിട്ടിത്താഴ്ത്തി, അന്ധാവസ്ഥയിൽനിന്നു കരകയറുവാൻ സമയംകൊടുക്കാതെ, ദ്രോഹിക്കണമെന്ന ദുഷ്ടവിചാരത്താൽ എഴുതിക്കൂട്ടിയതും, ഐഹികപാരത്രികവിരുദ്ധവും, നിഷ്ഫലവുമായ ഒരു 'വികടകവി' എന്നു മാത്രമേ അതിനെക്കുറിച്ചു ബോധിപ്പിക്കുന്നുള്ളൂ. ഈ വിഷയത്തിൽ കോടതി പ്രത്യേകശ്രദ്ധവെക്കേണ്ടതാണ്.

ട്ട ഒരോരോകല്ലിനെ ദൈവമെന്ന സങ്കല്പിച്ച പ്രതിഷ്ഠിച്ച പ്രാണപ്രതിഷ്ഠ മുതലായ നിഷ്ഫലകപടകൎമ്മങ്ങളെ ചെയ്തുവെച്ചു, അജ്ഞാനിജനങ്ങളെ ഭ്രമിപ്പിച്ച അവർ കഷ്ടപ്പെട്ട സമ്പാദിച്ച ദ്രവ്യത്തെ അപഹരിപ്പാൻവേണ്ടി നിരക്ഷരകുക്ഷിയായ ഈ ക്ഷേത്രഭ്രാന്തം, അവരെപ്പോലുള്ള കൂട്ടുകാരായ പുരോഹിതന്മാരാലും, ചെയ്തുവെക്കപ്പെട്ട ഒരു കുത്സിതകപടതന്ത്രമെന്നല്ലാതെ വിഗ്രഹപൂജയാലൊ, ക്ഷേത്രോപവാസത്താലൊ, അജ്ഞാനം വൎദ്ധിച്ച ജനനമരണങ്ങളെ ഉണ്ടാക്കുന്നതല്ലാതെ യാതൊരു ഗുണഫലവുമില്ല. ഇതിനെക്കുറിച്ച 'മൈത്രേയോപനിഷത്തിൽ' പറഞ്ഞതു കോടതിയിൽ ബോധിപ്പിക്കാം.

മൂലം — പാഷാണലോഹമണിമൃണ്മയവിഗ്രഹേഷു
പൂജാപുനൎജ്ജനനഭോഗകരീ മുമുക്ഷോഃ
തസ്മാദ്യതി സ്വഹൃദയാൎച്ചനമേവ കുൎയ്യാൽ
ബാഹ്യാൎച്ചനം പരിഹരേദപുനൎഭവായ.

അ — കല്ല്, ലോഹം, രത്നം, മണ്ണ് മുതലായതുകളാൽ ഉണ്ടാക്കപ്പെട്ട വിഗ്രഹങ്ങളിൽ പൂജിക്കുന്നതു പുനൎജ്ജന്മത്തേയും വിഷയഭോഗങ്ങളേയും ഉണ്ടാക്കുന്നതാകയാൽ, മോക്ഷേച്ഛയുള്ളവൻ പുനൎജ്ജന്മത്തെ ഇല്ലാതാക്കുവാനായിട്ട ബാഹ്യപൂജയെ (വിഗ്രഹപൂജയെ) വിട്ട ജ്ഞാനാഭ്യാസമാകുന്ന ഹൃദയപൂജയെ ചെയ്യേണ്ടതാണ് എന്നും ('കൎമ്മാജ്ഞാനം വൎദ്ധയതി') എന്ന വാക്യോപവരണത്തിൽ പറഞ്ഞതു കൎമ്മത്താൽ അജ്ഞാനം വൎദ്ധിച്ച ജനനമരണമാകുന്ന സംസാരാൎണ്ണവത്തിൽ മുങ്ങി കരകാണാതെ ഉഴലുന്നതിനാലും, അതിൽനിന്ന കയറി മോക്ഷമടയുന്നതിനേയും, മോക്ഷത്തിനുള്ള വഴിയേയും, മുടക്കിത്തീൎക്കുന്നതുമായ കരു നീചകൎമ്മവുമാകുന്നു വിഗ്രഹാദി പൂജ. അതുകൊണ്ട ക്ഷേത്രപൂജാദികളിൽ ഭ്രമിച്ച അതുകളെത്തന്നെ ചെയ്യുന്നതിനെ 'നിൎത്തിവെക്കേണ്ടതിന്ന' കോടതിയിൽനിന്ന ഒരു പ്രത്യേകനിയമം പാസ്സാക്കേണ്ടതാണ്.

**കമ്മാരൻ** അവർകൾ, വിമൾൻ മുമ്പു നായായിരുന്നുവെന്നും, യാദൃച്ഛികമായി ക്ഷേത്രപ്രദക്ഷിണത്തിന്നിടവരികയും ക്ഷേത്രത്തിൽവെച്ചു മരിച്ചതിനാലും, ത്രികാലജ്ഞനായി എന്നും, അതിനാൽ ഏഴുജന്മം രാജാവായി ജനിച്ചു എന്നും ഒടുവിൽ ശിവസായുജ്യം ലഭിച്ചു എന്നും പറയുന്നതും, ക്ഷേത്രസ്ഥാപനകപടത്തെ പ്രബലപ്പെടുത്തുവാൻ മറെറാരു കപടപ്രയോഗം എന്നല്ലാതെ വിമൾന്റെ ചരിത്രത്തിന്നു യാതൊരടിസ്ഥാനവും ഇല്ല.

വിമൾൻ, പൂർവ്വജന്മത്തിൽ നായായിരിക്കയും ക്ഷേത്രത്തിൽ വെച്ചു മരിക്കാൻ ഇടവരികയാൽ 'മനുഷ്യജന്മവും, ത്രികാലജ്ഞതയും, ലഭിച്ചു എന്നു പറയുന്നതു സത്യമായിരുന്നാൽ ജാതിശ്രേഷ്ഠന്മാരും ക്ഷേത്രങ്ങളിലെ വിഗ്രഹങ്ങളെ മഹാൻനമ്പൂതിരി പറഞ്ഞമട്ടിൽ (ഈശപരന്മാരാക്കി) പൂജിച്ചു മഹാത്മാക്കളാക്കി അതെ പ്രവൃത്തിയായി ജന്മം മുഴുവനും കഴിച്ചുകൂട്ടുന്ന ഈ ജാതിബ്രാഹ്മണരിൽ ഒരാളെങ്കിലും ഇതുകാലപര്യന്തം ത്രികാലജ്ഞരാകുകയോ രാജാവാകുകയോ എന്നതുകൊണ്ടു ചെയ്തുകാണുന്നില്ലേ? ച്ഛേ! കഷ്ടം! യാതൊരടിസ്ഥാനവുമില്ലാത്ത ഈ കപടശാസ്ത്രങ്ങളെ എഴുതി കൂട്ടുവാനും അതു ശിവൻ പറഞ്ഞതാണു—വിഷ്ണു പറഞ്ഞതാണു—ദേവൻ പറഞ്ഞതാണു— മനു പറഞ്ഞതാണു— വേദവിധിയാണു എന്നും മററും പറഞ്ഞു ഘോഷിച്ചു നടക്കുന്നതിന്നും അതിനെ വിശ്വസിക്കുന്നതിന്നും നാണമില്ലല്ലൊ. ഈ ക്ഷേത്രഭ്രമൻ മുതലായവർ ക്ഷേത്രമെന്നതു എന്തെന്നും ദേവാലയമെന്തെന്നും പൂജയെന്തെന്നുമുള്ള ശാസ്ത്രവിധിയെ അറിയാതെ തങ്ങൾ ജാതിശ്രേഷ്ഠരെന്നും പൂജകരെന്നും നടിച്ചുകൊണ്ടു അവരോ അനുഭവമില്ലാതെ കെട്ടപോയി. അന്യജനങ്ങളെയും ഭ്രമിപ്പിച്ചു അവരുടെ പണം പറിച്ചു ഉദരപൂരണം ചെയ്യാൻ വേണ്ടി ഇങ്ങിനെയുള്ള കപടതന്ത്രത്താലും, കപടശാസ്ത്രത്താലും, ഈലോകത്തിലുള്ള സർവ്വമതങ്ങളുടേയും മാതൃസ്ഥാനം വഹിക്കുന്നതും, മനുഷ്യജാതികൾക്കു ധർമ്മാർത്ഥകാമമോക്ഷങ്ങളുടെ ചതു

ദ്ധിയ പുരുഷാൎത്ഥലബ്ധിക്കുള്ള വഴികളെ — ഇതരമതങ്ങളാൽ കണ്ടുപിടിക്കപ്പെടാത്ത രഹസ്യങ്ങളെ വിശദമായി വിവരിക്കുന്നതും, അനാദികാലമായി നടന്നുവരുന്നതുമായ ഈ ഹിന്തുമതസ്വത്വങ്ങളെ അന്തൎഹിതമാക്കിത്തീൎത്തതും, ഈ ക്ഷേത്രമേൻ മുതലായ പുരോഹിതപരിഷകളുടെ കുതന്ത്രത്താലാണ്.

ഈവക കുതന്ത്രങ്ങളെ സമൂലം നശിപ്പിച്ചാൽ മാത്രമേ ഹിന്തുസമുദായങ്ങൾക്കു ഐശ്വൎയവാസവും യഥാൎത്ഥതത്വബോധത്തിന്നു സമയവും ലഭിക്കയുള്ളു. യഥാൎത്ഥശാസ്ത്രമായ ഗീതയിൽ ക്ഷേത്രത്തെക്കുറിച്ചു പറഞ്ഞതു വിവരിക്കാം.

ഇദം ശരീരം കൌന്തേയ ക്ഷേത്രമിത്യഭിധീയതെ
ഏതദ്യോ വേത്തി തം പ്രാഹുഃ ക്ഷേത്രജ്ഞ ഇതി തദ്വിദഃ(2)

അ—ഹേ! കുന്തീപുത്ര! ഭോഗങ്ങൾക്കു കാരണമായ ഈ ശരീരം ക്ഷേത്രമെന്നു പറയപ്പെടുന്നു. ഈ ക്ഷേത്രത്തെ യാതൊരുവൻ എന്റെ ശരീരമെന്നറിയുന്നുവോ അവൻ ക്ഷേത്രജ്ഞനെന്നു ക്ഷേത്രത്തേയും ക്ഷേത്രജ്ഞനേയും ദേഹത്തേയും ദേഹിയേയും അറിഞ്ഞവർ പറയുന്നു [ഗീത 2-ാം അദ്ധ്യായം]

'ദേഹോ ദേവാലയഃ പ്രോക്തഃ സജീവഃ കേവലശ്ശിവഃ
ത്യജേദജ്ഞാനനിൎമ്മാല്യം സോഹംഭാവേന പൂജയേൽ'

അ—ദേവാലയമെന്നതു ദേഹമെന്നു പറയപ്പെടുന്നു. ദേഹത്തിലുള്ള ജീവൻ (ആത്മാവു്) ഏകനായിരിക്കുന്ന ശിവനാകുന്നു. മാല്യപുഷ്പാദികളാൽ നിഷിദ്ധമായിരിക്കുന്ന വിഗ്രഹാദികളെ പൂജിക്കുന്നതിനെ ത്യജിച്ചാലും! ദേഹത്തിലിരിക്കുന്ന മംഗളരൂപനായ ആത്മസ്വരൂപമാകുന്ന ഞാൻ എന്നല്ല ഭാവനമാകുന്നു പൂജ. ആ പൂജയെ ചെയ്യാലും. (മൈത്രേയോപനിഷത്ത് 2-ാം അദ്ധ്യായം)

ഇതുകൾകൊണ്ടു കല്ലുമുതലായതുകളാൽ ഉണ്ടാക്കപ്പെട്ട ക്ഷേത്രങ്ങൾ ക്ഷേത്രങ്ങളല്ലെന്നും പുഷ്പാഞ്ജലി മുതലായതു ചെയ്യുന്നതു പൂജയല്ലെന്നും ജ്ഞാനത്താൽ ആത്മസ്വരൂപത്തെ അറിയുന്നതാകുന്നു പൂജയെന്നും വ്യക്തമാകുന്നു. അതുകൊണ്ടു ഇവരുടെ

കല്ലിനെ ദൈവമാക്കി പൂജിക്കുന്നതു നിഷ്ഫലമെന്നു കോടതിക്കു തന്നെ അറിയാവുന്നതാണ.

ഇതു കൂടാതെ ബ്രാഹ്മണന്റെ കൂട്ടുകാരാൽ അനേക കപട ശാസ്ത്രങ്ങളും നിൎമ്മിച്ച യാതൊരനുഭവവും ഇല്ലാതെ ജനങ്ങളെ ദ്രോഹിച്ചതായ ചില തന്ത്രശാസ്ത്രങ്ങളെയും കോടതിയിൽ ബോധിപ്പിക്കാം.

കൈലാസശിഖരാസീനം ദേവദേവം മഹേശ്വരം
ദത്താത്രേയസ്തു പപ്രച്ഛ ശങ്കരം ലോകശങ്കരം (1)
കൃതാഞ്ജലിപുടോ ഭൂത്വാ പൃച്ഛതേ ഭക്തവത്സലം
ഭക്താനാഞ്ച ഹിതാൎത്ഥായ കാലമന്ത്രം പ്രകാശ്യതാം (2)
മന്ത്രവിദ്യാ മഹാഗുഹ്യാ ദേവാനാമപി ദുൎല്ലഭാ
തവാഗ്രേ കഥിതോ ഹ്യേഷാ മന്ത്രവിദ്യാശിരോമണിഃ (6)
അഥാതസ്സംപ്രവക്ഷ്യാമി ശൃണുശ്രേയസ്സ്വഥാതനഃ
കലൌസിദ്ധിൎമ്മഹാമന്ത്രം വിനാകാലേന കഥ്യതെ (4)
നതിഥിൎന്നച നക്ഷത്രം നിയമോനാസ്തി വാസരഃ
നപൂജനാജപോഹോമൊനചകാലാദിനിൎണ്ണയഃ (9)
കേവലം മന്ത്രതന്ത്രേണ ഔഷധീ സിദ്ധിരൂപിണീ
യസ്യസാധനമാത്രേണ ക്ഷണംസിദ്ധിശ്ച ജായതെ (10)
മാരണം മോഹനം സ്തംഭം വിദ്വേഷോച്ചാടനം വശീ
ആകൎഷണം ചേന്ദ്രജാലം യക്ഷിണീച രസായനം (11)
കാലജ്ഞാനമനാഹാരം തഥൈവ നിധിദൎശനം
വന്ധ്യാപുത്രവതീയോഗം മൃതസഞ്ജീവിനീ തഥാ (12)
വാജീകരണവിദ്യാം ച ഭൂതഗ്രഹനിവാരണം
സിംഹവ്യാഘ്രഭയം സൎപ്പവൃശ്ചികാനാം തഥൈവ ച (13)
വിഷാദിനാശനം ചൈവ നാസ്യരോഗങ്കരോദിതം
ഗോപ്യം ഗോപ്യം മഹാഗോപ്യം ഗോപ്യം ഗോപ്യം പുനഃ
[പുനഃ (14)

അ— കൈലാസപൎവ്വതത്തിന്റെ ശിഖരത്തിൽ വസിക്കു

നാഥനായ് ദേവദേവനായ് ലോകങ്ങൾക്കു സുഖത്തെ കൊടു
ക്കുന്നവനായ ശിവനോടു ദത്താത്രേയനെന്ന ഋഷി ചോദിച്ചു(1)
ഭക്തവത്സലനായിരിക്കുന്ന ഭഗവാനോടു അഞ്ജലി കൂപ്പി ചോ
ദിക്കുന്നു് എനിക്കു ഭക്തന്മാരുടെ അഭീഷ്ടത്തിനുവേണ്ടി കാലമ
ന്ത്രത്തെ ഉപദേശിക്കേണമേ'(2) ഈശ്വരൻ പറഞ്ഞു— മന്ത്രവിദ്യ
ഏററവും മറക്കപ്പെട്ടിട്ടുള്ളതും ദേവന്മാർക്കുകൂടി പ്രയാസേന ല
ഭിക്കത്തക്കതും ആകുന്നു; എന്നിരിക്കിലും അതുകൾ ഞാൻ പറ
ഞ്ഞുതരുന്നു. ഈ മന്ത്രവിദ്യകളിൽ ശ്രേഷ്ഠവും ഗോപ്യവുമാകു
ന്നു. (6) അതുകൊണ്ടു ഇനി ഞാൻ പറയാം— ഭവാനിന്നു
ശ്രേയസ്കരിയായ വിദ്യയെ കേട്ടുകൊൾക. കലികാലത്തിൽ കാ
ലനിയമം കൂടാതെ സിദ്ധിയുണ്ടാകുന്ന മഹാമന്ത്രം പറയപ്പെടു
ന്നു. (8) ഈ മന്ത്രവിദ്യക്കു തിഥി, നക്ഷത്രം ഇതുകളുടെ നിയമ
മോ പൂജാ, ജപം, ഹോമം ഇതുകളോ കാലനിയമമോ ഇല്ല(എ
ല്ലാസമയത്തും ഫലിക്കുമെന്നു സാരം) (9) ഈ മന്ത്രംകൊണ്ടുത
ന്നെ സിദ്ധി വേഗമുണ്ടാകുന്നതാണു. എതുപോലെയെന്നാൽ
ഔഷധിമാത്രത്താൽ സിദ്ധിയുണ്ടാകുന്നതുപോലെ എന്നു സാ
രം. (10) എന്നാൽ ഈ മന്ത്രങ്ങളാൽ സിദ്ധിക്കപ്പെടുന്ന കാൎയ്യ
ങ്ങൾ പറയുന്നു. മാരണം മോഹനം സ്തംഭനം വിദ്വേഷണം
(അന്യോന്യവൈരമുണ്ടാക്കുക) ഉച്ചാടനം (ഒരുവനെ സ്വസ്ഥാ
നത്തു നിന്നു ഓടിക്കുക) വശ്യം ഇന്ദ്രജാലം യക്ഷിദേവതയെ വ
ശീകരിക്കൽ രസായനം (സ്വൎണ്ണമുണ്ടാക്കുവാനുള്ള വിദ്യ) (11)
ത്രികാലജ്ഞാനം ഭക്ഷണം കഴിക്കാതെ ജീവിക്കുക നിധിയെ കണ്ടു
പിടിക്കുക മലടിയെ പ്രസവിപ്പിക്കുക മരിച്ചവരെ ജീവിപ്പിക്കുക
(12) ധാതുപുഷ്ടിയുണ്ടാക്കൽ ഭൂതപിശാചുക്കളെ അകററൽ
സിംഹവ്യാഘ്രാദികളാൽ ഉണ്ടാകുന്ന ഉപദ്രവങ്ങളെ ഇല്ലാതാ
ക്കൽ സൎപ്പവൃശ്ചികങ്ങളുടെ വിഷമില്ലാതാക്കൽ (13) ഇതെല്ലാം
ശിവനാൽ പറയപ്പെട്ടതാകുന്നു. മറിച്ചാകുന്നതല്ല. എത്രയും ഗു
ഢമായിട്ടുള്ളതാകുന്നു. (14) (ദത്താത്രേയതന്ത്രം അദ്ധ്യായം 1)

ഈ വക വിദ്യകൾ പ്രവൃത്തിചെയ്യാൻ തുടങ്ങുമ്പോൾ ജപി

ക്കേണ്ടതായ മന്ത്രം — ഓം പരം ബ്രഹ്മ പരമാത്മനെ ഓം നമഃ ഉല്പത്തിസ്ഥിതി പ്രളയകരായ ത്രിഗുണാത്മനെ സർവ്വകൌതുകാനി ദർശയ ദത്താത്രേയമന്ത്രാണി സിദ്ധിം കുരു കുരു സ്വാഹാ. ഈ മന്ത്രത്തെ 103 ഉരു ജപിച്ചതിന്നുശേഷം ഏതു കാൎയ്യസിദ്ധിക്കു വേണ്ടി പ്രവൃത്തിക്കുന്നുവോ അതു ചെയ്യുവാൻ സദ്യഃഫലം എന്നും പറയുന്നു. ഇനി കാൎയ്യസിദ്ധിക്കുള്ള മന്ത്രങ്ങളിൽ ചിലതു വിവരിക്കാം.

തുളസീമൂലമാശ്രിത്യ ജപേദേകാഗ്രമാനസഃ
അകസ്മാദ്രാജ്യമാപ്നോതി നാന്യഥാ ശങ്കരോദിതം 7
അങ്കോലവൃക്ഷമാശ്രിത്യ ജപേദേകാഗ്രമാനസഃ
രാജാധിരാജോ ഭവതി നാന്യഥാ ശങ്കരോദിതം 8

തുളസിയുടെ മുരട്ടിൽ ചവിട്ടിനിന്നു താഴെ വിവരിക്കുന്ന മന്ത്രത്തെ ഏകാഗ്രമാനസനായ് പതിനായിരം ഉരു ജപിച്ചാൽ കാരണം കൂടാതെ രാജ്യം ലഭിക്കും. 7 അങ്കോലവൃക്ഷത്തിന്റെ മുകളിൽ കയറി മേൽ പ്രകാരം ജപിച്ചാൽ ചക്രവൎത്തിയാകുമെന്നും പറയുന്നു. 8 ( അദ്ധ്യായം 2 ) അതിന്നുള്ള മന്ത്രം ഓം ക്ലീം ക്ലീം നമഃ എന്നാകുന്നു

ഈ മന്ത്രത്തെ പതിനായിരം ഉരു തുളസിയെ ചവിട്ടിനിന്നോ അങ്കോലവൃക്ഷത്തിൽ കയറിനിന്നോ ജപിച്ചാൽ രാജാവാകുകയോ ചക്രവൎത്തിയാകുകയോ ചെയ്യുമെന്നും വേറെ ചില മന്ത്രങ്ങളാൽ നിധി കാണപ്പെടുമെന്നും പറയുന്നതു ഞാൻ ഇവിടെ വിവരിക്കുന്നില്ല. ഇതുകളെല്ലാം സത്യമായിരുന്നാൽ നമ്മുടെ ക്ഷേത്രഭ്രമൻ മുതലായവർ കല്ലിന്നു പായസംവെച്ചു കൊടുപ്പാൻ വേണ്ടിയും മൃത്യുഞ്ജയകപടക്രിയ ചെയ്യാൻവേണ്ടിയും അങ്ങുന്നുമാരോടു 4നു 8 നു വാങ്ങി കാലം കഴിപ്പാൻ നോക്കുമോ? ഒരിക്കലും ഇല്ല. അതുകൊണ്ടു ഈ സംഗതി കോടതിയിൽ ബോധിപ്പിപ്പാനുള്ള കാരണം ദത്താത്രേയതന്ത്രത്തിൽ പറയും പ്രകാരംതന്നെ പുരാണാദികളിൽ വിഗ്രഹപൂജാദികൾക്കും ഫലമുണ്ടെന്നു പറയുന്നതല്ലാതെ അനുഭവത്തിൽ യാതൊരു ഫലവും ഇല്ലാത്തതാകുന്നു. വിവേകമില്ലാത്ത മൂഢജനങ്ങളെ കള്ളകളാൽ

ഭ്രമിപ്പിച്ചു അവരുടെ ദ്രവ്യത്തെ അപഹരിച്ചു തിന്മാൻ വേണ്ടി, ക്ഷേത്രപ്രതിഷ്ഠയും പൂജയും ചെയ്യുന്നതും പ്രാണിഹിംസ ചെയ്തു മാംസവും മദ്യവും ഭക്ഷിപ്പാൻവേണ്ടി യാഗാദികൎമ്മങ്ങളും വേദത്തിൽ കളവായ് എഴുതിക്കൂട്ടിയ കള്ളതന്ത്രമല്ലാതെ മാതൃതുല്യയായ വേദം ഹിംസാകൎമ്മം പുണ്യമെന്നു ഒരിക്കലും വിധിക്കയില്ല —വിധിച്ചിട്ടുമില്ല. അങ്ങിനെ വിധിയുണ്ടെന്നു കാണുന്നുണ്ടെങ്കിൽ കളവായെഴുതിക്കൂട്ടിയതാണ് എന്നു ഭാഗവതത്തിൽ പറഞ്ഞതിനേയും ബോധിപ്പിക്കാം.

ഏതന്മേ മതമവിജ്ഞായ പരോക്ഷം വിഷയാത്മകാഃ
വൃഥാപശൂൻ വിഹിംസന്തി ഹിംസ്യന്തേ പ്രേത്യതൈസ്തുതേ.

അത—വിഷയാസക്തന്മാരായവർ എന്റെ ഗൂഢാഭിപ്രായത്തെ അറിയാതെ വെറുതെ പശുക്കളെ ഹിംസിക്കുന്നു. അവർ മരിച്ചശേഷം മറ്റൊരു ജന്മത്തിൽ അവർ ഹിംസിച്ച പശുക്കളാൽ അവരും ഹിംസിക്കപ്പെടുന്നു.

കാലം യജ്ഞതപോദാന തീൎത്ഥദേവാൎച്ചനാദിഭിഃ
ചിരമാധിരതാപേതാഃ ക്ഷപയന്തി മൃഗാ ഇവ. (വാസിഷ്ഠം)

യാഗം, തപസ്സ്, ദാനം, തീൎത്ഥസ്നാനം, വിഗ്രഹാദി ദേവപൂജ ഇതുകളാകുന്ന ഭ്രമത്താൽ വളരെക്കാലം അനേക ആധികളോടുകൂടിയവരായ് മൃഗങ്ങളെന്നപോലെ കാലത്തെ കളയുന്നു എന്നു വസിഷ്ഠഭഗവാനും,

ദ്വിജൈൎഭോഗരതൈൎവേദേ ദൎശിതം ഹിംസനം പശോഃ
ജിഹ്വാസ്വാദപരൈഃ കാമമഹിംസൈവ പരാ മതാ.

ഭോഗസുഖത്തിൽ അത്യാഗ്രഹമുള്ളവരും രസനാരസതല്പരന്മാരുമായ ദ്വിജന്മാരാൽ അതിങ്കലുള്ള കാമം ഹേതുവായിട്ടു പശുവിന്റെ ഹിംസനം വേദത്തിൽ ചേൎക്കപ്പെട്ടതാകുന്നു. അല്ലാതെ വേദവിധിയല്ല. വേദത്തിലെ മുഖ്യമായ മതം അഹിംസതന്നെ—എന്നു ശ്രീവേദവ്യാസമഹൎഷിയായ അദ്ധ്യായം 2-ാം സാക്ഷി ദേവീഭാഗവതത്തിലും പറഞ്ഞതുകൊണ്ടും ഹിംസയോടുകൂടിയ യാഗാദികൎമ്മം നിന്ദ്യമെന്നു സംശയമില്ല.

ഇതു കൂടാതെ

(മൂലം) യജ്ഞവ്രതതപോദാന വിധിവിധാന് ജ്ഞാനസങ്കല്പോ ബന്ധഃ അർത്ഥം — യാഗം, വ്രതം, തപസ്സ്, ദാനം ഇതുകളുടെ വിധിയെ അറിയുന്നതും അതുകളെ ചെയ്യുന്നതുമായ മനോവ്യാപാരം ബന്ധമാകുന്നു എന്നു നിരാലംബോപനിഷത്തും പറയുന്നു.

ഇതു കൂടാതെ ദേവീഭാഗവതം പ്രഥമസ്കന്ധം ശുകജനകസംവാദം യാഗത്തെ കുറിച്ചു പറഞ്ഞതും ബോധിപ്പിക്കാം.

(ശ്ലോ) വേദധർമ്മേഷു ഹിംസാ സ്യാദധർമ്മബഹുലാഹിംസാ
കഥം മുക്തിപ്രദോ ധർമ്മോ വേദോക്തോ ബത ഭാസതെ. 49

അ — വേദോക്തങ്ങളായ ധർമ്മങ്ങളിൽ ഹിംസയുണ്ടല്ലൊ. കഷ്ടം. അതു വളരെ അധർമ്മമല്ലയൊ ഹേ രാജാവേ! വേദത്തിൽ പറഞ്ഞ ഹിംസാകർമ്മം എങ്ങിനെ മോക്ഷപ്രദമാകും. മോക്ഷപ്രദമാവില്ലെന്നു സാരം. 49

(ശ്ലോ) പ്രത്യക്ഷേണാത്വനാചാരസ്സോമപാനം നരാധിപ
പശൂനാം ഹിംസനം തദ്വൽ ഭക്ഷണഞ്ചാമിഷസ്യ ച. 50

അ — ഹേ രാജൻ സോമമദ്യപാനം ചെയ്യുന്നതു പ്രത്യക്ഷമായ അനാചാരമല്ലയൊ. അതുപോലെതന്നെ പശുഹിംസയും മാംസഭക്ഷണവും ചെയ്യുകൂടാത്തതല്ലയൊ? 50

(ശ്ലോ) സൌത്രാമണൌ തഥാപ്രോക്തഃ പ്രത്യക്ഷേണ സുരാഗ്രഹഃ
ദ്യൂതക്രീഡാ തഥാപ്രോക്താ വ്രതാനി വിവിധാനി ച. 51

അ — സൌത്രാമണി എന്ന യാഗത്തിൽ മദ്യപാനം അതേപ്രകാരം അനാചാരമല്ലയൊ? അപ്രകാരം ചൂതുകളിയും പറഞ്ഞിരിക്കുന്നു. അതും പലവിധ വ്രതങ്ങളും അനാചാരമല്ലയൊ. 51

(ശ്ലോ) ശ്രൂയതേസ്മ പുരാഹ്യാസീച്ഛശബിന്ദുർന്നൃപോത്തമഃ
യജ്വാ ധർമ്മപരോ നിത്യം വദാന്യസ്സത്യസംഗരഃ 52
ഗോപ്താ ച ധർമ്മസേതൂനാം ശാസ്താചോല്പഥഗാമിനാം
യജ്ഞാശ്ച വിഹിതാസ്തേന ബഹവോ ഭൂരിദക്ഷിണാഃ 53

ചർമ്മണാം പർവ്വതോ ജാതോ വിന്ധ്യാചലസമഃ പുനഃ
മേഘാംബുസംപ്ലാവനാജ്ജാതാ നദീ ചർമ്മണ്വതീ ശുഭാ. 54
സോപി രാജാ ദിവം യാതഃ കീർത്തിരസ്യാചലാ ഭുവി
ഏവം ധർമ്മേഷു വേദേഷു നാമ ഉക്തിഃ പ്രവർത്തതേ. 55

അൎത്ഥം — പണ്ടു ധർമ്മതല്പരനും വളരെ യാഗം ചെയ്യുവനും വളരെ ദാനം ചെയ്യുവനും ബഹു സത്യവാനുമായ് ശശവിന്ദു എന്ന പ്രസിദ്ധനായ ഒരു രാജാവുണ്ടായിരുന്നു എന്നു കേട്ടിട്ടുണ്ട് (52) അദ്ദേഹം ചിറകെട്ടിയതുപോലെ ധർമ്മങ്ങളെ നിലനിർത്തി രക്ഷിക്കുന്നവനും മര്യാദവിട്ടു നടക്കുന്നവരെ ശിക്ഷിക്കുന്നവനുമായിരുന്നു. അദ്ദേഹത്താൽ ബഹു ദക്ഷിണകളോടുകൂടിയ അനേക യാഗങ്ങളും ചെയ്യപ്പെട്ടു. (53) ആ യാഗത്തിൽ കൊന്ന പശുക്കളുടെ തോലുകളാൽ വിന്ധ്യപർവ്വതതുല്യമായിട്ടു ഒരു പർവ്വതമുണ്ടാക്കപ്പെട്ടു. അതിൽ മഴപെയ്തു വീണ ജലവും തോലളിഞ്ഞു ചീഞ്ഞു പുഴുത്തു നാറിയ ജലവും കൂടി ഒഴുകി ചർമ്മണ്വതി എന്ന പേരോടുകൂടി ഒരു പുണ്യനദിയുണ്ടായി. (54) ആ രാജാവു സ്വർഗ്ഗത്തെ പ്രാപിച്ചു. അദ്ദേഹത്തിന്റെ കീർത്തി ഭൂമിയിൽ സ്ഥിരയായി ഭവിച്ചു എന്നു പറയുന്നതിൽ എനിക്കു വിശ്വാസവും സന്തോഷവും വരുന്നില്ല. (ഇതു ശ്രീശുകൻ ജനകനോടു പറഞ്ഞതാകുന്നു)

യാഗത്തിൽ കൊന്ന പശുക്കളുടെ തോൽ വിന്ധ്യപർവ്വതത്തോളം കൂടി എന്നും അതു ചീഞ്ഞഴുകി നാറി പുഴുത്തു കിടക്കുന്നതിൽ മഴപെയ്തു വെള്ളവും ചേർന്നു ഒഴുകുന്നതു ചർമ്മണ്വതി എന്ന പുണ്യനദിയായി എന്നു പറയുന്നു. ഈ നാററവെള്ളം പുണ്യനദിയാകുമോ? ഒരു തോൽകിടങ്ങിൽ തോൽ കുറകിട്ടു ദുർഗ്ഗന്ധം നീക്കി ശുദ്ധിചെയ്വാൻ ഔഷധാദികളാൽ എത്രയോ പരിശ്രമിച്ചു ശുദ്ധിവരുത്തുമ്പോഴും ആ തോൽകിടങ്ങിന്റെ ചുററും മൂന്നു മൈൽ ദൂരം ദുർഗ്ഗന്ധത്താൽ ജനങ്ങൾ സഞ്ചരിക്കുന്നതിൽ കഷ്ടപ്പെടുന്നതു നമുക്കനുഭവമല്ലയോ? അങ്ങിനെയിരിക്കെ ഇവരുടെ ഹിംസയോടു കൂടിയ നീചകർമ്മത്തിൽ അനേകകോടി

ണമെന്ന ആഗ്രഹിക്കുന്നുള്ളൂ. അതുകൊണ്ടും വിചാരിച്ചുനോക്കുമ്പോൾ എല്ലാ പ്രാണികൾക്കും സ്വദേഹം ഏറ്റവും പ്രിയമായിട്ടുള്ളതാകുന്നു. അതുകൊണ്ടു പ്രാണിഹിംസ ഏറ്റവും പാപമായിട്ടുള്ളതുതന്നെ.

സർവ്വപ്രാണികളുടേയും ദേഹാന്തർഭാഗത്തു ജീവരൂപേണ സ്ഥിതിചെയ്യുന്ന ആത്മാവാകുന്നതു ഒരേ ചൈതന്യവസ്തുവാണെന്നും സർവ്വശാസ്ത്രസമ്മതവും അനുഭവവുമാകുന്നു.

പരമാത്മാഽദ്വയാനന്ദപൂർണ്ണഃ പൂർവ്വം സ്വമായയാ
സ്വയമേവജഗദ്ഭൂത്വാ പ്രാവിശജ്ജീവരൂപതഃ (1)

വിഷ്ണ്വാദ്യുത്തമദേഹേഷു പ്രവിഷ്ടോ ദേവതാ ഭവേൽ
മർത്ത്യാദ്യധമദേഹേഷു സ്ഥിതോ ഭജതി മർത്ത്യതാം. (2)

രണ്ടെന്നുള്ളതില്ലാതെ ആനന്ദരൂപനായി പരിപൂർണ്ണനായിരിക്കുന്ന പരമാത്മാവു തങ്കൽനിന്നു ഭിന്നയായിരിക്കുന്ന മായാഹേതുവായിട്ടു മുമ്പുതന്നെ ജഗത്തായി ഭവിച്ചു ജീവരൂപത്തെ പ്രാപിച്ചു (!) വിഷ്ണു മുതലായ ഉത്തമശരീരങ്ങളിൽ പ്രവേശിച്ചു ദേവനായി ഭവിച്ചു. മനുഷ്യൻ മുതലായ അധമശരീരങ്ങളിൽ സ്ഥിതനായിട്ടു മർത്ത്യതാഭാവത്തെയും ഭജിച്ചു. (മർത്ത്യാദ്യധമദേഹേഷു എന്നു പറഞ്ഞതിനാൽ മനുഷ്യൻ തുടങ്ങി പശു പക്ഷി മുതലായ സർവ്വശരീരികളിലും ജ്ഞാനരൂപനായി തത്തന്നാമങ്ങളെ പ്രാപിച്ചു എന്നാകുന്നു) (പഞ്ചദശപ്രകരണം— നാടകദീപം.)

അതുകൊണ്ടു സർവ്വചരാചരപ്രാണികളുടെ ദേഹവും ദേഹിയാകുന്ന ജീവനും ഒരേ പരമാത്മചൈതന്യത്തിൽനിന്നുത്ഭവിച്ചതാകയാൽ ഒന്നായിതന്നെ ഇരിക്കുന്നു. അങ്ങിനെയിരിക്കെ പ്രാണിഹിംസ ചെയ്യുന്നതു തന്നെത്താൻ ഹിംസിക്കുന്നതിന്നു തുല്യമാകുന്നു. പ്രാണിഹിംസ ചെയ്യാതെ ഫലമൂലധാന്യാദികളാൽ മനുഷ്യർക്കു സുഖമായി ജീവിക്കാമല്ലോ പിന്നെന്തിന്നു ഹിംസിക്കുന്നു?

പക്ഷെ ഈ ക്ഷേത്രജ്ഞന്‍ മുതലായ കൎമ്മന്മാർ പശു പക്ഷി മൃഗാദി തിൎയ്യക്കുകളും മനുഷ്യരും എങ്ങിനെ ഒന്നാകും? മൃഗാദികൾക്ക വിശേഷബുദ്ധിയില്ലല്ലൊ! മനുസ്മൃതിയിൽ പ്രാണിഹിംസ ചെയ്തു യാഗം ശ്രാദ്ധം മുതലായ കൎമ്മങ്ങളിൽ മാംസം ഭുജിക്കണമെന്നും യാഗെ പശുവധഃ കൎത്തവ്യഃ എന്ന വേദത്തിലും വിധിയുണ്ടല്ലൊ; എന്ന പറയുമായിരിക്കാം. അങ്ങിനെ അവർ പറയുന്നതു അവരുടെ ചിത്തവൃത്തി ഇഹഭോഗങ്ങളെയും ആഭാസകീൎത്തിയെയും മാത്രം അറിയുന്നതുകൊണ്ടും ഈ വിഷയഭോഗസുഖമല്ലാതെ നിവൃത്തിയായ പരമാനന്ദമൊന്ന ഉണ്ടെന്നപോലും അറിയാതെ മൂഢതയാ — ദുരഭിമാനത്താൽ — ബുദ്ധിമാലിന്യപ്പെട്ട വിഷയഭോഗലമ്പടകൎമ്മകാണ്ഡക്കാരിൽപ്പെട്ടു മുങ്ങി ജ്ഞാനകാണ്ഡക്കാരെ കയറുവാൻ നിവൃത്തിയില്ലാതെ കൎമ്മകാണ്ഡചേറ്റിൽപെട്ട അജ്ഞാനാന്ധന്മാരായ്ത്തീരുന്നതിനാലും ജ്ഞാനകാണ്ഡത്തെ തിരിഞ്ഞുനോക്കുവാൻ പോലും ഇടകിട്ടാത്തതിനാലും നോക്കാത്തതിനാലും കൎമ്മം പുണ്യമെന്നും പ്രബലമെന്നും വൎണ്ണിക്കുന്നതാകുന്നു.

യഥാൎത്ഥതത്വത്തെ ചിന്തിക്കുന്നവൎക്ക പശു പക്ഷി മൃഗാദി തിൎയ്യക്കുകളെന്നും മനുഷ്യരെന്നുമുള്ള യാതൊരു വ്യത്യാസവുമില്ലെന്ന കാണാം. അങ്ങിനെയിരിക്കെ ഒരേ വിധ ഉപാധിയോടുകൂടിയ മനുഷ്യരിൽജാതിഭേദമുണ്ടെന്ന വിചാരിക്കാമോ? ഈ ക്ഷേത്രജ്ഞന്‍ മുതലായവർ മനുഷ്യരിൽ ജാതിഭേദമുണ്ടെന്ന ഉരന്നതു അവരുടെ മൂഢതയാലാകുന്നു.

ശ്രീശങ്കരാചാൎയ്യസ്വാമികൾ സൎവ്വപ്രാണികളും ഒന്നെന്നും ഉപാധിഭേദത്താൽ പക്ഷിമൃഗാദി വ്യവഹാരമാത്രമാണെന്നും അനേകഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ട്. അതിൽ അപരോക്ഷാനുഭൂതിയിൽ പറഞ്ഞ ഒന്നുകൂടി കോടതിയിൽ ബോധിപ്പിക്കാം.

സുവൎണ്ണാജ്ജായമാനസ്യ സുവൎണ്ണത്വഞ്ച ശാശ്വതം
ബ്രാഹ്മണോ ജായമാനസ്യ ബ്രാഹ്മണത്വം തഥാ ഭവേൽ (51)

സുവൎണ്ണത്താൽ ചെയ്യപ്പെട്ട ആഭരണാദികൾ സുവൎണ്ണമാ

യ്യന്നെ ഇരിക്കുന്നതുപോലെ ബ്രഹ്മത്തിൽനിന്നു ജനിച്ചതായ സർവ്വപ്രപഞ്ചവും ബ്രഹ്മമായ്യന്നെ ഭവിക്കുന്നു. എന്നും

ബ്രഹ്മണസ്സർവ്വഭൂതാനി ജായന്തേ പരമാത്മനഃ
തസ്മാദേതാനി ബ്രഹ്മൈവ ഭവന്തീത്യവധാരയേൽ. (49)

പരമാത്മാവായിരിക്കുന്ന ബ്രഹ്മത്തിൽനിന്നു സർവ്വഭൂതങ്ങളും (സർവ്വചരാചരങ്ങളും) ജനിക്കുന്നു. അതുകൊണ്ടു കാണപ്പെട്ട ഈ ലോകം മുഴുവനും ബ്രഹ്മമായി ഭവിക്കുന്നു. എന്നറിയേണം—എന്നർത്ഥമാകുന്നു. അതുകൊണ്ടു ഈ പ്രപഞ്ചമാകുന്ന ചരാചരപ്രാണികളും ഒന്നിൽനിന്നു ജനിച്ചിട്ടും ഒന്നായ്യന്നെ ഇരിക്കും എന്നതാകുന്നു സിദ്ധാന്തം.

എന്നിരിക്കിലും നാനാത്വമുണ്ടെന്നുള്ളതു വാസ്തവമല്ലയോ? അതില്ലാതെ നാനാത്വവസ്തുക്കളെ കണ്ടെന്നു തീർച്ചപ്പെടുത്തുന്നതു ലോകവിരുദ്ധമാകുമല്ലോ—എന്നതു സർവ്വസമ്മതംതന്നെ. എന്നാൽ നാനാത്വമെന്നതു കൃത്രിമമെന്നാൽ.

നാനോപാധിവശാദേവ ജാതിനാമാശ്രമാദയഃ
ആത്മന്യാരോപിതാസ്തോയേ രസവർണ്ണാദിഭേദവൽ.

പല പ്രകാരത്തിലുള്ള അവയവങ്ങളോടുകൂടിയ ശരീരങ്ങൾ ഹേതുവായിട്ടു ജാതി നാമം ആശ്രമം മുതലായതു ജലത്തിൽ രസവും വർണ്ണവും ഉപാധിഭേദത്താൽ അതായതു മധുരം പുളി എരിവു കയ്പ് എന്നതും കറുപ്പ് ചുകപ്പ് നീലം മുതലായ നിറഭേദങ്ങളും ജലത്തിന്നു മററ സംയോഗങ്ങളാലുണ്ടാകുന്നതു പോലെ ആത്മാവിലും ആരോപിത (ഏററിവെക്കാരണ)മാകുന്നു. ഇതുകൊണ്ടു സിദ്ധിക്കുന്നതു ഒരെ വസ്തു നാനാത്വമായതു ശരീരഭേദത്താൽ മാത്രവും ആത്മാവിന്നു യാതൊരു ഭേദവുമില്ലെന്നു മാകുന്നു. ഇതു കേൾക്കുമ്പോൾ വക്കീൽ കർമ്മാത്രനായവർകൾ ശരീരഭേദത്താൽ ജാതിയുണ്ടെന്നു നിങ്ങൾ സമ്മതിക്കുന്നുവല്ലോ. ശരീരവ്യത്യാസംകൊണ്ടാണു ഞങ്ങൾ ബ്രാഹ്മണരെന്നു പറയുന്നതു—എന്നു പറയുമായിരിക്കാം. അദ്ദേഹത്തിന്നു അത്രമാത്രമെ

വിവരമുള്ളൂ. ശരീരഭേദമെന്നതു പക്ഷിവൎഗ്ഗത്തിൽ പലെവിധത്തി
ലും മൃഗവൎഗ്ഗത്തിൽ പലെവിധത്തിലും ജാതിഭേദം തിരിച്ചറിവാ
നുള്ളതുപോലെ മനുഷ്യരിൽ യാതൊരു ശരീരഭേദമോ സ്വ
ഭാവഭേദമോ ജനനമരണാദി ഭേദമോ ഇല്ലാത്തതിനാൽ മനുഷ്യ
രെല്ലാം ഒരെ ജാതിയല്ലാതെ മനുഷ്യരിൽ ജാതിയില്ലെന്നാകുന്നു
ഞങ്ങളുടെ കേസ്സ്.

അങ്ങിനെ അവയവഭേദമോ മറ്റൊ ഇല്ലാതെ വിശേഷ
ജ്ഞാനത്തോടു കൂടിയ മനുഷ്യർ ഒരേ ചൈതന്യത്തിൽ നിന്നു
ജനിച്ചതും ഭൂതാവസ്ഥയിൽ യാതൊരു ഭേദവുമില്ലാത്തതുമായ
സാധുമൃഗപക്ഷികളെ ഹിംസിച്ചു ദേവപ്രീതി സമ്പാദിക്കാമെ
ന്നും യാഗം പുണ്യകൎമ്മമാണെന്നും കപടം പറഞ്ഞു മാംസവും
മദ്യവും സംഭരിച്ചു ദേവേന്ദ്രൻ വരുണൻ ബൃഹസ്പതി ഇവ
ൎക്കു വേണ്ടിയാണെന്നും ഉണ്ടാക്കിത്തീൎത്ത മദ്യമാംസങ്ങളെ ഭുജിച്ചു
മതിമയങ്ങി അഹങ്കരിപ്പാൻവേണ്ടി ഹിംസിക്കുന്നതിൽ പരം
പാപമായതു മററു വല്ലതുമുണ്ടോ! കഷ്ടം! കഷ്ടം! നാം കാണുന്നി
ല്ലയോ! ആടു മാടു മുതലായ മൃഗങ്ങൾ വേറെ വല്ലതുകളും അവ
രുടെ ശത്രുക്കളായ ഇതരമൃഗങ്ങളെ കണ്ടാൽ വളരെ ഭയത്തോടു
കൂടെ അവരെ പോററി വളൎത്തുന്ന യജമാനന്റെ വീട്ടിലോ വേ
റെ വല്ലേടത്തുമോ ഓടി രക്ഷപ്രാപിപ്പാൻ ഇച്ഛിക്കുന്നു. അതുകൂ
ടാതെ ഒരു ഹിംസകൻ ആട്ടിനെ പിടിച്ചു വീഴ്ത്തി ഹിംസിക്കു
വാൻ തുടങ്ങുമ്പോൾ വളരെ ഭ്രമത്തോടെ നിലവിളിച്ചു കരയുന്ന
തും കാലും കഴുത്തും പിടച്ചു എഴുനീററോടുവാൻ ഭാവിക്കുന്നതും അ
തിന്റെ ദുഃഖസൂചകങ്ങളെ കാണിച്ചുകൊണ്ടു ഹിംസകൻ ദു
ഖത്തു പരിഭ്രമത്തിലും സങ്കടത്തിലും നോക്കുന്നതും കരയുന്നതും
കണ്ടാൽ ഏതൊരു കഠിനഹൃദയന്റെ ഹൃദയമാണ് ഇടിക്കാത്ത
തു? ഏതൊരു ദ്രോഹിയന്റെ കണ്ണിൽനിന്നാണ വെള്ളം ചാ
ടാത്തതു? ഏതൊരു പാപിയുടെ ഹൃദയമാണ് ഉരുകാത്തത്?
അയ്യോ ദൈവമെ! ഈ ഹിംസ അധികതാമസം കൂടാ
തെ കഴിയുന്നതല്ലെ! അതല്ലല്ലൊ നമ്മുടെ ക്ഷേത്രഭ്രമന്റെ

യാഗത്തിലെ ഹിംസ! എത്ര സങ്കടം! മൃഗത്തിന്റെ വായും മൂ
ക്കും അടക്കിപ്പിടിച്ചു വീൎപ്പു മുട്ടിച്ചു സാധുമൃഗങ്ങളെത്ര ബുദ്ധിമു
ട്ടണം. ചോരകളയാതെ കൊല്ലണം പോൽ—ചോര കളയാതെ
കൊന്നാൽ മാത്രമേ ഇവരുടെ ദേവേന്ദ്രാദികൾ—ഇവർ മന്ത്രം
ചൊല്ലിവിളിച്ചാൽ മദ്യമാംസങ്ങൾ ഭുജിപ്പാൻ വരികയുള്ളുപോൽ
എന്നാണു ഈ കൎമ്മന്മാരുടെ വിശ്വാസം. ഇത്ര പാപിഷ്ഠവും
നീചവുമായ ക്രൂരകൎമ്മത്തെ പുണ്യകൎമ്മമെന്നും അതു ചെയ്യുന്ന
വരെ പുണ്യവാൻ—ആക്കിത്തിരി—സോമാതിരി—ദീക്ഷിതർ—
ആഢ്യർ എന്നൊക്കെ പുകഴ്ത്തുന്നതും ഇതിൽ മീതെ എന്തൊരു
ദുരാചാരമാണുള്ളതു? അതുകൊണ്ടു യാഗം എറ്റവും നീചകൎമ്മ
മെന്നുതന്നെ പറയാം. അതിനാൽ ബ്രാഹ്മണരെന്നു നടിക്കുന്ന
വൎക്കു അധോഗതിയും പാപവുമല്ലാതെ ഒരിക്കലും പുണ്യലേശമു
ണ്ടാകയില്ല.

### പതിനാലാം ഖണ്ഡം.

1-ാംപ്രതിയുടെ ഭൃത്യന്മാരായ അയിത്തോച്ചാടനൻ മുത
ലായവൎക്കു ക്ഷേത്രഭ്രമൻ, അവരെ സ്വാധീനിപ്പാൻവേണ്ടി ഭ്രാ
ക്ഷേത്രമെന്നു പേരിട്ടു ചില ഭഗവതീക്ഷേത്രങ്ങളും ദുൎമ്മൂൎത്തിക
ളും, അയിത്തോച്ചാടനാദികളുടെ അധീനത്തിൽ വെച്ചിട്ടുള്ളവ
കളിൽ കാലാന്തരം എത്ര ആട്ടുകളെയാണ് എത്ര കോഴികളെ
യാണു വെട്ടിക്കൊല്ലുന്നതു? ശിവ! ശിവ! ഈ അനാഥപ്രാണി
കളെ ഇങ്ങിനെ ദ്രോഹിക്കുന്നതവല്ലോ. ഈ സാധുമൃഗങ്ങളെ
തിന്നാൻവേണ്ടി വൃഥാ ദ്രോഹിക്കുന്നതിനെ നിൎത്തൽചെയ്വാൻ
ഒരു രാജകല്പനയോ ഒരു വക്കീൽമാരെം പുറപ്പെടാത്തതല്ലെ അ
തിശയം. ഈ വക പാപിഷ്ഠവും അന്യായവും പൈശാചിക
വുമായ ദുഷ്കൎമ്മത്താൽ പാപമല്ലാതെ വല്ല ഫലവും ഉണ്ടാകുമോ?
ഉണ്ടെങ്കിൽ ഈ കൎമ്മം കള്ളന്മാർ വരുണപ്രീതിക്കാണു—ഇന്ദ്ര
പ്രീതിക്കാണ്—എന്നൊക്കെ പറഞ്ഞു എത്രകാലമായി ഈ
സാധുമൃഗങ്ങളെ കൊന്നു ബലികഴിക്കലും നാക്കുകടിക്കലും, മാം

സം തിന്നാലും, ഇവരുടെ ക്ഷേത്രത്തിലെ ദേവനു പായസം വെ
ച്ചുകൊടുക്കലും അത്താഴശ്ശീട്ട് കഴിക്കലും ഗുരുജപം കഴിക്കലും അ
തിരുദ്രം കഴിക്കലും, ഇവകളാൽ പറയപ്പെടുന്ന ഫലങ്ങൾ സ
ത്യമായിരുന്നാൽ അനാദികാലം മുതൽ ഹിന്തുക്കളിൽ ശ്രേഷ്ഠ
രെന്നു നടിക്കുന്ന ക്ഷത്രിയാദികൾ പറയുംവിധം ഷേട്ട നടന്നിരു
ന്ന ക്ഷത്രിയരാജാക്കളുടെ കയ്യഗത്തിലായിരുന്നതും, "സർവ്വസ്വം
ബ്രാഹ്മണസ്യേദം യൽകിഞ്ചിൽ ജഗതീഗതം" എന്നു കർമ്മാ
ന്ധൻ, 'ബി'യിൽ 99-ാം ശ്ലോകം പറഞ്ഞതുപോലെ അവരുടെ
അധീനത്തിലായിരുന്ന ഇന്ത്യാരാജ്യം മുഗിളന്മാർ തുടങ്ങിയ അ
ന്യമതക്കാരായ അല്ലാവുദ്ദീൻ, ഔറംഗസീബ്, ടിപ്പു മുതലായ
വർ കയ്യിലാക്കിയും മതഭ്രാന്തം ചെയ്തിട്ടും ക്ഷേത്രങ്ങളെ തട്ടിനി
രത്തിയും ശിവലിംഗങ്ങളെ തച്ചുടച്ചും ബിംബങ്ങളെ ചെളി
യിൽ കൊണ്ടിട്ട മുഹമ്മദീയരെക്കൊണ്ടു ചവിട്ടിച്ചും ദ്രോഹിച്ച
പ്പോഴും 'ഏറനാട്ട്' ലഹളയിൽ ഇവരുടെ സ്വത്തും സ്ത്രീജനങ്ങ
ളെയും അപഹരിച്ചുകൊണ്ടു പോയപ്പോഴും ഇവരുടെ ഹവിർഭുക്കു
ക്കളായ ഇന്ദ്രാദികളെ മന്ത്രംചൊല്ലി വിളിച്ചുവരുത്തി സങ്കടം
ബോധിപ്പിച്ചാൽ, ഇന്ദ്രൻ മുപ്പത്തിമുക്കോടി ദേവന്മാരോടുകൂ
ടി—ഓ ഹോ! അതു പണ്ടത്തെ കഥകളാണല്ലോ. ഈ ചൊൻ
കൊതിയന്മാർ മരിച്ചെന്നിരിക്കുമോ? ഇപ്പോൾ പണ്ടത്തേതിൽ
നൂറിരട്ടി കൂടുതലുണ്ടായിരിക്കും.—അവരെന്തിച്ചു വജ്രായുധപാ
ണിയായി 'ഉച്ചൈശ്ശ്രവസ്സെ'ന്ന കുതിരപ്പുറത്തോ 'ഐരാവ
ത'മെന്ന വെള്ളാനപ്പുറത്തോ കയറിവന്നു ഇ
വരുടെ ശത്രുക്കളായ ഇതരമതക്കാരെ ഓടിച്ചു കള
ഞ്ഞു ഇവർക്കു രാജ്യം തിരിച്ചു വാങ്ങിക്കൊടുക്കേണ്ടതായിരുന്നവ
ല്ലോ. നമ്മുടെ ബ്രിട്ടീഷ് ചക്രവർത്തിയുടെ സഹായം ആവശ്യ
പ്പെടേണ്ടിയിരുന്നില്ലല്ലോ. ഗവമ്മേണ്ടു സഹായമില്ലെങ്കിൽ ക
ണ്ടാമായിരുന്നു, മന്ത്രംചൊല്ലലും പശുവിനെ ശ്വാസംമുട്ടിച്ചു
കൊല്ലലും ഗുരുജപം ചെയ്യലും അതിരുദ്രം ചെയ്യലും മൃത്യുഞ്ജയം
ജപിക്കലും കല്ലിനു പായസം വെച്ചുകൊടുക്കലും.

വൃഥാ ലോകോപദ്രവം ചെയ്യാൻവേണ്ടി ജാതിശ്രേഷ്ഠന്മാൎക്ക് മന്ത്രാധികാരികളാണ് ക്ഷേത്രപ്പൂജകളാണ് യാഗകൎത്താക്കളാണ് എന്നൊക്കെ പറഞ്ഞു തെളിഞ്ഞു സദസ്യദ്രോഹം ചെയ്യാമെന്നല്ലാതെ അതുകൊണ്ടു യാതൊരു ഫലവും ഇല്ല. അന്ന കിലാഫത്തിൽ മാപ്പിളമാർ ഉപദ്രവിക്കുമ്പോഴും ഗുല്ലാലം നിചമഞ്ഞു പറയുന്ന ചാത്തനും കാളിയും മററവൽചാമികളും മത്രമെ സഹായത്തിനുണ്ടായിരുന്നുള്ളു.

ഇവരുടെ ആയിരം കണ്ണുള്ള ഇന്ദ്രനും ദേവന്മാരും, ക്ഷേത്രത്തിനുള്ളിൽ പൂട്ടിവെച്ച ദേവനും, ആപത്തിൽ സഹായിപ്പാൻ കഴിഞ്ഞില്ല. ഇനിമേൽ പ്രാണിഹിംസചെയ്തു മാംസമദ്യങ്ങളുള്ള യാഗാദി നീചകൎമ്മങ്ങളും, കല്ലിനു പായസം വെച്ചുകൊടുക്കലും നിൎത്തി, മനുഷ്യൎതമ്മിൽ അസ്പൃശ്യത്വമില്ലെന്നും, എല്ലാവരും സഹോദരസഹോദരികളാണെന്നുമുള്ള സമഭാവനയിൽ വൎത്തിക്കുന്നതായാൽ ഇഹത്തിലും പരത്തിലും യാതൊരു ദുഃഖമില്ലാതെ വസിക്കാറാകും. അതിനുള്ള നിവൃത്തി കോടതി ചെയ്യേണ്ടതാണ്.

### പതിനഞ്ചാം ഖണ്ഡം.

കൎമ്മമാത്രൻ അവൎകൾ 'പി' ഖണ്ഡത്തിൽ ഗൎഭാധാനാദി കൎമ്മങ്ങൾ ബ്രാഹ്മണൎക്ക് ശ്രേഷ്ഠതയുണ്ടെന്ന പറഞ്ഞതിനു ഞാൻ മുമ്പു 6-ാം ഖണ്ഡത്താൽ മനുസ്മൃതി ഖണ്ഡിച്ചതിൽ ഗൎഭാധാനാദി പരിഷ്കൃതകൎമ്മം മന്ത്രജപം വിഗ്രഹപൂജ യാഗം മുതലായ കൎമ്മങ്ങൾ വിശിഷ്ടത സിദ്ധിക്കുമെന്നതിന് അനുഭവമില്ലാത്തതിനാൽ നിഷ്ഫലമെന്ന തെളിയിച്ചിട്ടുണ്ട്.

'ത്രി' ഖണ്ഡത്തിൽ തീൎത്ഥസ്നാനം ശ്രേഷ്ഠമായതാണെന്നു കാണിപ്പാൻ 'ദിലീപചരിത്രവും' ഭൂലോകഗംഗയെ ഭഗീരഥൻ തപസ്സിനാൽ കൊണ്ടുവന്നതെന്നും, അതാണു കാശിയിൽ ഇപ്പോഴും കാണുന്ന ഗംഗാനദിയെന്നും പറയുന്നു. അതിനു യാതൊരനുഭവവും യുക്തിയും ഇല്ലാത്ത മൂഢവിശ്വാസമെന്നേ പറയേണ്ടതുള്ളു.

ഗംഗയുടെ ഉല്പത്തിയും മാഹാത്മ്യവും ഭാഗവതത്തിൽ പറയുന്നതു, ബ്രാഹ്മണശാപത്താൽ ഭസ്മമാക്കപ്പെട്ട പിതൃക്കൾക്കു ഗതി വരുത്തുവാൻവേണ്ടി, അംശുമാൻ മുതൽ ഭഗീരഥൻവരെ മൂന്നു തലമുറ ഇടമുറിയായ് തപസ്സുചെയ്തു, ആകാശഗംഗയെ കൊണ്ടുവന്നതാണെന്നും, ആകാശത്തിൽനിന്നു ഗംഗ ഭൂമിയിലേക്കു ചാടിക്കുമ്പോൾ പതനശക്തിയാൽ ഭൂമി ഉടഞ്ഞുപോകുമെന്നുള്ള ഭയത്താൽ അതിന്റെ നിവൃത്തിക്കു ഭഗീരഥൻ ശിവനെ തപസ്സിനാൽ പ്രത്യക്ഷപ്പെടുത്തി ശിവന്റെ ശിരസ്സിലൂടെ വീഴ്ത്തി ഭൂമിക്കു കേടുപറ്റാതെ കൊണ്ടുപോരാമെന്നു കരുതി ശിവനെ മഹാമേരുവിന്റെ മുകളിൽ നിർത്തിയെന്നും, ഗംഗ തന്റെ പതനശക്തിയാൽ ശിവനേയും മുക്കിക്കളയാമെന്നഹംകരിച്ചു ശിവന്റെ ജടയോടുകൂടിയ ശിരസ്സിൽ അനേകായിരംവർഷം പ്രവഹിച്ചിട്ടും ഒരു കണംപോലും ഭൂമിയിൽ വീണില്ലെന്നും, ഭഗീരഥൻ വ്യസനിച്ചു രണ്ടാമതും ശിവനെ വന്ദനംചെയ്തു ശിവന്റെ പ്രസാദത്താൽ തന്റെ ജടയെ പിഴിഞ്ഞു മേരുവിന്റെ മുകളിൽ ഒരു കണം ജലം വീഴ്ത്തുകയും അതിനെ ഭഗീരഥൻ എത്രയോ തടസ്സങ്ങളെ നിവാരണംചെയ്തു പാതാളത്തിൽ എത്തിച്ചു പിതൃക്കൾക്കു ഗതിവരുത്തി എന്നും, ആ ജലമാണ് ഇപ്പോഴും 'ഭാഗീരഥി' എന്നും 'ഗംഗ' എന്നും പേരോടുകൂടി കാശിയിൽ ഒഴുകുന്നത് എന്നാണു മി. കമ്മാത്രൻ പറഞ്ഞത്.

ഈ പറഞ്ഞതിൽ വിശ്വസിക്കത്തക്കതോ അനുഭവമായിട്ടുള്ളതോ യാതൊന്നും ഇല്ലെന്നു ഞാൻ താഴെ ബോധിപ്പിക്കാം.

മഹാമേരു എന്ന പർവ്വതം, ജംബുദ്വീപായ ഈ ഭൂമിയുടെ നടുവിൽ 84000 യോജന ഉയരത്തിൽ നില്ക്കുന്നു എന്നും, അതിന്റെ വടക്കും തെക്കും ഭാഗങ്ങളിൽ, കിഴക്കും പടിഞ്ഞാറും സമുദ്രങ്ങളിൽ മുട്ടിക്കിടക്കുന്ന മൂന്നു പർവ്വതങ്ങൾ ഓരോന്നും 10000 യോജന ഉയരത്തിലും 2000 യോജന വീതിയിലും കിടക്കുന്നുണ്ടെന്നും, അതിൽ വടക്കേതു നീലം ശ്വേതം ശൃംഗവാൻ എന്നും, തെക്കേതു നിഷധം ഹേമകൂടം ഹിമവാൻ എന്നും പേരാകുന്നു. ഇതുപോലെ മേരുവിന്റെ കിഴക്കും പടി

ഞാറും തെക്കുവടക്കായി നീലനിഷധങ്ങളിൽ മുട്ടി, കിഴക്ക
ഗന്ധമാദനമെന്നും, പടിഞ്ഞാറ മാല്യവാനെന്നും പേരോടുകൂടി
രണ്ടു പൎവ്വതങ്ങളും, മേൽപറഞ്ഞ ഉയരത്തിൽ കിടക്കുന്നവെ
ന്നും, ഈ എട്ടു പൎവ്വതങ്ങളും നില്ക്കുന്നതിന്റെ നടുവിൽ മേരു
നില്ക്കുന്നതും, അതിന്റെ സമപ്രദേശം ഇളാവൃതഖണ്ഡമെ
ന്നും, നീലത്തിന്നു വടക്കെ രമ്യകഖണ്ഡവും, ശ്വേതത്തിന്നു വട
ക്കെ ഹിരണ്മയഖണ്ഡവും, ശൃംഗവാന്നു വടക്കെ കുരുഖണ്ഡവും,
നിഷധത്തിന്നു തെക്കെ ഹരിഖണ്ഡവും, ഹേമകൂടത്തിന്നു തെക്കെ
കിംപുരുഷഖണ്ഡവും, ഹിമവാന്നു തെക്കെ ഭാരതഖണ്ഡവും, ഗ
ന്ധമാദനത്തിന്നു കിഴക്കെ ഭദ്രാശ്വഖണ്ഡവും, മാല്യവാന്നു പടി
ഞ്ഞാറ കേതുമാലഖണ്ഡവും ഇങ്ങിനെ ഭൂമി ഒമ്പതു ഖണ്ഡമെ
ന്നും പറയുന്നതിന്റെ നടുവിൽ നില്ക്കുന്ന മഹാമേരുവിന്റെ മു
കളിൽ ശിവനെ നിൎത്തി, ശിവന്റെ ശിരസ്സിൽ ഗംഗയെ വീ
ഴ്ത്തി, അതിൽനിന്നു ഒരു കണ്ണം മേരുവിന്റെ മുകളിൽ വീഴ്ത്തി
അതു കീഴ്പോട്ടു 84000 യോജന ഒഴുകി, ഇളാവൃതഖണ്ഡമായ
താണഭൂമിയിൽ വീണു 9000 യോജന താണപരപ്പിലൂടെ തെ
ക്കോട്ടൊഴുകി, 10000 യോജന നിഷധത്തിൽ മേല്പട്ടും 2000
യോജന മുകൾപരപ്പിൽ തെക്കോട്ടും, 10000 കീഴ്പട്ടും, 9000
യോജന ഹരിവൎഷത്തുടെ തെക്കോട്ടും, ഹേമകൂടത്തിൽ 10000
മേല്പട്ടും, 2000 മുകളിൽ തെക്കോട്ടും 10000 കീഴ്പട്ടും, 9000
തെക്കോട്ടു കിമ്പുരുഷഖണ്ഡത്തുടെയും, 10000 ഹിമവാനിൽ മേ
ല്പട്ടും, മുകളിൽ 2000 തെക്കോട്ടും ഒഴുകി ഭാരതഖണ്ഡത്തിലേ
ക്ക 10000 യോജന കീഴ്പോട്ടും ഒഴുകിവന്നതാണെന്നു ഒരിക്ക
ലും വിചാരിപ്പാൻ പാടുള്ളതല്ല. ജലത്തിന്റെ ധൎമ്മം 'നിമ്നഗാ'
എന്നാണല്ലൊ. അതുകൊണ്ടു മേല്പട്ടു ഒഴുകി എന്നു പറയുന്ന
തു ശുദ്ധമെ അസംഭാവിതമാണ്. ഇങ്ങിനെ ഒരു മഹാമേരുപ
ൎവ്വതമുണ്ടെന്നുകൂടി ഇപ്പോഴത്തെ ഭൂമിശാസ്ത്രംകൊണ്ടു എവിടെയും
കാണുന്നില്ല. ഹിമവാൻ മുതലായ എട്ടു പൎവ്വതങ്ങളുണ്ടെന്നും,
അവ എല്ലാം 10000 യോജന ഉയരമാണെന്നും പുരാണത്തിൽ

പറഞ്ഞതു ശുദ്ധമെ കളവാണെന്നു നമുക്കു ഹിമാലയത്തെ നോക്കിയാൽ അറിയാവുന്നതാണല്ലോ. അതുകൊണ്ട് ആകാശത്തിൽ അങ്ങിനെയൊരു 'ഗംഗ'യും ഇല്ല—ഭഗീരഥൻ കൊണ്ടുവന്നിട്ടുമില്ല.

എന്നാൽ ഗംഗാനദിയെ പുകഴ്ത്തിപ്പറഞ്ഞതിന്റെ സാരം എന്തെന്നാൽ ഹിമാലയത്തിന്റെ ഉയൎന്ന സ്ഥാനങ്ങളിൽനിന്നു യാതൊരു കലക്കവുമില്ലാതെ ധവളമായ ജലം പാറകളിൽകൂടി അടിച്ചുചാടി കീഴ്പോട്ടു വരുന്നതു കാഴ്ചക്കു വളരെ ആനന്ദകരമായും, ഉയൎന്ന സ്ഥലങ്ങളിൽനിന്നു വരുന്നതിനാൽ താണുകിടക്കുന്ന മൈതാനഭൂമികളിൽ കൃഷി ആവശ്യങ്ങൾക്കു തിരിച്ചുകൊണ്ടുപോകുവാൻ പ്രയാസംകൂടാതെ—എളുപ്പത്തിൽ അനേക ഏക്ര സ്ഥലങ്ങളിലെ കൃഷികൾക്കു പുഷ്ടിചെയ്വാൻ കഴിവുള്ളതിനാലും, തന്നിമിത്തം അനേകകോടി ജനങ്ങളുടെ ആഹാരങ്ങൾക്കു അനുകൂലമാകുന്നതിനാലും, ഏറ്റവും മഹത്വമുള്ളതെന്നു സൎവ്വസമ്മതമാണ്.

അല്ലാതെ വ്യഭിചാരാദി പഞ്ചമഹാപാതകങ്ങളിലുൾപ്പെട്ട ജഡപദാൎത്ഥമായ ഗംഗാജലത്തിന്നു സച്ചിദാനന്ദരൂപനും വിജ്ഞാനമയമായ ആത്മാവിനെ ശുദ്ധനാക്കുവാനുള്ള സാമൎത്ഥ്യമോ യോഗ്യതയോ ഗംഗക്കില്ല. എന്നുതന്നെയല്ല, യാതൊരു പദാൎത്ഥങ്ങൾക്കും ഇല്ലെന്നുള്ളതു അല്പവിവേകമുള്ളവൎക്ക് അറിയാവുന്നതാണ്.

പുരാണാദികളിൽ ഗംഗ മുതലായ തീൎത്ഥങ്ങൾ പാപനാശിനികളെന്നും, തീൎത്ഥസ്നാനംചെയ്തു ബ്രാഹ്മണൎക്കു ദാനംചെയ്താൽ സൎവ്വപാപനിവൃത്തിവന്നു മോക്ഷമടയുമെന്നും, കളവായി, ക്ഷേത്രങ്ങളേയും വിഗ്രഹാരാധനയേയും വൎണ്ണിച്ചതുപോലെ പുരോഹിതന്മാരുടെ ലാഭത്തിന്നുവേണ്ടി ഉണ്ടാക്കിത്തീൎത്ത ഒരു കള്ളതന്ത്രമല്ലാതെ സത്യമല്ല. സത്യമായിരുന്നാൽ പുരാണാദികളിൽ തന്നെ തീൎത്ഥസ്നാനം മുതലായതുകളെ നിഷേധിക്കുവാൻ കാരണമില്ല. സത്യത്തെ നിഷേധിക്കാവുന്നതുമല്ല. തീൎത്ഥസ്നാനത്തെ ഗരുഡപുരാണത്തിൽ നിന്ദിച്ചതായ് പറഞ്ഞതും കോടതിയിൽ ബോധിപ്പിക്കാം.

'ആജന്മമരണാന്തംച ഗംഗാദി തടിനീസ്ഥിതാഃ
മണ്ഡൂകമത്സ്യപ്രമുഖാഃ യോഗിനസ്തേ ഭവന്തി കിം'.

അ—തവള, മത്സ്യം മുതലായ ജലജന്തുക്കൾ ജനനംമുതൽ മരണാപൎയ്യന്തം കാശിഗംഗ മുതലായ തീൎത്ഥങ്ങളിൽ കിടക്കുന്നു വല്ലൊ. അവരെന്തുകൊണ്ടു യോഗികളായി ഭവിക്കുന്നില്ല? എന്നും, ദേവീഭാഗവതത്തിൽ,

ക്ഷാളയന്തി ഹി തീൎത്ഥാനി സൎവ്വദാ ദേഹജം മലം
ആത്മനാം ക്ഷാളിതും താനി നസമൎത്ഥാനി വൈ നൃപ.
ശക്താനി യദിചേതാനി ഗംഗാതീരനിവാസിനഃ
മനുജാഃ ദ്രോഹസംയുക്താഃ കഥംസ്യുഃ പാപജീവിനഃ.

അ—തീൎത്ഥങ്ങൾ എപ്പോഴും ദേഹത്തിലുണ്ടാകുന്ന ചളിയെ കഴുകുവാൻ മാത്രം കൊള്ളാം. അല്ലാതെ ആത്മാവിനെ ശുദ്ധമാക്കുവാൻ—അല്ലയോ രാജൻ! അതുകൾ സമൎത്ഥമാകുന്നില്ല. തീൎത്ഥങ്ങൾ ആത്മശുദ്ധിചെയ്വാൻ ശക്തങ്ങളായിരുന്നാൽ ഗംഗാതീരനിവാസികളായിരിക്കുന്ന മനുഷ്യർ ദ്രോഹശീലന്മാരും, പാപജീവികളുമായി എങ്ങിനെ ഭവിക്കും? ഗംഗക്കരയിൽ ഇരിക്കുന്നവരും രാഗദ്വേഷാദിമാലിന്യമുള്ളവരായും വ്യാധി ദാരിദ്ര്യാദിദുഃഖജീവികളായും കാണുന്നതിനാൽ തീൎത്ഥത്തിന്നു ആത്മശുദ്ധിയുണ്ടാക്കുവാനുള്ള സാമൎത്ഥ്യമില്ലെന്നും പറഞ്ഞിരിക്കുന്നു.

അതുകൊണ്ടു ഗംഗാസ്നാനംചെയ്താൽ പുണ്യമുണ്ടാകും—പാപംതീരും—എന്നൊക്കെ പറയുന്നതു വഞ്ചനയാണ്.

പതിനാറാം ഖണ്ഡം

തീൎത്ഥമെന്നു ശാസ്ത്രങ്ങളിൽ വൎണ്ണിച്ചിട്ടുള്ളതു ജഡമായിരിക്കുന്ന ജലത്തെയല്ല. വിവേകികൾ പറഞ്ഞിട്ടുള്ളതു സാധാരണന്മാർ, വിവേകമില്ലാതെ തീൎത്ഥമെന്നതു ജലമാണെന്നു തീൎച്ചപ്പെടുത്തി അതിൽ ഭ്രമിക്കുന്നു. തീൎത്ഥസ്നാനം ചെയ്യുന്നതു കിഴക്കു മുതലായ ദിക്കുകളെ അനുസരിച്ചു വേണമെന്നും, കാശി, പ്രയാഗ, ഹരിദ്വാരം മുതലായ ദേശങ്ങളിൽവെച്ചു വേണമെന്നും, ജാതിക്രമത്തിന്നു തക്ക വിധം വേണമെന്നും, ശീതോഷ്ണാദികാലം അറിഞ്ഞു വേണമെന്നും, വിധിയുണ്ടല്ലൊ. ഈ വിധമുള്ള യാ

തൊരു വിധിയും നിബ്ബന്ധവും ഇല്ലാത്തതും, എല്ലാവക്കും എല്ലാകാലങ്ങളിലും അനുഷ്ഠിക്കാവുന്നതും, ശ്രേഷ്ഠതീത്ഥമായിട്ടുള്ളതും ഇതാണെന്നു ലോകഗുരുവായ ശ്രീശങ്കരാചാര്യസ്വാമികൾ പറഞ്ഞിട്ടുള്ളതിനേയും കോടതിയിൽ ബോധിപ്പിക്കാം.

ദിക്ദേശകാലാദ്യനപേക്ഷി സർവ്വഗം
ശീതാദിഹൃന്നിത്യസുഖം നിരഞ്ജനം
യസ്സ്വാത്മതീത്ഥം ഭജതേ വിനിഷ്ക്രിയഃ
സസർവ്വവിൽ സർവ്വഗതോ ഽമൃതോ ഭവേൽ.

ദിക്ക്, ദേശം, കാലം ആദിയായവകളുടെ അപേക്ഷയില്ലാത്തതും ശീതോഷ്ണാദികളില്ലാത്തതും, അന്യമായി യാതൊന്നിനേയും ആശ്രയിക്കാതുള്ളതായും നിത്യസുഖമായിട്ടുള്ളതുമായ ആത്മതീത്ഥത്തെ സർവ്വകർമ്മങ്ങളേയും വിട്ടു യാവനൊരുത്തൻ ഭജിക്കുന്നുവോ; അവൻ സർവ്വങ്ങളേയും അറിഞ്ഞവനും സർവ്വങ്ങളിലും ഗമിച്ചവനും അമൃതനും ആയി ഭവിക്കുന്നു. (ഇതിന്റെ സാരമെന്തെന്നാൽ ആത്മാനാത്മവിചാരം ചെയ്തു ആത്മജ്ഞാനാനന്ദവും വരുത്തുന്നതുതന്നെ തീത്ഥസ്നാനവും, പുരുഷന്നു ലഭിക്കേണ്ടും പുണ്യഫലങ്ങളെല്ലാം ഇതിലടങ്ങിയതല്ലാതെ മറെറാന്നുകൊണ്ടും പ്രയോജനമില്ലെന്നാകുന്നു).

### പതിനേഴാം ഖണ്ഡം

ഈ വക പ്രബലവും യുക്ത്യനുഭവങ്ങളോടുകൂടിയതുമായ സിദ്ധാന്തപക്ഷത്തെ ലേശവും നോക്കാതെ നശ്വരവിഷയഭോഗങ്ങളിൽ മാത്രം ആസക്തന്മാരായ് അതിന്നു നിഷ്പ്രയാസം സമ്പാദ്യം ഉണ്ടാകുവാൻവേണ്ടി, ക്ഷേത്രം, തീത്ഥം, ഗ്രഹണാദിപുണ്യകാലം, അമാവാസിപുണ്യകാലം, വ്രതം, ദാനം എന്നെല്ലാം പറഞ്ഞുണ്ടാക്കി അതിന്നു വേണ്ടതായ കള്ളപ്രമാണങ്ങളേയും എഴുതിക്കൂട്ടി, ഹിന്തുമതത്തെ ദൂഷിപ്പിച്ചതാകുന്നു എന്നു ആധികാരികപുരുഷനും, ലോകഗുരുവുമായ വസിഷ്ഠമഹർഷി പറഞ്ഞതിനേയും ബോധിപ്പിക്കാം.

നാനാകപടശാസ്ത്രാണി പ്രപഞ്ചകഥിതാനിവൈ
ദൃഷ്ട്വാ വിശ്വാസപൂർണ്ണാ നിഭോനാപി ചലത്യഹോ.

യഥാൎത്ഥശാസ്ത്രങ്ങളിലും അനേകകള്ളപ്രമാണങ്ങളെ എഴുതിച്ചേൎത്തു പറയപ്പെട്ടിരിക്കുന്നുവല്ലൊ. അതിനെ കണ്ടു വിശ്വസിച്ചിട്ടു വിദ്വാൻപോലും ഭ്രമിക്കുന്നു; എന്നു വസിഷ്ഠമഹൎഷി പറഞ്ഞിരിക്കുന്നതിനാൽ ശാസ്ത്രങ്ങളിൽ കള്ളപ്രമാണങ്ങൾ ചേൎത്തിട്ടുണ്ടെന്നുള്ളതിനു സംശയമില്ല.

1-ാം പ്രതിവക്കീൽ 'ആർ' എന്ന ഖണ്ഡത്തിൽ വ്രതാനുഷ്ഠാനം ശ്രേഷ്ഠമായിട്ടുള്ളതെന്നും, അംബരീഷരാജാവു, മാൎക്കണ്ഡൻ മുതലായവരെല്ലാം വ്രതങ്ങൾകൊണ്ടു സംതൃപ്തരായതും മാൎക്കണ്ഡനു 'എന്നും പതിനാറ്' എന്ന ആയുസ്സു ലഭിച്ചതും പറയുന്നതു ശാസ്ത്രാനുസാരമായിട്ടുള്ളതല്ല. അതു അനുഭവമായിട്ടുള്ളതുമല്ല.

എന്തെന്നാൽ 'എന്നും പതിനാറെന്ന' ചിരംജീവിത്വം മാൎക്കണ്ഡനു വ്രതത്താൽ സിദ്ധിച്ചു എന്നതു സത്യമായിരുന്നാൽ ആ മാൎക്കണ്ഡനെ ഇന്നും കാണേണ്ടതല്ലയോ? അയാൾ എന്നും പതിനാറെന്ന വയസ്സിനെ സമ്പാദിച്ചതു തൃക്കടവൂരെന്ന സ്ഥലത്തുവെച്ചാണെന്നും പുരാണം പറയുന്നു. അയാൾ ഇപ്പോൾ ആ സ്ഥലത്താ മറ്റുവല്ല സ്ഥലങ്ങളിലോ ഉള്ളതായി യാതൊരാളും കണ്ടതായ്പറയുന്നില്ല. എന്നും പതിനാറുവയസ്സായി ചിരംജീവിയായിരിക്കുന്നപക്ഷം 'എന്നും' എന്ന വാക്കു, കഴിഞ്ഞ കാലത്തെ മാത്രമല്ല കുറിക്കുന്നതു്. ഭൂതവൎത്തമാനഭാവി എന്നുള്ള മൂന്നു കാലവും 'എന്നും' എന്ന വാക്കിന്റെ അൎത്ഥത്തിൽ അടങ്ങിയിരിക്കുന്നുണ്ടു്. മാൎക്കണ്ഡനു എന്നും പതിനാറ് എന്ന ചിരംജീവിത്വം സിദ്ധിച്ചിട്ടുണ്ടെങ്കിൽ അയാളെ ഇപ്പോഴും കാണേണ്ടതാണു്. കാണാത്തതിനാൽ ആ വാക്കു വൃഥാ പറയാമെന്നല്ലാതെ യാതൊരനുഭവവും ഇല്ലാത്തതാണു്. വ്രതത്താൽ കായക്ലേശം ചെയ്യുന്നതു വെറും ഭ്രമമാണു്. വ്രതത്തെക്കുറിച്ചു ഗരുഡപുരാണത്തിൽ പറഞ്ഞതും ബോധിപ്പിക്കാം.

ഏകഭക്താപവാസാദ്യൈൎന്നിയമൈഃ കായശോഷണൈഃ
മൂഢാഃ പരോക്ഷമിച്ഛന്തി മമ മായാവിമോഹിതാഃ.

എന്റെ മായയാൽ മോഹിക്കപ്പെട്ടവരായ മൂഢന്മാർ ഒരു നേരം ഭക്ഷിച്ചും തീരെ പട്ടിണി കിടന്നിട്ടും കായശോഷണംചെയ്യുന്ന നിയമങ്ങളോടുകൂടിയ വ്രതങ്ങളാൽ അനുഭവമാകാത്ത ഫലത്തെ ആഗ്രഹിക്കുന്നു എന്നു വിഷ്ണുഭഗവാനും.

അശാസ്ത്രവിഹിതം ഘോരം തപ്യന്തേ യേ തപോ ജനാഃ
ദംഭാഹംകാരസംയുക്താഃ കാമരാഗബലാന്വിതാഃ 5
കർശയന്തശ്ശരീരസ്ഥം ഭൂതഗ്രാമമചേതസഃ
മാംചൈവാന്തശ്ശരീരസ്ഥം താൻവിദ്ധ്യാസുരനിശ്ചയാൻ 6

ശരീരത്തിലിരിക്കുന്ന പഞ്ചഭൂതങ്ങളെയും ശരീരത്തിനുള്ളിൽ അന്തര്യാമിയായിരിക്കുന്ന എന്നെയും ദുഃഖിപ്പിക്കുന്നതായും ദംഭം അഹങ്കാരം ഇവകളോടു കൂടിയതായും കാമം രാഗം ഇവകളാകുന്ന ബലത്തോടുകൂടിയതായും ശാസ്ത്രവിധി അല്ലാത്തതായും തനിക്കും അന്യനും ദുഃഖത്തെ ഉണ്ടാക്കുന്നതായും ഉള്ള വ്രതാദികളെ അവിവേകികളായ യാതൊരു ജനങ്ങൾ ചെയ്യുന്നുവോ അവരെ ആസുരനിശ്ചയത്തോടു കൂടിയവരാണെന്നു അറിഞ്ഞാലും (ഭഗവൽഗീത 17-ാം അദ്ധ്യായം)

മൂലം.—ഉപസമീപെ യോ വാസോ ജീവാത്മപരമാത്മനോഃ
ഉപവാസസ്സ വിജ്ഞേയോ ന തു കായസ്യ ശോഷണം. 1
കായശോഷണമാത്രേണ കാ തത്ര ഹ്യവിവേകിനാം
വല്മീകതാഡനാദേവ മൃതഃ കിന്നു മഹോരഗഃ. 2

ഉപവാസമെന്നു ആഹാരം കഴിക്കാതെ ശരീരത്തെയും ആത്മാവിനെയും തപിപ്പിക്കുന്നതാണെന്നു മൂഢന്മാർ വിചാരിച്ചിരിക്കുന്നു. വേദാനുസാരമായ ഉപവാസം എന്തെന്നു മേൽ പറഞ്ഞ ഉപനിഷത്തിനാൽ വ്യക്തമാക്കപ്പെടുന്നു. ഉപ എന്നതിനു സമീപെ എന്നാകുന്നു അർത്ഥം. ജീവാത്മപരമാത്മാക്കളുടെ സമീപവാസം യാതൊന്നോ അതാകുന്നു ഉപവാസം. അല്ലാതെ ശരീരശോഷണം ചെയ്യുന്ന പട്ടിണികിടക്കലല്ല എന്നറിയണം. ജീവാത്മപരമാത്മാക്കൾ ഒന്നാണെന്നുള്ള ജ്ഞാനാനുഭവത്തോടി

ടിക്കുന്നതെന്നു സാരം. 1 വിവേകമില്ലാത്തവൎക്കു ശരീരത്തെ ശോഷിപ്പിക്കുന്നതായ വ്രതത്താൽ ബുദ്ധിക്കു വൈശദ്യം ഉണ്ടാവുമെന്നു കരുതുന്നതു പുററിനെ അടിക്കുന്നതിനാൽ അതിനുള്ളിലെ സൎപ്പം ചാവുമെന്നു കരുതുന്നപോലെയാകുന്നു. അല്ലാതെ വ്രതത്താൽ യാതൊരു ഫലവുമില്ലെന്നു സാരം.

ബൗദ്ധപുരാണത്തിൽ മതമോഹിതരായ മൂഢന്മാർ വ്രതത്തെ ചെയ്യുന്നുവെന്നും ഭഗവൽഗീതയിൽ കായശോഷണം ചെയ്യുന്നതും ആത്മാവിനെ ദുഃഖിപ്പിക്കുന്നതുമായ വ്രതത്തെ ചെയ്യുന്നവർ ആസുരനിശ്ചയത്തോടുകൂടിയ മൂഢരെന്നും വരാഹോപനിഷത്തിൽ ഉപവാസമെന്നതു ആത്മജ്ഞാനാവിവേകങ്ങളാണെന്നും പറഞ്ഞിട്ടുള്ളതുകൊണ്ടും വ്രതത്താൽ നിയമിക്കപ്പെട്ട ഫലം പരോക്ഷമായിരിക്കുന്നതല്ലാതെ ഒരു കാലത്തും സ്വാനുഭവമാവാത്തതിനാലും വ്രതം അശാസ്ത്രനിശ്ചയം ആയതിനാലും ത്യാജ്യമെന്നു തന്നെ പറയാം. അതിനെ ഒന്നാം പ്രതിയും വക്കീലും പുണ്യമെന്നും ശ്രേഷ്ഠമെന്നും പറയുന്നതു തത്വബോധമില്ലാത്തതിനാലാകുന്നു.

പതിനേഴാം ഖണ്ഡം.

൫. കൎമ്മമാത്രൻ ബ്രാഹ്മണൎക്കു ദാനം കൊടുത്താൽ മാത്രമേ ഫലമുള്ളുവെന്നും ബ്രാഹ്മണനു കൊടുക്കുന്ന ദാനത്തിന്റെ ഫലം ഇത്രയെന്നു കണക്കാക്കുവാൻ കഴികയില്ലെന്നും ഡബ്ലിയു. എൽ എന്ന ഖണ്ഡങ്ങളിൽ വിവരിച്ചതു കൂടാതെ എസ്സ് ഖണ്ഡത്താൽ രണ്ടാമതും എടുത്തു പറഞ്ഞിരിക്കുന്നു. ഇങ്ങിനെ പറയുന്നതു ക്ഷേത്രജ്ഞൻ മുതലായവർ അനേകകാലമായി ലോകവഞ്ചനായായി ഒരു വിശേഷജ്ഞാനത്തോടു കൂടിയ മനുഷ്യരിൽ തങ്ങളെ ശ്രേഷ്ഠരെന്നും ബ്രാഹ്മണരെന്നും കൎമ്മാധികാരികളെന്നും വേദാധികാരികളെന്നും ശാപാനുഗ്രഹകൎത്താക്കളെന്നും അജ്ഞാനികളെ തെററിദ്ധരിപ്പിച്ചു ഒരു കപടം പുറത്തു ചാടാതിരിപ്പാൻ വേദം പഠിപ്പാനും പഠിപ്പിപ്പാനും ബ്രാഹ്മണനു മാത്രമേ

അധികാരമുള്ളവെന്നും വേദം പഠിക്കലും ധർമ്മാചരണം ചെയ്യലും ശൂദ്രനു പാടില്ലെന്നും മുന്നുള്ള സാധുജനങ്ങളെ കൂടി തെററിദ്ധരിപ്പിച്ചു മനുഷ്യരെ വിദ്യാഭ്യാസം ചെയ്യാനയക്കാതെയും അവർ അദ്ധ്വാനം ചെയ്തു സമ്പാദിച്ച സ്വത്തിനെ ഹോമത്തിനാണ — ശിവപൂജക്കാണ — യാഗത്തിനാണ — ദാനത്തിനാണ എന്നു പറഞ്ഞു ബ്രാഹ്മണനു ചെയ്യുന്നതിനെ മറെറാരു ഫലമുള്ളവെന്നും നടപ്പാക്കിയ കള്ളതന്ത്രത്തെ ഇനിയും വെളിപ്പെടുത്തുവാൻവേണ്ടി ഉള്ളവനാതാണ. അതു ഇവിടെ വെളിവാക്കെന്ന തോന്നുന്നില്ല. ദാനം ചെയ്യേണ്ടതു ശ്രീമച്ശങ്കരാചാര്യസ്വാമികൾ പറഞ്ഞു കോടതിയിൽ ബോധിപ്പിക്കാം.

ഗേയംഗീതാനാമസഹസ്രം
ധ്യേയംശ്രീപതിരൂപമജസ്രം
നേയംസജ്ജനസംഗേചിത്തം
ദേയംദീനജനായചവിത്തം
ഭജഗോവിന്ദംഭജഗോവിന്ദം
ഗോവിന്ദംഭജമൂഢമതേ!

ഗാനം ചെയ്യേണ്ടതു ഭഗവൽഗീതയേയും നാരായണസഹസ്രനാമത്തെയും ആകുന്നു. ധ്യാനിക്കേണ്ടതു ലക്ഷ്മീപതിയായ വിഷ്ണുസ്വരൂപത്തെയും എപ്പോഴും നയിക്കേണ്ടതു സജ്ജനസംഗത്തേയും ധനത്തെ ദാനം ചെയ്യേണ്ടതു ദീനന്മാർക്കതായതു സ്വപ്രയത്നത്താൽ ഉപജീവനം കഴിപ്പാൻ അംഗവൈകല്യത്താലൊ രോഗങ്ങളാലൊ സാദ്ധ്യമാവാത്തവർക്കു എന്നാകുന്നു. അല്ലാതെ ജാത്യാഭിമാനത്താൽ ഞാൻശ്രേഷ്ഠനെന്നഭിമാനിക്കുന്നവനും കപടഹൃദയനും ജാത്യാഭിമാനിയുമായ കള്ളന്മാർക്കു കൊടുക്കുന്നതു പാപമാണ. ആചാര്യസ്വാമികൾ ദീനന്മാർക്കു കൊടുക്കേണമെന്നു പറഞ്ഞതിനാൽ ബ്രാഹ്മണരെന്നു നടിക്കുന്നവർക്കു കൊടുക്കുന്നതിൽ പ്രയോജനമില്ലെന്നു സിദ്ധിക്കുന്നു.

## പതിനെട്ടാം ഖണ്ഡം.

ക്ഷത്രിയന്മാർ മുതലായവർ മനുസ്മൃതിവിധിക്കനുസരിച്ചാണു നടക്കുന്നതെന്നും ധർമ്മരഹിതമായ യാതൊന്നും ചെയ്യില്ലെ

ന്നും നാലു വൎണ്ണികൾക്കു ധൎമ്മോപദേശം ചെയ്വാൻ വേണ്ടി ബ്ര
ഹ്മാവു മുഖത്തിൽ നിന്നു ജനിപ്പിച്ചവരാണു് ബ്രാഹ്മണരെന്നും
സ്മൃതിയിൽ പറഞ്ഞതായി 1_ാംപ്രതി വക്കീൽ കോടതിയിൽ റി
ക്കാൎട്ടാക്കീട്ടുണ്ടു. മനുസ്മൃതിക്കു നേരെ വിപരീതമായിട്ടാണു ഇ
വരുടെ നടപ്പെന്നുള്ളതു മനുസ്മൃതിയാൽ തന്നെ ഞാൻ കോടതി
യിൽ ബോധിപ്പിക്കാം.

ഗുരുണാനുമതഃ സ്നാത്വാ സമാവൃത്തോ യഥാവിധിഃ
ഉദ്വഹേത ദ്വിജോ ഭാൎയ്യാം സവൎണ്ണാം ലക്ഷണാന്വിതാം 4
ഹീനജാതിസ്ത്രിയം മോഹാദുദ്വഹന്തോ ദ്വിജാതയഃ
കുലാന്യേവ നയന്ത്യാശു സസന്താനാനി ശൂദ്രതാം 15
ശൂദ്രാവേദീ പതത്യത്രേരുതഥ്യതനയസ്യ ച
ശൌനകസ്യ സുതോല്പത്ത്യാ തദപത്യതയാ ഭൃഗോഃ 16
ശൂദ്രാം ശയനമാരോപ്യ ബ്രാഹ്മണോ യാത്യധോഗതിം
ജനയിത്വാ സുതം തസ്യാം ബ്രാഹ്മണ്യാദേവ ഹീയതെ 17
ദൈവപിത്ര്യാതിഥേയാനി തൽപ്രധാനാനി യസ്യ തു
നാശ്നന്തി പിതൃദേവാസ്തു നചസ്വൎഗ്ഗംസഗച്ഛതി 18
വൃഷലീഫേനപീതസ്യ നിശ്വാസോപഹതസ്യ ച
തസ്യാഞ്ചൈവ പ്രസൂതസ്യ നിഷ്കൃതിൎന്നവിധീയതെ 19

ഗുരുകുലവാസം കഴിഞ്ഞു വന്ന ബ്രഹ്മചാരിബ്രാഹ്മണൻ
ഗുരുവിന്റെ അനുജ്ഞയോടു കൂടി തന്റെ ജാതിയിൽ ജനിച്ച
വളായും ലക്ഷണത്തോടുകൂടിയവളായ സ്ത്രീയെ വിവാഹം ചെ
യ്യേണം (4) തന്റെ ജാതിയിൽ നിന്നു താണജാതിയിലുള്ള
സ്ത്രീയെ വിവാഹം ചെയ്യുന്ന ബ്രാഹ്മണൻ തന്റെ കുലത്തെയും
പുത്രന്മാരേയും ശൂദ്രതയെ പ്രാപിപ്പിക്കുന്നു.(15)ശൂദ്രജാതിയി
ലുള്ള കന്യകയെ വിവാഹം ചെയ്യുന്ന ബ്രാഹ്മണൻ പതിതനാ
കുന്നുവെന്നു അത്രിയും ഗൌതമനും അഭിപ്രായപ്പെട്ടിരിക്കുന്നു.
ഒരു ക്ഷത്രിയൻ ശൂദ്രകന്യകയിൽ പുത്രനെ ജനിപ്പിച്ചാൽ ആ
ക്ഷത്രിയൻ പതിതനാകുന്നു എന്നു ശൌനകമുനി അഭിപ്രായ

ല്പെട്ടിരിക്കുന്നു. ഒരു വൈശ്യൻ ശൂദ്രകന്യകയിൽ പുത്രനെ ജനിപ്പിച്ചാൽ ആ പുത്രൻ പതിതനാകുന്നുവെന്നു ഭൃഗുമഹർഷി അഭിപ്രായപ്പെട്ടിരിക്കുന്നു. (16) ശൂദ്രസ്ത്രീയോടു കൂടി ഒരു ദിവസം ശയിക്കുന്ന ബ്രാഹ്മണൻ അധോഗതിയെ പ്രാപിക്കുന്നു. ശൂദ്രസ്ത്രീയിൽ സന്താനോല്പാദനം ചെയ്യു ബ്രാഹ്മണന്റെ ബ്രാഹ്മണത്വം നശിക്കുന്നു. (17) യാതൊരു ബ്രാഹ്മണനു സ്വജാതിസ്ത്രീയിൽ ജനിച്ച പുത്രനില്ലാതെ ശൂദ്രസ്ത്രീയിൽ ജനിച്ച പുത്രൻ ശ്രാദ്ധാദി വൈദിക കർമ്മങ്ങളെ ചെയ്യുന്നുവോ ആ ഹവിസ്സിനെ ദേവന്മാരും പിതൃക്കളും ഭുജിക്കുന്നില്ല. അതുകൊണ്ടു അങ്ങിനെയുള്ള ബ്രാഹ്മണനു സ്വർഗ്ഗാദിപുണ്യലോകം ലഭിക്കുന്നില്ല. (18) ശൂദ്രസ്ത്രീയുടെ അധരപാനം ചെയ്യു ബ്രാഹ്മണനും അവളുടെ ഉച്ഛ്വാസവായു ദേഹത്തിലേററ ബ്രാഹ്മണനും അവളിൽ ജനിച്ചസന്താനത്തിന്നും പ്രായശ്ചിത്തം വിധിക്കപ്പെടുന്നില്ല (19) എന്നാൽ ശൂദ്രസ്ത്രീയെ ഭാര്യയാക്കി അവളിൽ സന്താനം ജനിപ്പിച്ച ബ്രാഹ്മണൻ അധഃപ്പതിച്ച ബ്രാഹ്മണത്വം പോയതിനാൽ പ്രായശ്ചിത്തം ചെയ്തു ഏട്ടുകളെപ്പോലും പാടില്ലെന്നു മഹിതമതം. (മനുസ്മൃതി 3-ാം അദ്ധ്യായം)

ഈ വിധം സ്മൃതിയിൽ വിധിച്ചിരിക്കെ ഒന്നാം പ്രതി ക്ഷേത്രജ്ഞൻ സ്വജാതിയിൽ വേളികഴിച്ചിട്ടില്ലാത്തതിനാലും ശൂദ്രസ്ത്രീയെ സംബന്ധം വെച്ചു അനേക സന്താനങ്ങളെ ജനിപ്പിച്ചതിനാലും മനുസ്മൃതി വിധിയനുസരിച്ചു ശൂദ്രനിലും ഹീനത്വം പ്രാപിച്ചതിനാലും എന്തുകൊണ്ടാകുന്നു ബ്രാഹ്മണനെന്നു തെളിയുന്നതു. അതുമല്ലാതെ ഈ ക്ഷേത്രജ്ഞന്റെ കൂട്ടുകാരായ എത്ര ബ്രാഹ്മണരാണു സ്വജാതിയിൽ വേൾക്കാതെ ശൂദ്രസ്ത്രീകളെ സമന്തകാരികളാക്കി അവളെ തന്നെ ഭജിച്ചുകൊണ്ടു ജന്മം മുഴുവനും കഴിച്ചവരും കഴിക്കുന്നവരും കാണുന്നില്ലേ? എന്നു മാത്രമല്ല രണ്ടാംപ്രതി അതിനൊപ്പാടനൻ വിചാരണയിൽ ചാമരൻ തമ്പുരാനും—ജാതിമദാന്ധൻ കുമാരനുണ്ണി തമ്പുരാനും സ്വജാതിയിൽ വേളി കഴിച്ചിട്ടില്ലെന്നും ശൂദ്രസ്ത്രീകളെ സംബന്ധം വെച്ചി

ട്ട മാത്രമെ ഉള്ളു എന്നും പറയുന്നു. ഇതു കൂടാതെ ഇപ്പോഴും നടന്നു വരുന്ന കേരളസമ്പ്രദായമനുസരിച്ച് ആഢ്യബ്രാഹ്മണരെന്നു നടിക്കുന്നവരുടെ സംഘത്തിൽ ഒരു പിതാവിൽ നിന്നു എത്ര മക്കൾ ജനിച്ചാലും അവരിൽ ജ്യേഷ്ഠപുത്രന്നു മാത്രം സജാതിയിൽ വിവാഹം കഴിപ്പാൻ വിധിയുള്ളു എന്നതു ലോകപ്രസിദ്ധമാണല്ലൊ. അതു നിമിത്തം ആഢ്യരുടെ ജ്യേഷ്ഠപുത്രനൊഴിച്ചു ബാക്കി പുത്രന്മാരെല്ലാം ശൂദ്രാലയങ്ങളിലെ സ്ത്രീകളെ സമ്മന്തക്കാരികളാക്കി അവരുടെ സന്താനങ്ങളായ് ജനിപ്പിച്ചു എത്ര ശൂദ്രസ്ത്രീപുത്രന്മാരാണ കേരളത്തിലുള്ളതെന്നു കണക്കാക്കാൻ പ്രയാസമല്ലെ? ഇതാണൊ ധർമ്മശാസ്ത്രമായ സ്മൃതിയെ അനുസരിച്ച നടവടി? കോടതി ഈ വിഷയത്തിൽ പ്രത്യേകദൃഷ്ടി വെക്കേണ്ടതാണ്. ഇതാണൊ ബ്രാഹ്മണൻ എന്ന മഹിമ! മനുസ്മൃതി മൂന്നാം അദ്ധ്യായം [illegible] 15 മുതൽ 19 കൂടി ശ്ലോകങ്ങളിലെ സാരവും ഇവരുടെ നടപ്പുംകൂടി താരതമ്യപ്പെടുത്തി കോടതി തീർച്ചപ്പെടുത്തേണ്ടതാണ്.

ലോകാന്തരസുഖം പുണ്യം തപോദാനസമുത്ഭവം
സന്തതിശ്ശുദ്ധവംശ്യാഹി പരത്രേഹ ച ശർമ്മണെ.

തപസ്സുകൊണ്ടും ദാനംകൊണ്ടും ഉണ്ടാകുന്ന പുണ്യം, ലോകാന്തരസുഖം (സ്വർഗ്ഗാദി ലോകങ്ങളിൽ മാത്രമെ ഉണ്ടാകുന്നുള്ളു) ശുദ്ധവംശ്യമായിരിക്കുന്ന സന്തതിയാകട്ടെ ഈ ലോകത്തും പരലോകത്തും സുഖത്തെ തരുന്നു. എന്നു മഹാകവി കാളിദാസൻ പറഞ്ഞിരിക്കെ ഈ ആഢ്യരെന്നും ബ്രാഹ്മണരെന്നും നടിക്കുന്ന കൂട്ടർ, ശൂദ്രസ്ത്രീസംബന്ധത്തിനൊ കാലംകഴിക്കുന്നതു നരകത്തിലേക്ക പോകുവാൻ ആണൊ കെട്ടി യമദേവന്മാരുടെ വരവു നോക്കി കാത്തിരിക്കയാണൊ? ഇതാണൊ ബ്രാഹ്മണ്യം? ഇതാണൊ ആഢ്യത്വം? ഇതാണൊ ശ്രേഷ്ഠത്വം? ഇതാണൊ വേദാധികാരം? ഇതാണൊ മന്ത്രാധികാരം? ഇതാണൊ ഗായത്രീജപം? എന്തൊരനാചാരമാണിത്? കോടതി ഇവകകളിലെല്ലാം നല്ലവണ്ണം ശ്രദ്ധ വെക്കേണ്ടതാണെന്നു പ്രത്യേകം അപേക്ഷയുണ്ട്.

## പത്തൊമ്പതാം ഖണ്ഡം.

പിന്നെ കൎമ്മമാത്രരായവർകൾ ഈ കേസ്സിൽ രണ്ടുമുതൽ പ്രതികളെ കക്ഷിയാക്കിയതിനാൽ മിസ്സ്ജോയിണ്ടർ (Misjointer) ഉണ്ടെന്നു പറയുന്നതിൽ രണ്ടു മുതൽ പ്രതികളോടു നിവൃത്തി ചോദിച്ചിട്ടില്ലാത്തതിനാൽ മിസ്സ്ജോയിണ്ടർ ഇല്ലാത്തതാണ്.

ഞാൻ മേൽ വിവരിച്ച ശ്രുതിസ്മൃതീതിഹാസോപനിഷൽപ്രബലപ്രമാണങ്ങളാൽ ജാതിഭേദം മനുഷ്യരിലില്ലെന്നും ക്ഷേത്രപ്രതിഷ്ഠ, വിഗ്രഹാരാധന, തീൎത്ഥസ്നാനം, വ്രതം, ബ്രാഹ്മണാരാധനം, മന്ത്രജപം ഇതുകളെല്ലാം അജ്ഞാനത്തെ വൎദ്ധിപ്പിക്കുന്ന മൂഢകൎമ്മങ്ങളാണെന്നും പൂൎണ്ണമായ്ത്തെളിവായിട്ടുണ്ട്.

ജാതിഭേദം മനുഷ്യരിലുണ്ടെന്നും ക്ഷേത്രപ്രതിഷ്ഠ, വിഗ്രഹപൂജ, തീൎത്ഥസ്നാനം ബ്രാഹ്മണാരാധനാദികൎമ്മങ്ങൾ മുഖ്യമായതും പുണ്യകൎമ്മമെന്നും പ്രത്യേകം സ്ഥാപിക്കുന്ന മനുസ്മൃതിയെ ആ സ്മൃതിയാൽ തന്നെ അന്യോന്യവിരുദ്ധം കാണിച്ചും മററുപനിഷൽപ്രമാണങ്ങളാലും ഖണ്ഡിച്ചിരിക്കയാൽ ഞങ്ങടെ അന്യായത്തിലെ എല്ലാ അപേക്ഷകളേയും അനുസരിച്ചു ഒരു വിധിയുണ്ടാവാൻ വണക്കമായപേക്ഷിച്ചു കൊള്ളുന്നു.

ഇതു കഴിഞ്ഞശേഷം ജഡ്ജി വിധി പറയുവാൻ 5061 മാൎഗ്ഗശീൎഷമാസം 12-ാം൹-ക്ക നിശ്ചി കോൎട്ടു പിരിഞ്ഞു.

ടി ൹-ക്ക കോട്ടിൽ വിധി വായിക്കുന്നു.

വിധിന്യായം—

സ്വർലോകം ഡിസ്ത്രിക്ട് കോട്ടിൽ
കല്യബ്ദം 5061ൽ ൧ാം നമ്പ്ര് 1

മുമുക്ഷു മുതൽ നാലാൾ— അന്യായം
ക്ഷേത്രഭ്രമൻ മുതൽ നാലാൾ— പ്രതികൾ

ഹാജർ ഡിസ്ത്രിക്ട് ജഡ്ജി സഹസ്രാക്ഷൻ അവർകൾ.

അന്യായസാരം—

ഭൂലോകവാസികളായ സൎവ്വ മനുഷ്യരും ഒരു പിതാവിൽ നിന്നു ജനിച്ചു പല പിരിവുകളായ് താമസിച്ചു വരുന്നുണ്ടെ

കിലും സഹോദരന്മാരാവേന ഏകകുഡുംബികളാണെന്നും അവ ൎക്കെല്ലാവൎക്കും സുഖപ്രാപ്തിദുഃഖനിവൃത്തികളെ പ്രാപിപ്പാൻ അ വരുടെ ഏക പിതാമഹനാൽ സംഭരിച്ചു വെക്കപ്പെട്ട വേദോ പനിഷദാദി പ്രമാണങ്ങളെ 1-ാം പ്രതി കയ്യിൽ നിന്നവ കാശബലത്തിന്മേൽ വാങ്ങി കിട്ടുവാനും അനേകകാലം ജ്യേഷ്ഠ നായ 1-ാം പ്രതി കയ്യേറ്റപ്പെടുത്തി അന്യായക്കാൎക്കു ആവശ്യ ങ്ങൾക്കു കൊടുക്കാതെ കാലവിളംബനം വരുത്തിയതിനാലുള്ള നഷ്ടം കിട്ടുവാനും യഥാൎത്ഥത്തിലില്ലാത്ത ജാതിഭേദമെന്നുണ്ടാ ക്കിത്തീൎത്തു ദ്രോഹിച്ചതായ കുറ്റത്തിന്നു നിയമാനുസൃതം ശിക്ഷ കൊടുപ്പാനുമാകുന്നു അന്യായം.

പ്രതികളുടെ വാദം —

1-ാം പ്രതി ക്ഷേത്രജ്ഞൻ മനുഷ്യരിൽ ജാതിഭേദം ദൈവസൃ ഷ്ടമായുള്ളതെന്നും കൃതാദിയുഗം മുതല്ക്കേ നടന്നു വരുന്ന പൂൎവ്വാ ചാരമാണെന്നും ക്ഷേത്രനിൎമ്മാണവും അതിന്റെ പൂജകളും അ നാദികാലം മുതല്ക്കേ നടന്നു വരുന്നതും, ബഹുജനസമ്മതമായി ട്ടുള്ള ഹിന്തുമതസംബന്ധമായ പുണ്യകൎമ്മമാണെന്നും അതു ഇ പ്പോഴും അനേകജനങ്ങൾ അനുസരിച്ചു വരുന്നതാണെന്നും തീ ൎത്ഥാടനം, ദാനം, വ്രതം, മുതലായതും മേൽപ്രകാരം പൂൎവ്വാചാ രവും പുണ്യകൎമ്മവുമാകുന്നുവെന്നും ഈ വക പൂജാദികൎമ്മങ്ങ ളെല്ലാം ബ്രാഹ്മണരാകുന്ന പൂജാരികൾ മാത്രമാണ് ചെയ്വാന ധികാരാവകാശങ്ങളുള്ളതെന്നും വാദിക്കുന്നു. ഇതുകളെ സാക്ഷി കൾ പിന്താങ്ങുന്നു. എന്നു മാത്രമല്ലാതെ പ്രതിഭാഗത്തുനിന്നു യു ക്ത്യനുഭവങ്ങളായ യാതൊരു രേഖകളും തെളിയിപ്പാൻ സാധി ച്ചിട്ടില്ല. പ്രതിഭാഗം സാക്ഷികൾ രണ്ടാളും ഒന്നാംപ്രതിയുടെ ദാസ്യവൃത്ത്യം ഉപജീവനം നടിക്കുന്നവരും സ്വതന്ത്രരല്ലാത്തവ രുമാകയാൽ സാക്ഷികളുടെ വാക്കിന്നു വിശ്വാസയോഗ്യമെന്നു നാം കരുതുന്നില്ല.

ഒന്നും രണ്ടും പ്രതികൾ രണ്ടുമുതൽ പ്രതികളെ ഈ കേ സ്സിൽ കക്ഷിഭേദപ്പെടുത്തിയാൽ മിസ്സ് ജോയിൻഡരെന്ന നിയമവി

ഭേദമുണ്ടെന്നു വാദിക്കുന്നു. ഇതു സാരമായ കരാറാലോചനക്കി യുണ്ടെന്നാണ് നാം വിചാരിക്കുന്നത്.

അന്യായഭാഗം തെളിവ്—

1. ഒന്നാം അന്യായം മുതൽക്കു മനുഷ്യരിൽ ദൈവസൃഷ്ടമായോ മാറവല്ല വിധമായോ ജാതിയില്ലെന്നും ഭാരതീ കൽപ്പങ്ങളാൽ വർണ്ണങ്ങളായി വ്യവഹരിക്കപ്പെടുന്നതു ജാതിയല്ലെന്നും പ്രതികൾ ജാതിയുണ്ടെന്നു പറയുന്നതു ഒന്നാംപ്രതിയുടെ അന്യായത്താലും സ്വാർത്ഥതയാലുമുണ്ടാക്കിത്തീർത്തതെന്നും അതിനു യുക്ത്യനുഭവങ്ങളായ രേഖകളും തെളിയിച്ചിരിക്കുന്നു.

2. അന്യായം ഒന്നും രണ്ടും സാക്ഷികളിൽ 1-ാം സാക്ഷി അവധാരപുരുഷനും 2-ാം സാക്ഷി ലോകഗുരുവും ആകുന്നു. ഇവർ രണ്ടാളും അന്യായത്തെ ബലപ്പെടുത്തിയിരിക്കുന്നു. 1-ാം സാക്ഷിയെ 1-ാം പ്രതി വക്കീൽ പല കുറവുകളും സ്ഥാപിപ്പാൻ ശ്രമിച്ചുനോക്കി. ആ സാക്ഷിയുടെ പ്രാബല്യത്തെ അറിവാൻ ശക്തിയില്ലാത്തതിനാലാണ്. അതിനാൽ പ്രതിവക്കീലിന്റെ ആക്ഷേപം സാരമാകുന്നില്ല. 2-ാം സാക്ഷിയെയും കുറാക്ഷേപം ചെയ്തിട്ടില്ലെന്നില്ല. ആ കുറാക്ഷേപവും സ്വീകാര്യയോഗ്യമല്ല. ഈ രണ്ടു സാക്ഷികളുടെ വാമൊഴികളും പൂർണ്ണമായി വിശ്വസിക്കാവുന്നതെന്നാണ് നാം കരുതുന്നത്.

3. 1-ാം പ്രതി വക്കീൽ ഉപോദ്ബലമന്ത്രത്താലും ദൈവസൃഷ്ടമായി മനുഷ്യരിൽ ജാതിയുണ്ടെന്നു കാണിച്ചതു തെറ്റി വ്യാഖ്യാനിച്ചതാകുന്നെന്നു അന്യായവക്കീൽ അനുഭവങ്ങളോടുകൂടി പൂർണ്ണമായി തെളിയിച്ചിട്ടുണ്ട്. വേദശാസ്ത്രപ്രമാണങ്ങളാലും ഇതിഹാസപുരാണങ്ങളാലും മനുഷ്യരിൽ ജാതി വിധിച്ചിട്ടില്ലെന്നും ബ്രാഹ്മണാദി നാലു വർണ്ണികൾ പൃഥ്വീ കർമ്മഗുണങ്ങളെക്കൊണ്ടു ബ്രാഹ്മണതാദി വർണ്ണമാകുന്നതും അതിനു വിപരീതങ്ങളാൽ നീചത്വം പ്രാപിക്കുന്നതും അനുഭവങ്ങളോടുകൂടെ ചൂണ്ടിക്കാണിച്ചു തെളിയിച്ചിരിക്കുന്നു.

4. ഇതുകളെല്ലാം ഒട്ടാകെ വിചാരിക്കുമ്പോൾ അന്യായക്കാർ

എന്നുതന്നെയല്ല അന്യായത്തിൽ പറയും പ്രകാരം ഭൂലോകനി വാസി സച്ഛൂദ്രമനുഷ്യരും വേദവേദാംഗാദികളുടെ അധികാര അ വകാശികളും കാലതാമസം നേരിട്ടിട്ടതിനാൽ നഷ്ടം അനുഭ വിക്കപ്പെട്ടവരും ജാതി ഇല്ലെന്നു പൂർണ്ണതെളിവുള്ളതുകൊണ്ടും ജാതി ഉണ്ടെന്നാക്കിത്തീർത്ത ദ്രോഹം അനുഭവിപ്പിച്ചവരും ആകുന്നു എന്നും നമ്മുടെ അഭിപ്രായവും യോജിക്കുന്നു. എന്നിരിക്കിലും ഒ ന്നാം മുതൽ പ്രതികൾ റിസ്സ് ജോയിണ്ടരാണെന്ന വാദിപ്പ്രകാ രം റിസ് ജോയിണ്ടർ ദോഷം ഉണ്ടെന്ന നമ്മുടെ അഭിപ്രായമാ യതിനാൽ നാം അന്യായം തള്ളി വിധിക്കുകയും ഇരുകക്ഷിക ളുടെ കോർട്ടുചിലവ് അവരവർ സഹിക്കേണമെന്ന കല്പിക്ക യും ചെയ്തിരിക്കുന്നു എന്നു 5021 വൃശ്ചികമാസം 12-ാം നം- സഹസ്രനാമൻ (ഒപ്പ്) ഡിസ്ട്രിക്ട് ജഡ്ജി.

വിധി വിധിന്യായം മുതലായ എല്ലാ രേഖകളും ഇരുകക്ഷി കളും അച്ച് നെല്ലിച്ചെയ്ത് വാങ്ങി. മുരുക്കൻ മുതലായവർ ക്ഷീര സാഗരം ഹൈക്കോട്ടിൽ 5031-ൽ 2-ാം നമ്പ്രായി അപ്പീൽ ബോധിപ്പിച്ചു.

5031-ചൈത്രമാസം 18-ാംനു-ക്ക് വിചാരണെക്കു വെച്ചു. ക്ഷേത്രഭദ്രൻ മുതലായ പ്രതികൾക്കു നോട്ടീസ്സ കിട്ടി.

1-ാം പ്രതി ക്ഷേത്രഭദ്രൻ അഗ്നിഹോത്രി അവർകളെ വ ക്കീലാക്കി. രണ്ടുമുതൽ പ്രതികൾ എക്സ് പാർട്ടി.

ചൈത്രമാസം 18-ാംനു- ചൊവ്വാഴ്ച ക്ഷീരസാഗരം ഹൈ കോട്ടിൽ.

1-ാം ജഡ്ജി അനന്തശയനൻ അവർകൾ ഹാജർ.

2-ാം ജഡ്ജി ചന്ദ്രശേഖരൻ അവർകൾ ഹാജർ.

3-ാം ജഡ്ജി കമലാസനൻ അവർകൾ ഹാജർ.

അന്യായവക്കീൽ മണ്ഡനമിശ്രൻ അവർകൾ ഹാജർ.

1-ാം പ്രതി വക്കീൽ അഗ്നിഹോത്രി അവർകൾ ഹാജർ.

2-ാം നമ്പ്ര് കേസ്സ് വിചാരണ തുടരുന്നു.

1-ാം പ്രതി വക്കീൽ എണീറ്റ് കേസ്സിനെപ്പറ്റി പ്രസംഗം തുടങ്ങി.

(ട) എ— നാനാജാതി കേസ്സ് ബ്രാഹ്മണാദി നാലു ജാതിയും ദൈവം സൃഷ്ടിയിൽതന്നെ തീർപ്പെടുത്തിയതാണെന്നു ഋഗ്വേദം 1-ാം മണ്ഡലം 11-ാം മന്ത്രം സായണാദികളുടെ വ്യാഖ്യാന സഹിതം കീഴ്ക്കോടതിയിൽ വക്കീൽ കർത്താക്കന്മാരവർകൾ തെളിയിച്ചിട്ടുണ്ട്. അതിനെ പിന്താങ്ങുന്ന സ്മൃതി മുതലായ അനേക തെളിവുകളും ഹാജരാക്കിട്ടുള്ളതും കീഴ്ക്കോടതി വക്കീൽ ആർഗ്ഗുമെണ്ടു ചെയ്യുന്നും സോട്ട്ഹാൻ ചെയ്ത അച്ചുകോപ്പിയാക്കിയതും ബഹുമാനപ്പെട്ട ഈ കോട്ടിലും ഹാജരാക്കിട്ടുണ്ട്. അതുകൂടാതെ ശൂദ്രർക്കും സ്ത്രീകൾക്കും മന്ത്രോച്ചാരണം ചെയ്തുകൂടെന്നുള്ള വിധിയേയും ബോധിപ്പിക്കാം.

(ശ്ലോ) ജപസ്തപസ്തീർത്ഥയാത്രാ പ്രവ്രജ്യാ മന്ത്രസാധനം
ദേവതാരാധനം ചൈവ സ്ത്രീശൂദ്രപതനാനി ഷൾ. 135

ജപം, തപസ്സ്, തീർത്ഥയാത്ര, സന്യാസം, മന്ത്രസിദ്ധി, ദേവതാരാധനം ഈ ആറു കർമ്മങ്ങൾ സ്ത്രീകൾക്കും ശൂദ്രന്നും അധഃപതനത്തിന്നു ഹേതുവാകുന്നു. (അത്രിസംഹിത)

നാഭിവ്യാഹാരയേൽ ബ്രഹ്മസ്വധാനിനയനാദൃതെ
ശൂദ്രേണ ഹി സമസ്താവദ്യാവദ്വേദേ ന ജായതെ. 172

ഉപനയനം ചെയ്യുന്നതിന്നു മുമ്പു ബ്രാഹ്മണൻ ശൂദ്രന്നു തുല്യനാകുന്നു. അതുകൊണ്ടു ഉപനയനം ചെയ്യാത്ത ബ്രാഹ്മണബാലനായാലും വേദം ഉച്ചരിച്ചുകൂടാത്തതാകുന്നു. അതിനാൽ ഉപനയനാദി പരിഷ്കാരകർമ്മമില്ലാത്ത ശൂദ്രന്നു വേദം കേൾക്കപോലും പാടില്ല. (മനുസ്മൃതി 2-ാം അദ്ധ്യായം)

(ട) ബി— ബ്രാഹ്മണം ദശവർഷന്തു ശതവർഷന്തു ഭൂമിപം
പിതാപുത്രൗ വിജാനീയാൽ ബ്രാഹ്മണസ്തു തയോഃ പിതാ. 135

പത്തുവയസ്സുള്ള ബ്രാഹ്മണനേയും നൂറുവയസ്സുള്ള ക്ഷത്രിയനേയും അച്ഛനും മകനുമെന്നറിയേണം. പത്തുവയസ്സുള്ള

ബ്രാഹ്മണൻ നൂറുവയസ്സുള്ള ക്ഷത്രിയന്റെ അച്ഛനെന്നറിയേണമെന്നു സാരം. (മനുസ്മൃതി 2-ാം അദ്ധ്യായം)

ഇതുകൊണ്ടും ബ്രാഹ്മണൻ ജനനാൽ ശ്രേഷ്ഠനെന്നു സിദ്ധിക്കുന്നു.

യോഽധീതേഽഹന്യഹന്യേതാം ത്രീണിവൎഷാണ്യതന്ദ്രിതഃ
സ ബ്രഹ്മ പരമഭ്യേതി വായുഭൂതഃ ഖമൂൎത്തിമാൻ. 82

യാതൊരുവൻ മടിക്കൂടാതെ മൂന്നുവൎഷകാലം ഇടവിടാതെ ദിവസംതോറും വേദപാരായണം ചെയ്യുന്നുവോ അവൻ വായുരൂപനായ് ഭവിച്ചു ആകാശമൂൎത്തിയായ് ബ്രഹ്മത്തെ പ്രാപിക്കുന്നു. (2-ാം അദ്ധ്യായം)

ബ്രാഹ്മണാൻ പൎയ്യുപാസീത പ്രാതരുത്ഥായ പാൎത്ഥിവഃ
ത്രൈവിദ്യാവൃദ്ധാൻ വിദുഷഃ തിഷ്ഠേത്തേഷാഞ്ച ശാസനേ. 37
വൃദ്ധാംശ്ച നിത്യം സേവേത വിപ്രാൻവേദവിദശ്ശുചീൻ
വൃദ്ധസേവീഹി സതതം രക്ഷോഭിരപിപൂജ്യതേ. 38
തേഭ്യോഽധിഗച്ഛേദ്വിനയം വിനീതാത്മാപിനിത്യശഃ
വിനീതാത്മാഹി നൃപതിൎന്നവിനശ്യതി കൎഹിചിൽ. 39
ബഹവോഽവിനയാന്നഷ്ടാ രാജാനസ്സപരിച്ഛദാഃ
വനസ്ഥാ അപി രാജ്യാനി വിനയാൽ പ്രതിപേദിരെ. 40
വേനോഽവിനഷ്ടോഽവിനയാൽ നഹുഷശ്ചൈവപാൎത്ഥിവഃ
സുദാസോ യവനശ്ചൈവ സുമുഖോനിമിരേവ ച. 41
പൃഥുസ്തു വിനയാദ്രാജ്യം പ്രാപ്തവാൻ മനുരേവ ച
കുബേരശ്ച ധനൈശ്വൎയ്യം ബ്രാഹ്മണ്യഞ്ചൈവഗാധിജഃ. 42
ത്രൈവിദ്യേഭ്യസ്ത്രയീം വിദ്യാം ദണ്ഡനീതിംച ശാശ്വതീം
ആന്വീക്ഷികീഞ്ചാത്മവിദ്യാം വാൎത്താരംഭാംശ്ച ലോകതഃ 43

രാജാവു നിത്യേന പുലൎകാലെ എഴുനീററു മൂന്നു വേദങ്ങളെ അദ്ധ്യയനം ചെയ്യുവരും വിദ്യാവൃദ്ധന്മാരുമായ ബ്രാഹ്മണരെ ഉപചരിച്ചു അവർ പറയുംപ്രകാരം കേട്ടു നടക്കേണ്ടതാണ്. (37) രാജാവു ദിവസംപ്രതി വേദമറിയുന്നവരായ് ശുചിയുള്ളവരായിരിക്കുന്ന ബ്രാഹ്മണരെ ഭജിക്കണം. ബ്രാഹ്മണരെ നിത്യം ഭജിക്കുന്ന രാജാവു രാക്ഷസന്മാരാൽപോലും പൂജ്യനായി

ഭവിക്കുന്നു. (38) രാജാവു എത്രതന്നെ നീതിന്യായങ്ങളെ അറിഞ്ഞവനായിരുന്നാലും, ദിവസംതോറും ബ്രാഹ്മണരിൽനിന്നു നീതികളെ അറിയേണ്ടതാകുന്നു. അങ്ങിനെ അറിഞ്ഞു അവർ പറയുംവിധം കേട്ടുനടക്കുന്ന രാജാവു ഒരിക്കലും നശിക്കുന്നില്ല. (39) അനേകരാജാക്കന്മാർ ബ്രാഹ്മണഭക്തിയില്ലാത്തതിനാൽ രഥതുരഗാദികൾകൂടി നശിച്ചു കാട്ടിൽ ഓടിപ്പോയവരും ബ്രാഹ്മണഭക്തിയാൽ വീണ്ടും രാജ്യം ലഭിക്കപ്പെട്ടു. (40) ബ്രാഹ്മണരിൽ വണക്കമില്ലാത്തതിനാൽ വേനൻ നഹുഷൻ സുദാസൻ യവനൻ സുമുഖൻ നിമി എന്നുള്ള പാർത്ഥിവന്മാർ നശിച്ചുപോയിട്ടുണ്ട്. (41) പൃഥുചക്രവർത്തിയും മനുചക്രവർത്തിയും ബ്രാഹ്മണരിലുള്ള വണക്കംകൊണ്ടു രാജ്യത്തെയും, കുബേരൻ ബ്രാഹ്മണഭക്തിയാൽ ധനാധിപത്യവും, വിശ്വാമിത്രൻ ബ്രാഹ്മണഭക്തിയാൽ ബ്രാഹ്മണത്വവും പ്രാപിച്ചു. (42) അതുകൊണ്ടു രാജാവു മൂന്നുവേദങ്ങളെ അറിഞ്ഞ ബ്രാഹ്മണരിൽനിന്നു വേദങ്ങളേയും ശാശ്വതിയായിരിക്കുന്ന ദണ്ഡനീതികളേയും വേദാന്തശാസ്ത്രത്തെയും തർക്കശാസ്ത്രത്തെയും അറിഞ്ഞുകൊള്ളേണ്ടതാകുന്നു. (43) (മനുസ്മൃതി അദ്ധ്യായം 7)

(ട)സി — പരാമപ്യാപദം പ്രാപ്തോ ബ്രാഹ്മണാന്നപ്രകോപയേൽ
തേഹ്യേനം കുപിതാഹന്യുസ്സദ്യസ്സബലവാഹനം. 313
യൈഃ കൃതസ്സർവ്വഭക്ഷ്യോഗ്നിരപേയശ്ച മഹോദധിഃ
ക്ഷയീചാപ്യായിതസ്സോമഃ കോനനശ്യേൽ പ്രകോപ്യ താൻ.
ലോകാനന്യാൻ സൃജേയുര്യേ ലോകപാലാംശ്ച കോപിതാഃ
ദേവാൻ കുര്യുരദേവാംശ്ച കഃക്ഷിണ്വംസ്താൻ സമൃദ്ധ്നുയാൽ.
യാനുപാശ്രിത്യ തിഷ്ഠന്തി ലോകാ ദേവാശ്ച സർവ്വദാ
ബ്രഹ്മചൈവധനം യേഷാം കോഹിംസ്യാത്താൻജിജീവിഷുഃ.
അവിദ്വാംശ്ചൈവവിദ്വാംശ്ച ബ്രാഹ്മണോ ദൈവതംമഹൽ
പ്രണീതശ്ചാപ്രണീതശ്ച യഥാഗ്നിർദ്ദൈവതം മഹൽ. 317
ശ്മശാനേഷ്വപി തേജസ്വീ പാവകോനൈവദുഷ്യതി
ഹൂയമാനശ്ച യജ്ഞേഷു ഭൂയ ഏവാഭിവർദ്ധതേ. 318

ഏവം യദ്യപ്യനിഷ്ടേഷു വൎത്തന്തേ സൎവ്വകൎമ്മസു
സൎവ്വഥാ ബ്രാഹ്മണാഃ പൂജ്യാഃ പരമം ദൈവതം ഹിതൽ. 319
ക്ഷത്രസ്യാതി പ്രവൃദ്ധസ്യ ബ്രാഹ്മണാൻ പ്രതിസൎവ്വശഃ
ബ്രഹ്മൈവ സന്നിയന്തൃസ്യാൽ ക്ഷത്രംഹി ബ്രഹ്മസംഭവം. 320
ദത്വാ ധനന്തു വിപ്രേഭ്യസ്സൎവ്വം ദണ്ഡം സമുത്ഥിതം
പുത്രേ രാജ്യം സമാസൃജ്യ കുൎവ്വീത പ്രായണം രണേ. 323

രാജാവു തനിക്കു വലിയ ആപത്തിനാൽ ഭണ്ഡാരനാശം മുതലായതു വന്നാലും രാജഭോഗങ്ങൾ പിരിച്ചു ബ്രാഹ്മണരെ കോപത്തിനിടവരുത്തരുതു്. ബ്രാഹ്മണർ കോപിച്ചാൽ രാജാവിനെ സൈന്യവാഹനാദികളോടുകൂടെ ശപിച്ചു നശിപ്പിക്കുന്നതാകുന്നു. (313) യാതൊരു ബ്രാഹ്മണന്റെ ശാപത്താലത്രെ അഗ്നി സൎവ്വത്തേയും ദഹിപ്പിക്കുന്നവനായും സമുദ്രം ഉപ്പുജലമായും ചന്ദ്രൻ വൃദ്ധിക്ഷയങ്ങളുള്ളതായും വൎത്തിക്കുവാനിടവന്നതു്. അങ്ങിനെയുള്ള ബ്രാഹ്മണനെ കോപിപ്പിച്ചാൽ ഏവൻ നശിക്കാതിരിക്കും? (314)

ബ്രാഹ്മണർ കോപിച്ചു ശപിച്ചാൽ സ്വൎഗ്ഗലോകത്തെ മറ്റൊരുവിധത്തിലാക്കി ചെയ്യാനും, അഷ്ടദിക്പാലകരെ വേറൊരുവിധത്തിലാക്കിത്തീൎക്കുവാനും, ദേവന്മാരെ അദേവന്മാരാക്കുവാനും സാദ്ധ്യമാകുന്ന അങ്ങിനെയുള്ള ബ്രാഹ്മണരെ പീഡിപ്പിക്കുന്ന ഏവനാണു ക്ഷേമം ഭവിക്കുന്നതു്? (315) സൎവ്വദേവന്മാരും സൎവ്വമനുഷ്യരും എല്ലാരും യാതൊരു ബ്രാഹ്മണരുടെ ആശ്രയത്താൽ സ്ഥിതിചെയ്യുന്നുവോ യാതൊരു ബ്രാഹ്മണരുടെ ധനം വേദമാകുന്നുവോ അങ്ങിനെയുള്ള ബ്രാഹ്മണരെ, ജീവിച്ചിരിപ്പാൻ ഇച്ഛയുള്ള ഏതൊരുത്തനാണു ഉപദ്രവിക്കുന്നതു്? (316) വേദാധികാരികളായ ബ്രാഹ്മണകൃപയാലാണു ദേവലോകവും ദേവന്മാരും മനുഷ്യലോകവും മനുഷ്യരും നിലനില്ക്കുന്നതെന്നു സാരം. യാതൊരുപ്രകാരം അഗ്നി പൂജിക്കപ്പെട്ടാലും പൂജിക്കപ്പെടാഞ്ഞാലും മഹത്തായ ദൈവതമായി ഭവിക്കുന്നുവോ, അപ്രകാരം ബ്രാഹ്മണൻ വിദ്വാനായാലും മൂഢനായാലും മഹത്തായദൈവമായ്ത്തന്നെ ഭവിക്കുന്നു. (317) ഏതുപോലെയെന്നാൽ പ്ര

കാശത്തുപാറായ അഗ്നി, ശ്മശാനത്തിൽ ശവത്തെ ദഹിപ്പിച്ചാലും യാഗത്തിൽ ഹോമം ചെയ്യുമ്പോൾ വർദ്ധിക്കുന്നതുപോലെ ബ്രാഹ്മണൻ മൂഢനായാലും ശ്രേഷ്ഠനെന്നു സാരം. (318) ഇപ്രകാരം ബ്രാഹ്മണർ നിഷിദ്ധമായിരിക്കുന്ന സർവ്വകർമ്മങ്ങളിലും പ്രവൃത്തിച്ചുകൊണ്ടിരുന്നാലും അവർ പൂജ്യന്മാരായിത്തന്നെ ഭവിക്കുന്നു; അവർ ശ്രേഷ്ഠമായ ദൈവതമല്ലയോ? (319) ബ്രാഹ്മണരെ ക്ഷത്രിയരാജാക്കന്മാർ ക്രൂരകൃത്യങ്ങളാൽ ഉപദ്രവിച്ചാൽ ശപിച്ചോ ആഭിചാരംചെയ്തോ ക്ഷത്രിയരെ ഒതുക്കുവാൻ ബ്രാഹ്മണർതന്നെ സമർത്ഥന്മാരായി ഭവിക്കും. ക്ഷത്രിയൻ ബ്രാഹ്മണനിൽനിന്നു ജനിച്ചുവല്ലയോ? (320) രാജാവു, തനിക്കു മൂപ്പു വന്നശേഷം തന്റെ ഭണ്ഡാരത്തിലുള്ള ദ്രവ്യത്തെ മുഴുവനും ബ്രാഹ്മണർക്കു കൊടുത്തു രാജ്യത്തെ പുത്രനും സമർപ്പിച്ചു യുദ്ധം ചെയ്തു മരിക്കേണം, എന്നും (323) (അദ്ധ്യായം 9)

(ട)ഝ— ന ബ്രാഹ്മണോ നിവേദയേത് കിഞ്ചിദ്രാജനി ധർമ്മവിൽ
സ്വവീര്യേണൈവ താഞ്ഛിഷ്യാന്മാനവാനപകാരിണഃ. 31
ശ്രുതീരഥർവ്വാംഗിരസീഃ കുര്യാദിത്യവിചാരയൻ
വാക്‌ശസ്ത്രം വൈ ബ്രാഹ്മണസ്യ തേന ഹന്യാദരീൻ ദ്വിജഃ.

ധർമ്മമറിഞ്ഞ ബ്രാഹ്മണനു വല്ലവരാലും ഉപദ്രവം നേരിട്ടാൽ രാജാവിനോടു അന്യായം ബോധിപ്പിക്കേണ്ടതില്ല. തനിക്കു അപകാരം ചെയ്യുവരെ ബ്രാഹ്മണൻതന്നെ മന്ത്രബലത്താൽ ശിക്ഷിക്കാവുന്നതാണ്. (31) അഥർവ്വവേദത്തിൽ പറഞ്ഞ 'ആംഗിരസി' എന്ന ആഭിചാരമന്ത്രത്തെ ശത്രുവിനെ വിചാരണചെയ്യാതെ പ്രവൃത്തിക്കാം. ആ മന്ത്രമാകുന്ന വാക്കുതന്നെ ബ്രാഹ്മണന്റെ ശസ്ത്രമാണല്ലോ. ആ വാക്‌ശസ്ത്രംകൊണ്ടു ബ്രാഹ്മണൻ ശത്രുക്കളെ ഹനിക്കും. (33) (അ. 11)

ഇതുകൾകൊണ്ടുതന്നെ ബ്രാഹ്മണൻ എല്ലാ വർണ്ണികളിലും വെച്ചു ശ്രേഷ്ഠനും സ്വതന്ത്രനുമാകുന്നു.

(ട)ഇ— പുണ്യാന്യന്യാനി കുർവീത ശ്രദ്ദധാനോ ജിതേന്ദ്രിയഃ
ന ത്വല്പദക്ഷിണൈര്യജ്ഞൈര്യജേതേഹ കഥഞ്ചന. 39

ഇന്ദ്രിയാണി യശസ്സ്വൎഗ്ഗമായുഃ കീൎത്തിം പ്രജാഃ പശൂൻ
ഹന്ത്യല്പദക്ഷിണോ യജ്ഞസ്തസ്മാന്നാല്പധനോ യജേൽ. 40

അല്പദക്ഷിണയോടുകൂടിയ യാഗം ഒരിക്കലും ചെയ്യരുത്. പുണ്യകാൎയ്യങ്ങളിൽ പ്രിയമുള്ളവൻ ഇന്ദ്രിയനിഗ്രഹത്തോടുകൂടെ തീൎത്ഥയാത്ര മുതലായതു മാത്രമേ ചെയ്യാവൂ. (39) അല്പദക്ഷിണയോടുകൂടി യാഗം ചെയ്താൽ നേത്രം മുതലായ ഇന്ദ്രിയങ്ങളും യശസ്സും സ്വൎഗ്ഗവും ആയുസ്സും പുത്രന്മാരും പശുക്കളും നശിച്ചുപോകുന്നു. അതുകൊണ്ട് അല്പധനമുള്ളവൻ യാഗം ചെയ്യരുത്. (40) (അ. 11)

(ട)ഏറ്—യേ ശൂദ്രാദധിഗമ്യാൎത്ഥമഗ്നിഹോത്രമുപാസതേ
ഋത്വിജസ്തേ ഹി ശൂദ്രാണാം ബ്രഹ്മവാദിഷു ഗൎഹിതാഃ. 42

യാതൊരു ബ്രാഹ്മണൻ ശൂദ്രന്മാരിൽനിന്നു ദ്രവ്യത്തെ വാങ്ങി യാഗം ചെയ്യുന്നുവോ അവൻ ആ ശൂദ്രന്റെ ഋത്വിക്കായി പറയുന്നതല്ലാതെ ആ യാഗത്തിന്റെ ഫലത്തെ പ്രാപിക്കുന്നില്ല. എന്നുതന്നെയല്ല, ബ്രഹ്മവാദികളാൽ നിന്ദിക്കപ്പെട്ടവനായും ഭവിക്കുന്നു. (42) (അ. 11)

ശൂദ്രായാം ബ്രാഹ്മണാജ്ജാതഃ ശ്രേയസാ ച പ്രജായതേ
അശ്രേയാംശ്ശ്രേയസീം ജാതിം ഗച്ഛത്യാസപ്തമാദ്യുഗാൽ. 62

ശൂദ്രസ്ത്രീയിൽ ബ്രാഹ്മണനിൽനിന്നു ജനിക്കുന്നവർ ശ്രേയസ്സുള്ളവരായി ജനിക്കുന്നു. എങ്ങിനെയെന്നാൽ ഏഴു തലമുറ യോജിച്ചിരിക്കുന്നതിനാൽ ശ്രേയസ്സോടുകൂടിയ ബ്രാഹ്മണജാതിയായി പ്രാപിക്കുന്നു. (62) (അദ്ധ്യായം 10) ബ്രാഹ്മണൻ സംബന്ധംവെച്ച ശൂദ്രസ്ത്രീയിൽ ജനിച്ച കന്യക മറെറാരു ബ്രാഹ്മണനെതന്നെ സംബന്ധക്കാരനാക്കി വരിച്ച് അവൾക്കും പുത്രിയായി ജനിച്ചവൾ ബ്രാഹ്മണനെതന്നെ സംബന്ധക്കാരനാക്കി അവളുടെ മകളും അതേപ്രകാരം ക്രമത്തിൽ തെററാതെ ബ്രാഹ്മണരിൽനിന്നുതന്നെ സന്താനം ജനിപ്പിച്ചാൽ ആ വംശം മുഴുവനും ബ്രാഹ്മണരാകുമെന്നു ഭാവം.

(ട) ജി—യസ്മാൽ ബീജപ്രഭാവേന തിര്യഗ്ജാ ഋഷയോഭവൻ
പൂജിതാശ്ച പ്രശസ്താശ്ച തസ്മാൽ ബീജം പ്രശസ്യതേ. 72

ബീജത്തിൻെറ മഹിമയാൽ തിര്യക്കുകളായ മൃഗങ്ങളിൽ നിന്നു ജനിച്ച ഋഷ്യശൃംഗൻ മുതലായവരും, മഹാന്മാരാൽ പൂജിതന്മാരായി ഉൽകൃഷ്ടന്മാരായ ഋഷികളായി ഭവിച്ചു. അതിനാൽ ബീജംതന്നെ മുഖ്യമായിട്ടുള്ളത്.

അനാര്യമാര്യകർമ്മാണമാര്യഞ്ചാനാര്യകർമ്മിണം
സംപ്രധാര്യാബ്രവീദ്ധാതാ ന സമൌ നാസമാവിതി. 73
(അദ്ധ്യായം 10)

ശൂദ്രൻ ശ്രേഷ്ഠകർമ്മം ചെയ്യുന്നവനായാലും ബ്രാഹ്മണൻ നീചകർമ്മം ചെയ്യുന്നവനായിരുന്നാലും സമന്മാരാകുന്നില്ലെന്നു ബ്രഹ്മാവു പറഞ്ഞിരിക്കുന്നു. അപ്പോഴും ശൂദ്രൻ ഏററവും താഴ്ന്നവനെന്നു സാരം.

വൈശ്യവൃത്ത്യാപി ജീവംസ്തു ബ്രാഹ്മണഃ ക്ഷത്രിയോപി വാ
ഹിംസാപ്രായാം പരാധീനാം കൃഷിം യത്നേന വർജ്ജയേൽ. 83

ബ്രാഹ്മണക്ഷത്രിയന്മാർ വൈശ്യകർമ്മങ്ങളാൽ ഉപജീവിക്കുന്നവരായാലും ഹിംസയോടുകൂടിയതും പരാധീനമായതുമായ കൃഷിയെ പണിപ്പെട്ടും ചെയ്യാതെ കഴിക്കേണ്ടതാകുന്നു. (൮൩)

സദ്യഃപതതി മാംസേന ലാക്ഷയാ ലവണേന ച
ത്ര്യഹേണ ശൂദ്രീഭവതി ബ്രാഹ്മണഃ ക്ഷീരവിക്രയാൽ. 92
ഇതരേഷാം തു പണ്യാനാം വിക്രയാദിഹ കാമതഃ
ബ്രാഹ്മണസ്സപ്തരാത്രേണ വൈശ്യഭാവം നിയച്ഛതി. 93

അ—ബ്രാഹ്മണൻ മാംസം, അരക്കു, ഉപ്പ് ഇവയെ വിററാൽ ഉടൻ പതിതനായ് ഭവിക്കും. പാൽവിററാൽ മൂന്നുദിവസംകൊണ്ടു ശൂദ്രനാകും. (൯2) ദ്രവ്യച്ഛനിമിത്തം മററു സാധനങ്ങളെ ക്രയംചെയ്താൽ ഏഴുദിവസംകൊണ്ടു വൈശ്യനായ്തീരുന്നു. 93
[അ. 10] (ൽ

(ട) എച്ച്—നാദ്ധ്യാപനാദ്യാജനാദ്വാ ഗർഹിതാദ്വാ പ്രതിഗ്രഹാൽ
ദോഷോ ഭവതി വിപ്രാണാം ജ്വലനാംബുസമാഹിതേ. 103

ജീവിതാത്യയമാപന്നോ യോന്നമത്തിയതസ്തതഃ
ആകാശമിവ പങ്കേന നസപാപേനലിപ്യതേ. 104

തൊഴിലില്ലാതെ ദുഃഖപ്പെടുന്ന ബ്രാഹ്മണൻ വേദാഭ്യാസം പാടില്ലാത്ത ശൂദ്രനോ ചണ്ഡാളനോ വേദംപഠിപ്പിക്കുക, യാഗം ചെയ്യിക്കുക, നിന്ദ്യമായ ദാനം വാങ്ങുക എന്നിവ ചെയ്യുന്നതിനാൽ ദോഷമില്ലാത്തതാകുന്നു. എന്തെന്നാൽ ബ്രാഹ്മണൻ ജലം അഗ്നി ഇവയെപ്പോലെ പരിശുദ്ധനാകുന്നുവല്ലൊ. (103) ബ്രാഹ്മണൻ നശിക്കുന്നതിനു ആരംഭമായ സമയത്തിൽ എതൊരു ചണ്ഡാലന്റെ അന്നത്തെയും ഭുജിക്കാം. അതിനാൽ ദോഷമില്ല. എന്തുപോലെയെന്നാൽ ആകാശത്തിലേക്ക എറിഞ്ഞ ചേറ് ആകാശത്തിൽ പറ്റുന്നില്ലല്ലൊ. അതുപോലെ ബ്രാഹ്മണൻ പരിശുദ്ധനായിരിക്കയാൽ ബ്രാഹ്മണന്നു പാപസ്പർശം ഉണ്ടാകുന്നില്ലെന്നു സാരം.

നാദദീത നൃപസ്സാധുർമ്മഹാപാതകിനോധനം
ആദദാനസ്തുതല്ലോഭാത്തേനദോഷേണലിപ്യതേ. 243
അപ്സുപ്രവേശ്യതംദണ്ഡം വരുണായോപപാദയേൽ
ശ്രുതവൃത്തോപപന്നേ വാ ബ്രാഹ്മണേ പ്രതിപാദയേൽ. 244
ഈശോദണ്ഡസ്യവരുണോ രാജ്ഞാംദണ്ഡധരോഹിസഃ
ഈശസ്സർവ്വസ്യജഗതോ ബ്രാഹ്മണോ വേദപാരഗഃ. 245
യത്രവർജ്ജയതേരാജ പാപകൃൽഭ്യോ ധനാഗമം
തത്രകാലേനജായന്തേ മാനവാഃ ദീർഘജീവിനഃ. 246
ബ്രാഹ്മണാൻബാധമാനന്തു കാമാദവരവർണ്ണജം
ഹന്യാച്ചിത്രൈർവ്വധോപായൈരുദ്വേജനകരൈർന്നൃപഃ 248

മഹാപാതകികൾ ഗുരുതല്പഗൻ, മദ്യപാനി, കനകംകക്കുന്നവൻ, വിശ്വാസവഞ്ചകൻ ഇവരാകുന്നു. ഇവരുടെ ധനത്തെ രാജാവു പിഴയായും കൊള്ളയിട്ടും എടുക്കേണ്ടതാണ്. അങ്ങിനെ എടുത്ത ധനത്തെ രാജാവിന്നു എടുത്തുകൂടാത്തതാണ്. ദ്രവ്യപ്പനിമിത്തം രാജാവ് എടുത്താൽ പാപികളുടെ പാപത്തെ രാജാവു അനുഭവിക്കേണ്ടതായ്വരും. (243) ആ ദ്രവ്യത്തെ വരു

ണനാക്കൊണ്ടു ജലത്തിലിടുകയോ വേദമറിഞ്ഞ ബ്രാഹ്മണൎക്കു ദാനംചെയ്കയോ ചെയ്യേണ്ടതാകുന്നു. (244) വരുണൻ കാരം ചെയ്തു രാജാവിന്നു ശിക്ഷ വിധിക്കുന്ന ഈശനായതിനാലും, ബ്രാഹ്മണൻ വേദമറിഞ്ഞതിനാൽ സൎവ്വജനങ്ങളുടേയും ഈശനായതിനാലും, അവർ രണ്ടുപേരും മഹാപാപികളുടെ ധനദ്രവ്യത്തിന്നു അവകാശികളായി ഭവിക്കുന്നു. (245) യാതൊരു രാജ്യത്തിലെ രാജാവു, മേൽപറഞ്ഞ മഹാപാപികളുടെ ദ്രവ്യത്തെ താൻ എടുക്കാതെ ആ ദ്രവ്യത്തെ ബ്രാഹ്മണനോ വരുണനോ, വെള്ളംകൂട്ടിയോ കൊടുക്കുന്നുവോ, ആ രാജ്യത്തിൽ പ്രജകൾ കാലാനുസാരം ജനിക്കയും ദീൎഘായുസ്സായിരിക്കയും ചെയ്യും. അല്പായുസ്സാകയില്ല. (246) ശൂദ്രൻ, കാമംഹേതുവായിട്ടു ബ്രാഹ്മണരെ വല്ലതും ഉപദ്രവിച്ചാൽ ആ ശൂദ്രനെ ചിത്രവധമെന്ന ഉപായത്താൽ കൊല്ലേണ്ടതാണ്. (248) [അ. 9]

(ട)മെ — ബ്രാഹ്മണഃക്ഷത്രിയോവൈശ്യസ്ത്രയോവൎണ്ണാദ്വിജാതയഃ
ചതുൎത്ഥഏകജാതിസ്തു ശൂദ്രോ നാസ്തി തു പഞ്ചമഃ. 4
സൎവ്വവൎണ്ണേഷുതുല്യാസു പത്നീഷ്വക്ഷതയോനിഷു
ആനുലോമ്യേനസംഭൂതാ ജാത്യാജ്ഞേയാസ്തഏവതേ. 5

ബ്രാഹ്മണൻ ക്ഷത്രിയൻ വൈശ്യൻ ഈ മൂന്നുപേരും ദ്വിജന്മാരാകുന്നു. നാലാമത്തെ ശൂദ്രൻ ദ്വിജനാകുന്നില്ല. അവൻ ശൂദ്രൻതന്നെയാകുന്നു. ഈ നാലു ജാതിയെ കഴിച്ചു അഞ്ചാമതൊരു ജാതിയില്ല. (4) ഈ നാലു ജാതികളിലും അവരവരുടെ ജാതിയായും, വ്യഭിചാരദോഷമില്ലാത്തവളായും ഉള്ള ദമ്പതിയെ വിവാഹംചെയ്തു വരന്റെ ബീജത്താൽ ആ ദമ്പതിയിൽനിന്നു ജനിക്കുന്ന പുത്രന്മാർ അനുലോമമായി അതാതു ജാതികളെന്നു അറിയേണ്ടതാകുന്നു. (5) [അ. 10]

ഈ വക സ്മൃതിപ്രമാണങ്ങളാൽ ബ്രാഹ്മണൻ ജാതിശ്രേഷ്ഠനെന്നു പൂൎണ്ണതെളിവായിട്ടുണ്ട്. അതുപ്രകാരം ബ്രാഹ്മണന്മാർ പ്രതിഷ്ഠിക്കപ്പെട്ട ക്ഷേത്രങ്ങൾക്കും പ്രാധാന്യം ഉണ്ടെന്നു പരാണവചനമുള്ളതിനേയും തെളിയിക്കാം.

(൭) ഉദാ—'ഉജ്ജയിനീ' എന്ന പട്ടണത്തിൽ ചന്ദ്രസേനനെന്ന ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം തന്റെ രാജ്യത്തുള്ള കാളഹസ്തിക്ഷേത്രത്തിൽ അഭിഷേകനിവേദ്യാദികളോടുള്ള നിത്യപൂജകൾ നടത്തിവന്നതിനാൽ ഉള്ള ഭക്തിവിശേഷം കണ്ടു, മാണിഭദ്രൻ എന്ന ഒരു ബ്രാഹ്മണൻ, ചിന്താമണിയെന്ന സൂർയ്യപ്രഭപോലുള്ള ഒരു രത്നം ചന്ദ്രസേനനു നല്കി. അതിന്റെ ദൃഷ്ടി തട്ടുന്ന സർവ്വലോഹങ്ങളും സ്വർണ്ണങ്ങളായ്ത്തീരുന്നതു സാധാരണയായിരുന്നു. അതിനെ ചന്ദ്രസേനരാജാവു തന്റെ കണ്ഠത്തിൽ ധരിച്ചുകൊണ്ടിരുന്നു. അതു ഹേതുവാൽ രാജാവു സൂർയ്യനെപ്പോലെ പ്രകാശിച്ചു. ഈ വിവരം മററു നൃപന്മാരറിഞ്ഞതിനാൽ, ചില സ്വപ്നാർത്ഥികളായ രാജാക്കന്മാർ ആ രത്നത്തെ വാങ്ങി കുറെ ലോഹങ്ങളെ സ്വർണ്ണമാക്കി ചന്ദ്രസേനനുതന്നെ മടങ്ങികൊടുക്കാമെന്നുള്ള ഉദ്ദേശത്തിൽ ചന്ദ്രസേനനോടു ആ രത്നത്തെ ആവശ്യപ്പെടുകയും, അതുപ്രകാരം കൊടുക്കാത്തതിനാൽ അനേകരാജാക്കളും അസൂയയാലും ദുരാഗ്രഹത്താലും പാഞ്ചാല, അവന്തി, സൌവീര, മാഗധ, മത്സ്യ, സൃഞ്ജയ പ്രഭൃതികളായവർ, ഒന്നായി യോജിച്ചു ചതുരംഗസേനാസമേതം യുദ്ധത്തിന്നൊരുങ്ങി, ഉജ്ജയിനിപട്ടണത്തെ കലക്കിക്കൊണ്ടു, അതിനെ വളഞ്ഞപ്പോൾ ചന്ദ്രസേനരാജാവു വളരെ ഭയത്തോടുകൂടി മഹാകാളക്ഷേത്രത്തിന്റെ അകത്തുകടന്നു.

ചന്ദ്രസേനോ മഹാകാളം തമേവശരണം യയൌ
നിർവ്വികല്പോ നിരാതങ്കോ സരാജാദൃഢനിശ്ചയഃ. 26
പാലയേദേവ സർവ്വേശ ഇത്യേവം കൃതനിശ്ചയഃ
അപൂജയാമാസ ഗൌരീശം ദിവാനക്തമനന്യധീഃ. 27

ചന്ദ്രസേനൻ ഭയത്താൽ ആ മഹാകാളക്ഷേത്രത്തെത്തന്നെ ശരണംപ്രാപിച്ചു. നിർവ്വികല്പനായ്, ദുഃഖരഹിതനായിട്ടു ഉറപ്പോടുകൂടി സർവ്വേശൻ രക്ഷിക്കുമെന്നുള്ള നിശ്ചയത്താൽ അന്യചിന്തകൂടാതെ രാപ്പകൽ ഗൌരീശനാകുന്ന ആ ശിവലിംഗത്തെ പൂജിച്ചുകൊണ്ടിരുന്നു. (26_27) [ബ്രഹ്മോത്തരഖണ്ഡം അ. 5]

അങ്ങിനെയിരിക്കെ ആ ക്ഷേത്രത്തിൽ ഒരു ഗോപിക (ഇട സി) വന്നു. അവളുടെ ഒരു ചെറിയ മകനും ഒന്നിച്ചുണ്ടായിരുന്നു. ആ കുട്ടി ചന്ദ്രസേനരാജാവു പൂജചെയ്യുന്നതിനെ നോക്കിക്കണ്ടു സന്ധ്യാസമയം തന്റെ അമ്മയോടൊന്നിച്ചു പോകയും ചെയ്തു. ആ ബാലൻ, പിറേറന്നു കാലത്തു വെറും കല്ലുകളെ പെറുക്കിവെച്ചു, ശിവലിംഗമെന്നു കല്പിച്ചു, കണ്ണിൽകണ്ട ഇലകളും പുഷ്പങ്ങളും അറുത്തുവെച്ചു, ജലഗന്ധധൂപദീപങ്ങളെന്നു ചില കൃത്രിമങ്ങളാൽ കല്പിച്ചു, പൂജ തുടങ്ങി. പൂജാവസാനത്തിൽ കണ്ണടച്ചു, ശിവധ്യാനം ചെയ്തുകൊണ്ടിരിക്കുമ്പോൾ തന്റെ മാതാവ്, ബാലൻ ഉണ്ണാൻ വൈകീട്ടും വന്നില്ലല്ലൊ! എന്തായിരിക്കുമെന്നു സംശയിച്ചു വിളിച്ചുനോക്കീട്ടും വരായ്കയാൽ പരിഭ്രമിച്ചു കുട്ടി എവിടെയെന്നു നോക്കുവാനായി, അന്വേഷിച്ചു തിരയുമ്പോൾ, കുട്ടി മേൽപ്രകാരം പൂജചെയ്തു കണ്ണടച്ചു ധ്യാനിച്ചിരിക്കുന്നതിനെ കണ്ടു കുട്ടിയെ വിളിച്ചും എണീക്കായ്കയാൽ കോപത്തോടെ കൈപിടിച്ചു വലിച്ചിട്ടും, വരുന്നില്ലെന്നുകണ്ടു കുട്ടിയെ അടിച്ചു; കുട്ടി കരഞ്ഞുതുടങ്ങി; എന്നിട്ടുംകൂടി വരുന്നില്ലെന്നുകണ്ടു അതികോപേന കുട്ടി ഉണ്ടാക്കിവെച്ച കൃത്രിമലിംഗത്തെയും, പൂജോപകരണങ്ങളേയും കാൽകൊണ്ടു തട്ടികളഞ്ഞു പോകുകയും ചെയ്തു. അതിനാൽ ആ ബാലൻ അത്യന്തവ്യസനാക്രാന്തനായി കരയുന്നസമയത്തു ശിവന്റെ അനുഗ്രഹത്താൽ

തതോഽചിരാൽസ്വം ഭവിരാജമാനം
ഹിരണ്മയദ്വാരകപാടതോരണം
മഹാർഹനീലാമലവജ്രവേദികം
തദേവജാതം ശിബിരം ശിവാലയം. 43

പ്രോദ്ദീപ്തഹേമകലശൈർബ്ബഹിർവ്വിചിത്രം
പ്രോത്തുംഗസിതസ്ഫടികസൌധതലാഭിരാമം
രമ്യം ശിവാലയമയം വരപീഠമദ്ധ്യേ
ലിംഗം ച രത്നഖചിതം സ ദദർശ ബാലഃ. 44

സദൃഷ്ട്വാ സഹസോത്ഥായ ഭീതോവിസ്മിതമാനസഃ
തം മഗ്ന ഇവ സന്തോഷാപ്ലുതമാനന്ദസാഗരേ. 45

രത്നങ്ങളാൽ ശോഭിക്കുന്നതായ സ്വൎണ്ണം കൊണ്ടുള്ള കട്ടള വാതിലുകളാലും തോരണങ്ങളാലും അലംകൃതമായും മഹാന്മാൎക്കു മാത്രം ലഭിക്കാവുന്നതായും നീലം വൈരം ഇതുകളാൽ കെട്ടി ഉയൎത്തപ്പെട്ട ദീപസ്തംഭത്തോടു കൂടിയതായും സിബിലൈന്ന പ്രസിദ്ധിയോടു കൂടിയും ഒരു ശിവക്ഷേത്രം അവിടെ തനിയെ പൊട്ടുന്നുണ്ടായി (43) എന്നു മാത്രമല്ല അനേക പ്രഭയോടുകൂടിയ സ്വൎണ്ണകുംഭങ്ങളും അനേകവിചിത്ര പണികളോടു കൂടിയ ഗോപുരങ്ങളാൽ ശോഭിതമായിരിക്കുന്ന ആ ശിവാലയത്തിലെ വരപീഠത്തിൽ രത്നത്താൽ ചെയ്യപ്പെട്ട ശിവലിംഗത്തെയും ആ ബാലൻ കണ്ടു (44) അപ്പോൾ പെട്ടെന്ന് അവൻ സന്തോഷത്താൽ പരമാനന്ദസമുദ്രത്തിൽ മുങ്ങിയതുപോലെ അതിശയിച്ച മനസ്സോടും ഭയത്തോടും കൂടെ എണീറ്റു.

വിജ്ഞായ ശിവപൂജായാ മാഹാത്മ്യം തൽപ്രഭാവജം
നനാമ ദണ്ഡവൽ ഭൂമൌ സ്വമാതുരഘശാന്തയേ 36
ദേവ ക്ഷമസ്വ ദുരിതം മമ മാതുരജാനതഃ
മൂഢായാസ്സ്വപാപമജാനന്ത്യാഃ പ്രസന്നോഭവശങ്കര. 47

ശിവപൂജയുടെ പ്രഭവമായ മാഹാത്മ്യത്തെ അറിഞ്ഞു തന്റെ അമ്മയുടെ പാപശാന്തിക്കായ്ക്കൊണ്ടു ആ ശിവലിംഗത്തിന്റെ അടുക്കൽ ദണ്ഡനമസ്കാരം ചെയ്തു, (46) അല്ലയോ! ഉമാപതേ! മൂഢയായിരിക്കുന്ന എന്റെ അമ്മയുടെ, അജ്ഞതയെ, അറിയാതെ ചെയ്ത ദുരിതത്തെ (ചവിട്ടിയതായ പാപത്തെ) ക്ഷമിച്ചു, അല്ലയോ ശങ്കര! പ്രസന്നനായി ഭവിക്കേണമേ! എന്നിങ്ങിനെ പ്രാൎത്ഥിച്ചുകൊണ്ടു ആ ശിവലിംഗത്തെ പിന്നെയും, പിന്നെയും, നമസ്കരിച്ചു പ്രസാദിപ്പിച്ചിട്ടു സൂൎയ്യാസ്തമനത്തിന്നുശേഷം, ആ ബാലൻ ശിവാലയത്തിൽനിന്നു തന്റെ വീട്ടിലേക്കു പോയി. വീട്ടിൽ പോയശേഷം കണ്ടതു്,

അഥാപശ്യൽ സ്വശിബിരം പുരന്ദരപുരോപമം
സദ്യോഹിരണ്മയീഭൂതം വിചിത്രം വിഭവോജ്ജ്വലം. 50
മഹാമണിഗണാകീൎണ്ണം ഹേമരാശി സമുജ്ജ്വലം
സോന്തഃപ്രവിശ്യസഹസാമോദമാനോ നിശാമുഖേ. 51

ശിബിരപട്ടണത്തിൽ ഒരു കുടിലായിരുന്ന തന്റെ വീട്ടു പൊട്ടുന്നനവെ സ്വർണ്ണമയമായ് ദേവേന്ദ്രന്റെ ഭവനത്തിന്നു തുല്യമായതും അനേക ധനസമൂഹങ്ങളാൽ ശോഭിച്ചതുമായുള്ളതും. (50) അനേക രത്നകല്ലുകളാൽ വിളങ്ങപ്പെട്ടതും സ്വർണ്ണങ്ങളാൽ പ്രകാശിക്കപ്പെട്ടതുമായ ആ ഭവനത്തിൽ സന്ധ്യാസമയത്തു സന്തോഷത്തോടുകൂടെ ഉള്ളിൽ പ്രവേശിച്ചു. (51) അവിടെ രത്നാഭരണങ്ങളാൽ അലംകൃതമായ അംഗങ്ങളോടും ദിവ്യവസ്ത്രങ്ങളാൽശോഭിതയായും രത്നനിർമ്മിതമായകട്ടിലിൽ വിരിച്ച ശയ്യയിൽ എന്തെന്നറിയാതെ ഉറങ്ങിക്കിടക്കുന്ന തന്റെ അമ്മയെ ദേവസ്ത്രീയോ എന്നു തോന്നുമാറു കണ്ടു.

സംഭ്രമത്തോടുകൂടി ആ [ഉല്പലാക്ഷിയെ എഴുനീല്പിച്ച് അല്ലയോ അമ്മേ! സ്വപ്നം തന്നെയല്ലെ! വലിയ അത്ഭുതത്തെ നോക്കുവിൻ! എന്നിങ്ങിനെ മകനാൽ പറയപ്പെട്ട ഗോപിക സംഭ്രമത്തോടെണീട്ടു വീടുമുതലായവ നോക്കിക്കണ്ടു അതിശയിച്ചു മനസ്സോടുകൂടിയവളായ് അത്ഭുതം അപൂർവ്വം എന്നു പറഞ്ഞു. ഈവിധം എങ്ങിനെ ഭവിച്ചു് എന്നു മകനോടു ചോദിച്ചു.

മകൻ ഈശ്വരപൂജയുടെ മാഹാത്മ്യത്താലുണ്ടായതാണെന്നു പറഞ്ഞു ഉടൻ ഈ വിവരമെല്ലാം സഭാസമയവും ശിവനെ ഭജിച്ചുകൊണ്ടിരിക്കുന്ന ചന്ദ്രസേനരാജാവിനെ അറിയിക്കയും രാജാവ് ബാലനൊന്നിച്ചു വന്നു ഗോപബാലന്റെ ഭാഗ്യത്താൽ തത്ര ഉണ്ടായ ക്ഷേത്രത്തെയും ഭവനത്തെയും മാതൃപുത്രസമേതം കണ്ടു അതിശയിച്ചവനായി പരമാനന്ദത്തിൽ മഗ്നനായ് നേത്രങ്ങളിൽനിന്നു സന്തോഷബാഷ്പം തൂകിക്കൊണ്ടു ആ ബാലനെ ആലിംഗനം ചെയ്തു.

പുരവാസികളെല്ലാം ആ രാത്രിതന്നെ ഈ അത്ഭുതകാഴ്ച കാണ്മാൻ തിക്കിത്തിരക്കി വന്നുകൂടി.

രാജാനശ്ചാപരേ ക്ഷത്രിയാശ്ശ്രുത്വാ പരമാത്ഭുതം
തേ ത്യക്തവൈരാസ്സഹസാ ശങ്കാന്വിതാ ഭൃശം. 63

മുമ്പു യുദ്ധത്തിന്നൊരുങ്ങി ഉജ്ജയിനീപട്ടണത്തെ വളഞ്ഞി

ന്നു ശത്രുക്കളായ രാജാക്കന്മാർ എല്ലാം പരമമായ ഈ അത്ഭുതത്തെ ചാരന്മാർ മുഖമറിഞ്ഞു ചന്ദ്രസേനരാജാവിലുള്ള വൈരത്തെ വെടിഞ്ഞു അയാളിൽ വളരെ സന്തോഷത്തോടു കൂടിയവരായി ശസ്ത്രാസ്ത്രങ്ങളെ ഉപേക്ഷിച്ചു, ആ പട്ടണത്തിൽ ചെന്നു ചന്ദ്രസേനന്റെ അടുക്കൽ പോയി.

ആ ഗോപകന്യകയുടെ വീട്ടിലും തനിയെ ഉണ്ടായ ശിവക്ഷേത്രത്തിലും ചെന്നുകണ്ടു ഏററവും പ്രീതരായി. ആ ഗോപകുമാരന്നായിട്ടു സ്വർണ്ണം, രത്നം, വസ്ത്രം, പശു, ആന, കുതിര മുതലായ ഉപകരണങ്ങൾ കൊടുത്തുപോകയും ചെയ്തു.

അതുകൊണ്ടു ക്ഷേത്രോപവാസം ഏററവും ശ്ലാഘ്യമെന്നു ഇതിനാൽ തെളിയുന്നു. കീഴ്ക്കോടതിവക്കീൽ ക്ഷേത്രോപവാസം നിന്ദ്യമെന്നു പറയുന്നതു ന്യായമല്ലാത്തതാകുന്നു.

(ട) കെ—കീഴ്ക്കോടതി വക്കീൽ കമ്മാത്രന്മാർകൾ ബ്രാഹ്മണരുടെ മാഹാത്മ്യം തെളിയിപ്പാൻ മഹൻനമ്പൂതിരി അവർകളുടെ ബ്രാഹ്മണാഖ്യകത്തെ തെളിയിച്ചിട്ടുണ്ട്. അതിനെ അന്യായവക്കീൽ പല കുതർക്കന്യായങ്ങളാലും ഖണ്ഡിപ്പാൻ നോക്കി. പക്ഷെ കീഴ്ക്കോടതി ജഡ്ജി അതിനെ സ്വീകരിച്ചിട്ടില്ല. അതുകൊണ്ടും ബ്രാഹ്മണർ ജാതിശ്രേഷ്ഠരെന്നുതന്നെ കീഴ്ക്കോടതി അഭിപ്രായപെട്ടിട്ടുണ്ടെന്നു പ്രത്യക്ഷപ്പെടുന്നു. കീഴ്ക്കോടതി പ്രതിവക്കീൽ ക—ഖണ്ഡംമുതൽ എസ്സ് ഖണ്ഡംകൂടി കാരോന്നിലും ക്രമത്തിൽ ത്രികാലജ്ഞാനമുണ്ടായതും രാജാവായി ജനിച്ചതും ക്ഷേത്രോപവാസം പൂജ ഇതുകളാലാണെന്നും ഗന്ധാനാദി പരിഷ്കൃതകർമ്മങ്ങളാൽ ദേഹശുദ്ധി ഉണ്ടാവുമെന്നും തീർത്ഥസ്നാനത്താലും വ്രതത്താലും അനേകർ മുക്തന്മാരായിട്ടുണ്ടെന്നും ബ്രാഹ്മണന്നു ദാനം കൊടുത്താൽമാത്രമേ ദാനഫലംഉണ്ടാകയുള്ളുവെന്നും മററും കീഴ്ക്കോടതിയിൽ തെളിയിച്ചിട്ടുണ്ട്. ആവക റിക്കാർട്ടുകളെല്ലാം അച്ചുകോപ്പി ചെയ്തു ബഹുമാനപ്പെട്ട ഈ കോട്ടിലും ഹാജരാക്കിട്ടുണ്ട്. അതുകൊണ്ടു കീഴ്ക്കോടതി അഭിപ്രായപ്പെട്ടപ്രകാരം ഈ കേസ്സിന്നു മിസ്ജോയിണ്ടർ തട

സ്ഥമുള്ളതുകൊണ്ടും അന്യായം നീക്കി വിധിക്കുവാനും ഞങ്ങടെ ആദ്യപ്പീൽ കോർട്ടുചിലവു് പലിശസഹിതം തരുവാനും കല്പന ഉണ്ടാവേണ്ടതിന്നും അപേക്ഷിക്കുന്നു.

എന്നുപറഞ്ഞ് ഒന്നാംപ്രതി വക്കീൽ ഇരുന്നു.

അന്യായവക്കീൽ മണ്ഡനമിശ്രനവർകൾ എണീട്ടു പ്രസംഗം തുടങ്ങി.

ഞങ്ങടെ ഭാഗം കീഴ്ക്കോടതിവക്കീൽ മിസ്റ്റർ സാധുനിത്യാലദാസൻ യുക്തിന്യായങ്ങളോടും ശാസ്ത്രാനുസാരമായും മനുഷ്യരിൽ ജാതിഭേദമില്ലെന്നും എല്ലാ മനുഷ്യർക്കും ഇഹപരങ്ങളിൽ ദുഃഖനിവൃത്തി സുഖപ്രാപ്തികളും മോക്ഷത്തിന്നുമുള്ള വഴികളെ കാണിക്കുന്ന വേദോപനിഷദാദി സർവ്വശാസ്ത്രങ്ങളും സർവ്വമനുഷ്യർക്കും ഒരുപോലെ സമാവകാശമായിട്ടുള്ളതാണെന്നും ക്ഷേത്രപ്രതിഷ്ഠ, വിഗ്രഹാരാധന, യാഗം, വ്രതം, തീർത്ഥസ്നാനം, ബ്രാഹ്മണദാനം മുതലായതും ഗർഭാധാനം ആദിയായ കായികപരിഷ്കൃത സർവ്വകർമ്മങ്ങളും അജ്ഞാനത്തെ വർദ്ധിപ്പിക്കുന്നതും നിഷ്ഫലമായിട്ടുള്ളതും ബ്രാഹ്മണരെന്നഭിമാനിക്കുന്ന പുരോഹിതന്മാരുടേയും അവരുടെ സംഘങ്ങളുടേയും വയറു വളർക്കുവാൻവേണ്ടി മാത്രം അശാസ്ത്രീയവും അനുഭവരഹിതവുമായി ഉണ്ടാക്കിതീർത്തതും ആകുന്നു എന്നും അതിനെ പ്രബലമാക്കുവാനും മേൽപറഞ്ഞ അജ്ഞാനകപടകർമ്മങ്ങളുടെ പ്രാതിനിദ്ധ്യം തങ്ങൾക്കു മാത്രമായൊന്നാക്കുവാനുംവേണ്ടി മനുഷ്യരിൽ ജാതിഭേദമുണ്ടെന്നും കരബലത്താലും ധനബലത്താലും കുയുക്തിയാലും ന്യായരഹിതമായി ഉണ്ടാക്കിതീർത്തതാണെന്നും കീഴ്ക്കോടതിയിൽ യുക്തിന്യായങ്ങളോടും രേഖാമൂലവും ആർഗ്യുമെണ്ടുമൂലവും തെളിയിച്ചിട്ടുണ്ട്. അതു മുഴുവനും അച്ചുകോപ്പി ചെയ്ത് ഞാൻ ഈ കോർട്ടിലും ഹാജരാക്കീട്ടുണ്ട്. അതുകളാൽതന്നെ പ്രതിഭാഗം വാദം മുഴുവനും വഞ്ചനയായും അനീതിയുമാണെന്നു പൂർണ്ണതെളിവായിട്ടുണ്ട്. അതു കീഴ്ക്കോടതി ജഡ്ജിയും സമ്മതിക്കുന്നുണ്ട്. പക്ഷേ മിസ്ജോയിണ്ടർ തടസ്ഥമുണ്ടെന്നും തെററിദ്ധരിച്ചതു

നാലാണു് അന്യായം നീക്കിയതു്. മിസ് ജോയിമാർ തടസ്ഥം ഇല്ല. അതു ഞാൻ വഴിയെ ബോധിപ്പിക്കാം.

ബി. ഒന്നാം ഖണ്ഡം.

പ്രതിവക്കീൽ അഗ്നിഹോത്രി അവർകൾ എ. എന്ന ഖണ്ഡത്തിൽ സ്ത്രീ ശൂദ്രൻ ഇവക്കു മന്ത്രജപം തീർത്ഥസ്നാനം പാടില്ലെന്നു ബോധിപ്പിച്ചതു ശാസ്ത്രവിരുദ്ധമാണു്. എന്തെന്നാൽ മനുഷ്യരിൽ ജാതിഭേദം ഇല്ലെന്നു കീഴ്ക്കോടതിയിൽ അന്യായവക്കീൽ അനുഭവങ്ങളാൽ തെളിയിച്ചിരിക്കെ പിന്നെ ശൂദ്രനെന്നൊരു ജാതിയുണ്ടെന്നു പറയുന്നതു ശാസ്ത്രമല്ല. സ്ത്രീയെന്നതു അവയവഭേദത്താലുണ്ടെങ്കിലും ആത്മഭേദമില്ലാത്തതാണല്ലോ. അതുകൊണ്ടു സ്ത്രീയായാലും പുരുഷനായാലും ഋഷിവൃത്തി സ്വപ്രാപ്തിക്കവേണ്ടതായ എല്ലാകാര്യവും ചെയ്യാവുന്നതാണു്. അതിനെ ശാസ്ത്രം വിരോധിക്കുന്നില്ല. അതുപോലെതന്നെ അഗ്നിഹോത്രി പറഞ്ഞതും പ്രമാണം കാണിച്ചതും കെട്ടുകഥയാണു്. ബഹുമാനപ്പെട്ട കോടതിയിൽ സ്വീകരിക്കത്തക്കതല്ല.

എന്നാൽ ഈ സജ്ജനദ്രോഹികളായ ക്ഷേത്രശ്രേഷ്ഠൻ മുതലായ പുരോഹിതന്മാർ ലേശവും തത്വബോധമില്ലാതെ ഐഹികസുഖലബ്ധിമാത്രമാണു് പുരുഷാർത്ഥമെന്നു തിട്ടപ്പെടുത്തി അതിനാവേണ്ട ലാഭമുണ്ടാക്കുവാൻ മാത്രം ചോരന്മാരെന്നപോലെ അന്ധഗോലാംഗുലന്യായേന ലോകങ്ങളെ കഷ്ടപ്പെടുത്തുന്നതിനെ ബഹുമാനപ്പെട്ട കോടതിയിൽ നിന്നു ഒരു നിവൃത്തി ചെയ്യേണ്ടതാണു്. അന്ധഗോലാംഗുലന്യായം എന്തെന്നാൽ ഒരു മഹാധനികന്റെ പുത്രൻ അനേകവിലയുള്ള പലവിധ ആഭരണങ്ങളും ധരിച്ചു നടക്കൽ പതിവായിരുന്നു. ഒരു ദിവസം പതിവുപ്രകാരം ആഭരണധാരിയായി വീട്ടിൽനിന്നു കുറെ ദൂരമുള്ള ഒരു കാട്ടിന്നരികെ പോയ്ക്കൊണ്ടിരിക്കെ തസ്കരന്മാരവനെ പിടിച്ചു സമീപത്തുണ്ടായിരുന്ന വൻകാട്ടിനുള്ളിൽ കൊണ്ടുപോയി അവൻ ധരിച്ചിരുന്ന സർവ്വാഭരണങ്ങളും അഴിച്ചെടുത്തു അവന്റെ രണ്ടുകണ്ണും കുത്തിപൊട്ടിച്ചു സമീപത്തു മേഞ്ഞുകൊണ്ടു നി

ന്നിരുന്ന ഒരു ക്രൂരൻ കാളയുടെ വാലിൽ പിടിപ്പിച്ച് ഇങ്ങിനെ പറഞ്ഞു:— നീ ഈ കാളയുടെ വാലുവിടാതെ പിടിച്ചാൽ അതു നിത്യം താമസിക്കുന്ന പട്ടണത്തിൽ നിന്നെ എത്തിക്കും. പട്ടണത്തിൽ ചെന്നാൽ നിന്റെ വീട്ടിലെത്തുവാൻ എളുപ്പമാണല്ലോ. എന്നുപറഞ്ഞു ചോരന്മാരോടിപ്പോയി.

ആ ബാലൻ അതു സത്യമെന്നോർത്തും കാട്ടിൽ കിടന്നാൽ ദുഷ്ടമൃഗങ്ങളാൽ മൃതിവരുമെന്നു കരുതിയും കാളയുടെ വാലു വിടാതെ പിന്നാലെ ഇഴഞ്ഞുകൊണ്ടു നടക്കുന്നതു കാളക്കു അസഹ്യമായതിനാൽ പിൻകാൽകൊണ്ടു ചവിട്ടിയും മററും ബാലനെ കൊന്നുകളഞ്ഞു.

ഇപ്രകാരം ചോരന്മാർ മുതലായ കപടപ്രേമന്മാർ ഉദന വിശ്വാസം ചെയ്യുകൂടെന്ന കള്ളപ്രമാണങ്ങളുണ്ടാക്കി ജനങ്ങളെ പറ്റാൻ സമയം കൊടുക്കാതെ മനോദൃഷ്ടിയെ നശിപ്പിച്ച് സ്വർഗ്ഗദ്വാരമായ ബ്രഹ്മപദം ചേരേണ്ടതിന്നു കാളയുടെ വാൽ പിടിപ്പിച്ചപോലെ ക്ഷേത്രോപാസനം തീർത്ഥസ്നാനം ദാനം വ്രതം മുതലായ നിഷ്ഫലകർമ്മങ്ങളെ വിടാതെ ചെയ്താൽ ബ്രഹ്മപദം ചേരുമെന്നും ബാലന്റെ ആഭരണങ്ങൾ അപഹരിച്ചപോലെ (ഹിന്ദുസമുദായങ്ങളുടെ) ദ്രവ്യമപഹരിപ്പാൻ ക്ഷേത്രങ്ങളിൽ മാല നിവേദ്യം അത്താഴപൂജ മൃത്യുഞ്ജയഹോമം സൽപാത്രദാനം മുതലായ കപടക്രിയകൾക്കുവേണ്ടി പണം അപഹരിച്ചും ഈ ക്ഷേത്രഭ്രമനും പുരോഹിതന്മാരുമായ തസ്കരന്മാർ ഹിന്ദുസമുദായത്തെ മുഴുവനും വിശേഷാൽ അബ്രാഹ്മണസംഘങ്ങളെ അജ്ഞാനകർമ്മകങ്ങളിൽ വീഴ്ത്തി കരകയറാനാകാതെ പിന്നെയും പിന്നെയും പാടെ ചവിട്ടിത്താഴ്ത്തുന്നു. ഈ വക കള്ളതന്ത്രങ്ങളാൽ ഹിന്ദുരാജാക്കളെക്കൂടി കെണിയിൽ ചാടിച്ച് അവരുടെ രാജ്യാധികാരത്തെപ്പോലും കളയിച്ചു. ഇതാണ് ജാതിബ്രാഹ്മണർക്കുള്ള യോഗ്യത. ബി. രണ്ടാംഖണ്ഡം

(2) അഗ്നിഹോത്രി അവർകൾ ഏ. ഖണ്ഡത്തിൽ ഉപനയനം കഴിഞ്ഞിട്ടില്ലാത്ത ബ്രാഹ്മണൻ വേദം ഉച്ചരിച്ചുകൂടെന്നും

ബി. ഖണ്ഡത്തിൽ പത്തുവയസ്സു ബ്രാഹ്മണൻ നൂറുവയസ്സു ക്ഷത്രിയന്നു് അച്ഛനു തുല്യനായികരുതേണമെന്നും രാജാവു ബ്രാഹ്മണർ പറയും വിധം കേട്ടു നടക്കേണമെന്നും ബ്രാഹ്മണരെ ഭജിക്കേണമെന്നും രാജാവു എത്ര നീതിജ്ഞനായാലും ബ്രാഹ്മണനോടു ചോദിച്ചു നടക്കേണമെന്നും അങ്ങിനെയല്ലാത്ത രാജാവു നശിക്കില്ലെന്നും ബ്രാഹ്മണഭക്തിയില്ലാതെ അനേകരാജാക്കൾ നശിച്ചുവെന്നും രാജാവു ബ്രാഹ്മണരിൽനിന്നു സൎവ്വശാസ്ത്രങ്ങളും പഠിക്കേണമെന്നും മനുസ്മൃതിയിൽ പറയുന്നതായി പറയുന്നു. മിസ്റ്റർ അഗ്നിഹോത്രി ഇങ്ങിനെ പറഞ്ഞതു കീഴ്ക്കോടതിവക്കീൽ മനുസ്മൃതിയെ കള്ളശാസ്ത്രമെന്നു നിഷേധിച്ചതിനെ നോക്കാതെ പറഞ്ഞതാണ്. മനുസ്മൃതി എന്നു മാത്രമല്ല ഏതു വേദോപനിഷത്തായാലും അനുഭവമില്ലെങ്കിൽ പുല്ലുപോലെ നിഷേധിക്കാമെന്നു സൎവ്വസമ്മതമാണല്ലോ.

മിസ്റ്റർ അഗ്നിഹോത്രി ബ്രാഹ്മണൻ ജാതിശ്രേഷ്ഠനെന്നു സ്ഥാപിച്ചുകിട്ടാൻ പിന്നെയും വൃഥാ ഹേത്വാഭാസവാദം ചെയ്യുന്നു. അതു കോടതി സ്വീകരിക്കത്തക്കതല്ല.

ഈ ജാതിബ്രാഹ്മണർ വേദമെന്നും മന്ത്രമെന്നും ശൂദ്രനു കേൾക്കപോലും പാടില്ലെന്നും ഋഷിപ്രോക്തമെന്നും തങ്ങളെ സ്വന്ത സ്വത്തെന്നും പറഞ്ഞുംകൊണ്ട് എന്റെ കക്ഷികൾക്കു കൊടുക്കാതെ ഈ കേസ്സിന്നു കാരണമായ വേദോപനിഷദാദികൾ അനേകവും ബ്രാഹ്മണൻ തുടങ്ങി ചണ്ഡാലപൎയ്യന്തമുള്ള വൎണ്ണങ്ങളായി വ്യവഹരിക്കപ്പെട്ടവരാൽ കണ്ടുപിടിച്ച് എഴുതിവെക്കപ്പെട്ടതാണെന്നു ബഹുമാനപ്പെട്ട കോടതിക്കു രേഖാമൂലം ഞാൻ തെളിവുതരാം.

(1) ക്ഷത്രിയനായിരുന്ന വിശ്വാമിത്രൻ ഋഗ്വേദം 3-ാം മണ്ഡലത്തിലെ അനേകസൂക്തങ്ങളുടെ ഋഷിയാണ്. (ഋഷിസൂക്തം കണ്ടുപിടിച്ച് എഴുതിയവൻ)

(2) വേശ്യാപുത്രനും ശൂദ്രവൎണ്ണിയുമായ വസിഷ്ഠൻ ഋഗ്വേദം 7-ാം മണ്ഡലത്തിന്റെ ഋഷിയാണ്.

(3) ക്ഷത്രിയനായ കണ്വൻ ഋ 8_ാംമണ്ഡലഋഷിയാണ്.

(4) ക്ഷത്രിയരാജാവായ ഹസ്തിയുടെ മകൻ പുരുമീളൻ ഋഗ്വേദം 4_ാംമണ്ഡലം 43_ം 44_ം സൂക്തങ്ങളുടെ ഋഷിയാണ്.

(5) ദാസീപുത്രനായ കവഷൻ ഋഗ്വേദം 10_ാം മണ്ഡലം 30 മുതൽ 34 കൂടി 5 സൂക്തങ്ങളുടെ ഋഷിയാണ്.

(6) അംഗിരസ്സുകളെന്നവർ ഋഗ്വേദം 9_ാം മണ്ഡലത്തിൻെറ ഋഷികളാണ്. അംഗിരസ്സുകളെ കുറിച്ച് വിഷ്ണുപുരാണം പറഞ്ഞത്.

ശ്ലോ — ഏതേ ക്ഷത്രപ്രസൂതാ വൈ പുനശ്ചാംഗിരസഃ സ്മൃതാഃ
രഥീതരാണാം പ്രവരാഃ ക്ഷത്രോപേതാഃ ദ്വിജാതയഃ.

അ — ക്ഷത്രിയവംശജരായ അംഗിരസ്സുകൾ രഥീതരന്മാരിൽവെച്ച് പ്രധാനികളും ക്ഷത്രജരായ ബ്രാഹ്മണരുമാകുന്നു.

(7) ഇതുകൂടാതെ സായണൻ എഴുതിയ വേദഭാഷ്യത്തിൽ ക്ഷത്രിയരായവർ അനേകവൈദികഋഷികളായിട്ടുണ്ടെന്നു പറഞ്ഞിട്ടുണ്ട്. അതും ബഹുമാനപ്പെട്ടകോടതിയിൽ ബോധിപ്പിക്കാം. ഋഗ്വേദം 1_ാംമണ്ഡലം 100_ാംസൂക്തത്തിൽ സായണൻ പറഞ്ഞതു.

തത്രാനുക്രമ്യതേ — സയോവൃഷേ ഏകോന വാർഷാഗിരാ ഋജ്രാശ്വാംബരീഷസഹദേവഭയമാനസുരാധസ ഇതി വൃഷാഗിരോമഹാരാജസ്യ പുത്രഭൂതാഃ ഋജ്രാശ്വാദയഃ പഞ്ചരാജർഷയസ്സഹൈവം സൂക്തം ദദൃശുഃ. അതഏവ അസ്യസൂക്തസ്യ ഋഷയഃ — സയോവൃഷാ എന്നുതുടങ്ങിയ ഈ സൂത്രാനുക്രമണികയിൽ പറയുന്നതു — വൃഷാഗീർ എന്ന മഹാരാജാവിൻെറ പുത്രന്മാരായ ഋജ്രാശ്വൻ അംബരീഷൻ സഹദേവൻ സുരാധസ്സ് എന്ന ഈ അഞ്ചുപേർ ഒന്നായികൂടി ഈ സൂക്തത്തെ കണ്ടതിനാൽ അവർ അഞ്ചുപേരും ഒന്നായി 1_ാം സൂക്തത്തിൻെറ ഋഷികളായി.

(8) ഋഗ്വേദം 4_ാംമണ്ഡലത്തിൽ 42_ാംസൂക്തത്തെക്കുറിച്ച് സായണൻ.

ശ്ലോ— പൌരുകുത്സസ്യ പുത്രസ്ത്രാസദസ്യു രാജൎഷിഃ അത്രാനുക്രമണികാ മമദാചിജ്ഞാ ശൌത്രാസദസ്യപൌരുകുത്സ്യഃ— എന്നു പറഞ്ഞിരിക്കുന്നു.

മേൽകാണിച്ച 42-ാംസൂക്തത്തിന്റെ ഋഷി പൌരുകുത്സന്റെ മകനായ ത്രാസദസ്യു എന്നാണ്. പത്തു മന്ത്രങ്ങളുടങ്ങിയ മമദാചിതാ എന്ന സൂക്തത്തിന്റെ ഋഷി പൌരുകുത്സപുത്രൻ ത്രാസദസ്യു എന്നാണ്.

(9) ഇനിയും ടി വേദം 5-ാം മണ്ഡലം 27-ാംസൂക്തത്തെ കുറിച്ചും സായണൻ പറഞ്ഞത്.

ത്രിവൃഷ്ണസ്യ പുത്രസ്ത്ര്യരുണഃ പൌരുകുത്സസ്യ പുത്രസ്ത്രാസദസ്യുഃ ഭരതസ്യ പുത്രോശ്വമേധഃ ഏതേ ത്രയോപി രാജാനസ്സംഭൂതാസ്യ സൂക്തസ്യ ഋഷയഃ.

അതു— ത്രിവൃഷ്ണന്റെ മകനായ ത്ര്യരുണനും പൌരുകുത്സപുത്രനായ ത്രാസദസ്യുവും ഭരതന്റെ പുത്രനായ അശ്വമേധനും ഈ മൂന്നു രാജാക്കളാണ് ഋഗ്വേദം 5-ാംമണ്ഡലം 27-ാം സൂക്തത്തിന്റെ ഋഷികൾ.

ഇതുകൂടാതെയും ക്ഷത്രിയവൎണ്ണികൾ ഋഷികളായവർ അനേകമുണ്ട്— അതും ബോധിപ്പിക്കാം.

(10) ഋഗ്വേദം 6-ാംമണ്ഡലം 15-ാംസൂക്തത്തിന്റെ ഋഷി വീതഹവ്യനെന്ന ക്ഷത്രിയരാജാവാണ്.

(11) 10-ാംമണ്ഡലം 75-ാം സൂക്തഋഷി പ്രിയമേധക്ഷത്രിയരാജാവിന്റെ പുത്രനായ സിന്ധുക്ഷിതരാജാവാകുന്നു.

(12) ടി വേദം 10-ാംമണ്ഡലം 134-ാം സൂക്തഋഷി യുവനാശ്വപുത്രനായ മാന്ധാതൃരാജാവാകുന്നു.

(13) ടി വേദം ടി മണ്ഡലം 179-ാംസൂക്തത്തിന്റെ ഋഷികൾ വസുമനസ്സും ശിബിയും ദിവോദാസപുത്രനായ പ്രതൎദ്ദനനുമാകുന്നു.

(14) ടി മണ്ഡലം 148-ാം സൂക്തത്തിന്റെ ഋഷി വേനന്റെ മകനായ പൃഥുരാജാവാകുന്നു— ഈ വേനൻ ബ്രാഹ്മണരെ

വളരെ ഉപദ്രവിച്ചു യാഗാദികൎമ്മങ്ങളെ മുടക്കി എന്നും അതി നാൽ മഴയില്ലാതായെന്നും തല്ലാതനാൽ ബ്രാഹ്മണരവനെ ശപിച്ചു കൊന്നുവെന്നും മന്ത്രശക്തിയാൽ വേനപുത്രനായ പൃഥുവിനെ സൽകൎമ്മിയാക്കി എന്നും ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്.

ഞാൻ മേൽവിവരിച്ച വസിഷ്ഠനും കവഷനും ശൂദ്രക എല്ലാവരും ക്ഷത്രിയരും — വസിഷ്ഠനും കവഷനും ദാസീപുത്രന്മാരാകയാൽ പ്രതിവക്കിൽ പറയും പ്രകാരം ശൂദ്രരും ആകുന്നുവല്ലോ. അവരും മന്ത്രകൃത്തുകളായിരിക്കെ ശൂദ്രനു വേദോച്ചാരണവും ചെയ്യരുത് എന്നും ബ്രാഹ്മണനുമാത്രമെ വേദം പഠിക്കാൻ പാടുള്ളു. ക്ഷത്രിയനെ പഠിപ്പിക്കാൻ പാടില്ലെന്നും സ്മൃതി തെളിവുണ്ടെന്നും പറയുന്ന ന്യായം എങ്ങിനെ യോജിക്കും. എന്നതു കോടതി തീൎപ്പയാക്കേണ്ടതാണ്.

മനുഷ്യരിൽ ജാതിയെന്ന വിഭാഗം ഉട്ടവലത്തിയ സായണനും ക്ഷത്രിയവൈശ്യന്മാരും വേദമന്ത്രം കണ്ടുപിടിച്ചിട്ടുണ്ടെന്നു ഭാഷ്യത്താൽ സമ്മതിക്കുന്നു. എന്നിരുന്നാലും മിസ്റ്റർ അഗ്നിഹോത്രി പറയുന്നതും ശാസ്ത്രസമ്മതമല്ല. ഗുമാംവാദം എന്നു മാത്രമെ കരുതേണ്ടതുള്ളു. സ്വീകരിക്കത്തക്കതല്ല.

ഇതുകൂടാതെ ക്ഷത്രിയവൈശ്യന്മാരിൽ ഉൾപ്പെട്ട മന്ത്രകൃത്തുകളിൽ മുമ്മൂന്നുപേർ ഉൽകൃഷ്ടഋഷികളുണ്ടെന്നും മത്സ്യപുരാണത്തിൽ പറഞ്ഞിട്ടുണ്ട്. അതും ബഹുമാനപ്പെട്ട കോർട്ടിൽ ബോധിപ്പിക്കാം.

ശ്ലോ — മനുർവൈവസ്വതശ്ചൈവ ഇഡോരാജാപുരൂരവാഃ
ക്ഷത്രിയാണാം വരാ ഹ്യേതേ വിജ്ഞേയാമന്ത്രവാദിനഃ 1
ഭലന്ദശ്ചൈവ വന്ദ്യശ്ച സങ്കീൎത്തിശ്ചൈവ തേ ത്രയഃ
ഏതെ മന്ത്രകൃതോജ്ഞേയാ വൈശ്യാനാം പ്രവരാസ്സദാ. 2

അ — വിവസ്വൽപുത്രനായ മനുവും ഇഡൻ പുരൂരവ എന്നരാജാക്കളും ക്ഷത്രിയന്മാരായ മന്ത്രവാദികളുടെ കൂട്ടത്തിൽ ശ്രേഷ്ഠന്മാരെന്നറിഞ്ഞാലും (1) ഭലന്ദനും വന്ദ്യനും സങ്കീൎത്തിയും ആയ ഈ മൂന്നു പേരും മന്ത്രത്തെ ചെയ്യുവരായ വൈശ്യന്മാരിലും

ശ്രേഷ്ഠന്മാരാകുന്നു എന്നറിഞ്ഞാലും.—(2) ഇനിയും മത്സ്യപുരാണത്തിൽ പറഞ്ഞതു്—

ഇത്യേകനവതിഃ പ്രോക്താഃ മന്ത്രാ യൈശ്ച ബഹിഷ്കൃതാഃ
ബ്രാഹ്മണാഃ ക്ഷത്രിയാഃ വൈശ്യാഃ ഋഷിപുത്രാൻനിബോധത

അ—ഇങ്ങിനെ ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരുംകൂടി 91 പേർ മന്ത്രങ്ങളെ ഉണ്ടാക്കിയവരുണ്ടു്. ഇവരെല്ലാവരും ഋഷിപുത്രന്മാരെന്നറിയേണം. (3) എന്നും പറഞ്ഞിരിക്കയാൽ ഈ മന്ത്രങ്ങളെ കണ്ടുപിടിച്ചിരുന്ന മുൻകാലത്തു് ജാതിഭേദമില്ലെന്നു വ്യക്തമായി തെളിയുന്നു. എങ്ങിനെയെന്നാൽ മന്ത്രകൎത്തൃക്കളായവരെ എല്ലാം ഋഷിപുത്രന്മാരെന്നും പറയുന്നു. അതുകൊണ്ടു തൊഴിലനുസരിച്ചു ബ്രാഹ്മണാദി നാലു വൎണ്ണികളായെന്നും അന്യോന്യവിവാഹാദി സഹകരണം ഉണ്ടായിരുന്നുവെന്നും അവരിൽ യോഗ്യതയുള്ളവരെ ഋഷികളെന്നും ബ്രാഹ്മണരെന്നും ശ്രേഷ്ഠരെന്നും വിശ്വസിച്ചിരുന്നുവെന്നും അതു പാരമ്പൎയ്യക്രമത്തിൽ ജാതിയാവുന്നില്ലെന്നും അനുഭവംതെളിവായിരിക്കുന്നു.

ബി മൂന്നാം ഖണ്ഡം

ഇനിയും ഋഗാദിവേദങ്ങളാൽതന്നെ മനുഷ്യരെല്ലാം ഒരു ജാതിയാണെന്നും അവരിൽ ദുൎവൃത്തന്മാരേയും ദസ്യുക്കളെ(കള്ളന്മാരെ)യും ശാസിച്ചുവെന്നും ഋഗ്വേദത്തിൽ പറഞ്ഞതും ബോധിപ്പിക്കാം.

ഋ—വിതക്ഷണെസ്സുമതാ ചക്രമാസജഃ. സുനീതോ വിഷ്ണോഃ സുനീതോ വൃധഃ. ഇന്ദ്രോ വിശ്വസ്യ ദമിതാ വിഭീഷണോ യഥാവശം നയതി ദാസമാര്യഃ ഋ—5—34—6

അ—ദൎശനനായ ആൎയ്യരാജാവു് ആയുധപാണിയായി യുദ്ധത്തിൽ ശത്രുക്കളെ തോല്പിച്ചു. യജ്ഞം ചെയ്യാത്തവരോടുപൊരുതു. യജ്ഞം ചെയ്യുന്നവരെ രക്ഷിച്ചു. എല്ലാവൎക്കും നാഗരികത്വം നൽകി ക്രമേണ ദസ്യുക്കളെയെല്ലാം വശത്താക്കുന്നു.

ഇതുകൂടാതെ യജുൎവ്വേദം പറഞ്ഞതു.

ഋ—രുചം നോ ധേഹി ബ്രാഹ്മണേഷു രുചം രാജസുനസ്കൃധി
രുചം വിശ്യേഷു ശൂദ്രേഷു മയി ധേഹി രുചാരുചം. 11 യജു—18—48

അ — ഞങ്ങൾക്ക് ബ്രാഹ്മണരോടും ക്ഷത്രിയരോടും വൈ
ശ്യരോടും ശൂദ്രരോടും സ്നേഹമുണ്ടാകേണമെ. ഞങ്ങൾക്കു പരസ്പര
സ്നേഹമുണ്ടാകേണമെ — അഥർവ്വവേദത്തിൽ പറഞ്ഞതും ബോധി
പ്പിക്കാം.

മൂ — പ്രിയം മാം ദർഭ കൃണു ബ്രഹ്മരാജന്യാഭ്യാം ശൂദ്രായ ചാര്യായ ച
യസ്മൈ ച കാമയാമഹെ സർവ്വസ്മൈ ച വിപശ്യതെ 19-32-8

അ — അല്ലയൊ ധർമ്മതല്പരനായ ഈശ്വര ഞാൻ ബ്രാഹ്മ
ണരേയും ക്ഷത്രിയരേയും ശൂദ്രരേയും വൈശ്യരേയും കാണുന്ന എ
ല്ലാവരേയും സ്നേഹിക്കുമാറാകേണമെ. മേൽപറഞ്ഞ മന്ത്രത്തിൽ
ആര്യനെന്ന പദത്തിന്ന വൈശ്യനെന്നാണ അർത്ഥം ചെയ്തി
ട്ടുള്ളത. ആര്യനെന്ന പദത്തിന്റെ യഥാർത്ഥം (കഴിവുള്ളവൻ)
കൃഷിക്കാരൻ എന്നാകുന്നു. കൃഷി മനുഷ്യജീവിതത്തിന്ന ശ്രേ
ഷ്ഠമായിരിക്കുന്നതിനാൽ കൃഷിക്കാരെ ശ്രേഷ്ഠരെന്ന പറയുന്നതു
യുക്തമാകുന്നു.

ഈ വക വേദപ്രമാണങ്ങളേയും അനുഭവങ്ങളേയും നോ
ക്കുമ്പോൾ മനുഷ്യരിൽ ജാതിഭേദമില്ലെന്നും ഓരോ പ്രവൃത്തിനി
മിത്തം വർണ്ണങ്ങളായി വ്യവഹരിച്ചു വന്നതാണെന്നും അവര
ന്യോന്യം സ്നേഹിച്ചു സഹോദരഭാവേന വർത്തിച്ചിരുന്നുവെന്നും
വേദോപനിഷത്തുകൾ പലതും പലകാലങ്ങളായി കണ്ടുപിടി
ച്ചതാണെന്നും എല്ലാ മനുഷ്യർക്കും ഒരുപോലെ അവകാശാധി
കാരങ്ങളുള്ളതാണെന്നും മേൽ വിവരിച്ച വേദമന്ത്രങ്ങളാൽ മതി
യായ തെളിവായിരിക്കുന്നു. മനുഷ്യസമുദായത്തിൽ വിവേകമില്ലാ
തെ നീചകൃത്യം നടത്തുന്ന ദസ്യുക്കളെ അതിൽ നിന്ന നിവൃ
ത്തിപ്പിച്ചു സച്ചരിതരാക്കുവാൻ ശ്രമിച്ചുവെന്നും എല്ലാവർക്കും നാ
ഗരികത്വം നല്കിയെന്നും വേദപ്രമാണങ്ങളാൽ പൂർണ്ണതെളിവായി
രിക്കയാൽ മിസ്റ്റർ അഗ്നിഹോത്രിയും കീഴ്ക്കോടതി വക്കീൽ ക
ർമ്മാത്രനവർകളും സ്മൃതിപ്രമാണങ്ങൾ തെളിയിച്ചിട്ടുള്ളത് വേ
ദവിരുദ്ധവും അനുഭവവിരുദ്ധവും ആയിരിക്കുന്നതിനാൽ പ്രതി
ക്ഷേത്രഭ്രമൻ മുതലായവരുടെ അസൂയയും സ്വാർത്ഥതയും ഹേതു
വായി കപടമായി എഴുതിക്കൂട്ടിയ കള്ളപ്രമാണങ്ങളാണ് —

മേൽവിവരിച്ച ഋഗ്വേദം വിതാചക്കണ എന്ന മന്ത്രത്തിൽ യജ്ഞം ചെയ്യുന്നവരെ രക്ഷിച്ചുവെന്നും യജ്ഞം ചെയ്യാത്തവരെ ശിക്ഷിച്ചുവെന്നും പറഞ്ഞതിന്റെ ശരിയായും ലോകസമ്മതമായുമുള്ള അൎത്ഥം — ഈ ക്ഷേത്രജ്ഞൻ തുടങ്ങിയുള്ള കൎമ്മന്മാർ സോമതിരിയാണ് അക്കിത്തിരിയാണ് പുരോഹിതനാണ് ഋത്വിക്കാണ് എന്നെല്ലാം കല്പിച്ച പ്രാകൃതവേഷംകെട്ടി കഞ്ചാവും വലിച്ച നശ്യത്തിന്റെ ലഹരിയാൽ തൃപ്തിപ്പെടാതെ മദ്യമാംസം കൂടി കരെ ചെലുത്തി മതിമറന്ന അഹംകരിപ്പാൻവേണ്ടി ഇന്ദ്രപ്രീതിക്കാണ് വരുണപ്രീതിക്കാണ് എന്നെല്ലാം കപടഗീതകളാൽ അജ്ഞാനിജനങ്ങളെ ഭ്രമിപ്പിച്ച് ആട്ടുമാട് മുതലായ അനാഥപ്രാണികളെ ഹിംസിച്ചും അവയവങ്ങളെ വെച്ചും പൂജിച്ചു യാഗമാണെന്നു പറയുന്ന നിന്ദ്യകൎമ്മത്തെയല്ല വേദം യജ്ഞമെന്നു പറയുന്നത്. ഈ നീചകൎമ്മത്തെ യജ്ഞമെന്നോ യാഗമെന്നോ പറവാൻ പാടില്ല.

ബി. നാലാംഖണ്ഡം

എന്തെന്നാൽ ഈ കൎമ്മാചാൎയ്യന്മാർതന്നെ ഇതിഹാസാദികളിൽ ദേവേന്ദ്രൻ അശ്വമേധം ചെയ്യുവനെന്നും, ഉത്തമദേവനെന്നും, കാമധേനു കല്പകവൃക്ഷം മുതലായ ദിവ്യവസ്തുക്കൾ ഇന്ദ്രന്റെ അധീനത്തിലുണ്ടെന്നും കല്പകവൃക്ഷത്തിന്റെ ചുവട്ടിൽപ്പോയിനിന്നു എന്തുവേണമെന്നു വിചാരിച്ചാലും ഉടൻ സൎവ്വവും ആ വൃക്ഷത്തിൽനിന്നു ജനിച്ചു ഇന്ദ്രാദികൾക്ക് അനുഭവിക്കത്തക്കവിധം തത്സമയം കിട്ടുമെന്നും അതേവിധം കാമധേനുവെന്ന പശുവും ദേവന്മാർ കാംക്ഷിച്ചതിനെ കൊടുപ്പാൻ തെയ്യാറാണെന്നും കൊട്ടിഘോഷിക്കുന്നു. ഇങ്ങിനെ അധികസമ്പന്നനും ഉത്തമനുമായ ഇന്ദ്രൻ ഇവരുടെ അഭക്ഷ്യമായ ആട്ടുമാട് മുതലായ സാധുമൃഗങ്ങളെ കൊന്നുണ്ടാവുന്നതും ദുൎഗ്ഗന്ധിയും ദുഷ്ടരക്തസമ്മേളനജന്യവുമായ മാംസവും മദത്തേയും ഉന്മാദത്തേയും ഉണ്ടാക്കുന്ന മദ്യവും (അതിന്റെ പേർ മദിപ്പിക്കുന്നത് എന്നാണല്ലൊ) ദേവരാജാവായ ഇന്ദ്രൻ ഭുജിക്കുമെന്നും ഭുജിച്ചു തൃപ്തനായി ഇവൎക്ക് അനുഗ്രഹംചെയ്യുമെന്നും പ്രകൃതിവൈഭവത്താൽ സ്വതവേ ഉ

ണ്ടാവുന്ന വാതപിത്താദികൾ ഈ കർമ്മങ്ങൾമൂലംവേണ്ടി ഉന്നൻ ഉണ്ടാക്കിക്കൊടുക്കുന്നതാണെന്നും ഈ കുത്സിതന്മാർ ഭോഗത്തിൽ മാംസഭക്ഷണങ്ങൾ കണക്കിലധികം ചെലുത്തി വയറു ഭരിച്ചതിനാൽ വൃഥാ തോന്നി പറയുന്നതല്ലാതെ അതു വേദോക്തമായിട്ടുള്ളതല്ല. അതിനാൽ ഹിംസയോടുകൂടിയ യജ്ഞം യജ്ഞവുമല്ല യജ്ഞാംഗവുമല്ല.

യജ്ഞമെന്നതു എന്തെന്നാൽ അതും ബോധിപ്പിക്കാം. സർവ്വമനുഷ്യരും അവരവരുടെ ആഹാരവിഹാരാദികൾക്കായി അവശ്യം ചെയ്യേ കഴിവുള്ളവെന്നും ചെയ്യാഞ്ഞാൽ കഴിവില്ലെന്നും നിർബ്ബന്ധിതമായ പ്രവൃത്തികളാൽ ഉണ്ടാകാവുന്ന പാപങ്ങളെ ഇല്ലാതാക്കുവാനായി വേദം വിധിച്ചതായ പഞ്ചയജ്ഞങ്ങളാകുന്ന യജ്ഞം.

ആ പാപങ്ങൾ ഏവ എന്നാൽ.

ശ്ലോ — കണ്ഡിനീ പേഷിണീ ചുല്ലീ ഉദകുംഭീ ച മാർജ്ജനീ
പഞ്ച സൂനാ ഗൃഹസ്ഥസ്യ താഭിഃ സ്വർഗ്ഗം ന ഗച്ഛതി.

അ — ഉരല്ലു മുതലായ ധാന്യാദികൾ അരയ്ക്കുക, അരക്കൽ അടുപ്പിൽ തീ കത്തിക്കൽ വെള്ളംകോരൽ അടിച്ചുതളി ഇങ്ങിനെയുള്ള അഞ്ചുപ്രവൃത്തികളാൽ ധാന്യാദികൾക്കും ജന്തുക്കളായ പ്രാണിനാശം തുടങ്ങി അഞ്ചുപ്രകാരത്തിൽ ഗൃഹസ്ഥാശ്രമികൾ പാപം ചെയ്യുന്നു. അതിനാൽ അവർ സ്വർഗ്ഗം ഗമിക്കുന്നില്ല. ആ പാപനിവൃത്തിക്കുവേണ്ടി അഞ്ചുവിധ യജ്ഞങ്ങൾ ചെയ്യേണമെന്നും ശാസ്ത്രവിധിയുണ്ട്. അതെങ്ങിനെ.

അദ്ധ്യാപനം ബ്രഹ്മയജ്ഞഃ പിതൃയജ്ഞസ്തു തർപ്പണം
ഹോമോ ദൈവോ ബലിർഭൗതോ നൃയജ്ഞോതിഥിപൂജനം. 1
പഞ്ചൈതാൻ യോ മഹായജ്ഞാന്ന ഹാപയതി ശക്തിതഃ
സ ഗൃഹേപി വസന്നിത്യം സൂനാദോഷൈർന്ന ലിപ്യതേ. 2

അ — ശാസ്ത്രാഭ്യാസം ചെയ്യുന്നതു ബ്രഹ്മയജ്ഞവും മാതാപിതാക്കളെ ഭക്തിയോടുകൂടെ രക്ഷിക്കുന്നതു പിതൃയജ്ഞവും ദേവന്മാർക്ക യഥാശക്തി ഹോമംചെയ്യുന്നതു ദൈവയജ്ഞവും പ്രാണികളിൽ കരുണയോടുകൂടി കൊല്ലാതിരിക്കുന്നതും അവയെ തീററി

ഷ്ഠാനവും ഭൂതയജ്ഞവും അതിഥിസൽക്കാരം ചെയ്യുന്നതു മനുഷ്യയജ്ഞവും ഇതുകൾ അഞ്ചും പഞ്ചമഹായജ്ഞങ്ങളാകുന്നു (1) ഈ അഞ്ചു യജ്ഞങ്ങളെ യാവനൊരുത്തൻ മുടക്കംകൂടാതെ ശക്തിക്കുതക്കവണ്ണം ചെയ്യുന്നുവോ അവൻ ഭാൎയ്യാപുത്രസമേതം വീട്ടിൽതന്നെ ഇരുന്നാലും പഞ്ചസൂനങ്ങൾ അവനെ ചേരുന്നില്ല.2

ഇതേപ്രകാരം ഭഗവൽഗീത 3-ാമദ്ധ്യായം 13-ാംശ്ലോകവും

യജ്ഞശിഷ്ടാശിനസ്സന്തോ മുച്യന്തേ സൎവ്വകില്ബിഷൈഃ
തേ ത്വഘം ഭുഞ്ജതേ പാപാ യേ പചന്ത്യാത്മകാരണം. 13

അ—മേൽപറഞ്ഞ പഞ്ചയജ്ഞങ്ങളെ സമയോചിതം ചെയ്തശേഷം യാവനൊരുത്തൻ ശേഷാന്നാദികൾ ഭുജിക്കുന്നുവോ അവർ മേൽപറഞ്ഞ പഞ്ചപാപങ്ങളിൽനിന്നു മോചിക്കപ്പെടുന്നു. യാതൊരുത്തൻ അവരവൎക്കുവേണ്ടി പാകംചെയ്തു് അതിഥി മുതലായ യാതൊരുവൎക്കും കൊടുക്കാതെ ഭുജിക്കുന്നുവോ അവർ പാപികളാകുന്നു. അവരാകട്ടെ പാപങ്ങളെ ഭുജിക്കുന്നു.

ഈ വക യാഗാൎത്ഥശാസ്ത്രങ്ങളാൽ നെല്ലുകുത്തൽ മുതലായ ധാന്യമൎദ്ദനങ്ങളാൽ ബീജനാശം വരുന്നതിനാലും അടുപ്പിൽ തീ കത്തിക്കൽ ജലംകോരൽ മുതലായതിനാൽ അണുപ്രാണിനാശം വരുന്നതിനാലും പാപം നേരിടുന്നുവെന്നും തൽപരിഹാരാൎത്ഥം പഞ്ചയജ്ഞം ചെയ്യണമെന്നും വേദം വിധിച്ചിരിക്കെ ബുദ്ധിയോടുകൂടിയ പശു മുതലായ പ്രാണിഹിംസചെയ്തു് യാഗംചെയ്യേണമെന്നും യാഗംചെയ്താൽ പുണ്യലോകം ഗമിക്കുമെന്നും മാതൃതുല്യയായ വേദം വിധിക്കുമോ? ഒരിക്കലും വിധിക്കുന്നില്ല. വിധിച്ചിട്ടുമില്ല. വേദവിധിയുണ്ടെന്നു കാണിപ്പാനും ഈ ദുൎബ്ബുദ്ധികളായ 1-ാംപ്രതി മുതലായ സ്വാൎത്ഥികൾ അന്യന്റെ മുതൽ അപഹരിപ്പാനും മദ്യമാംസം ഭുജിച്ചു കൂത്താടുവാനുംവേണ്ടി ഉടനാടിയായാഗം യാഗം മുതലായ അനേക നീചകൎമ്മങ്ങളെ ഈ ഹിന്ദുമതഗ്രന്ഥങ്ങളിൽ എഴുതിച്ചേൎത്തു് ജന്തുമതമാക്കിത്തീൎത്തതാണെന്നു കീഴ്ക്കോടതിവക്കീൽ തെളിയിച്ചിട്ടുണ്ട്. അതിനാൽ യാഗംമുതലായ ഹിംസയോടുകൂടിയ ഏതൊരു കൎമ്മവും നീചകൎ

മല്ലാതെ ഹിന്തുമതധർമ്മമല്ല. അതുകൊണ്ടു കോടതികൾ സ്വീകരിക്കത്തക്കതല്ല.

കീഴ്ക്കോടതിവക്കീൽ ജി. ഖണ്ഡം 20-ംശ്ലോകത്താൽ ബ്രാഹ്മണൻ ജനനാൽത്തന്നെ ശ്രേഷ്ഠനെന്നും മിസ്റ്റർ അഗ്നിഹോത്രി ബ്രാഹ്മണബാലൻ ഉപനയനം കഴിയുന്നതുവരെ ശൂദ്രതുല്യനെന്നും ബോധിപ്പിച്ചിരിക്കുന്നു. ഈ രണ്ടിന്നും രണ്ടുവക്കീൽമാരും മനുസ്മൃതിപ്രമാണങ്ങളേയും തെളിയിച്ചിരിക്കുന്നു. ഇങ്ങിനെ പ്രത്യക്ഷത്തിൽ അന്യോന്യവിരുദ്ധമായിട്ടുള്ളതു വിശ്വസിക്കത്തക്കതോ അല്ലയോ എന്ന ബഹുമാനപ്പെട്ട കോടതി തീർച്ചപ്പെടുത്തേണ്ടതാണ്. എന്നാൽ പൂർവികർ ബോധിപ്പിപ്പാനുള്ളതു പ്രതിവക്കീൽ ഒരാൾ ജനനാൽ ശുദ്ധനെന്നും ഒരാൾ കർമ്മത്താൽ ശുദ്ധനെന്നും അവർതന്നെ അന്യോന്യവിരുദ്ധമായി ബോധിപ്പിക്കുന്നു. അതിൽ കർമ്മശുദ്ധി പറയുന്നതു ഗർഭാധാനം മുതലായ വൈദികകർമ്മങ്ങളാണെന്നും ബോധിപ്പിക്കുന്നു.

ബി. അഞ്ചാം ഖണ്ഡം

ഗർഭാധാനം പുംസവനം സീമന്തോന്നയനം ജാതകർമ്മം നാമകരണം അന്നപ്രാശനം ചൌളം ഉപനയനം മുതലായ കർമ്മങ്ങളാൽ പരിശുദ്ധിയുണ്ടെന്നും ഈ കർമ്മങ്ങൾ ഇല്ലാതവക്കു യാതൊരു പരിശുദ്ധിയും ഇല്ലെന്നും പറയുന്നതല്ലാതെ അനുഭവത്തിൽ യാതൊരു വ്യത്യാസവും കാണുന്നില്ല. എന്തെന്നാൽ ഈ കർമ്മങ്ങളെല്ലാം പ്രാർത്ഥനാരൂപമായി അന്യനാൽ ചെയ്യപ്പെടുന്ന വാഗ്രൂപപ്രാർത്ഥനയാകുന്നു. അതിൽ ചൌളമെന്നതു പ്രകൃത്യാലുള്ള ശിരോരോമത്തെ മൂർദ്ധാവിലെ പൃഷ്ഠഭാഗത്തെ കുറച്ചുസ്ഥലത്തു ക്ഷൌരംചെയ്യാതെ വിടുന്നതിനെ ശിഖയെന്നും കുടുമയെന്നും പേർവെക്കുന്ന ക്രിയയെ ചൌളമെന്നും നൂൽപിരിച്ച മൂന്നു ഇഴകളോടുകൂടി രണ്ടുതലയും ചേർത്തുകെട്ടി ഇടത്തെച്ചുമലിൽക്കൂടെ വലത്തെ പാർശ്വഭാഗത്തു ഇഴഞ്ഞുകിടക്കത്തക്കവിധം ധരിക്കുന്നതിനെ ബ്രഹ്മസൂത്രമെന്നും, പൂണുലെന്നും പേർപറയുന്ന ക്രിയയെ ഉപനയനമെന്നും പറയുന്നു. ഇതേമാതിരി ഗർഭാധാനം മുതലായ മറ്റുകർമ്മങ്ങളും തന്ത്രക്രിയാമന്ത്രങ്ങളാൽ നടത്തപ്പെടുന്ന ഒരു വെറും ഗോഷ്ഠി എന്നല്ലാതെ ഇതുകൾ യാതൊരു പ

രിശുദ്ധിക്കു കാരണമാവുന്നില്ല. ഈ ക്രിയകൾ എല്ലാമനുഷ്യ
ൎക്കും ചെയ്യാവുന്നതുമാണ്. പൂണൂലും കുടുമയും മാത്രമാണ് ബ്രാ
ഹ്മണ്യമെങ്കിൽ കോമുട്ടി, തട്ടാൻ, ആശാരി, ചക്കാൻ എന്നു പ
റയുന്നവരും മററ അനേകരും പൂണൂലും കുടുമയും ധരിച്ചവരാ
യി അനന്തരവത്തിൽ ഉള്ളവരാകുന്നു അവരെയും ബ്രാഹ്മണരാണെ
ന്നു പ്രതികക്ഷ സമ്മതിക്കാതിരിപ്പാൻ നിവൃത്തിയില്ല.

അതുകൊണ്ടു ചൌളോപനയനാദിക്രിയകളാൽ പരിശുദ്ധ
ന്മാരെന്നു തെളിയുന്നതിൽ യാതൊരു ന്യായവും ഇല്ല. ന
നഭവത്തിൽ പരിശുദ്ധിയുണ്ടെങ്കിൽ ആ പരിശുദ്ധിയുടെ വല്ല
ലക്ഷണവും ഈ ജാതിബ്രാഹ്മണൎക്കു കാണേണ്ടതല്ലെ. ദേഹ
ത്തിലുള്ള മലമൂത്രാദികളിലൊ ഇന്ദ്രിയാദികളിലൊ വല്ല ഭേദമോ
വിശേഷമോ ഉണ്ടായിക്കാണണം. അതൊട്ടില്ലതാനും. പിന്നെ
ന്താകുന്നു പരിശുദ്ധിയുണ്ടെന്നു പറയുന്നത്. അഥവാ പരിശു
ദ്ധി ഉണ്ടായിട്ടുണ്ടെങ്കിൽ ബ്രാഹ്മണനാകുന്നു നടിക്കുന്നവൎക്കു വേദം
കാണാതെ താനേ തോന്നേണ്ടതാണ്. ഉപനയനാദികളാൽ പ
രിശുദ്ധാത്മാരായവർ പിന്നെയതിന്നു ഗുരുകുലവാസവും വേദം ക
തവും ചെയ്യുന്നു. യാതൊരു കൎമ്മങ്ങളാലും പരിശുദ്ധിചെയ്യാ
ത്ത ശൂദ്രബാലന്മാരെയും പഞ്ചമബാലന്മാരെയും ബ്രാഹ്മണബാല
ന്മാരെയും ഒന്നിച്ചു ഒരു ഗുരു വേദാഭ്യാസം ചെയ്യിച്ചാൽ ശൂദ്രപ
ഞ്ചമബാലന്മാൎക്കു പഠിയാതിരിക്കുമോ? ഉച്ചരിച്ചാൽ താലുകണ്ഠാദി
സ്ഥാനങ്ങളിൽനിന്നു സ്വരവ്യഞ്ജനാദിശബ്ദങ്ങൾ പുറപ്പെടുകയി
ല്ലയോ. പഠിച്ചാൽ ബുദ്ധിയിൽ ഉറക്കയില്ലയോ. എന്തൊരു മൂഢത
യും താന്തോന്നിത്തവുമാണ് പറയുന്നത് കഷ്ടം. അതിനാൽ വേ
ദം പഠിച്ചുകൂടെന്നും കേട്ടുകൂടെന്നും പറയുന്നത് പുരോഹിതന്മാരു
ടെ കഞ്ഞിപോകുമെന്ന ലോഭമൂലമാകുന്നു. അതുകൊണ്ടു ഗൎഭാ
ധാനാദി യാതൊരുകൎമ്മങ്ങളും ചെയ്യേണമെന്നില്ല. അഥവാ ചെ
യ്യുന്നതായാൽ ഉപാദ്ധ്യായന്മാരുടെ വയറുവളൎക്കാൻവേണ്ടി മാത്ര
മല്ലാതെ യാതൊരു ഫലവും അതുകളാലില്ല. ഈ ഗൎഭാധാനാ
ദി വൈദികകൎമ്മം മുഴുവനും കീഴ്ക്കോടതിവക്കീൽ ഖണ്ഡിച്ചിട്ടു
ണ്ട്, അല്പമാത്രം യുക്തിവാദം മാത്രമെ ഞാൻ ബോധിപ്പിക്കുന്നുള്ളു

## ബി. ആറാംഖണ്ഡം

ബി ഖണ്ഡത്തിൽ ബ്രാഹ്മണൻ മൂന്നുവർഷം വിടാതെ വേദമോതിയാൽ വായുരൂപനായി ബ്രഹ്മപദം ചേരുമെന്നു പറയുന്നതിൽ യാതൊരു അനുഭവവും ഇല്ല. എന്തെന്നാൽ ഋഗാദി നാലുവേദങ്ങളും പൂർവ്വപക്ഷവും കപടകർമ്മത്തെ പുകഴ്ത്തുന്നതും അജ്ഞാനത്തെ വർദ്ധിപ്പിക്കുന്ന ദുഷ്പ്രവൃത്തിയുമാകുന്നു എന്നു കീഴ്കോടതിവക്കീൽ 11-ാംഖണ്ഡത്തിൽ മഹാൻവാദ്ധ്യതിരിയുടെ ബ്രാഹ്മണാദ്ധ്യക്ഷഖണ്ഡനം 15-ാംശ്ലോകത്താലും മുണ്ഡകോപനിഷത്ത് 4-5 മന്ത്രങ്ങളാലും ഋഗാദി നാലുവേദങ്ങളും വേദമല്ലെന്നു നിഷേധിച്ചിരിക്കുന്നു.

അല്ലാത്തപക്ഷം ഈ ബ്രാഹ്മണർ അനേകയുഗമായി വർഷാരംഭകാലത്തു മേഘഗർജ്ജനംപോലെ വേദം ഓതീട്ടും ഇതുപര്യന്തം ഒരുവനെങ്കിലും ആകാശമൂർത്തിയായി ബ്രഹ്മപദം ചേർന്നിട്ടുണ്ടെന്നു തെളിവുതരുവാൻ സാധിക്കുമോ? വെറുതെ മിഥ്യാവാദംചെയ്യുന്നല്ലാതെ യാതൊരു പ്രയോജനവും ഇല്ല. ഇനിയും ബി ഖണ്ഡത്തിൽ പൃഥു മനു ഇവർക്ക് സാർവ്വഭൗമത്വം ലഭിച്ചതും വൈശ്രവണനു ധനാധിപത്യം ലഭിച്ചതും വിശ്വാമിത്രനു ബ്രാഹ്മണ്യം ലഭിച്ചതും ഈ ജാതി ബ്രാഹ്മണരുടെ അനുഗ്രഹത്താലാണെന്നു മിസ്റ്റർ അഗ്നിഹോത്രി പറഞ്ഞതു സത്യമായിരുന്നാൽ ഈ ഇന്ത്യാരാജ്യം കൃതത്രേതാദ്വാപരയുഗങ്ങൾ കഴിയുന്നവരെയും കലിയുഗത്തിൽ ബ്രിട്ടീഷുകാർ വരുന്നതിനുമുമ്പ് 4881 വർഷങ്ങളും ഈ ജാതി ബ്രാഹ്മണരുടെ അടിമത്വത്തിൽതന്നെ അവർ പറയുംവിധം കേട്ടു നടന്നിരുന്ന ക്ഷത്രിയരാജാക്കന്മാരാണു ഭരിച്ചിരുന്നു എന്നതു ചരിത്രപ്രസിദ്ധമല്ലയോ. അവരെല്ലാം ബ്രാഹ്മണരുടെ കല്പന അനുസരിച്ചു മദ്യമാംസം ഭുജിപ്പാൻവേണ്ടി ഗോമേധം മുതലായ യാഗങ്ങളും അന്യന്റെ മുതലപഹരിപ്പാൻവേണ്ടി ക്ഷേത്രങ്ങളിൽ പ്രാതലൂട്ടുകൾ അത്താഴൂട്ടുകൾ മുതലായ വഞ്ചനാകർമ്മങ്ങളും ധാരാളം നടത്തിവന്നിരുന്നു എന്നതു പുരാണാദികളിൽ ഈ കർമ്മികൾതന്നെ കൊട്ടിഘോഷിച്ചതിനാലും കൊച്ചി തിരുവിതാംകൂർ മുതലായ നാട്ടുരാജാക്കന്മാർ ഇപ്പോ

ടും നടത്തിവരുന്നതിനാലും അനുഭവമെന്ന കോടതിക്കുതന്നെ പ്രത്യക്ഷമല്ലയൊ.

നാങ്ങിലെ ബ്രാഹ്മണരെന്നു നടിക്കുന്നവർ പറയുംവിധം കേട്ടുനടന്നിട്ടും ഹിന്തുരാജാക്കളിൽ ഒരുവനെങ്കിലും ഏറ്റുകൊണ്ടു ചക്രവർത്തിയായില്ല. മാത്രമല്ല 'ദേശമറിച്ചു രാജ്യാധികാരം കൂടി കയ്യിൽനിന്നു പോയിട്ടല്ലെ ഇരിക്കേണ്ടിവന്നതു്. ഈ വിഷയത്തിൽ കോടതി പ്രത്യേകശ്രദ്ധ വെക്കേണ്ടതിന്നപേക്ഷയുണ്ടു്.

എന്നാൽ ഇന്ത്യ ഹിന്തുരാജാക്കളിൽനിന്നു അന്യാധീനപ്പെട്ടുപോവാനുള്ള മുഖ്യകാരണങ്ങളെ ബഹുമാനപ്പെട്ട കോടതിക്കു ഞാൻ ബോദ്ധ്യപ്പെടുത്താം.

(1) ഹിന്തുമതതത്വങ്ങളെ ലേശവും അറിയാതെ ഈ സ്വാർത്ഥികളുടെ ഉദരപൂരണത്തിന്നായിട്ടു മാത്രം വേണ്ടി ക്ഷേത്രപ്രതിഷ്ഠ പൂജ നാമജപം പ്രാതലൂട്ടു മൃത്യുഞ്ജയഹോമം മുറജപം യാഗം മുതലായ കപടകർമ്മങ്ങളെ നടത്തിവരുന്നതു്.

(2) മനുഷ്യരിൽ ജാതിയുണ്ടെന്നും പാരമ്പര്യക്രമത്തിൽ ബ്രാഹ്മണർ ശ്രേഷ്ഠരെന്നും പൂജാദികർമ്മങ്ങളുടെ കർത്താക്കളെന്നും തിട്ടപ്പെടുത്തിയതു്.

(3) ബ്രാഹ്മണന്നു ദാനംചെയ്താൽ മാത്രമെ ഫലമുള്ളുവെന്നും ഇതര ഹിന്ദുജനങ്ങളിൽ ലേശവും കരുണയില്ലാതെ ബ്രാഹ്മണന്നുമാത്രം സത്രംകൊടുത്തു് അവരെ മടിയരാക്കിത്തീർത്തതു്.

(4) ജാതികല്പിതത്താൽ മനുഷ്യരിൽ അന്യോന്യസ്നേഹത്തെ ഇല്ലാതാക്കി ചെയ്തതു്.

(5) ക്ഷേത്രത്തിന്നുള്ളിൽ ഇവർ പൂട്ടിവെച്ച കല്ലു് ദൈവമെന്നും ദൈവത്തിന്നു ദേഹവും ക്ഷുത്തും ഉണ്ടെന്നും നിവേദ്യാദികളാൽ പൂജിക്കാഞ്ഞാൽ ദൈവം ക്ഷുൽപിപാസകളാൽ ബുദ്ധിമുട്ടി കോപിച്ചു മനുഷ്യരെ ദ്രോഹിക്കുമെന്നും ഉണ്ടാക്കിത്തീർത്തു പാമരജനങ്ങളെ ഭ്രമിപ്പിക്കുന്നതു്.

മേൽപറഞ്ഞ അശാസ്ത്രീയവും അജ്ഞതയും അത്യന്തനീചവുമായ ദുഷ്കൃത്യങ്ങളാൽ സമസ്തമനുഷ്യരെ എപ്പോഴും ദ്രോഹി

ച്ചുടങ്ങിയോ അപ്പോൾമുതൽ ഇന്ത്യാസ്വാതന്ത്ര്യവും ഹിന്ദു
രാജാക്കളുടെ അധികാരവും പോയ്ക്കഴിഞ്ഞു. എപ്പോൾ ഈ ഭ്രാ
ന്തി നീങ്ങി മനുഷ്യരിൽ സമഭാവനയും സ്നേഹവും ഉണ്ടാവുന്നു
വോ അപ്പോൾ മാത്രമെ ഇന്ത്യയിലെ സ്വാതന്ത്ര്യവും ലഭിക്ക
യുള്ളൂ. അല്ലാതെ ഈ ജാതിക്കോട്ടയും അതിന്റെ മതിലുകളാ
യ ക്ഷേത്രം വിഗ്രഹാരാധന യാഗം വ്രതം ബ്രാഹ്മണഭോജനം തീ
ൎത്ഥസ്നാനം പൌരോഹിത്യം എന്ന എഴിനേയും ബലപ്പെടുത്തു
വാൻവേണ്ടിയായിരിക്കുമൊ എന്നു സംശയം ജനിക്കുന്നു സ്വ
രാജ്യം സ്വരാജ്യം എന്നു കോൺഗ്രസ്സുകാർ ഇപ്പോൾ മുറയിടുന്ന
ത്. അതിനു ദൃഷ്ടാന്തമെന്തെന്നാൽ കപ്പിയൂർ നാരായണഭാര
തിസ്വാമി (ഭാമി) കളുടെ ഈഴവകമ്മീഷണരെ മാററി ജാതി
യിൽ വിരോധമില്ലാത്ത കമ്മീഷണരെ വെച്ചുകിട്ടാൻ ബോധി
പ്പിച്ചതും ചവറകൊട്ടയിലെറിഞ്ഞതുമായ അപ്പീൽഹരജി
കളും സാമൂതിരിപ്പാടവർകളും മുന്നാക്കമായിത്തന്നെ പട്ടന്മാരും ത
ളിറോഡിനെ സംബന്ധിച്ചു ബോധിപ്പിച്ചതും ജില്ലാനഗരം ചെ
യർമാനവർകളുടെ ചവറകൊട്ടയിൽ ഉണരാതിരുപ്പിച്ചതു
മായ ഭീമഹരജിയും പല്ലശ്ശന തൊണ്ടികുളം ഈ ഗ്രാമങ്ങളിലെ
പോസ്റ്റ്മേൻമാർ പേരിലുള്ള ആക്ഷേപഹരജികളും കാവിൽപാ
ട് സ്കൂൾമാസ്റ്ററെ മാററികിട്ടുവാനുള്ള ഹരജിയും ജലഗാൺ
എന്ന സ്ഥലത്തുകൂടിയ വൎണ്ണാശ്രമധൎമ്മസഭയിൽ അദ്ധ്യക്ഷതക്കു
പ്രവേശനം നല്കാതിരുന്നതും ആകുന്നു. അതു നില്ക്കട്ടെ.

എന്നു പറഞ്ഞവുടൻ പ്രതിവക്കീൽ അഗ്നിഹോത്രി എ
ണീട്ട്, ഭണ്ഡനമിശ്രനോട് —

അഗ്നിഹോ — താങ്കൾ വൎണ്ണാശ്രമധൎമ്മത്തെ ഇത്രത്തോളം വെറു
ക്കുന്നവല്ലൊ. താങ്കൾ ശങ്കരാചാൎയ്യരോട് വൎണ്ണാശ്രമധൎമ്മം
ശ്രേഷ്ഠമെന്നും, വിഗ്രഹാരാധനം തീൎത്ഥസ്നാനം മുതലായ ക
ൎമ്മങ്ങൾ പ്രധാനമെന്നും, കൎമ്മത്താൽ മനുഷ്യർ മുഖ്യഫലം അ
നുഭവിക്കുമെന്നും, വൎണ്ണാശ്രമത്തിന്നനുസരിച്ച കൎമ്മങ്ങൾ
ചെയ്യുന്നമെന്നും വാദിച്ചിട്ടില്ലെ.

മണ്ഡന—ഉവ്വ്, അന്ന ഞാൻ അങ്ങിനെ വാദിച്ചത് പുരോഹിതന്മാരുടെ വഞ്ചനയിൽപെട്ട പൂർവ്വപക്ഷവും പരോക്ഷവും ഫലശ്രുത്യുപപ്ലിതവും നശ്വരവും പുനരാവൃത്തിയും ഭേദഭാവവർദ്ധനവുമായ കർമ്മകാണ്ഡത്തെമാത്രം അറിഞ്ഞിട്ടുള്ളതു കൊണ്ടും സിദ്ധാന്തപക്ഷവും അപരോക്ഷവും മാനസികവിവേകാദി നാലുസാധനാസമന്വിതം ഇതരപദാർത്ഥസംഹാരാപേക്ഷകൂടാതെ സ്വവിചാരജന്യവും സ്വാനുഭവമാത്രവും ദുഃഖാത്യന്തനിവൃത്തിയും പരമാനന്ദപ്രാപ്തിരൂപവും പുനരാവൃത്തിരഹിതവുമായ മോക്ഷത്തിന്ന ഹേതുവായ ജ്ഞാനകാണ്ഡത്തെ തിരിഞ്ഞുനോക്കുവാൻപോലും കർമ്മപ്പടങ്ങുകളാൽ ഇടകിട്ടാത്തതിനാലും വിവേകമില്ലാത്തതിനാലും ചെയ്തുപോയതാണ്.

അഗ്നി—ഹോ ഹോ അങ്ങിനെയൊ, ഇപ്പോൾ വിവേകം വന്നുവൊ.

മണ്ഡന—എന്താ സംശയം. ലോകഗുരുവിനോട് വാദപ്രതിവാദത്തിന്ന എപ്പോൾ എടവന്നുവോ അപ്പോൾ എന്റെ സർവ്വസംശയവും തീർന്ന ജീവന്മുക്തനായി എന്നുമാത്രമല്ല കർമ്മകാണ്ഡകപ്പലിനെ നിശ്ശേഷം ഭേദിപ്പിച്ചുകളഞ്ഞു. ജ്ഞാനാനന്ദാനുഭവാബ്ധിമഗ്നനായിതന്നെ ഇപ്പോഴും വർത്തിക്കുന്നു.

അഗ്നി—നിങ്ങടെ ഗുരു ശങ്കരാചാര്യർ ശങ്കരസ്മൃതി എന്നൊരു ഗ്രന്ഥത്തിൽ വർണ്ണാശ്രമധർമ്മങ്ങളേയും ജാതിഭേദവ്യവസ്ഥകളേയും വിധിച്ചുകാണുന്നുവല്ലൊ.

മണ്ഡന—എന്റെ ഗുരു മാത്രമല്ല സർവ്വലോകഗുരുവായ് ആ മഹാനുഭാവൻ ശങ്കരസ്മൃതി എന്നൊരു ഗ്രന്ഥം എഴുതീട്ടില്ല. അവരുടെ ഒട്ടും കർമ്മകാണ്ഡത്തിൽ പ്രവേശിക്കയുമില്ല. അതിന്ന സമയവും ഉണ്ടായിട്ടില്ല. ചില മൂഢബുദ്ധികളും വിവേകമില്ലാതെ സ്വാർത്ഥന്മാരും അസത്യമായ വർണ്ണാശ്രമധർമ്മമെന്നും ഇല്ലാത്ത ജാതിഭേദത്തെയും എഴുതിക്കൂട്ടി ശങ്കരസ്മൃതിയെന്ന പേരിട്ട സ്വാമികൾ ബ്രഹ്മപദം ചേർന്ന പിന്നെ ശങ്കര

ചാൎയ്യർ എഴുതിയതെന്നു പുരോഹിതപരിഷകളുടെ ഭോഷത്തിന്നുവേണ്ടി നടന്നുപറഞ്ഞുണ്ടാക്കിയതാണ്. അല്ലാതെ സത്യമല്ല. ആചാൎയ്യസ്വാമികൾ എഴുതീട്ടുള്ള സകല ഗ്രന്ഥങ്ങളും വൎണ്ണാശ്രമധൎമ്മത്തെയും ജാതിഭേദത്തെയും കൎമ്മത്തെയും നിര വൽക്കരിച്ചിട്ടാണെന്നു സ്വാമികളുടെ ഭാഷ്യത്തെയോ സ്വന്തമായെഴുതിയ ഗ്രന്ഥങ്ങളെയോ ഏതെങ്കിലും ഒന്നു വായിച്ച് അതിന്റെ അൎത്ഥത്തെ ധരിച്ചാൽ അറിയാവുന്നതാണ്. അങ്ങിനെ ഇരിക്കെ സ്വാമികൾ വൎണ്ണാശ്രമധൎമ്മവും ജാതിയും വിധിച്ചു എന്നു പറയുന്നതു് ശുദ്ധമെ കളവും അസംഭാവിതവുമാകുന്നു.

ഇതു കേട്ടവുടൻ അഗ്നിഹോത്രി ഇരുന്നു.

1-ാം ജഡ്ജി അഗ്നിഹോത്രനവർകളും രണ്ടും മൂന്നും ജഡ്ജിമാരോട് ഏതോ സ്വകാൎയ്യത്തിൽ പിറുപിറുത്തശേഷം—മണ്ഡനമിശ്രനോട്—

1-ാം ജ—ശങ്കരസ്മൃതി എന്ന ഗ്രന്ഥം ശങ്കരാചാൎയ്യർ എഴുതീട്ടില്ലെന്നും അതിനു സമ്മതമുണ്ടായിട്ടില്ലെന്നും താങ്കൾ എന്തുകൊണ്ടു പറയുന്നു.

മണ്ഡന—ആചാൎയ്യരുടെ ജീവചരിത്രം മുഴുവനും കീഴ്ക്കോടതി അദ്ധ്യായം 2-ാം സാക്ഷി വ്യാസർ കീഴ്ക്കോടതിയിൽ ബോധിപ്പിച്ചു കഴിഞ്ഞത് മുഴുവനും അച്ചുകോപ്പിചെയ്തു ബഹുമാനപ്പെട്ട ഈ കോർട്ടിൽ ഹാജരാക്കീട്ടുണ്ട്. അതു നോക്കിയാൽ ആചാൎയ്യർ നടത്തീട്ടുള്ള സകല കാൎയ്യങ്ങളും അറിയാവുന്നതാണ്. ഞാനും ലോകഗുരുവോട് കൎമ്മസ്ഥാപനത്തിന്നായി മൂന്നുമാസം പല ശാസ്ത്രങ്ങളാലും യുക്തികളാലും വാദിച്ചുനോക്കി. എന്റെ വാദത്തെ മുഴുവനും അനുഭവങ്ങളാലും യുക്തികളാലും ഖണ്ഡിച്ച് എന്നെ ശിഷ്യനാക്കി. അതിൽപിന്നെ ഞാൻ കൎമ്മകാണ്ഡമെന്നത് ഒരു ജാലവിദ്യപോലെ കപടമെന്നനുഭവിച്ചറിഞ്ഞതിനാൽ ദൂരെനീക്കി ഞാ

നാദ്ധ്യാസം ചെയ്ത് ആനന്ദാനുഭവപാരത്താൽ സന്തുഷ്ടനായി
രിക്കുന്നു. എന്നതന്നെയല്ല ഇനി മേലാകാലത്തും ഞാൻ അ
ങ്ങനെയാകയ്മത്തെ ചെയ്യുകയുമില്ല. എന്റെ അറിവിൽപെട്ട ആ
രെങ്കിലും ഈ വിഗ്രഹാരാധന യാഗം മുതലായ ദീചകർമ്മ
ങ്ങൾ ചെയ്കയോ ചെയ്വാൻ തുടങ്ങുകയോ ചെയ്യുന്നതായാൽ
അതിന്റെ ദുഷ്ഫലങ്ങളാൽ ദോഷമെന്നു ബോദ്ധ്യപ്പെടു
ത്തി അവരെ അതിൽനിന്നു പിൻവലിപ്പിപ്പാൻ കഴിയുന്ന
ശ്രമവും ചെയ്യുന്നുണ്ട്. അതിന്നു ന്യായമുണ്ടെന്നു കോടതി
ക്കു ബോദ്ധ്യപ്പെടുന്നപക്ഷം കോടതിയിൽനിന്ന് അതിന്നുള്ള
ഒരു പ്രത്യേക കല്പനകൂടി പുറപ്പെടീക്കേണ്ടതാണ്.

ഇതു കേട്ടവുടൻ 1_ാം ജഡ്ജി രണ്ടും മൂന്നും ജഡ്ജികളെ വീ
ക്ഷിച്ച് മന്ദഹാസേന ഇരുന്നു.

വീണ്ടും മണ്ഡനമിശ്രനവർകൾ ആർഗ്ഗുമെന്റ് തുടങ്ങി.

ബി. ഏഴാം ഖണ്ഡം.

പ്രതിവാദിയിൽ സി. ഖണ്ഡത്തിൽ രാജാവിന്നു എത്ര ദ്രവ്യ
നഷ്ടം വന്നാലും ബ്രാഹ്മണനോടു നികുതി വാങ്ങരുതെന്നും
അതിനെ ബ്രാഹ്മണനോടു നികുതി വാങ്ങുകയോ മറ്റോ ചെ
യ്തു ബ്രാഹ്മണനെ കോപിപ്പിച്ചാൽ രാജാവിനെ ശപിച്ചു നശി
പ്പിക്കുമെന്നും അഗ്നി സർവ്വങ്ങളേയും ദഹിപ്പിക്കുന്നതും സമുദ്രം
ഉപ്പുജലമായതും ചന്ദ്രന്നു വൃദ്ധിക്ഷയമുണ്ടാവുന്നതും ബ്രാഹ്മണ
രുടെ ശാപത്താലാണെന്നു ബോധിപ്പിച്ചിരിക്കുന്നു. അതിന്നു
സ്മൃതി തെളിവും ബോധിപ്പിച്ചിട്ടുണ്ട്. എന്തൊരു ഔദ്ധത്യവും
ദുരഭിമാനവും ദുരഹങ്കാരവുമാണിത്. കഷ്ടം കോടതിക്കുതന്നെ
വിചാരിച്ചാലറിയാമല്ലോ.

ലോകോപകാരാർത്ഥം ഈശ്വരസൃഷ്ടമായ (പ്രകൃത്യാലുള്ള)
അഗ്നിയുടെ സ്വഭാവമായ ദഹനശക്തിയും സമുദ്രജലത്തിന്റെ
ഉവർസ്വഭാവവും സൂര്യചന്ദ്രാദികളുടെ പ്രകൃത്യാലുള്ള സ്വഭാവ
ഗതിഭേദത്താൽ ഭൂമിയുടെ മറവിൽ എത്തുമ്പോൾ അപ്രകാശഗ്ര
ഹ (ഗോള)മായ ചന്ദ്രന്റെ മുഴുവൻഭാഗത്തു സൂര്യപ്രകാശം ത

ട്ടയുണ്ടായാൽ സൂൎയ്യരശ്മി തട്ടുന്ന ഭാഗംമാത്രം നമുക്കു പ്രകാശിച്ചുകാ
ണുന്നതും അഗ്നിസ്വഭാവേന ദഹിക്കുന്നതും സമുദ്രജലം ഉപ്പാ
യതും ഈ ജഡവസ്തുക്കൾ ശപിച്ചതിനാലാണെന്നു പറയുന്ന
തിൽ എന്തു വിലയാണുള്ളതെന്നു കോടതി തീൎച്ചപ്പെടുത്തേണ്ട
താണ്.

അഗ്നിക്കു ദഹനശക്തിയില്ലാതെയും സമുദ്രം ശുദ്ധജലമാ
യും ചന്ദ്രനു ക്ഷയവൃദ്ധിയില്ലാതെയും ഇരുന്നിരുന്ന ഒരു കാലമു
ണ്ടായിരുന്നെന്നു ഈ കപടസ്മൃതിയന്മാൎക്കു തെളിയിക്കുവാൻ
സാധിക്കുമൊ. സാധിക്കുമെങ്കിൽ തെളിയിച്ചുതരട്ടെ. ദുരാഗ്രഹ
ത്താൽ വിവേകമില്ലാതെ വല്ല ധൂൎത്തന്മാരും എഴുതിക്കൂട്ടിയതി
നെ ധൎമ്മശാസ്ത്രമാണ് സ്മൃതിയാണ് എന്നെല്ലാം വ്യാജം ഉണ്ടാക്കുന്ന
ത് പോരാഞ്ഞു അറിവില്ലാത്ത ബാലന്മാരോടു അവരെ വിശ്വാ
സിപ്പിപ്പാൻ ആകാശത്തൂടെ മദിച്ചോടുന്ന കുറുനരിയെ വന്ധ്യാ
പുത്രനായ വിഷ്ണുപുത്രൻ മുയൽ കൊമ്പിനാലടിച്ചുകൊന്നു ഭൂമി
യിൽ വീണ്ടതുടൻ ഒരു പൊള്ളക്കു ഒരു ഗജത്തെ വിഴുങ്ങി എ
ന്നും പറയുന്നതു സത്യമായിരുന്നാൽ ഇവരുടെ ശാപവും അനു
ഗ്രഹവും ശരിയായിരിക്കും. അല്ലാതെ ശാപാനുഗ്രഹസാമൎത്ഥ്യം
ഈ ദുരഭിമാനികളായ ക്ഷേത്രബ്രഹ്മാദികൾക്ക് ഒരു കാലത്തും ഉ
ണ്ടായിട്ടുമില്ല. ഉണ്ടാകയുമില്ല. ശാപാനുഗ്രഹശക്തിമനുഷ്യരിലുണ്ടാ
വുന്നതു എന്തുകാരണത്താലാണെന്നു ഈ കൎമ്മികൾ ഇനിയും
അറിവായിട്ടില്ല.

കപടശാസ്ത്രമായ മനുസ്മൃതിയിൽ പറഞ്ഞിട്ടുള്ളതിനെ കു
ലങ്കഷമായി ചിന്തിച്ചുനോക്കുമ്പോൾ മദ്യപന്മാർ മദ്യപിച്ചു മ
തിമറന്നു സ്ഥിരമില്ലാതെ വല്ലതും പറയും വിധം എത്രയൊ
പൂൎവ്വാപരവിരുദ്ധമായിട്ടുണ്ടെന്നു ഞാൻ കോടതിയിൽ തെളിവു
തരാം.

അഗ്നിഹോത്രി അവർകൾ സിയിൽ 314_ാം ശ്ലോകത്താൽ
അഗ്നി ബ്രാഹ്മണശാപത്താൽ സൎവ്വഭക്ഷകനായെന്നും 317_ാം
ശ്ലോകത്താൽ അഗ്നി പൂജിക്കപ്പെട്ടാലും പൂജിക്കപ്പെടാഞ്ഞാലും

മഹത്തായ ദൈവമാകുന്നുവെന്നും പറഞ്ഞിരിക്കുന്നു. ഇങ്ങിനെ
പ്രത്യക്ഷവിരുദ്ധമുള്ളതുമാത്രമല്ല

അഗ്നിർദ്ദേവോ ദ്വിജാതീനാം മുനീനാം ഹൃദി ദൈവതം.

പ്രതിമാ സ്വല്പബുദ്ധീനാം സർവ്വത്ര സമദർശിനാം (അത്രിസംഹിത)

അ_ ബ്രാഹ്മണക്ഷത്രിയവൈശ്യർക്ക് ദൈവം അഗ്നിയും മനനശീലന്മാർക്ക് ദൈവം ഹൃദയചൈതന്യവും യാതൊരുവിവേകമില്ലാത്ത മൂഢന്മാർക്ക് മൃൽശിലാദികളാൽ ചെയ്യപ്പെട്ട വിഗ്രഹങ്ങൾ ദൈവവും സമബോധനാശീലന്മാരായ മഹാത്മാക്കൾക്ക് സർവ്വ ചരാചരങ്ങളിലും തങ്കലും പ്രകാശിച്ചും നാശരഹിതവുമായ സംവിൽസ്വരൂപം ദൈവമാകുന്നു. ഇതുനോക്കുമ്പോൾ ബ്രാഹ്മണരെന്നു നടിക്കുന്നവർ തന്നെ അഗ്നിയേയും ദേവന്മാരേയും ഇവരുടെ ദൈവമെന്നു തീർച്ചപ്പെടുത്തി പൂജിച്ചുവരുന്നു എന്നു സ്മൃതിയാൽതന്നെ തെളിവാക്കപ്പെട്ടിരിക്കുന്നു. അങ്ങിനെ പൂജ്യനായ ദൈവത്തെ ഇവർതന്നെ ശപിച്ചു സർവ്വഭക്ഷകനായ ശോചകനാക്കി എന്നും സ്മൃതിയിൽതന്നെ പറയുന്നു. ഈ വിരുദ്ധമൊ ഇരിക്കട്ടെ ഇവരുടെ ശാപത്തെ ഏററ് നീചത്വം പ്രാപിച്ചു അഗ്നി എതുവിധത്തിലാണ് ഇവർക്ക് പൂജ്യനായും കർമ്മസാക്ഷിയായും ഇവരുടെ ഹവിർഭുക്കായും ദൈവമായും ഭവിച്ചതെന്നു കോടതി തീർച്ചയാക്കണം.

എന്തൊരുനീതിയാണിത്? എതുമതത്തിലും, എതുഭാഷയിലും എതു ദേശത്തും എതുമനുഷ്യർക്കും ചേരാത്തതും അശാസ്ത്രീയമായതും യുക്ത്യനുഭവങ്ങളല്ലാത്തതും വിശ്വാസയോഗ്യമല്ലാത്തതും വിരുദ്ധവുമായ ഈ വാക്കിനേയും പ്രമാണങ്ങളേയും ഈ സത്യകോർട്ടിൽ എങ്ങിനെ സ്വീകരിക്കും. ഒരിക്കലും സ്വീകരിക്കത്തക്കതല്ല.

ഇനിയും സി. ഖണ്ഡം 315_ാം ശ്ലോകത്തിൽ ബ്രാഹ്മണൻ കോപിച്ചു ശപിച്ചാൽ ദിക്പാലരേയും ദേവന്മാരേയും ദിക്

പാലകരല്ലാതെയും ദേവന്മാരല്ലാതെയും ആകണമെന്നും 316-ാം ശ്ലോകത്തിൽ ബ്രാഹ്മണകൃപയാലാണ് ദേവന്മാരും മനുഷ്യരും ജീവിക്കുന്നതും എപ്പോഴും നിലനിൽക്കുന്നതെന്നും ബ്രാഹ്മണരെ ദുഃഖിപ്പിച്ചാൽ അവർ ശപിച്ചു ലോകംമുഴുവൻ നശിപ്പിക്കുമെന്നും പറയുന്നു. ഇതിനെ അനുഭവശൂന്യമായും അർത്ഥശൂന്യമായും പറയുന്നതിനെ ഞാൻ വിചാരിക്കുമ്പോൾ എനിക്കുതോന്നുന്നത് സൌത്രാമണിയാഗം സോമയാഗം മുതലായ ഹിംസയോടും മദ്യമാംസഭുക്തിയോടും കൂടിയ വൈദികകർമ്മങ്ങളിൽ മദ്യമാംസങ്ങൾ കല്പപ്രമാണം ചെലുത്തി മദ്യമാംസദ്രവ്യത്താൽമതിമറന്ന വായിൽ വന്നത് കോതക്കുപാട്ട് എന്നമട്ടിൽ പലരും പലപ്പോഴായി എഴുതികൂട്ടി ഒന്നാക്കിച്ചേർത്തുകെട്ടി ബ്രഹ്മാവു പറഞ്ഞതാണ് ശിവൻ പറഞ്ഞതാണ് മനു പറഞ്ഞതാണ് ഭൃഗു പറഞ്ഞതാണ് ശങ്കരാചാര്യർ പറഞ്ഞതാണ് വേദവിധിയാണ് ധർമ്മശാസ്ത്രമാണ് എന്നെല്ലാം ഈ മദ്യപന്മാർതന്നെ ലോകവഞ്ചനചെയ്തു അദ്ധ്വാനിക്കാതെ അവരുടെ വയറുവളർക്കുവാൻ വേണ്ടി മാത്രം ഉണ്ടാക്കിത്തീർത്തതായ ഒരു വെറുംകെട്ടുകഥയാണ് മനുസ്മൃതി മുതലായ കപടശാസ്ത്രങ്ങൾ. അല്ലാതെ മനുവോ മറ്റാരോ പറഞ്ഞതും അല്ല യഥാർത്ഥശാസ്ത്രവുമല്ല. എന്നതന്നെ കീഴ്ക്കോടതി വക്കീൽ സാധുനിജാനന്ദദാസരവർകളും യുക്ത്യനുഭവങ്ങളോടും പലകാരണങ്ങളോടുംകൂടി ബോധിപ്പിച്ചിട്ടുണ്ട്. ഞാനും അതുതന്നെ ബഹുമാനപ്പെട്ട ഈ കോട്ടിലും ബോധിപ്പിക്കുന്നത്. എന്തെന്നാൽ ഏതു ശാസ്ത്രമായാലും വേദമായാലും അനുഭവമില്ലെങ്കിൽ ശ്വവാന്താശനമെന്നപോലെ ത്യജിക്കാം. അതുകൊണ്ടു മനുസ്മൃതിമുതലായി പ്രതിഭാഗത്തുനിന്നു ഇരുകോടതികളിലും ബോധിപ്പിച്ച റിക്കാർട്ടുകളിൽ പറയുന്നതിനൊന്നും രണ്ടു കോട്ടിലും പ്രതിഭാഗം വക്കീൽമാരും പ്രതികളും ബോധിപ്പിച്ച വാദഗതികളിലൊ യാതൊരു അനുഭവവും ഇല്ല.

എന്തുകൊണ്ടെന്നാൽ ഈജാതി ബ്രാഹ്മണർക്ക് ശാപാനുഗ്രഹശക്തിയുണ്ടെന്നു മിസ്റ്റർ അഗ്നിഹോത്രി പറയുന്നതു സത്യ

വും അനുഭവവും ഉള്ളതായിരുന്നാൽ പ്രത്യക്ഷത്തിൽ ഇപ്പോൾ എത്ര ബ്രാഹ്മണരെയാണ് ക്രിമിനാലും സിവിലും ജയിലുകളിൽ പാൎപ്പിച്ചിട്ടുള്ളതും പാൎപ്പിക്കുന്നതും കോടതികൾ അനുഭവമല്ലയൊ. കോപിച്ചാൽ സ്വൎഗ്ഗലോകഭൂലോകങ്ങളെയും ദേവമനുഷ്യന്മാരെയും ശപിച്ചു നശിപ്പിപ്പാൻ സമൎത്ഥന്മാരായ ഈ കൎമ്മകുശലന്മാരെ കാരാഗൃഹത്തിലേക്ക് ഇഴച്ചുകൊണ്ടു പോകുമ്പോഴോ കാരാഗൃഹത്തിന്നുള്ളിലേക്ക് പിടിച്ചുപിടിച്ചു ഉന്തുമ്പോഴോ ജെയിലുള്ളിൽ കിടക്കുമ്പോഴൊ ഒരു ശാപം ശപിച്ച് ന്യായാധിപന്മാരെയൊ ആരാച്ചാരന്മാരെയൊ പാറാവുകാരെയൊ ഒറ്റുകാരെയൊ ചക്രവൎത്തിയേയോ രാജഭടന്മാരേയൊ കല്പനക്കാരെയൊ മററുവല്ലരും ഭസ്മമാക്കുകയൊ ചെയ്തുകൂടയൊ. ഇതുവരെ യാതൊരു ബ്രാഹ്മണനും അങ്ങിനെ ശപിച്ചു ഫലിപ്പിച്ചതായി കാണുന്നില്ലല്ലൊ.

എന്നുതന്നെയല്ല ഇപ്പോൾ സ്വരാജ്യഭരണത്തിന്നുവേണ്ടി കോൺഗ്രസ്സുകാരുടെ സഹനസമരത്തിൽ എത്ര ബ്രാഹ്മണരെന്നു നടിക്കുന്നവരെയാണ് രാജഭടന്മാർ ലാത്തിചാൎജ്ജും മുഷ്ടിപ്രഹരവും ബൂട്സ് മൎദ്ദനവും ഏല്പിച്ചതും ഏല്പിക്കുന്നതും. ദേവലോകസ്വൎഗ്ഗലോകങ്ങളോടുകൂടി മനുഷ്യദേവന്മാരെക്കൂടി ശപിച്ചു നശിപ്പിപ്പാനും സാദ്ധ്യമാകുന്ന ബ്രാഹ്മണരെന്നു നടിക്കുന്ന കൂട്ടർ അടിയും, ഇടിയും, ചവിട്ടും വാങ്ങിക്കെട്ടി ജേൽവാസം ചെയ്യുന്നതു ഇവരുടെ ദേവലോകത്തെപോലും നശിപ്പിക്കാവുന്ന ഒരൊററശാപം ശപിച്ചാൽ ഇവരുടെ വിരോധിയായ ഇന്ത്യാഗവൎമ്മെണ്ടും ഇംഗ്ലണ്ടുരാജ്യവും ഇല്ലാതാകത്തീൎത്തു ഇന്ത്യയെ സ്വാതന്ത്ര്യത്തിലും സ്വേച്ഛയിലും അബ്രാഹ്മണരെ അടിമകളാക്കി ഉടുത്തുകീറിയ പഴയവസ്ത്രവും കേട്ടുപോയ ധാന്യാദികളും ഉണ്ടുശേഷിച്ച എച്ചിൽ ചോറും മാത്രം ഉപജീവനത്തിന്നുകൊടുത്ത് അബ്രാഹ്മണരെ (ശൂദ്രരെ)കൊണ്ടു ദാസ്യവും ചെയ്യിച്ച് സതീഭംഗവും ചെയ്തു കൂത്താടി നടക്കാമായിരുന്നുവല്ലൊ. വേദമാകുന്ന ബ്രാഹ്മണസ്വത്തും ശപിച്ചു നശിപ്പിപ്പാനുള്ള പ്രാബല്യവും ഭൂമിദാനമായ സൎവ്വവസ്തുക്കളും സൎവ്വഭൂമിയും ബ്രാഹ്മണന്നു മ

ത്തംവേണ്ടി ബ്രഹ്മാവു സൃഷ്ടിച്ചതാണെന്നു മനു വിധിച്ചിരിക്കുന്നു എന്നല്ല ഡംഭവും രാജബലത്തേക്കാൾ ബലമേറുന്ന ബ്രാഹ്മണന്റെ വാഗസ്ത്രശക്തിയും വല്ലേടത്തുംവെച്ചു മറന്നുവോ. വല്ലവരും കട്ടെടുത്തുവോ. എന്നുകൊണ്ടു ശത്രുക്കളെ ശപിച്ചു ജയിലിൽനിന്നു പുറത്തുചാടി ബ്രാഹ്മണമാഹാത്മ്യവും ശാപാനുഗ്രഹപ്രാബല്യവും പ്രകടിപ്പിച്ചു കാണാത്തു. പട്ടിയെപ്പോലെ ബന്ധനത്തിൽ കിടക്കുക എന്നല്ലാതെ ഗത്യന്തരമുണ്ടോ. അയ്യോ കഷ്ടം ശപിക്കും നശിപ്പിക്കും എന്നതുടങ്ങിയ കള്ളതന്ത്രങ്ങളെ ഇനിമേൽ മൂന്നുവയസ്സുള്ള ഒരു ബാലൻപോലും വിശ്വസിക്കുമോ. ഒരുവിധത്തിലും ചെയ്യില്ലാത്തതും അനുഭവമാവാത്തതും വിശ്വസിക്കത്തക്കതല്ലാത്തതുമായ ബ്രാഹ്മണസ്വരൂപത്തെ വൃഥാ ജല്പിച്ചുംകൊണ്ട് മിസ്റ്റർ അഗ്നിഹോത്രിയും വൃഥാ ശ്വാസനഷ്ടം ചെയ്യുന്നതിനാലാണ് ആശ്ചര്യം തോന്നുന്നത്.

ഇതുമാത്രമല്ല; ഈ ബ്രാഹ്മണരെന്നു നടിക്കുന്നവർ വരുണൻ, ഇന്ദ്രൻ, ബൃഹസ്പതി, അഗ്നി, സൂര്യൻ മുതലായ അനേകദേവന്മാരുണ്ടെന്നും അവരുടെ അനുഗ്രഹത്തെ കാംക്ഷിച്ച് ഏററവും ഭക്തിയോടുകൂടെ ഭജിച്ചതായും ദേവന്മാരുടെ പ്രസാദലബ്ധിക്കായി യാഗാദിനിത്യകർമ്മങ്ങളെ പുണ്യകർമ്മമെന്നും പേരിട്ട് ഹിംസയോടുകൂടിയ യാഗങ്ങൾ ചെയ്തതായും നമസ്കാരം ചെയ്തതായും നാലുവേദങ്ങളിലും വിവരിച്ചിട്ടുണ്ട്. അതിൽ ഋഗ്വേദത്തിൽ വിവരിച്ചവയിൽ കോടതിതെളിവിനുവേണ്ടി ചിലതു ബോധിപ്പിക്കാം.

### ബി. എട്ടാം ഖണ്ഡം.

ഇന്ദ്രനെക്കുറിച്ചുള്ള മന്ത്രം—

മന്ത്രം—ഏഹിസ്തോമാംഅഭിസ്വരാഭിഗൃണീഹ്യാരുവ

ബ്രഹ്മചനോവസോസചേന്ദ്രയജ്ഞംചവർദ്ധയ

ഉക്ഥമിന്ദ്രായശംസ്യംവർദ്ധനംപുരുനിഷ്ഷിധെ

ശക്രോയഥാസുതേഷുണോരാരണത്സഖ്യേഷുച.

അർത്ഥം— ഞങ്ങളുടെ സ്തോത്രഗീതങ്ങളെ നിൻസ്വരംകൊ

ണ്ടു സ്വീകരിപ്പാൻ വരേണമെ. അവയെ കല്ലോലംവാൻ ശക്തി
ച്ചുകൊണ്ടു അടുത്തു വരേണമെ. ഞങ്ങളുടെ പ്രാൎത്ഥനയെ തേജ
സ്വിയായ നീ സാധിപ്പിക്കേണമെ. ഇന്ദ്രനോടുകൂടെ യാഗസ
ഹിതം അവ ഞങ്ങൾക്കു സാദ്ധ്യമായ്വരട്ടെ. ഇന്ദ്രനു ഒരു സ്തോ
ത്രം പാടിക്കൊൾക. ധാരാളമായി ആഹാരം വെക്കുന്നവനും തണു
പ്പിനാലുള്ള കഷ്ടം ഇതിനെ ശക്തിമാനായവൻ ഞങ്ങളുടെ
മനസ്സുകളിലും ആവസിച്ചുതള്ളേണമെ. ഋഗ്വേദം 1_10_4_5

അഗ്നിയെക്കുറിച്ചു ഗീതമായി പ്രാൎത്ഥിക്കുന്നതു.

മന്ത്രം — പ്രാതരഗ്നിഃ പുരുപ്രിയോ വിശഃ സ്തവേതാതിഥിഃ
വിശ്വാനിയോ അമൎത്ത്യോ ഹവ്യാമൎത്തേഷു രണ്യതി ॥

അ — പ്രാതഃകാലത്തു ഏറ്റവും പ്രിയനായിരിക്കുന്ന അ
ഗ്നിയും നമ്മുടെ വംശത്തിന്റെ അതിഥിയും അമൃതനും മനുഷ്യ
രുടെ മദ്ധ്യേ സകല ഹവിസ്സുകളാൽ ഉപാസിച്ചുകൊൾവാൻ
സന്തുഷ്ടനായവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഋ. 10_18

ആദിത്യവരുണന്മാരെക്കുറിച്ച്.

മ — പ്രാതൎദ്ദേവീമദിതിം ജോഹവീമി
മദ്ധ്യംദിന ഉദിതാ സൂൎയ്യസ്യ
രായേ മിത്രാവരുണാ സൎവ്വതാതേ
ളേ തോകായ തനയായ ശംയോഃ

അ — അദിതിദേവിയെ ഞാൻ പുലൎകാലെ വിളിക്കുന്നു.
മാദ്ധ്യാഹ്നത്തിലും സൂൎയ്യാസ്തമാനത്തിലുംതന്നെ മിത്രവരുണന്മാ
രായുള്ളാവെ ഞാൻ മക്കൾക്കും പൌത്രന്മാൎക്കും ധനം,സമൃദ്ധി,
സുഖം, ഭാഗ്യം, നിങ്ങളോടു കെഞ്ചി യാചിക്കുന്നു. ഋ 5_69_3

ഇതുകൂടാതെ 33 ദേവന്മാരെ വന്ദിക്കുന്നത്.

മ — ഏഭിരഗ്നേ സരഥം യാഹ്യൎവാങ്ങ് —
നാനാരഥം വാ വിഭവോഹ്യശ്വാഃ
പത്നീവതസ്ത്രിംശതം ത്രീംശ്ച ദേവാ —
നനുഷ്വധമാവഹ മാദയസ്വ ॥

അ— ഇവരോടുകൂടി അന്തരീക്ഷത്തിലൊ വേറെ ഒന്നിലൊ അഗ്നിയെ വരേണമേ. അശ്വങ്ങളും സൌന്ദര്യമുള്ളവരുമേ, സപത്നികളോടുകൂടി മുപ്പത്തിമൂന്നു ദേവന്മാരെ വിട്ടുമന്ദപൂർണ്ണമായി കൊണ്ടുവന്നു ഉല്ലസിച്ചുകൊൾക. ഋ. 3-6-9

ഇനിയും—3339-ദേവന്മാരെ സ്തുതിക്കുന്നു.

ത്രീണിശതാത്രിസഹസ്രാണ്യഗ്നിം
ത്രിംശച്ചദേവാനവചാ സപര്യൻ
ഔക്ഷൻ ഘൃതൈരസ്തൃണൻ ബർഹിരസ്മാ
ആദിദ്ധോതാരം ന്യസാദയന്ത ॥

അ—മൂന്നൂറും മുവ്വായിരവും മുപ്പത്തൊമ്പതും ദേവന്മാർ അഗ്നിദേവനെ ഒരിക്കൽ ആരാധിച്ചിരിക്കുന്നു. അവനു അവർ നെയ്യും ബർഹിസ്സ് എന്ന കുശപ്പുല്ലും വെച്ചുകൊടുത്തു. എന്നിട്ടു അവൻ പുരോഹിതനായ അഗ്നിയെ അതിൽ ഇരുത്തുകയും ചെയ്തു. ഋ. 3-9-9

ഇതേപ്രകാരം ഋക് യജുസ്സ് സാമം അഥർവ്വം എന്ന നാലു വേദങ്ങളിലും സംഹിതയെന്നും ബ്രാഹ്മണമെന്നും ആരണ്യകമെന്നും മൂന്നു ഖണ്ഡങ്ങളായി വിഭാഗിച്ചിരിക്കുന്നു. അതിൽ ഓരോന്നിലും അനേക മന്ത്രങ്ങളും അടങ്ങീട്ടുണ്ട്. സംഹിതയെന്നത് പ്രാർത്ഥനാരൂപമായ സൂക്തങ്ങളാകുന്നു. അതിൽ ഋഗ്വേദസംഹിതയും അഥർവ്വസംഹിതയും ശ്രേഷ്ഠമെന്നു കാണുന്നു. ഋഗ്വേദസംഹിതയിൽ പെട്ടവയാകുന്നു ഞാൻ മേൽവിവരിച്ചവ. എല്ലാം വിവരിക്കുന്നതു കൊടുതിക അസൌകര്യമാകയാൽ വിടുന്നു. ഇങ്ങിനെയുള്ള വേദപ്രമാണങ്ങളാൽ ബ്രാഹ്മണരെന്നഭിമാനിക്കുന്നവർ ഇന്ദ്രൻ വരുണൻ സൂര്യൻ മുതലായി കണക്കെ പറയുന്നതായാൽ മുപ്പത്തിമൂന്നെന്നും മുവ്വായിരത്തി മുന്നൂറ്റിമുപ്പത്തൊമ്പതെന്നും മുപ്പത്തിമൂന്നുകോടി എന്നും വിചാരിച്ചു ദൈവമായികരുതി ഭജിക്കുന്നു. ഒന്നിലും നിലയില്ലാതെ അനേകദേവന്മാരെ പ്രാർത്ഥിക്കുന്നതായ പ്രാർത്ഥനാവിഷയമൊ ഐഹികമായ ധനം സ്വർണ്ണം വർഷം യുദ്ധത്തിലെ ജയം കൊള്ളയിട്ട ധ

നാപഹരണം ശോകശമം വൃഷ്ടിക്കണം പുത്രസമ്പത്ത് ശരീരസൌഖ്യം ഇത്യാദി നശ്വരവും അനിത്യവുമായ ഐഹികസുഖത്തെ മാത്രമെ പ്രാൎത്ഥിച്ചു കാണുന്നുള്ളൂ. എന്നാൽ ചില മന്ത്രങ്ങളാൽ പാപമോചനത്തെയും പ്രാൎത്ഥിച്ചതായും കാണാം. എന്നാൽ അതിനും വളരെ ലഘുതയാണ് കാണുന്നത്.

എന്തെന്നാൽ പാപമോചനമെന്നതു ഇല്ലാതായാൽ ഐഹികസുഖലബ്ധി ഉണ്ടാകയില്ലെന്നു കരുതി പാപമോചനം ഉണ്ടായി ഐഹികസുഖഭോഗങ്ങൾ ദേവന്മാരുടെ സഹായത്താൽ ഉണ്ടാവേണമെ എന്നല്ലാതെ പരമാനന്ദപ്രാപ്തിരൂപ മുക്തി എന്നൊരു കാൎയ്യമുണ്ടെന്നുപോലും വേദങ്ങളിലെ മേൽ പറഞ്ഞ സംഹിത ബ്രാഹ്മണം ആരണ്യകം എന്ന മൂന്നുഭാഗങ്ങളിലും ഇല്ലവേ ഇല്ല. അതിനാലാകുന്നു കീഴ്ക്കോടതി വക്കീൽ ഋഗാദിവേദങ്ങളെയും നിഷേധിച്ചതും. ഞാനും വേദങ്ങളെ സ്വീകരിക്കുന്നതല്ലെന്നു വേറെ വിധത്തിലും ബോധിപ്പിക്കാം.

മേൽ വിവരിച്ചപ്രകാരം അനേക ദേവന്മാരെന്നും അവരുടെ അനുഗ്രഹലാഭത്തിനായി ഈ 1_ാം പ്രതി മുതലായവർ ഇപ്പോഴും അനാഥപ്രാണികളായ ആട്ടുമാട്ടുകളെ ഹിംസിച്ചും മദ്യംവെച്ചും യാഗമാണ് യജ്ഞമാണെന്നും മറ്റും പറഞ്ഞു ചെയ്യുന്ന നികൃഷ്ടകൎമ്മങ്ങളാൽ എത്ര നീചത്വം പ്രാപിച്ചിട്ടുണ്ടെന്നു ഗണിച്ചാൽ തീരുമൊ. അങ്ങിനെ അധോഗതി അടഞ്ഞിട്ടും അവർ പുത്രമിത്രകളത്രാദികളും ധനധാന്യാദികളും ബ്രാഹ്മണരെന്ന പ്രഭാവവും ദേവന്മാരുടെ അനുഗ്രഹത്താലാണെന്നു മൂഢവിശ്വാസത്താൽ കോടതികളിലും ബോധിപ്പിക്കുന്നു.

1_ാം പ്രതിയുടെയും വംശ്യന്മാരുടെയും മഹിമകളും അനുഗ്രഹശക്തികളും ഹേതുഭൂതരും ഒന്നാംപ്രതിമുതലായവരാൽ ദൈവമെന്നു വിശ്വസിച്ചു ഭജിക്കപ്പെട്ടുവരുന്ന ദേവന്മാരെയും അവരുടെ ലോകത്തെയും ബ്രാഹ്മണൻ ശപിച്ചു നശിപ്പിക്കുമെന്നു മനുസ്മൃതിയിൽ പറയുന്നതിന്റെ സാരമെന്തെന്നു കോടതി തീൎച്ചപ്പെടുത്തേണ്ടതാണ്.

അതുകൊണ്ടു ഋഗാദി നാലു വേദങ്ങളും മനുസ്മൃതിയും തെളിവിൽ സ്വീകരിക്കതക്കതല്ല. ബ്രാഹ്മണനെന്നുള്ള ജാതി കരുന്യനിമിത്തം മദ്യമാംസം തിന്നാനും അദ്ധ്വാനിക്കാതെ നിത്യവൃത്തി കഴിപ്പാനും വേണ്ടി കെട്ടിക്കൂട്ടിയ ഒരു കുതന്ത്രശാസ്ത്രമെന്നു കോടതിക്കുതന്നെ അറിയാവുന്നതാണ്.

ഇനിയും സ്മൃതിയിൽ 319-ാംശ്ലോകം ബ്രാഹ്മണൻ ഏതു നീചകർമ്മം ചെയ്താലും ശ്രേഷ്ഠനെന്നും ദൈവമെന്നും 323-ൽ രാജാവിന്നു പ്രായാധിക്യമായാൽ ഭണ്ഡാരധനം മുഴുവനും ബ്രാഹ്മണർക്കും രാജ്യം പുത്രനും കൊടുത്തു യുദ്ധത്തിൽ മരിക്കയോ മരവുരി ധരിച്ചു വനവാസം ചെയ്കയോ ചെയ്യണമെന്നും പറയുന്നു.

ബ്രാഹ്മണനു ഏതു നീചകർമ്മവും ചെയ്യുന്നതിനാൽ ദോഷമില്ലെന്നു പറയുന്നതു ദേഹാഭിമാനമാത്രമായ ദുരഹങ്കാരവും മൂഢതയും മാത്രമെന്നല്ലാതെ മറ്റൊന്നല്ല. എന്തെന്നാൽ യാതൊരു സച്ഛാസ്ത്രജ്ഞാനവും അവർക്കില്ലെന്നു ഈ ഒരു സംഗതിയാൽ തെളിയുന്നു. ഏതൊരു ശാസ്ത്രവും ലോകവാർത്തയും മതങ്ങളും ദുഷ്കർമ്മത്തെ സൽക്കർമ്മമെന്നോ അതു ചെയ്യുന്നവരെ പുണ്യവാനെന്നോ ശ്രേഷ്ഠനെന്നോ ഇതേവരെ പറഞ്ഞുകേട്ടിട്ടില്ലാത്തതാണ്. അങ്ങിനെയിരിക്കെ ക്ഷേത്രദേവനും വക്കീലും ഇപ്രകാരം പറയുന്നതിനെപ്പറ്റി കോടതി തീർച്ചപ്പെടുത്തേണ്ടതാണ്.

പ്രായാധിക്യമായ രാജാവ് മോക്ഷത്തിന്നായി ഭണ്ഡാരസ്വത്തു മുഴുവനും ബ്രാഹ്മണനു കൊടുത്തു വനവാസം ചെയ്കയോ യുദ്ധത്തിൽ മരിക്കയോ വേണമെന്നു പറയുന്നത് രാജധനം അപഹരിച്ചു തിന്നാനും അപഹരിച്ച ശേഷം രാജാവു നിർദ്ധനനായി രാജ്യത്തുതന്നെ വസിക്കുന്നതായാൽ ആഹാരാദികൾക്കു വഴിയില്ലാതെ ബുദ്ധിമുട്ടും തന്നിമിത്തം പശ്ചാത്താപത്തിന്നിടവരും അതുകൂടാതെ കഴിപ്പാൻവേണ്ടി രാജാവിനെ കൊല്ലിക്കുകയോ രാജ്യംവിട്ടോടിക്കുകയോ ചെയ്താൽ ഒരു സ്വല്പ വരാതെ കഴിപ്പാനുള്ള ഉദ്ദേശത്തിൽ അനുകൂലശത്രുവായി ചെയ്യുന്ന ഒരു കപടത്തൊഴിലാണെന്നു അല്പബുദ്ധിയുള്ള ഏവർക്കും ചിന്തിച്ചാലറി

യാവുന്നതാണ്. ദാനവും യുദ്ധത്തിൽ മരിക്കലും മോക്ഷഹേതുക്കളല്ലെന്ന ശാസ്ത്രസമ്മതമല്ലയൊ. മോക്ഷോപായം വൈരാഗ്യമാണെന്ന ഉപനിഷദാദി പ്രമാണങ്ങൾ അനേകമുള്ളവയിൽ ചിലതു ബഹുമാനപ്പെട്ട കോട്ടിൽ ബോധിപ്പിക്കാം.

ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ
അമൃതത്വമാനശുഃ (കൈവല്യോപനിഷത്ത്)

അർത്ഥം—ഏതു വിധ കർമ്മങ്ങൾ ചെയ്താലും പുത്രന്മാരെ ജനിപ്പിച്ചാലും ധനം സമ്പാദിച്ചാലും ദാനം ചെയ്താലും സർവ്വസംഗപരിത്യാഗം ചെയ്താവും മോക്ഷത്തെ അനുഭവിച്ചില്ല എന്ന മുണ്ഡകോപനിഷത്ത് ദ്വിതീയമുണ്ഡകം ദ്വിതീയഖണ്ഡം.

മൂലം—യസ്മിൻ ദ്യൌഃ പൃഥിവീ ചാന്തരിക്ഷമോതംമനഃ
സഹ പ്രാണൈശ്ച സർവൈഃ തമേവൈകം ജാനഥ
ആത്മാനമന്യാ വാചോ വിമുഞ്ചഥാമൃതസ്യൈഷ സേതുഃ 5

അ—യാതൊന്നിങ്കലാകുന്ന സ്വർഗ്ഗവും ഭൂമിയും ആകാശവും മനസ്സും സർവ്വപ്രാണന്മാരും ഊടുപോലെ നില്ക്കുന്നതും (ഓതപ്രോതം എന്നുപറയുന്നതു ഊടയും പാവും) ആ ഏകം തന്നെ ആത്മാവെന്നറിഞ്ഞാലും. കർമ്മത്തെ പുകഴ്ത്തുന്ന അന്യവാക്കുകളെ ഉപേക്ഷിച്ചാലും. അമൃതത്വത്തിന്ന (മോക്ഷത്തിന്ന) ഇതാകുന്ന സേതു(സംസാരസമുദ്രത്തെ കടക്കുവാനുള്ള വഴി)ഇതു പറഞ്ഞതിന്റെ സാരം സർവ്വലോകങ്ങളും സർവ്വപ്രാണന്മാരോടു കൂടിയ മനസ്സാദീന്ദ്രിയങ്ങളും യാതൊരു ചൈതന്യവസ്തുവിൽ സമർപ്പിതമായിരിക്കുന്നുവൊ—നിലനില്ക്കുന്നുവൊ—ആ വസ്തു സർവ്വങ്ങൾക്കും ആശ്രയമായും ഏകമായുമുള്ള ബ്രഹ്മമാകുന്നു എന്നറിഞ്ഞാലും. ഹേ ശിഷ്യന്മാരെ ആത്മാവിനെ നിങ്ങൾക്കും സർവ്വപ്രാണികൾക്കും പ്രത്യക് ആന്തരാത്മാവെന്നറിഞ്ഞിട്ടു അന്യാശ്രമത്തിലിരിക്കുന്ന യാഗാദികർമ്മങ്ങളെ സ്തുതിക്കുന്ന അവര് വിദ്യയെ ഉപേക്ഷിച്ചാലും. എന്തുകൊണ്ടെന്നാൽ ഇതാകുന്നു മോക്ഷത്തിന്നുള്ള വഴി.

എന്നു പറഞ്ഞതു നോക്കുമ്പോൾ ഇവരുടെ കർമ്മത്തെ പു

കൎമ്മന്നതും അജ്ഞാനത്തെ വൎദ്ധിപ്പിക്കുന്നതും പൂൎവ്വപക്ഷവുമായ കൎമ്മകാണ്ഡത്താൽ യാതൊരു പ്രയോജനവുമില്ലെന്നു നിഷേധിച്ചതിനാലും.

ശ്ലോ — കൎമ്മിണോപി നിവൎത്തന്തേ നിവൎത്തന്തേ ഉപാസകാഃ
ജ്ഞാനിനോന നിവൎത്തന്തേ ഇതിവേദാന്തഡിംഡിമഃ. 20
പരോക്ഷാന്ത്സൽഫലം കൎമ്മ ജ്ഞാനം പ്രത്യക്ഷസൽഫലം
ജ്ഞാനമേവാഭ്യസേൽ തസ്മാദിതിവേദാന്തഡിംഡിമഃ. 21

അ — ഏതു പുണ്യകൎമ്മം ചെയ്യുവനും ആ കൎമ്മഫലത്തെ പരലോകാദികളിൽ അനുഭവിച്ച വീണ്ടും ജനനമരണങ്ങളിൽ പെടുന്നു. ഉപാസകനും അതേ അപ്രകാരം ഭവിക്കുന്നു. ജ്ഞാനികളാകട്ടെ ജ്ഞാനത്താൽ പരമപദം പ്രാപിക്കുന്നു. പിന്നെ വീണ്ടും ജനനം ചെയ്യുന്നില്ല എന്നു വേദാന്തമാകുന്ന വാദ്യം ഘോഷിക്കുന്നു. (20) പുണ്യകൎമ്മത്താലുള്ള ഫലം പരലോകാദികളിലുണ്ടാവുമെന്നു കരുതുന്നതല്ലാതെ ഒരുകാലത്തും പ്രത്യക്ഷാനുഭവമാവുന്നില്ല. ജ്ഞാനത്താലുണ്ടാവുന്ന സൽഫലം ഈ ദേഹത്തോടുള്ള സമയത്തുതന്നെ പ്രത്യക്ഷമായി സ്വാനുഭവബ്രഹ്മാനന്ദത്തെ അനുഭവിക്കാവുന്നതാകുന്നു. അതുകൊണ്ട് ജ്ഞാനാഭ്യാസമാകുന്നു ചെയ്യേണ്ടത്. എന്നു വേദാന്തമെന്ന വാദ്യം ഘോഷിക്കുന്നു. (21) എന്നും ലോകഗുരുശങ്കരാചാൎയ്യർ പറഞ്ഞതിനാലും കൎമ്മത്തിന്നു പ്രാബല്യമില്ലെന്നു തീൎച്ചയാവുന്നു.

ഈവിധ സിദ്ധാന്തപക്ഷപ്രബലശ്രുതികളെ ലേശവും അറിയാതെ വിഷയഭോഗത്തിന്നുമാത്രം ആഗ്രഹിച്ച വഞ്ചനയാ അന്യന്റെ മുതലപഹരിപ്പാൻ വേണ്ടി രാജാവിന്നു പ്രായമധികമായാൽ ധനാദികൾ മുഴുവനും ബ്രാഹ്മണനെന്നഭിമാനിക്കുന്നവനു കൊടുത്തു വനവാസം ചെയ്യേണമെന്നു പറയുന്നതു യഥാൎത്ഥശാസ്ത്രബോധമില്ലാത്തതിനാലാണെന്നു ഞാൻ രേഖാമൂലം കോടതിക്കു തെളിവുതരാം.

മൈത്രേയോപനിഷത്ത് ദ്വിതീയാദ്ധ്യായം.

ശ്ലോ — അഹംകാരസുതം വിത്തഭ്രാതരം മോഹമന്ദിരം

ആശാപാശം ത്യജേദ്യാവത്താവന്മുക്തോനസംശയഃ.

അ—ദേഹഗേഹാദികളിലുള്ള അഹംകാരമമകാരമാകുന്ന പുത്രനേയും ധനാശയാകുന്ന സഹോദരനേയും അജ്ഞാനമാകുന്ന ഭവനത്തേയും സർവ്വവിഷയങ്ങളിലുള്ള ആശയാകുന്ന ഭാര്യയേയും എപ്പോൾ വിടുന്നുവോ അപ്പോൾ മുക്തനാകുന്നു എന്നാകുന്നു. അല്ലാതെ ബാഹ്യത്തിലുള്ള പുത്രന്മാരേയും സഹോദരന്മാരേയും തന്റെ ജീവിതദശയിൽ ഉപയോഗപ്പെടുന്ന ഭവനംമുതലായ ദ്രവ്യങ്ങളേയും ശുശ്രൂഷചെയ്യുന്ന ഭാര്യയേയും സഹോദരാദികളേയും ത്യജിച്ചു സന്യാസംചെയ്യേണമെന്നോ വാനപ്രസ്ഥം ചെയ്യേണമെന്നോ പറയുന്നതിന്റെ അർത്ഥം മേൽ വിവരിച്ച ഉപനിഷത്തിൽ പറഞ്ഞതും ശരിയായിട്ടുള്ളതും അനുഭവമായതുമായ തത്വശാസ്ത്രം ബോധമില്ലാതെ കർമ്മകാണ്ഡകപടശാസ്ത്രത്തെ മാത്രം നോക്കിയും പൂർവ്വാചാരമെന്ന ഭ്രാന്തിലും ദുരാഗ്രഹമെന്ന ചിത്തഭ്രമത്തിലും പെട്ടുഴന്ന ഈ അഗ്നിഹോത്രി അവർകളും ക്ഷേത്രജ്ഞനും ഉളറുന്നത് ശരിയായ ശാസ്ത്രവുമല്ല അനുഭവവുമല്ല.

വനവാസമെന്നും സന്യാസമെന്നും പറയുന്നതിന്റെ ആന്തരാർത്ഥം ഏകാന്തവാസംചെയ്ത് ആത്മാനാത്മജ്ഞാനാനുഭവമുണ്ടാക്കി മുക്തനാവേണമെന്നാണല്ലോ. ഏകാന്തവാസമെന്നത് യാതൊരു സഹായവും കൂടാതെ വനത്തിൽ പോയിരുന്നു ആഹാരാദികളില്ലാതേയും ദുഷ്ടമൃഗങ്ങളാലുള്ള ഉപദ്രവം സഹിച്ച് ബുദ്ധിമുട്ടേണമെന്നല്ല അതിന്റെ രഹസ്യം വേറെയാണ്. അതും ബഹുമാനപ്പെട്ട കോടതിയിൽ ബോധിപ്പിക്കാം.

ടി. ഉപനിഷത്ത്

ഏകമേവാദ്വിതീയം യദ് ഗുരോർവ്വാക്യേന നിശ്ചിതം
ഏതദേകാന്തമിത്യുക്തം ന മഠം ന വനാന്തരം

അ—ഗുരുവാക്യത്താൽ തൽപദലക്ഷ്യാർത്ഥമായ സജാതീയ വിജാതീയ സ്വഗതഭേദശൂന്യബ്രഹ്മമാകുന്നു ഞാൻ എന്നറിയുന്നതാകുന്നു ഏകാന്തവാസമെന്നു പറയുന്നത്. അല്ലാതെ പ്രത്യേക മഠംകെട്ടി ആരേയും കണ്ടുകൂടെന്നു പറഞ്ഞുംകൊണ്ടിരിക്ക

ളോ ജനശൂന്യമായ വനത്തിൽ പോയി സൎപ്പവ്യാഘ്രസിംഹാദി
ദുഷ്ടമൃഗങ്ങളുടെ ഇടയിൽ ആഹാരാദികളില്ലാതെ പട്ടിണികിട
ക്കയോ ചെയ്യേണമെന്നല്ല വേദാഭിപ്രായം — ഈ രഹസ്യത്തെ
യും യഥാൎത്ഥതത്വത്തേയും അറിയുവാനിടകൊടുക്കാതെയും ഭ്രമ
ത്തെ മേൽക്കുമേൽ വൎദ്ധിപ്പിക്കുന്നതും പുരോഹിതപരിഷകളുടെ
ജീവിതോപായത്തിന്നുമാത്രം കൊള്ളാവുന്നതും അവരും പെട്ടുഴ
ന്നു കരകാണാതെ തട്ടമാറിവലയുന്നതും ബ്രാഹ്മണരെന്നു ജഡ
ത്വമാത്രം അറിയുന്നവരും ഐഹികഭോഗസുഖം മാത്രമാണ്
പുരുഷാൎത്ഥമെന്നു നിശ്ചയിച്ചവരും അജ്ഞാനികളുമായ പുരോ
ഹിതപരിഷകളാൽ കെട്ടിക്കൂട്ടിയതും വെറും വഞ്ചനാശാസ്ത്രവുമാ
കുന്നു അഗ്നിഹോത്രി അവൎകൾ കോടതിയിൽ ബോധിപ്പിച്ച
രേഖകൾ മുഴുവനും. അല്ലാതെ ലോകസമ്മതവും ശാസ്ത്രസമ്മ
തവും ആയിട്ടുള്ളതല്ല. അതുകൊണ്ടു അവകളൊന്നും തെളിവിൽ
സ്വീകരിക്കത്തക്കതല്ല.

അഗ്നിഹോത്രി അവൎകൾ ഡി. ഖണ്ഡം 31-ാം ശ്ലോകത്താൽ
ബ്രാഹ്മണൻ വല്ലവരാലും ഉപദ്രവിക്കപ്പെട്ടാൽ ബ്രാഹ്മണന്റെ
മന്ത്രബലത്താൽ ഉപദ്രവിച്ചവൻ ശിക്ഷിക്കപ്പെടുന്നതല്ലാതെ രാ
ജാവിനെ അറിയിച്ചു രാജശിക്ഷ ചെയ്യിക്കേണ്ടതില്ലെന്നും 32-ം
33-ം ശ്ലോകങ്ങളാൽ രാജവീൎയ്യത്തെക്കാൾ ബ്രാഹ്മണവീൎയ്യം ശ്രേ
ഷ്ഠമെന്നും അതുകൊണ്ടു ബ്രാഹ്മണന്റെ വാഗസ്ത്രംകൊണ്ടും ആ
ഭിചാരമന്ത്രംകൊണ്ടും ശത്രുനാശം ചെയ്യാമെന്നും പറയുന്നു. ഈ
പറയുന്നതിന്നെല്ലാം സമാധാനമായി ഞാൻ 7-ാം ഖണ്ഡത്താൽ
പറഞ്ഞിട്ടുണ്ട്. അതിനാൽ ഇനിയും ആവൎത്തിക്കുന്നില്ല.

എന്നാൽ വിവേകലേശമില്ലാതെ ബ്രാഹ്മണരെന്നു നടിച്ചു
കൊണ്ട് ഒന്നാംപ്രതിയും മററും ദുൎമ്മോഹത്താൽ സ്വപ്രബലതേച്ഛ
യാ പണ്ടുള്ള സാധുസഹോദരരെ വിദ്യാഭ്യാസം ചെയ്യാനയക്കാ
തെ മേൽപറഞ്ഞ കപടങ്ങളെ പ്രബലപ്പെടുത്തുവാൻ തങ്ങൾനാ
ഥരായ ഹിന്ദുരാജാക്കളേയും ഭ്രമിപ്പിച്ച് ഇതേവരെ ലോകവഞ്ചന
ചെയ്തപോലെ ഇനിമേൽ ബ്രിട്ടീഷ്‌ചക്രവൎത്തിയുടെ വാഴ്ചക്കാല
ത്തു സാദ്ധ്യമാവുന്നതല്ല.

ഇനിയും ഢിയിൽ 35_ാംശ്ലോകത്താൽ വേദവിധിപ്രകാരം കർമ്മാനുഷ്ഠാനത്താലും അതിനെ ക്ഷത്രിയവൈശ്യർക്കുപദേശിക്കുന്നതിനാലും മൈത്രബ്രാഹ്മണനെന്നു പറയുന്നു. അതുകൊണ്ടു ബ്രാഹ്മണനു് അനിഷ്ടമായ വാക്കോ കഠിനവാക്കോ പറഞ്ഞുകൂടെന്നും പറയുന്നു. ഈ പറയുന്നതും സ്വീകരിക്കത്തക്കതല്ല. എന്തെന്നാൽ ഋഗാദി നാലുവേദങ്ങളും അജ്ഞാനവർദ്ധനമായ നിഷ്ഫലകപടകർമ്മങ്ങളെ മാത്രം പുകഴ്ത്തുന്നതും തത്വബോധോപയോഗി ഉപനിഷദാദികളെന്നുള്ള അറിവിനെക്കൂടി ഇല്ലാതാക്കുന്ന അജ്ഞാനശാസ്ത്രമെന്നു കീഴ്ക്കോടതിവക്കീൽ സാധുനിശ്ചലദാസരവർകൾ ശ്രുതിയുക്ത്യനുഭവങ്ങളാൽ തെളിയിച്ചിട്ടുണ്ടു്. പ്രതിവക്കീൽ മിസ്റ്റർ അഗ്നിഹോത്രി അവർകളും ശോകാതുരനോ മോഹിതം കാര്യം ധരിക്കാതെയോ വിവേകമില്ലാതെ ദുർമ്മോഹത്താൽ വൃഥാ പുരാണങ്ങളും വേദങ്ങളെന്നു തീർച്ചപ്പെടുത്തി പൂജിച്ചതിനാലും യാഗമെന്നു പേരിട്ടു പ്രാണിഹിംസ ചെയ്തു മാംസമദ്യങ്ങൾ ഭുജിച്ചതിനാലും ബുദ്ധിക്കു മാലിന്യം പററിയതുകൊണ്ടാണു്. അല്ലാതെ തത്വവിവേകമുള്ള ഏതൊരു മനുഷ്യനും ഇപ്രകാരം പറയുന്നതല്ല.

### ബി. ഗോദാനഖണ്ഡം.

അഗ്നിഹോത്രി അവർകൾ ഇ. ഖണ്ഡം 39_ാംശ്ലോകത്താൽ അധികദക്ഷിണയോടുകൂടിയ യാഗമേ ചെയ്യാവൂ എന്നും 40_ാം ശ്ലോകത്താൽ അല്പദക്ഷിണയോടുള്ള യാഗം ചെയ്താൽ യാഗകർത്താവിന്റെ നേത്രാദീന്ദ്രിയങ്ങളും യശസ്സും പുത്രകളും ധനവും പ്രജകളും നശിക്കുമെന്നും അയാൾക്കു സ്വർഗ്ഗം ലഭിക്കയില്ലെന്നും അതിനാൽ യാഗത്തെക്കാൾ ശ്രേഷ്ഠം ബ്രാഹ്മണദാനമാണെന്നും പറയുന്നു.

മനുസ്മൃതിയിൽ ഇപ്രകാരം പറയുന്നതിനാൽ ബ്രാഹ്മണരെന്നു നടിക്കുന്നവരുടെ ദുരാഗ്രഹത്തിന്റെ മൂർദ്ധന്യതയെ തെളിയിക്കുന്നു.

എന്തുകൊണ്ടെന്നാൽ യാഗംചെയ്യുന്നതു് ഇന്ദ്രാദിദേവന്മാരെ പ്രസാദിപ്പിച്ചു് അവരുടെ അനുഗ്രഹത്താൽ പുത്രോല്പത്തി

യോ മഴയുണ്ടാവുകയോ ധനമുണ്ടാവുകയോ രാജാവാവുകയോ സ്വർഗ്ഗപ്രാപ്തിയോ മററൊ ഉണ്ടാവുകയോ ചെയ്യാൻവേണ്ടി ഇവരുടെ അജ്ഞാനന്മാർ കാര്യമായി ചെയ്യുന്ന ഒരു നികൃഷ്ടകർമ്മമാകുന്നു.

അങ്ങിനെ ചെയ്യുന്ന യാഗത്തിലെ മന്ത്രതന്ത്രങ്ങൾ ക്രമത്തിൽ തെററാതെ ജപിച്ചും ചെയ്തും സമയോചിതം പശുഹിംസചെയ്തും മാംസം പചിച്ചും മദ്യം തെയ്യാർചെയ്തും ഋത്വിക്കുകളും യജമാനനും തിന്നും കുടിയും കഴിക്കുന്നതാണ് യാഗത്തിലുള്ള മുഖ്യകാര്യം. ഈ ക്രമത്തിൽ നടത്തിയാൽ ദേവന്മാർ പ്രസാദിച്ചു എന്നു ഈ കർമ്മഠന്മാർതന്നെ പറകയും ചെയ്യുന്നു. അങ്ങിനെയിരിക്കെ ദക്ഷിണയെന്നത് യാഗാനന്തരം യാഗംനടത്തിയ ഋത്വിക്കുകൾക്കുള്ള കൂലിയാണെന്നു പ്രത്യക്ഷം വിശേഷാൽ കോടതിക്കും അറിയാവുന്ന ഒരു പരസ്യകാര്യമാണല്ലൊ. ദക്ഷിണ ചെയ്യപണം ദേവന്മാർ വന്നു വാങ്ങുന്നു എന്നു ഈ കർമ്മഠകള്ളന്മാർ പറയുന്നുമില്ല. ദേവന്മാർ കൂലിവാങ്ങുവാൻ അത്ര ദരിദ്രരുമല്ല. അവരുടെ വീട്ടുതന്നെ അധികവിലപിടിച്ച വൈരം വൈഡൂര്യം മുതലായ വിശേഷരത്നങ്ങളാൽ ചെയ്യപ്പെട്ടതെന്നു ഈ വഞ്ചകർതന്നെ സമ്മതിക്കുന്നുമുണ്ട്. അതുകൊണ്ടും ദേവന്മാർ ദരിദ്രരല്ല തീർച്ച.

അതുകൊണ്ടു ദേവന്മാരുടെ ആവശ്യത്തിന്നല്ല ദക്ഷിണചെയ്യുന്നത് എന്നു നിശ്ചയമാകുന്നു. ദക്ഷിണ എന്നത് ഈ ജാതിബ്രാഹ്മണർ യാഗംചെയ്തുകൊടുത്തവകയ്ക്കു ചിലവുകഴിച്ചുള്ള കൂലിയാണെന്നതന്നെ ഏതുവിധവും വരുന്നുള്ളു. ആ കൂലി അല്പം കുറഞ്ഞാൽ യാഗംചെയ്യിച്ച യജമാനൻെറ കണ്ണുപൊട്ടും, പശുക്കൾ ചാകും, മക്കൾ ചാകും, ധനംനാശിക്കും എന്നു മാത്രമല്ല സ്വർഗ്ഗവും ലഭിക്കില്ലെന്നു പറയുന്നത് ഈ ദുരാത്മാക്കളുടെ ദുർമ്മോഹമാണെന്നു കോടതിക്കു ഞാൻ പറഞ്ഞറിയിക്കേണ്ടതില്ലല്ലോ.

യാഗത്തിന്നുവേണ്ടി വലിയ വലിയ കാളകളേയും മൂപ്പെത്തിയതും നെയ്ക്കുട്ടിട്ടുള്ളതുമായ വലിയ കൊററനാടുകളേയും ആയിരക്കണക്കിൽ വാങ്ങിച്ചേർപ്പാനും, അതേകണക്കിൽ മദ്യംനിറ

ച്ചുള്ള കുടങ്ങളും മററു പാൽ നെയ്യ് തേൻ മുതലായ അനേകവി
ഭവങ്ങളേയും സംഭരിക്കുവാൻ അനവധി ദ്രവ്യവ്യയത്താലെ സാ
ദ്ധ്യമാകയുള്ളു. ഈ പണാപിശാചുക്കൾ ഒന്നിന്നു പത്തുവേണമെ
ന്നും പറയും. അങ്ങിനെ അധികചിലവു ചെയ്യേണ്ടതാകിയ മാം
സമദ്യങ്ങൾ തിന്നും കുടിയും കഴിഞ്ഞതിന്റെ മീതെ സദ്യയിൽ
ഊണുംകഴിച്ചു ദക്ഷിണയാകുന്ന കൂലി അല്പവും ചുരുങ്ങാതെയെന്നും
ചുരുങ്ങിയാൽ കണ്ണുപൊട്ടും ചെവികേൾക്കയില്ല മക്കൾചാകും
കുടവ് സ്വർഗ്ഗവും കിട്ടില്ല എന്നെല്ലാം പറയുന്നതിന്റെ സാരം
ഈ ക്ഷേത്രജ്ഞൻ മുതലായ ജാതിബ്രാഹ്മണൎക്ക് എത്രയധികവും
അന്യന്റെ മുതലപഹരിക്കണമെന്നുള്ള ഒരേവിചാരം മാത്രമ
ന്നൊന്നു തെളിവാകുന്നു. എന്നു മാത്രമല്ല, യജമാനനെ വഞ്ചിക്ക
യാണെന്നതിന്നും സംശയമില്ല. എത്രയോ അധികദ്രവ്യം ചി
ലവുവരുമെന്നത് ഈ കൎമ്മൎക്കു നല്ലപോലെ അറിയാം. അതു
മുഴുവനും തിന്നും കുടിയും കഴിക്കുന്നതും ഇവർതന്നെ. എന്നാൽ
കൂലിയിൽ അല്പം ചുരുങ്ങിയാലും ഇവൎക്കു നഷ്ടംവരാനില്ലല്ലൊ.
എന്നിട്ടുകൂടി കൂലികുറഞ്ഞാൽ കണ്ണുപൊട്ടും മക്കൾ ചാകും എ
ന്നെല്ലാം പാപം സാധുക്കളെ ഭയപ്പെടുത്തി പണം പിടുങ്ങുന്നതു
ദുരാഗ്രഹമെന്നു പറയേണമോ.

ഈ ജാതിബ്രാഹ്മണരുടെ ദുരാഗ്രഹത്തെക്കുറിച്ചു ബഹുമാ
നപ്പെട്ട കോടതിയിൽ ഒന്നുകൂടി ബോധിപ്പിക്കാം. ആരെങ്കിലും
ഒരു ധനികൻ ജന്മക്ഷത്രത്തിലോ മററുവല്ല കാരണത്തിലോ പണ്ട
ത്തെ ഭ്രാന്തിയാൽ ബ്രാഹ്മണനൊന്നം തൃപ്തിപ്പെടുത്തി അനേകവി
ഭവസഹിതം ഭക്ഷണവും യഥാശക്തി ദക്ഷിണയും കൊടുത്താൽ
അതും വാങ്ങി പുറത്തുചാടിയാൽ നാലണ കൊടുത്തിരുന്നാൽ
എട്ടണ കുടുക്കപ്പെടാതു. എട്ടണയായിരുന്നാൽ വരാഹനാലൊഴി
ഒരു രൂപാ കുടുക്കപ്പെടാതു. ഒരുറുപ്പികയായിരുന്നാൽ തേവിടി
യാമകൻ രണ്ടുരൂപാ കുടുക്കപ്പെടാതു. എന്നിങ്ങിനെ അതൃപ്തി
യായി പറയുന്നതല്ലാതെ ആളൊന്നിന്നു ലക്ഷം ഉറുപ്പികവീതം
കൊടുത്താലും തൃപ്തിയാവാതെ രണ്ടു കത്തിരിക്കായായാവതു്. ഒരു
തേങ്ങായായാവതു് ഒരുചീപ്പു വാഴക്കായായാവതു് നാലു വാഴയിലയാവ

ത് ഉണ്ണിതണ്ടാവുത് കൂടാ എന്നിങ്ങിനെ ഇരന്നുടങ്ങും. ഏതെങ്കിലും ഒന്നു കൊടുത്തിട്ടില്ലെങ്കിൽ ഗുണമകൻ നാശമായി പോകട്ടമടാ. എന്നു പറഞ്ഞു സന്തോഷമില്ലാതെ പടികടന്നുപോകും. എന്നു മാത്രമല്ല, അവക്കു കൊടുത്ത സദ്യവട്ടം രാജഭോഗങ്ങളെയും ഷഡ്രസങ്ങളോടുകൂടിയതായിരുന്നാൽപോലും പരമാന്നത്തിനു പാൽ പത്തലെ, എരിശ്ശേരിക്കു തേങ്ങാ പോരാത്, സാമ്പാറിനു പരുപ്പു നല്ലാഹലെ, പുളിശ്ശേരി കറഹലെ, പപ്പടം ചിന്നതാച്ചു ഇങ്ങിനെ ദൂഷ്യാരോപം ചെയ്യുന്നതു സഹജമാണ്.

ഈ ദുഷ്ടബുദ്ധികൾ ലോകരേയും ദൈവങ്ങളേയും വഞ്ചിച്ചു അദ്ധ്വാനംകൂടാതെ പണം പറിപ്പാനും മദ്യമാംസം ഭുജിപ്പാനും വേണ്ടി ഉണ്ടാക്കിത്തീർത്ത ഹിംസാവിധിയായ യാഗവും മുറജപവും ഹോമവും ഹിരണ്യഗർഭവും മൃത്യുഞ്ജയവും വള്ളത്തപ്പനും ഉരുവരയ്യരപ്പനും മറവും പ്രേതലൂട്ടും അത്താഴൂട്ടും വൃഥാ പരദ്രവ്യഹരണതന്ത്രമാകുന്നു. അല്ലാതെ മേൽപറഞ്ഞ കർമ്മങ്ങളാൽ യാതൊരു പ്രയോജനവുമില്ല. അതുകൊണ്ട് ഇവിടെയിൽ ബഹുമാനപ്പെട്ട കോർട്ടിൽനിന്നു ഈവിധ നിസ്സാരകപടകർമ്മങ്ങളാൽ വൃഥാ ദ്രവ്യവ്യയം ചെയ്യുന്ന ദ്രോഹിനെ നിർത്തലാക്കുവിധം ഒരു പ്രത്യേക നിയമം പാസ്സാക്കേണ്ടതും അതിന്നപേക്ഷയുള്ളതും ബഹുജനങ്ങൾക്കു ഉപകാരപ്രദമാകുന്നതും ആകുന്നു.

മേൽപറഞ്ഞ കപടകർമ്മങ്ങൾ ലോകനിയന്താവാകുന്ന ഈശ്വരപ്രസാദത്തിന്നാണ് ചെയ്യുന്നതെന്നല്ല കപടവാക്കുകളാൽ മിക്കതും അജ്ഞന്മാരായ സാമാന്യജനങ്ങൾ വഞ്ചിക്കപ്പെട്ടവരായിതീന്ന് ഇവരുടെ കപടത്തെ ശാസ്ത്രജ്ഞാനമില്ലാത്തതിനാൽ വിശ്വസിച്ചു ചെയ്തുവരുന്നതായ ഒരു രീതി നടപ്പിൽവരുത്തിയത് ഉപാദ്ധ്യായന്മാരുടെ ജീവിതോപായതന്ത്രമാകുന്നു. സാക്ഷാദീശ്വരൻ നമ്മുടെ ദൃഷ്ടിഗോചരമായിരിക്കുന്ന ഈ ബ്രഹ്മാണ്ഡം പോലെ അനന്തകോടി ബ്രഹ്മാണ്ഡങ്ങളെ ഒരേ നിമിഷത്തിൽ സൃഷ്ടിപ്പാനും അതിനെ രക്ഷിപ്പാനും സംഹരിപ്പാനും കഴിവുള്ള സർവ്വേശ്വരന്നു ഈ അജ്ഞന്മാർ പായസം വെച്ചുകൊടുത്തിട്ടാണോ ദിവസവൃത്തികഴിക്കുന്നത്. അഥവാ അങ്ങിനെയാണെ

കിൽ തന്റെ സൃഷ്ടിയിൽപെട്ട മനുഷ്യരിൽ ആർ പായസം വെ
ച്ചുകൊടുത്താലും സുഖമായി ഭക്ഷിക്കുമല്ലൊ. പിന്നെന്തിനാകു
ന്നു ജാതിബ്രാഹ്മണനുക്കു മാത്രമെ അതിന്നധികാരമുള്ളു എന്നുണ്ടാ
ക്കിത്തീർത്തത്. അതുകൊണ്ടും അവരുടെ ലാഭത്തിന്നുവേണ്ടിയാ
ണെന്നു വരുന്നുവല്ലൊ. അതിനാലും ഈശ്വരന്നുവേണ്ടിയ
ല്ലെന്നു എവർക്കും ഓർത്താലറിയാവുന്നതാണ്. അതു നില്ക്കട്ടെ.
മേൽപറഞ്ഞ അന്യായങ്ങളാൽ പ്രതിവക്കീൽ മിസ്റ്റർ അഗ്നിഹോ
ത്രി ഇ. ചന്തുവാൽ ഹാജരാക്കപ്പെട്ട രേഖകളും അതു സംബ
ന്ധമായി ബോധിപ്പിച്ച വാമൊഴികളും മുഴുവൻ വഞ്ചനയാണ്.

ബി. പത്താം ഖണ്ഡം.

പ്രതിവക്കീൽ അഗ്നിഹോത്രി അവർകൾ എഫ്. ഖണ്ഡം
42_ാം ശ്ലോകത്താൽ ശൂദ്രന്റെ മുതൽവാങ്ങി ബ്രാഹ്മണൻ യാ
ഗംചെയ്താൽ ശൂദ്രന്റെ ഉതകിക്കാകുന്നതല്ലാതെ യാഗഫലം അ
നുഭവിക്കയില്ലെന്നും ബ്രാഹ്മണൻ നിന്ദിതനാകുമെന്നും പറയു
ന്നു. കീഴ്ക്കോടതിവക്കീൽ കമ്മാരനവർകൾ ഐ. ഖണ്ഡം
13_ാം ശ്ലോകത്താൽ യാഗംചെയ്യുന്ന ബ്രാഹ്മണന്നു പശുമുത
ലായ സാമാനങ്ങൾ പോരാതെവന്നാൽ ശൂദ്രന്റെ വീട്ടിൽനി
ന്നു കട്ടിട്ടൊ കയ്യേറിയൊ യാഗത്തിന്നാവശ്യമുള്ളേടത്തോളം ശൂ
ദ്രന്റെ ദ്രവ്യമെടുത്തു യാഗംചെയ്യാമെന്നും പറഞ്ഞിരിക്കുന്നു.
എന്തൊരു കഷ്ടമാണിത്. ഒരേ മനുസ്മൃതിയിൽ ഒരിക്കൽ ശൂദ്ര
ന്റെ ദ്രവ്യം യാഗത്തിന്നുപയോഗിച്ചാൽ യാഗഫലം ലഭിക്കയി
ല്ല എന്നും അങ്ങിനെ ചെയ്യു ബ്രാഹ്മണൻ ഭ്രഷ്ടനാവുമെന്നും മ
റ്റൊരിക്കൽ ശൂദ്രന്റെ ദ്രവ്യം യാഗത്തിന്നുപയോഗിക്കാമെന്നും
അതിന്നു ദോഷമില്ലെന്നും പറഞ്ഞതു നോക്കുമ്പോൾ മനുസ്മൃതി
എഴുതിയവരുടെ ഹൃദയം രാഗദ്വേഷവൃത്തികളാൽ അളവററ
മാലിന്യമടഞ്ഞ് സൂര്യപ്രകാശമെത്താത്ത മനോസാന്തരപർവ്വത
ത്തിന്റെ മദ്ധ്യഭാഗത്തുള്ള ഗുഹാന്തർഭാഗമെന്നപോലെ നിരന്തരാ
ന്ധകാരമായിട്ടുള്ളതെന്നു മാത്രമെ ഞാൻ വിചാരിക്കുന്നുള്ളു. (അ
തുകൊണ്ടു മനുസ്മൃതി വെറും ഭ്രമശാസ്ത്രമാകുന്നു. തെളിവിൽ എ
ടുക്കത്തക്കതല്ല.)

ഇനിയും കീഴ്ക്കോടതിവക്കീൽ ഐ. ഖണ്ഡം 19-ാംശ്ലോകത്താൽ അസാധുവിന്റെ മുതൽ കവൎന്നിട്ടോ കട്ടിട്ടോ സാധുവിന്നു കൊടുത്താൽകവൎന്നവനോ കട്ടവനോ അവനും മുതലുടമസ്ഥനും സ്വൎഗ്ഗം ഗമിക്കുമെന്നു പറയുന്നു. ഇവരുടെ മനുനീതിപ്രകാരം അസാധു ശൂദ്രനും സാധു ബ്രാഹ്മണനുമാകുന്നുവല്ലോ— എല്ലാവിധവും ശൂദ്രനെ ദ്വേഷിക്കണമെന്നുള്ള ഒരേ ദുഷ്ടവിചാരം മാത്രമാണ് മനുസ്മൃതിയിലെ മുഴുവൻ സാരം. അതുകൊണ്ടും മനുസ്മൃതി ശാസ്ത്രമല്ല, രാഗദ്വേഷാദികളുടെ വിത്താണ്.

ബി. പതിനൊന്നാം ഖണ്ഡം.

അഗ്നിഹോത്രി അവർകൾ എഫ്. ഖണ്ഡത്തിൽ 62-ാം ശ്ലോകത്താൽ ബ്രാഹ്മണർ ഒരു ശൂദ്രവീട്ടിൽ ഏഴു തലമുറ തെറ്റാതെ വഴിക്കുവഴി സന്താനം ജനിപ്പിച്ചാൽ ആ ശൂദ്രവംശം മുഴുവൻ ബ്രാഹ്മണരായ്‌വരുമെന്നും പറഞ്ഞിരിക്കുന്നു. ഈ കേരളത്തിൽ ഏതു മലയാളതറവാട്ടുകളിലാണ് മരുമക്കത്തായം ഏൎപ്പെട്ടതിയ തിയ്യതിമുതൽ ഈ ജാതിബ്രാഹ്മണരെമാത്രം സംബന്ധത്തിന്നെടുക്കുന്നതും അത് ഇന്നും നടപ്പായിത്തന്നെ ഇരിക്കുന്നതും. കൊച്ചി തിരുവിതാംകൂർ മുതലായ കേരളം മുഴുവനും പ്രസിദ്ധമല്ലയോ. ആ വക നടപ്പുള്ള തറവാട്ടുകാരിൽ ഏതെങ്കിലും ഒരു തറവാട്ടുകാർ ബ്രാഹ്മണരാണെന്നു ഇതേവരെയും സ്വീകരിച്ചതായോ ശൂദ്രഭാൎയ്യയേയും അവളിൽ സ്വബീജജന്യമായ പുത്രനേയും ബ്രാഹ്മണപിതാവ് തൊട്ടാൽ കുളിയില്ലെന്നുള്ളതായോ ഇന്നേവരെ ആയിട്ടും ഉണ്ടായതായി പ്രതിഭാഗത്തുനിന്നു തെളിവുതരാമൊ, സാധിക്കയില്ല തീൎച്ച. ഏഴു തലമുറക്കു ഏഴായിരമല്ല. അതിലും ഏറിയിരിക്കുമെന്നു കോടതിക്കുതന്നെ നല്ലവണ്ണം അറിയാമല്ലോ. ഇവകളെ ചിന്തിച്ചുനോക്കുമ്പോൾ ജാതിബ്രാഹ്മണൎക്കു കക്കാനും കവരാനും വ്യഭിചരിക്കാനുംവേണ്ടികുത്സിതമതികളാൽ സ്മൃതി എന്ന കപടശാസ്ത്രംഎഴുതിക്കൂട്ടി മനു പറഞ്ഞതാണ് ഭൃഗു പറഞ്ഞതാണ് ബ്രഹ്മാവു പറഞ്ഞതാണ് ശങ്കരാചാൎയ്യർ പറഞ്ഞതാണ് എന്നും മററും ഉണ്ടാക്കിത്തീൎത്തതായ ലോകവഞ്ചനാശാസ്ത്ര

മെന്നുള്ള സ്മൃതികൾ കോടതിയിൽനിന്നു മറു പട്ടപ്പേർ കൊടുക്കേണ്ടതാണ് — അതുകൊണ്ടു സ്മൃതിശാസ്ത്രം തെളിവിൽ എടുക്കത്തക്കതല്ല.

കീഴ്ക്കോടതി അന്യായവക്കീൽ 33-ാം ഖണ്ഡം 15-ാം ശ്ലോകത്താൽ ബ്രാഹ്മണൻ സ്വജാതിവിട്ട് അന്യജാതിസ്ത്രീയെ വിവാഹംചെയ്താൽ ആ ബ്രാഹ്മണൻ വംശത്തോടെ ശൂദ്രനാവുമെന്നും 16-ാം ശ്ലോകത്താൽ ശൂദ്രയെ വിവാഹംചെയ്ത ബ്രാഹ്മണൻ അധഃപതിതനാവുമെന്നു അത്രിയും ഗൌതമനും അഭിപ്രായപ്പെട്ടിട്ടുണ്ടെന്നും 17-ാം ശ്ലോകത്താൽ ബ്രാഹ്മണൻ ശൂദ്രയോടുകൂടി ഒരുദിവസം ശയിച്ചാൽ പതിതനാവുമെന്നും സന്താനം ജനിപ്പിച്ചാൽ അവന്റെ വംശമടക്കം ബ്രാഹ്മണ്യം നശിക്കുമെന്നും 18-ാം ശ്ലോകത്താൽ ശൂദ്രയുടെ അധരപാനം ചെയ്യുവനും ഉച്ഛ്വാസവായു ദേഹത്തിൽ ഏറ്റവനും അവളിൽ സന്താനം ജനിപ്പിച്ചവനുമായ ബ്രാഹ്മണനെ പ്രായശ്ചിത്തംചെയ്യുക്കപ്പോലും പാടില്ലാത്തവിധം ബ്രാഹ്മണത്വം നശിച്ചുപോകുമെന്നും അതേ മനുസ്മൃതി 3-ാമദ്ധ്യായത്തിൽ വിവരിച്ചതായി കീഴ്ക്കോടതിയിൽ തെളിയിച്ചിരിക്കുന്നു. ഇതു രണ്ടിനോടും 1-ാം പ്രതിക്കും പ്രതിഭാഗം രണ്ടു വക്കീൽമാൎക്കും സമ്മതിക്കാതെ നിവൃത്തിയുമില്ല. ഇങ്ങിനെ വിരുദ്ധമായി പറഞ്ഞിട്ടുള്ളതിൽ ഏതിനെയാണ് സ്വീകരിക്കേണ്ടതെന്നും ഏതിനെയാണ് നിഷേധിക്കേണ്ടതെന്നും ഏതാണ് സത്യമായിട്ടുള്ളതെന്നും കോടതിയിൽനിന്നുതന്നെ ഒന്നാംപ്രതിയോടും വക്കീൽമാരോടും ചോദിച്ചു തീൎച്ചപ്പെടുത്തേണ്ടതാണ്. കീഴ്ക്കോടതി വക്കീൽ കൎമ്മത്രനവർകളാണ് മിസ്റ്റർ അഗ്നിഹോത്രിയുടെ അരികെ ഇരുന്നു ഉപദേശം കൊടുക്കുന്നതും രേഖകൾ തിരഞ്ഞെടുത്തു കൊടുക്കുന്നതും. അയാളോടും ചോദിക്കണം.

ബി. പന്ത്രണ്ടാം ഖണ്ഡം.

മിസ്റ്റർ അഗ്നിഹോത്രി ബി. ഖണ്ഡത്തിൽ 72-ാം ശ്ലോകത്താൽ തിൎയ്യഗ്യോനിയിൽ പ്രവേശിപ്പിച്ച ബ്രാഹ്മണബീജമഹത്വത്താൽ ഋശ്യശൃംഗനെന്നൊരു മുനി ഉണ്ടായെന്നും ശ്രേഷ്ഠനാ

യിത്തീരാവുന്നതും അതുകൊണ്ടു ബ്രാഹ്മണബീജത്തിൽനിന്നു ജനിക്കുന്ന സന്താനങ്ങളെല്ലാം ശ്രേഷ്ഠന്മാരായതിനാൽ എത്ര നീചകർമ്മം ചെയ്താലും ശ്രേഷ്ഠൻതന്നെ എന്നും ശൂദ്രൻ എത്ര ഉൽകൃഷ്ടകർമ്മം ചെയ്താലും നീചനെന്നും പറഞ്ഞിരിക്കുന്നു.

ഈ പറയുന്നതിനു യാതൊരു വിലയും ഇല്ലെന്നു ഞാൻ കോടതിയിൽ ബോധിപ്പിക്കാം. ഇപ്പോഴത്തെ രാജനീതിപ്രകാരം എത്രയും ജാതിയിൽ ശ്രേഷ്ഠനെന്നഭിമാനിക്കുന്നവനായാലും ന്യായരഹിതമായ പ്രവൃത്തിയോ വാക്കോ ഉപയോഗിച്ചാൽ അവൻ കുററവാളിയും ശിക്ഷാർഹനുമാകുന്നു. ക്ഷേത്രഭ്രമൻ മുതലായവർ നീചനെന്നു തീർപ്പെട്ടതിയവനായാലും അയാൾ ന്യായാനുസാരമായ പ്രവൃത്തിയും വാക്കും ഉപയോഗിക്കുന്നവനായാൽ അയാൾ പൂജ്യനും മാന്യനുമാകുന്നു എന്നുള്ളതു അനുഭവസിദ്ധമല്ലയോ. അതിനെയിരിക്കെ മിസ്റ്റർ അഗ്നിഹോത്രി ഈ വക അബദ്ധങ്ങൾ കോടതിയിലും ബോധിപ്പിക്കുന്നതു് കലിയുഗം തുടങ്ങി 2000 വർഷങ്ങൾക്കുശേഷം ക്ഷത്രിയർ ദൈവഗത്യാ ശക്തി ക്ഷയിച്ചിരുന്ന കാലത്തുണ്ടായിരുന്ന സാധു നാട്ടുരാജാക്കൾ ഈ ജാതിബ്രാഹ്മണർ പറയുന്നതെല്ലാം വേദവിധിയെന്നും ദൈവവാക്കെന്നും വിശ്വസിക്കുവാൻ മാത്രമെ രാജാക്കന്മാർക്കു ബുദ്ധിയും പഠിപ്പും ഉണ്ടായിരുന്നുള്ളൂ. അക്കാലത്തു് ഇവരുടെ സ്വാതന്ത്ര്യം നടത്തി. ജാതിബ്രാഹ്മണൻ കട്ടാലും കുലചെയ്താലും വ്യഭിചരിച്ചാലും ശിക്ഷിച്ചുകൂടെന്നും മററും ബ്രാഹ്മണർതന്നെ നിയമനിർമ്മാണം ചെയ്തു് അതു വേദവിധിയാണെന്നും ബ്രഹ്മകല്പിതമാണെന്നും മനുനീതിയാണെന്നും സാധു രാജാക്കളെ പറഞ്ഞു ഭ്രമിപ്പിച്ചു് വിശ്വസിപ്പിച്ചു പാസ്സാക്കിച്ചു നടപ്പിൽവരുത്തി പണ്ടു നടന്നതായ പൂർവ്വവാസനയാൽ ഇപ്പോഴും അതിനെ സ്മരിച്ചു് ഉളറുന്നതാണു്. ഇനിമേൽ ആ കാപട്യം ഫലിക്കുമെന്നു തോന്നുന്നില്ല. ഈ സ്മൃതിശാസ്ത്രവും മിസ്റ്റർ അഗ്നിഹോത്രി ബോധിപ്പിക്കുന്ന ന്യായവും കൂട്ടാക്കി വിചാരിക്കുമ്പോൾ മനുസ്മൃതി എഴുതിയവർക്കും അതു മഹത്തായ പ്രമാണമെന്നു കരുതി ബഹുമാനപ്പെട്ട കോർട്ടിൽ ലജ്ജയില്ലാതെ ഹാജരാക്കിയ അഗ്നി

ഹോത്രി അവർകൾക്കു ബുദ്ധിയില്ലെന്നു കോടതിക്കു നല്ലവണ്ണം
അറിയാവുന്നതാണ്.

എന്തുകൊണ്ടെന്നാൽ ബ്രാഹ്മണന്റെ ബീജമഹിമയാൽ
ശൂദ്രസ്ത്രീയിൽനിന്നു ഒരു മനുജൻ ജനിച്ചുവെന്നും അയാൾ ഋഷിയാ
യിത്തീൎന്നുവെന്നും ഈ മിസ്റ്റർ അഗ്നിഹോത്രിതന്നെ കോടതി
യിൽ ബോധിപ്പിച്ചിരിക്കുന്നു.

അത്ര മഹത്വമുള്ള ബ്രാഹ്മണബീജത്തെ വിശേഷജ്ഞാനമു
ള്ളവരും വൃഥാ ശൂദ്രരെന്നു പറയുന്നതും സമസൃഷ്ടികളായ മനുഷ്യ
സ്ത്രീയിൽ പ്രവേശിപ്പിച്ചു ജനിപ്പിക്കുന്ന സന്താനങ്ങൾ ഹീനത്വ
മായും ശൂദ്രത്വമായും തൊട്ടാൽ കുളിക്കേണ്ടതായും ഉണ്ടാവുമെന്നു
പറയുന്നതിന്റെ സാരമെന്തെന്നു മനസ്സിലാവുന്നില്ല. ബ്രാഹ്മ
ണബീജത്തിന്റെ മഹത്വം ശൂദ്രയോനിയിലായാലുണ്ടാവുമെന്നും
മനുഷ്യയോനിയിലായാൽ ആ മഹത്വം നശിക്കുമെന്നും പറയു
ന്നത് ഒരു ഭ്രാന്തൻപോലും വിശ്വസിക്കുമോ. യാതൊരു യു
ക്തിയും അനുഭവവുമില്ലാത്ത മിഥ്യാവാദമെന്നുമാത്രമേ പറയേണ്ട
തുള്ളു.

ശൂദ്രയോനിയിലായാൽ മഹത്വമുണ്ടാകുമെന്നു പറഞ്ഞതു
സത്യമായിരുന്നാൽ ഈ അഗ്നിഹോത്രിയോ മററു ബ്രാഹ്മണനെ
ന്നു നടിക്കുന്നവരോ വല്ലവരുമോ ഒന്നാംപ്രതിയെ ശൂദ്രസ്ത്രീ
യിൽ ഒരു മനുഷ്യക്കുട്ടിയെ ജനിപ്പിക്കട്ടെ. എന്നാൽ ഈ പറ
ഞ്ഞതിന്നു വിലയുണ്ട്. അല്ലാത്തപക്ഷം പുല്ലുപോലെ ധിക്ക
രിക്കണം. എന്തെങ്കിലും ഉളറി ജയിക്കുന്ന കാലം കഴിഞ്ഞു
പോയി.

### ബി. പതിമൂന്നാം ഖണ്ഡം.

അഗ്നിഹോത്രി അവർകൾ എഴുത്ത്. ഖണ്ഡത്തിൽ ബ്രാഹ്മ
ണൻ വൈശ്യകൎമ്മത്താൽ ജീവിതം നയിക്കേണ്ടിവന്നാൽ ഒരിക്ക
ലും കൃഷിചെയ്തുകൂടെന്നും കൃഷി നല്ല തൊഴിലെന്നു വിചാരിക്കു
ന്നതെങ്കിലും ഹിംസയുള്ളതിനാൽ സജ്ജനനിന്ദിതമായ കൎമ്മ
മെന്നും ബ്രാഹ്മണന്റെ മുഖ്യജീവനോപായം യാഗംചെയ്യിക്കൽ
വേദംപഠിപ്പിക്കൽ ദാനംവാങ്ങൽ ഈ മൂന്നു കൎമ്മങ്ങളാകുന്നുവെ

ന്നും 92-ം 93-ം ശ്ലോകങ്ങളാൽ മാംസം അരക്ക് ഉപ്പ് ഇവകൾ വിററാൽ ബ്രാഹ്മണൻ ഉടൻ പതിതനാവുമെന്നും പാൽവിററാൽ മൂന്നുദിവസംകൊണ്ടു ശൂദ്രനാവുമെന്നും കച്ചവടം ചെയ്യാൻ ഏഴു ദിവസംകൊണ്ടു വൈശ്യനാവുമെന്നുംപറയുന്നു. ഇങ്ങിനെ സ്മൃതിയിൽ പറയുന്നുണ്ടെങ്കിലും അനുഭവത്തിൽ ഇപ്പോൾ പാൽവില്ക്കയോ കച്ചവടം ചെയ്കയോ കൃഷിചെയ്കയോ ചെയ്യാത്തുള്ള ബ്രാഹ്മണർ വളരെ ചുരുക്കമെ ഉള്ളൂ. അതുകൊണ്ടു ബ്രാഹ്മണർ മിക്കതും വൈശ്യശൂദ്രരായിക്കഴിഞ്ഞു. ഇങ്ങിനെ അധഃപതനംവന്ന വൈശ്യശൂദ്രബ്രാഹ്മണരോടു സൽബ്രാഹ്മണരും അന്യോന്യവിവാഹം പന്തിഭോജനം മുതലായ സഹകരണത്താൽ ബ്രാഹ്മണജാതി മുഴുവനും ശുദ്ധത്തില്ലാതായിക്കഴിഞ്ഞു. എന്തെന്നാൽ പാൽവില്പന മുതലായ കച്ചവടത്തൊഴിലിനാലും ശൂദ്രസ്ത്രീയിൽ സന്താനോല്പത്തി ചെയ്തതിനാലും ബ്രാഹ്മണ്യം പോയവരെ പിരിച്ചറിഞ്ഞു ശുദ്ധബ്രാഹ്മണരെന്നു തിരിച്ചറിവാൻ യാതൊരു മാർഗ്ഗവും കാണുന്നില്ലല്ലോ. അതുകൊണ്ടു എല്ലാം മനുഷ്യരും വൈശ്യരും ശൂദ്രരും ആകുന്നു. ഇന്ത്യാരാജ്യത്തു ബ്രാഹ്മണനേ ഇല്ല.

ബി. പതിനാലാം ഖണ്ഡം.

മിസ്റ്റർ അഗ്നിഹോത്രി ഒന്നു ഖണ്ഡം 102_103_104 ഈ മൂന്നുശ്ലോകങ്ങളാൽ ബ്രാഹ്മണൻ ഏററവും പരിശുദ്ധനാകുന്നതിനാൽ ഏതു നീചനോടും ഉപജീവനത്തിനുള്ള ധനം ഇരന്നു വാങ്ങാമെന്നും ഏതു ചണ്ഡാലനോ ശൂദ്രനോ വേദം പഠിപ്പിച്ചു കൊടുക്കയോ യാഗം ചെയ്തുകൊടുക്കയോ ചെയ്യാമെന്നും ബ്രാഹ്മണൻ ജലത്തെപോലെയും അഗ്നിയെപോലെയും പരിശുദ്ധനാണെന്നും അതിനാൽ ചണ്ഡാലന്റെ ചോറും തിന്നാമെന്നും അങ്ങിനെ ചെയ്താലും ആകാശത്തിലേക്കു ചേറ വാരി എറിഞ്ഞാൽ ആകാശത്തിൽ പററാത്തതുപോലെ ബ്രാഹ്മണനു അശുദ്ധി ബാധിക്കുന്നില്ലെന്നും പറഞ്ഞിരിക്കുന്നു.

ഇപ്രകാരം സ്മൃതിയിൽ പറഞ്ഞതു യഥാർത്ഥമായിരുന്നാൽ ബ്രാഹ്മണരെന്നു വാദിക്കുന്ന ഈ ഒന്നാം പ്രതി മുതലായവർക്കു

എല്ലാ മനുഷ്യരോടും സഹകരിക്കുന്നതിന്നും ശൂദ്രാവിന്നു തുല്യം സർവ്വവും ഭക്ഷിക്കുന്നതിന്നും വിരോധമില്ലല്ലൊ. പിന്നൊന്നാകുന്നു ബ്രാഹ്മണന്നു അദ്ധ്യാപനാദി ആറു കർമ്മങ്ങൾ മാത്രമെ ചെയ്യാവു എന്നും മറെറാരു കർമ്മവും ചെയ്യരുതെന്നും മനുസ്മൃതിയിൽ വിധിയുണ്ടെന്നും മിസ്റ്റർ അഗ്നിഹോത്രിതന്നെ ജീ_യിൽ പറയുകയും ചെയ്യുന്നു. മേൽ കാണിച്ച 102 മുതൽ 3 ശ്ലോകങ്ങളാൽ മനുസ്മൃതിയിൽ ബ്രാഹ്മണൎക്കു വിധിച്ചിട്ടുള്ള മററുള്ള നിയമവിധികൾ മുഴുവനും മറ്റാക്കപ്പെട്ടു എന്നു പ്രതിവക്കീൽ അഗ്നിഹോത്രി അവർകൾ പൂൎണ്ണമായും സമ്മതിക്കയും ചെയ്യുന്നു.

അതുകൊണ്ടു മനുസ്മൃതിവിധിയാൽ ജാതിഭേദം വിധിച്ചിട്ടുണ്ടെന്നു ഇവർ കരുതുന്നതിന്നു യാതൊരു നിലയും വിലയും ഇല്ല. ഇനിയും ൯ ഖണ്ഡം 243_മുതൽ 247 കൂടി അഞ്ചു ശ്ലോകങ്ങളാൽ മദ്യപാനാദി മഹാ പാപങ്ങൾ ചെയ്യുവരുടെ ധനത്തെ മുഴുവനും രാജാവു ബലമായപഹരിച്ച് വരുണപ്രീതിക്കായി ജലത്തിലിടുകയൊ ബ്രാഹ്മണന്നു കൊടുക്കുകയൊ രണ്ടും കൂടി ചെയ്കയൊ ചെയ്യേണമെന്നും പാപികളുടെ ധനം രാജാവെടുത്താൽ അവരുടെ പാപം രാജാവിനെ ചേരുമെന്നും ബ്രാഹ്മണൻ പരിശുദ്ധനായതിന്നാൽ ബ്രാഹ്മണന്നു പാപം ചേരില്ലെന്നും മേൽപ്രകാരം പാപികളുടെ ധനമെടുത്ത് ബ്രാഹ്മണന്നു കൊടുത്താൽ രാജ്യത്തു പ്രജകൾ വൎദ്ധിക്കയും ദീൎഘായുസ്സുണ്ടാകയും കൃഷിഗുണമുണ്ടാകയും അംഗഹീനരായി ജനിക്കാതിരിക്കയും ചെയ്യുമെന്നും പറയുന്നു.

ഈ പറഞ്ഞതിൻെറ സാരം അന്യസ്വത്തിനെ നല്ല വാക്കിനാലൊ ബലം പ്രയോഗിച്ചൊ കററം ചുമത്തിയൊ കളവു ചെയ്തിട്ടൊ ബ്രാഹ്മണന്നു കിട്ടത്തക്കവിധം ചെയ്യേണമെന്നുള്ള ഉദ്ദേശത്തിൽ പല ഉപായങ്ങളും എഴുതിക്കൂട്ടിയ ഒരു കള്ളതന്ത്രമെന്നു മാത്രമെ സ്മൃതിയെ പറയേണ്ടതുള്ളു.

എന്തുകൊണ്ടെന്നാൽ സ്മൃതിയിൽ പറഞ്ഞിട്ടുള്ളതു സത്യവും അനുഭവവുമുള്ളതായിരുന്നാൽ ബ്രാഹ്മണനെ ഉപദ്രവിച്ച്

ശൂദ്രനെ ചിത്രവധം ചെയ്യേണമെന്നു പറയേണ്ടുന്ന കാരണമില്ല. എന്തെന്നാൽ ബ്രാഹ്മണൻ ജലത്തെപോലെയും അഗ്നിയെപ്പോലെയും ആകാശത്തെപോലെയും ശുദ്ധനാകുന്നു എന്നു അഗ്നിഹോത്രി ചെയ്ത ഖണ്ഡനത്തിൽ 103_104 ശ്ലോകങ്ങളാൽ പറഞ്ഞിരിക്കുന്നു. ആകാശവഹ്നിജലങ്ങളെ യാതൊരു ശസ്ത്രാസ്ത്രങ്ങളാലെയും ഖണ്ഡിപ്പാനൊ ഉപദ്രവിപ്പാനൊ യാതൊരുത്തനും കഴിയില്ലെന്നുള്ളതു അനുഭവമല്ലയൊ. അതുകൾക്കു സമാനം ശുദ്ധനായിരിക്കുന്ന ബ്രാഹ്മണനെ ആരാലും ഉപദ്രവിക്കപ്പെടുവാൻ സാധിക്കയില്ലല്ലൊ. യാതൊരു ഉപദ്രവവും നേരിടാതിരിക്കുന്ന ബ്രാഹ്മണനെ ഉപദ്രവിച്ച് ശൂദ്രനെ ചിത്രവധം ചെയ്യേണമെന്നു വിധിക്കുവാൻ മനുസ്മൃതികർത്താവിനു സ്വബോധമില്ലാതെയിട്ടായിരിക്കുമൊ എന്നും സംശയിക്കാം.

ബ്രാഹ്മണരെ യാതൊരാളും ഉപദ്രവിച്ചാൽ ഫലിക്കയില്ലെന്നു ആകാശാഗ്നിജലദൃഷ്ടാന്തങ്ങളാൽ പറയപ്പെട്ടിരിക്കെ ഉപദ്രവമേല്ക്കുവാൻ ന്യായമില്ലല്ലൊ. പിന്നെന്തിനാകുന്നു ഉപദ്രവിച്ചവനെ ശിക്ഷിക്കേണ്ടും വിധിയെ സ്മൃതിയിൽതന്നെ പറഞ്ഞതു. ഇതു നോക്കുമ്പോൾ ബ്രാഹ്മണൻ പരിശുദ്ധനെന്നു പറഞ്ഞതും ശാപാനുഗ്രഹശക്തനെന്നു പറഞ്ഞതും ശുദ്ധമെ കളവാണെന്നു മനുസ്മൃതികർത്താവുതന്നെ സമ്മതിച്ചിരിക്കുന്നു. അതുകൊണ്ടു ബ്രാഹ്മണനെന്നു ജാത്യാലുള്ളൊരു മഹത്വമുണ്ടെന്നു നടിക്കുന്നതു ദുരാഗ്രഹമാകുന്നു.

ബ്രാഹ്മണ്യമെന്നതു ബ്രഹ്മവിജ്ഞാനമാകുന്നു എന്നും ആ ബ്രഹ്മവിജ്ഞാനം യാതൊരു മനുഷ്യനുണ്ടൊ അയാൾ ചണ്ഡാളനെന്നു പറയുന്ന വംശജനായാലും ആരായാലും അയാളാകുന്നു ബ്രാഹ്മണൻ. അല്ലാതെ ഈ ക്ഷേത്രജ്ഞൻ മുതലായ ദുരഭിമാനികൾ ബ്രാഹ്മണരല്ല. ജഡാഭിമാനികൾക്കു ബ്രാഹ്മണ്യവും ഇല്ല. ബ്രാഹ്മണ്യമുള്ളവർക്കു ജഡാഭിമാനവും ഇല്ല.

ബ്രാഹ്മണൻ ആരാകുന്നു എന്നു ശ്രീമദാചാര്യർ പറഞ്ഞതും ബോധിപ്പിക്കാം.

ശ്ലോ — ജാഗ്രൽസ്വപ്നസുഷുപ്തിഷു സ്ഫുടതരാ
യാസംവിദുജ്ജൃംഭതെ
യാബ്രഹ്മാദിപിപീലികാന്തതനുഷു
പ്രോതാജഗത്സാക്ഷിണി
സൈവാഹം ന ച ദൃശ്യവസ്ത്വിതി ദൃഢ
പ്രജ്ഞാപിയസ്യാസ്തിചെൽ
ചണ്ഡാലോസ്തുസതുദ്വിജോസ്തു ഗുരു
രിത്യേഷാമനീഷാമമ ॥ മനീഷാപഞ്ചകം.

അൎത്ഥം — ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകളിലും വ്യക്തമാകുംവണ്ണം യാതൊരു അറിവാകുന്നു പ്രകാശിക്കുന്നതു. യാതൊരു അറിവാകുന്നു ബ്രഹ്മാവുമുതൽ ഉറുമ്പുവരെയുള്ള സൎവ്വശരീരികളിലും പ്രകാശിച്ചിരിക്കുന്നതായും ജഗത്സാക്ഷിയായും ശോഭിക്കുന്നതു അതുതന്നെ ഞാൻ. അല്ലാതെ ശബ്ദസ്പൎശരൂപരസഗന്ധങ്ങളാൽ അറിയപ്പെടുന്ന ദൃശ്യവസ്തുവല്ല. എന്നിപ്രകാരമുള്ള ബുദ്ധി യാതൊരുവനുണ്ടാകുന്നുവൊ അവൻ ചണ്ഡാലനെന്നു പറയുന്നവനായാലും ബ്രാഹ്മണനാകുന്നു. അവൻ എന്റെ ഗുരുവാകുന്നു. എന്നാകുന്നു ലോകഗുരുവും തീൎത്ഥപാദനുമായ ശ്രീമൽശങ്കരാചാൎയ്യസ്വാമികൾ ഇതു പറഞ്ഞിട്ടുള്ളതു.

ഈ വക യുക്ത്യനുഭവങ്ങളോടുകൂടിയ ബ്രഹ്മശ്രുതികളെ അന്വേഷിക്കപോലും ചെയ്യാതെ പൂൎവ്വപക്ഷവും ദുഃഖവും അനുഭവരഹിതവുമായ കൎമ്മകാണ്ഡാജ്ഞാനപങ്കത്തിൽ തല കീഴായി മുങ്ങി ഭ്രമിച്ച വിവേകബുദ്ധിയില്ലാത്തതിനാൽ വിചാരം ചെയ്യാതെ മുപ്പിരിനൂലിനെ വൃഥാ ബ്രഹ്മസൂത്രമെന്നു പേരിട്ടു തോളിൽ പേറിയും യാതൊരു വിവേകവുമില്ലാതെ ഈ കൎമ്മമാത്രന്മാർകൾ അമ്പലത്തിനുള്ളിൽ കുഴിച്ചുവെച്ച കല്ലുമാത്രമാണു് ദൈവമെന്നും ദൈവം സ്ഥിതിചെയ്യുന്നതും ഒമ്പതു വാതിലിനോടുകൂടിയതും മൂന്നു ഗുണോടുകൂടിയതുമായ ക്ഷേത്രമിന്നതെന്നറിയാതെയും ദേഹമോഹത്താൽ നശ്വരവും ജഡവുമായ ദേഹത്തെ ഞാൻ ബ്രാഹ്മണൻ ശ്രേഷ്ഠൻ ആഢ്യൻ ശാസ്ത്രി ദീക്ഷിതൻ അവധാനി പൌരാണികൻ എന്നും മററും ഗൎവ്വിച്ചു വൃഥാ

കാലത്തെ കളയുന്നതല്ലാതെ മനുഷ്യജന്മം ലഭിച്ചാലുള്ള മുഖ്യപ്രയോജനമെന്തെന്നോർക്കുന്നില്ലല്ലോ. അതാണ് ആശ്ചര്യം.

ഇങ്ങിനെ വിവേകമില്ലാതെ ക്ഷേത്രഭ്രമണം ന്റയാളുടെ വക്കിൽമാത്രം വൃഥാ മനുഷ്യരിൽ ജാതിയുണ്ടെന്നു പുലമ്പുന്നത് അറിവില്ലായ്മയാകുന്നു. അതു കോടതി സ്വീകരിക്കത്തക്കതല്ല. മനുഷ്യരെല്ലാം ഒരേ ജാതിയല്ലാതെ യാതൊരു വ്യത്യാസവും ഇല്ല.

ബി. പതിനഞ്ചാം ഖണ്ഡം

മിസ്റ്റർ അഗ്നിഹോത്രി—യുടെ ഖണ്ഡം 1 മുതൽ 5 കൂടി ശ്ലോകങ്ങളാൽ ബ്രാഹ്മണാദി മൂന്നു വർണ്ണികളും വേദാദ്ധ്യയനം ചെയ്യേണമെന്നും അതിൽ ക്ഷത്രിയവൈശ്യർക്ക് വേദോപദേശം ബ്രാഹ്മണൻ ചെയ്യേണമെന്നും ക്ഷത്രിയവൈശ്യന്മാർ മറ്റാർക്കും വേദോപദേശം ചെയ്യരുതെന്നും അതിന്നധികാരമില്ലെന്നും നാലുവർണ്ണികൾക്കും ജീവനോപായം വിധിക്കുന്നത് ബ്രാഹ്മണനായിരിക്കണമെന്നും ബ്രാഹ്മണൻ ഉയർന്ന ജാതിയാകയാൽ പ്രഭുവാണെന്നും ബ്രാഹ്മണക്ഷത്രിയവൈശ്യരെന്ന ഈ മൂന്നുകൂട്ടരും ദ്വിജന്മാരാകുന്നുവെന്നും നാലാമത്തെ ശൂദ്രൻ ദ്വിജനാകുന്നില്ലെന്നും അവൻ ശൂദ്രൻതന്നെ എന്നും ഈ നാലു ജാതി ഒഴിച്ചു അഞ്ചാമതൊരു ജാതിയില്ലെന്നും നാലു ജാതികളിലും അതാതു ജാതി സ്ത്രീകളിൽ അതാതുജാതി പുരുഷന്മാരാൽ ജനിപ്പിക്കപ്പെട്ടുന്നവർ അനുലോമമെന്ന അതാതുജാതിയാണെന്നും പറയുന്നു.

ഈ പറയുന്നതു യഥാർത്ഥശാസ്ത്രത്തിന്നും അനുഭവത്തിന്നും നേരെ വിപരീതമായിട്ടാണ് ഇപ്പോഴും നടപ്പിൽ കാണുന്നത്. എന്തെന്നാൽ മിസ്റ്റർ അഗ്നിഹോത്രി സ്മൃതിയാൽ പറപ്പെട്ട ബ്രാഹ്മണൻ മുതൽ അതാതുജാതിയിൽനിന്നുജനിച്ചവർ അതാതു ജാതികളെന്നു പറഞ്ഞതു ശരിയല്ല.

മനുഷ്യരെല്ലാം ഒരേ ജാതിയും ഗുണകർമ്മങ്ങളാൽ ബ്രാഹ്മണാദിവർണ്ണങ്ങളെന്നു വ്യവഹരിക്ക മാത്രമെന്നും അനേക ഉപനിഷത്തു മുതലായ പ്രമാണങ്ങളുള്ളവയിൽ ചിലതു ബഹുമാനപ്പെട്ട കോർട്ടിൽ ബോധിപ്പിക്കാം. (ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞതു.)

സത്യകാമജാബാലൻ എന്ന പേരായ (പിതാവിന്നാരെന്നറിവാൻ കഴിയാത്ത) ഒരു ദാസീപുത്രനായ ബാലൻ ജ്ഞാനവിദ്യാഭ്യാസം ചെയ്യേണമെന്ന അത്യാഗ്രഹത്തോടുകൂടി ഗൌതമമുനിയുടെ സന്നിധിയിൽ ചെന്ന ഭക്തിബഹുമാനങ്ങളോടുകൂടെ മുനിയെ വന്ദിച്ചിട്ടു എനിക്കു ജ്ഞാനാഭ്യാസം ചെയ്യിക്കേണമെന്ന ആവശ്യപ്പെട്ടപ്പോൾ ഗൌതമൻ സത്യകാമജാബാലനോടായി നിന്റെ ഗോത്രമേതെന്ന ചോദിച്ചതിന്ന സത്യകാമജാബാലൻ പാരമാർത്ഥ്യേന പറഞ്ഞത് താഴെ വിവരിക്കാം.

വാക്യം—നാഹമേതത് വേദഭോയത് ഗോത്രോഹമസ്മി
പ്രച്ഛംമാതരം സാ മാം പ്രത്യബ്രവീൽ ബഹ്വഹം.
ചരന്തീപരിചാരിണീ യൌവ്വനെ ത്വാമലഭെ (സ്മി.
സാഹമേതന്നവേദയത് ഗോത്രസ്ത്വമസിജബാലാതുനാമാഹമ
സത്യകാമനാമത്വമസീതി സോഹം സത്യകാമൊജാബാലോ
സ്മിഭോ ഇതി.

അൎത്ഥം—അല്ലയോ മഹൎഷെ എന്റെ ഗോത്രം എനിക്കറിവില്ല. ഞാൻ എന്റെ അമ്മയോടു ചോദിച്ചപ്പോൾ അമ്മ ഇങ്ങിനെ പറഞ്ഞു. ഞാൻ എന്റെ യൌവ്വനത്തിൽ ഒരു പരിചാരിണിയായി കാലം കഴിച്ചു വരുമ്പോഴാണ് നിന്നെ പ്രസവിച്ചത്. നീ ഏതു ഗോത്രത്തിൽ നിന്നാണ് ജനിച്ചതെന്ന എനിക്കറിവില്ല. എന്റെ പേർ ജബാല എന്നാണ്. നിനക്കു പേർ സത്യകാമനെന്നും. അതുകൊണ്ടു അല്ലയൊ മഹാനുഭാഗ—ഞാൻ സത്യകാമജാബാലനാണ്. എന്നിങ്ങിനെ പറഞ്ഞു. സത്യകാമജാബാലന്റെ സത്യബുദ്ധികണ്ട് ഗൌതമ ഋഷി ആശ്ചൎയ്യഭരിതനായിട്ടു അവനെ തന്റെ ഒരു ശിഷ്യനായി സ്വീകരിച്ചു.

അവന്ന ബ്രഹ്മവിദ്യയുടെ എല്ലാരഹസ്യങ്ങളേയും ഉപദേശിച്ചു. കുറച്ചുകാലം കൊണ്ട് ആ ബാലൻ താണനിലയിലുള്ള ഒരു ദാസീപുത്രനായിട്ടും വലിയനിലയിലുള്ള ഒരു മഹൎഷിയായി തീൎന്നു. അതുകൊണ്ടു ജാതി എന്ന നിയമം കാണുന്നില്ല. ഇനിയും അഗ്നിഹോത്രി അവൎകൾ ബ്രാഹ്മണൻ മാത്രമാണ് വേദം ഉപദേശിപ്പാനുള്ള അധികാരി എന്ന പറഞ്ഞതും ശരിയല്ല.

എന്തുകൊണ്ടെന്നാൽ മുൻകാലത്ത് ഏററവും വിദ്വത്വം സമ്പാദിച്ച ബ്രാഹ്മണരെന്നു പറയുന്നവർകൂടി ജ്ഞാനവിദ്യാഭ്യാസത്തിന്നായി ക്ഷത്രിയന്മാരെ ശരണം പ്രാപിച്ചിട്ടുണ്ട്. അതും ബോധിപ്പിക്കാം.

ഉദ്ദാലകി ആരുണി എന്ന ബ്രാഹ്മണനും തന്റെ മകൻ ശ്വേതകേതുവുംകൂടി ജ്ഞാനോപദേശം വാങ്ങുവാനായി ക്ഷത്രിയരാജാവായിരുന്ന ചിത്രഗാംഗ്യായനിയുടെ അടുക്കൽപോയി പാദസേവ ചെയ്തു ജ്ഞാനവിദ്യ അഭ്യസിച്ചിട്ടുണ്ടെന്നു ഛാന്ദോഗ്യോപനിഷത്തിൽതന്നെ വിവരിച്ചിട്ടുണ്ട്.

ഇതു കൂടാതെ പ്രവാഹണജൈബാലി എന്ന മറെറാരു ക്ഷത്രിയരാജാവ് മേൽപറഞ്ഞ ശ്വേതകേതുവിന്നുതന്നെ ജീവികളുടെ പുനൎജ്ജന്മത്തെക്കുറിച്ച് ഉപദേശിച്ചിട്ടുണ്ട്. ഈവക തെളിവുകളാൽ ബ്രാഹ്മണൻ മാത്രമാണ് വേദോപദേഷ്ടാവെന്നു അഗ്നിഹോത്രി പറഞ്ഞതിന്നൎത്ഥമില്ല.

ഇതു കൂടാതെ, മഹാഭാരതം ശാന്തിപൎവ്വത്തിൽ  
ഭരദ്വാജൎഷി ഭൃഗുവിനോടു ചോദിച്ചതു.

ശ്ലോ. ബ്രാഹ്മണഃ കേന ഭവതി ക്ഷത്രിയോ വാ ദ്വിജോത്തമ  
വൈശ്യശ്ശൂദ്രശ്ച വിപ്രൎഷേ തദ്ബ്രൂഹി വദതാംവര! 7

ഭൃഗുരുവാച

സത്യംദാനമഥാദ്രോഹആനൃശംസ്യം ത്രപാ ഘൃണാ  
തപശ്ചദൃശ്യതെയത്രസഃ ബ്രാഹ്മണഇതി സ്മൃതഃ 8  
ക്ഷത്രജംസേവതേകൎമ്മവേദാദ്ധ്യയനസംഗതഃ  
ദാനാദാനരതിൎയ്യസ്തു സവൈക്ഷത്രിയ ഉച്യതെ. 9  
വിശത്യാശുപശുഭ്യശ്ച കൃഷ്യാദാനരതിശ്ശുചിഃ  
വേദാദ്ധ്യയനസമ്പന്നഃ സവൈശ്യഇതി സംജ്ഞിതഃ 10  
സൎവ്വഭക്ഷരതിൎന്നിത്യം സൎവ്വകൎമ്മകരോശുചിഃ  
ത്യക്തവേദസ്ത്വനാചാരഃ സവൈശൂദ്ര ഇതിസ്മൃതഃ 11  
ശൂദ്രേചൈതൽ ഭവേല്ലക്ഷ്യം ദ്വിജേ തച്ച ന വിദ്യതേ  
നവൈശൂദ്രോഭവേച്ഛൂദ്രോ ബ്രാഹ്മണോബ്രാഹ്മണോനച. 12  
യത്രൈതല്ലക്ഷ്യതെസൎവ്വം വൃത്തംസഃ ബ്രാഹ്മണഃസ്മൃതഃ  
യത്രൈതന്ന ഭവേത്സൎവ്വം തം ശൂദ്രമിതിനിൎദ്ദിശേൽ. 13

എന്നു പറഞ്ഞതിനെ 2-ം 3-ം ജഡ്ജികൾ ശരിയെന്നനുവദിച്ചു. പിന്നെയും 1-ാം ജഡ്ജി ഞാൻ മേൽപറഞ്ഞ സ്വരൂപധ്യാനവും മൂന്നാംപക്ഷമെന്നു പറഞ്ഞുവല്ലോ. ശാസ്ത്രങ്ങളിൽ ബുദ്ധി പതിയാത്തവർക്ക് മുൻപറഞ്ഞ ധ്യാനവും ഉത്തമമാവുന്നില്ല. ധ്യാനാന്തരങ്ങളും ഉത്തമമായതു് മനസ്സിനെ ഏകാഗ്രിചെയ്യുന്നുള്ള ഒരോരോ ഉപായമാണ് ഉത്തമമെന്നും ചെയ്യേണ്ടതെന്നുമാകുന്നു നമ്മുടെ മുഖ്യാഭിപ്രായം. സ്വരൂപധ്യാനം മനസ്സിനെ ഏകാഗ്രപ്പെടുത്തുന്നതാണെങ്കിലും അതിലും ചില ഭിന്നാഭിപ്രായഭേദമുണ്ട്. എന്തെന്നാൽ തങ്കൾക്കിന്നദ്ധ്യേയൻ ദേവനെന്നും ആ ദേവന്റെ അനുഗ്രഹം ലഭിക്കേണമെന്നും കരുതി ദേവന്റെ രൂപകല്പനചെയ്തു് ധ്യാനം ചെയ്യുന്നു. ഞാൻപൂജിക്കുന്ന ദേവൻ അന്യരെന്നുള്ള അന്യന്മാരെക്കാൾ ശക്തിയുള്ളതായും തല്ലാതെന്നാൽ ദേവന്മാരനേകമെന്നും അവരിൽ ഉത്തമനും പ്രാബല്യമുള്ളവനുമായ ദേവൻ ഇദ്ദേഹമെന്നും ഇതുമുതലായ ഭ്രാന്തി സ്വരൂപധ്യാനത്തിലും ഉള്ളതിനാൽ മൂർത്തിധ്യാനവും ദോഷമായിട്ടാണ് കാണുന്നതു്. അതുകൊണ്ട് മൂർത്തിധ്യാനവും ഭ്രമത്തിന്നു ഹേതുവാകുന്നു. അതിനാൽ ചെയ്യരുതു്.

ഭ്രമനിവൃത്തി വന്നു മുക്തനാവേണമെങ്കിൽ മനസ്സ്വാധീനം ചെയ്യേണം. യാതൊരുത്തന്റേയും സുഖത്തിന്നും ദുഃഖത്തിന്നും അവനവന്റെ മനസ്സ് കാരണമാവുന്നതല്ലാതെ അന്യമായ യാതൊന്നും കാരണമാവുന്നില്ല. എന്തെന്നാൽ ഞാൻ സുഖി ദുഃഖി എന്നിതിനെ നിശ്ചയം ചെയ്യുന്നതു മനസ്സാണല്ലോ. അതിനെയുള്ള മനസ്സ്വാധീനം ചെയ്വാൻ ബ്രഹ്മവിദ്യാഭ്യാസമാണ് മുഖ്യമായിട്ടുള്ളതു്. അല്ലാതെ കർമ്മോപാസനം മുതലായ യാതൊന്നും ഹേതുവാകുന്നില്ല. മനസ്സമാധാനത്തിന്നു വിഷയീമുമുക്ഷുസംവാദം കീഴ്ക്കോടതിയിൽ റിക്കാർഡാക്കീട്ടുണ്ട്. അതു മതിയാവുന്നതാണ്. അതിന്നും ബുദ്ധിയെത്താത്തവർക്ക് വേദാന്തതത്വം അറിഞ്ഞ് വേദാന്തമതാനുസാരം പഞ്ചശീലങ്ങളെ അനുഷ്ഠിക്കുന്നതു ഏറ്റവും ഉചിതവും എളുപ്പവുമായിട്ടുള്ളതുമാകുന്നു. അപ്പോഴും വിഗ്രഹാരാധനവും സ്വരൂപധ്യാനവും ദൂരെ ത്യജിക്കേണ്ടതു തന്നെ സംശയമില്ല. എന്നാകുന്നു നമ്മുടെ അഭിപ്രായമെന്നു 1-ാം

ജഡ്ജി കമലാക്ഷനവർകൾ പറഞ്ഞതിനെ രണ്ടും മൂന്നും ജഡ്ജി കൾ ശരിയെന്നനുവദിച്ചു. പിന്നെയും ഒന്നാംജഡ്ജി പറയുന്നു.

എന്നാൽ ബുദ്ധമതത്തിലെ പഞ്ചശീലത്തെ ഞാൻ ചുരുക്കം പറയാം. സി. കൃഷ്ണൻ ബി. എ.ബി. എൽ. അഡ്വക്കേറ്റ് മിതവാദി പത്രാധിപർ അവർകൾ എഴുതിയ ബുദ്ധമതപ്രദീപത്തിൽനിന്നു എടുത്തത്.

പാലിവാക്യങ്ങളും അർത്ഥവും.

പഞ്ചശീലം

(1) പാണാതിപാതാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ പ്രാണിവധത്തിൽനിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(2) അദിന്നാദാനാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ തരാത്തതു എടുക്കുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(3) കാമേസു മിച്ഛാചാരാ വേരമണി സിക്ഖാപദം സമാദിയാമി=ഞാൻ കാമങ്ങളിൽ തെററുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(4) മുസാവാദാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻ കള്ളംപറയുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(5) സുരാമേരയമജ്ജപമാദട്ഠാനാവേരമണി സിക്ഖാപദം സമാദിയാമി=ഞാൻസുരാ മൈരേയം മദ്യം എന്നിപ്രമാദഹേതുക്കളിൽനിന്നു വിരമിക്കുകഎന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

പഞ്ചശീലം കിളിപ്പാട്ട്

കെ. അയ്യപ്പൻ. ബി. എ. അവർകൾ കവനംചെയ്തു ബുദ്ധമതപ്രദീപത്തിൽ എഴുതിയതിനെ പകർത്തത്.

പരമസുഖമാം ജീവിതപദ്ധതിക്കുള്ള
മുറകൾ വിധിച്ചിതു ഭഗവാൻ തഥാഗതൻ.
സകല മനുഷ്യർക്കു മുതകം പഞ്ചശീല
വിധികളനുഷ്ഠിക്കിലുണ്ടുതഫലങ്ങൾ.

ശ്ലോ — യോനധീത്യദ്വിജോ വേദമന്യത്രകുരുതേശ്രമം
സജീവന്നേവശൂദ്രത്വമാശുഗച്ഛതിസാന്വയഃ (മഹാഭാരതം)

അ — യാതൊരു ദ്വിജൻ ജന്മനാ ഉണ്ടാകുന്നതായ വേദാദികളെ പഠിക്കാതെ അന്യകാൎയ്യങ്ങളിൽ പ്രവൃത്തിച്ചുകൊണ്ടിരിക്കുന്നുവൊ അവൻ ഉടനെ വംശത്തോടുകൂടെ ശൂദ്രനായിതീരുന്നു എന്നും ഇതുകൂടാതെ ബ്രാഹ്മണാദി നാലുവൎണ്ണികളും പ്രവൃത്തിഭേദത്താൽ ഭേദവും സാമ്യവും പ്രാപിച്ചിട്ടുണ്ടെന്നും മഹാഭാരതത്തിൽതന്നെ പറഞ്ഞിട്ടുണ്ട്. അതും ബോധിപ്പിക്കാം.

ശ്ലോ — ശൂദ്രോബ്രാഹ്മണതാമേതി ബ്രാഹ്മണശ്ചൈതിശൂദ്രതാം
ക്ഷത്രിയാജ്ജാതമേവന്തു വിദ്യാദ്വൈശ്യാത്തഥൈവച.

അ — കൎമ്മഗുണത്താൽ ശൂദ്രൻ ബ്രാഹ്മണനായിട്ടുണ്ട്. കൎമ്മദോഷത്താൽ ബ്രാഹ്മണൻ ശൂദ്രനായിട്ടുണ്ട്. അതേവിധം കൎമ്മങ്ങളുടെ ഗുണദോഷങ്ങളനുസരിച്ച് ക്ഷത്രിയവൈശ്യരും ഉൽപതിക്കയൊ അധഃപതിക്കയൊ ചെയ്തിട്ടുണ്ട് — ഇതേവിധം ഞാൻ മുമ്പു ബോധിപ്പിച്ച ഉപനിഷൽപ്രമാണങ്ങളാലും സത്യകാമജാബാലചരിത്രത്താലും വിശ്വാമിത്രപരാശരവ്യാസവസിഷ്ഠാദികളുടെ ചരിത്രത്താലും തെളിവാകുന്നു.

ഇനിയും ആപസ്തംബസൂത്രത്തിൽ പറഞ്ഞതു

സൂ — അധൎമ്മചൎയ്യയാ പൂൎവ്വോ വൎണ്ണോ ജഘന്യം ജഘന്യം വൎണ്ണമാപദ്യതേ. ജാതിപരിവൃത്തൌ ധൎമ്മചൎയ്യയാ ജഘന്യോ വൎണ്ണഃ പൂൎവ്വം പൂൎവ്വം വൎണ്ണമാപദ്യതേ ജാതിപരിവൃത്തൌ.

അ — മേൽവൎണ്ണത്തിൽ ജനിച്ച ഒരുവൻ ദുഷ്കൎമ്മത്താൽ താണവൎണ്ണത്തിലേക്ക് പതിക്കുന്നു. താണവൎണ്ണത്തിൽ ജനിച്ച ഒരുവൻ സൽക്കൎമ്മത്താൽ മേൽവൎണ്ണത്തിലേക്കും ഉയരുന്നു. അതുകൊണ്ടു ജാതി എന്നൊന്നില്ല. കൎമ്മഭേദാനുസാരമായി ബ്രാഹ്മണാദികളെന്നു പറഞ്ഞുവരുന്നതു വ്യവഹാരമാത്രമാണ്. അല്ലാതെ മനുഷ്യരിൽ ജാതിയില്ല.

ബി. പതിനേഴാം ഖണ്ഡം

അഗ്നിഹോത്രി അവർകൾ ട. കെ. ഖണ്ഡത്താൽ ഉജ്ജയിനീപട്ടണത്തിൽ ചന്ദ്രസേനരാജാവ് തന്റെ ശത്രുക്കൾ യുദ്ധ

ത്തിന്നൊരുങ്ങി കോട്ടയെ വളഞ്ഞപ്പോൾ ശത്രുക്കളുടെ ഉപദ്രവ
നിവൃത്തിക്കായി കാളഹസ്തിക്ഷേത്രത്തിൽ പ്രവേശിച്ചു വിഗ്രഹാ
രാധനചെയ്യുകയും അതുകണ്ട് ഒരു ദാസീബാലൻ കൃത്രിമപൂജ
വെറുംകല്ലിൽ ചെയ്തതിനാൽ തന്നിൎമ്മിതമായ മഹാക്ഷേത്ര
വും ഇന്ദ്രമന്ദിരതുല്യമായ ഒരു വീടും ശിവപ്രസാദത്താൽ തനി
യെ മുളച്ചുണ്ടായെന്നും ഇതറിഞ്ഞ ചന്ദ്രസേനന്റെ ശത്രുക്കൾ
രാജാവിനെയും ക്ഷേത്രത്തെയും നമസ്കരിച്ച് യുദ്ധം വേണ്ടെന്നു
വെച്ചു മടങ്ങിപ്പോയെന്നും അതിനാൽ ചന്ദ്രസേനൻ ശത്രുഭയം
തീൎന്നു സുഖമായിരുന്നുവെന്നുമാണ് പറഞ്ഞത്. അതുകൊണ്ടു
ക്ഷേത്രപ്രതിഷ്ഠ വിഗ്രഹാരാധന പ്രത്യക്ഷഫലമുള്ളതാണെന്നും
ഏററവും മഹത്വമുള്ളതെന്നും പറയുന്നു.

ഈ പറയുന്നതു വെറുതെ പറയാമെന്നല്ലാതെ ഇതിന്നു യാ
തൊരു അനുഭവവുമില്ലാത്ത പുളുവചനമെന്നു ഞാൻ ഒരു
ദാഹരണത്താൽ കോടതികളെ ബോധ്യപ്പെടുത്താം.

പഞ്ചദശി അദ്വൈതാനന്ദപ്രകരണം.

ശ്ലോ—ബാലസ്യഹിവിനോദായ ധാത്രീ വക്തി ശുഭാം കഥാം
കചിത്സന്തിമഹാബാഹോ രാജപുത്രാസ്ത്രയശ്ശുഭാഃ 22
ദ്വൌനജാതൌതഥൈകസ്തു ഗൎഭ ഏവ ന ച സ്ഥിതഃ
വസന്തിതേധൎമ്മയുക്താഃ അത്യന്താസതി പത്തനേ. 23
സ്വകീയാച്ഛൂന്യനഗരാന്നിൎഗ്ഗത്യ വിമലാശയാഃ
ഗച്ഛന്തോഗഗനെ വൃക്ഷാൻ ദദൃശുഃഫലശാലിനഃ. 24
ഭവിഷ്യന്നഗരെതത്ര രാജപുത്രാസ്ത്രയോപിതെ
സുഖമദ്യാസ്ഥിതാഃ പുത്ര മൃഗയാവ്യവഹാരിണഃ. 25
ധാത്ര്യേതികഥിതാ രാജ ബാലകസ്യാസ്തികാ ശുഭാ
നിശ്ചയംസയയൌ ബാലൊ നിൎവ്വിചാരതയാധിയാ. 26

അ—ഒരു ധനികന്റെ കുട്ടിയെ പോററിരക്ഷിച്ചു കൊണ്ടിരു
ന്ന പോററമ്മ—ഉപമാതാവ്— ആ കുട്ടിയെ വിനോദി
പ്പിപ്പാൻ വേണ്ടി ഒരു കഥപറഞ്ഞു. അല്ലയൊ മഹാബാ
ഹൊ ഒരുദിക്കിൽ അതിഗുണവാന്മാരായ മൂന്നുരാജകുമാരന്മാരു
ണ്ടായിരുന്നു. (22) അവരിൽ രണ്ടാൾ ജനിച്ചിട്ടില്ല. അതേപ്ര

കാരം മറെറ ആരംഭത്തിൽ ഉത്തന്നിട്ടും ഇല്ല. അവർ ഏററവും ധർമ്മത്തോടു കൂടിയവരായി ഇല്ലാത്ത നഗരത്തിലെ ഭവനത്തിൽ താമസിച്ചുകൊണ്ടിരുന്നു.(23)നിർമ്മലബുദ്ധികളോടുകൂടിയ അവർ അവരുടെ ഉണ്ടായിട്ടില്ലാത്ത നഗരത്തിൽ നിന്നു പുറപ്പെട്ടുപോയി ആകാശത്തിൽ വളരെ കാച്ചുനില്ക്കുന്നതായ അശോകവൃക്ഷങ്ങളെ കണ്ടു (24) അല്ലയോ മകനെ ആ മൂന്നു രാജകുമാരന്മാർ ആകാശത്തിൽ നായാട്ടുചെയ്തുകൊണ്ട് അവിടെ ഉണ്ടാവാൻ പോകുന്ന നഗരത്തിൽ ഇപ്പോഴും സുഖമായി താമസിക്കുന്നു. (25)അല്ലയൊ രാമ ധാത്രിയാൽ ഇങ്ങിനെ പറയപ്പെട്ട കുട്ടിക്കളിയായ ശുകകഥയെ ആ ബാലൻ ആലോചിപ്പാൻ കഴിയാത്ത ബുദ്ധികൊണ്ട് അതുശരിയാണെന്നു സമ്മതിച്ചു (ഇതു വാസിഷ്ഠത്തിൽ പറഞ്ഞതാകുന്നു.) ആലോചനചെയ്യാൻ കഴിയാത്ത ബാലബുദ്ധികൊണ്ടു അതിനെ ശരിയാണെന്നു സമ്മതിച്ചതു പോലെ വിവേകമില്ലാത്ത അജ്ഞന്മാർ ചന്ദ്രസേനന്റെയും ഗോപബാലന്റെയും വിഗ്രഹപൂജയാൽ ക്ഷേത്രവും ഭവനവും തനിയെ ഉണ്ടായെന്നു വിശ്വസിക്കും. അല്പവിചാരശക്തിയുള്ളവർ വിശ്വസിക്കുന്നതല്ല — അതുകൊണ്ടു ഈ വക വഞ്ചനകൾ പറഞ്ഞുണ്ടാക്കി ക്ഷേത്രജ്ഞന്റെ വംശ്യരും സംസ്കൃതഭാഷാപരിചിതരും ആയ വാചാലന്മാർ പുരോഹിതപരിഷകളുടെ ആവശ്യത്തിനും അദ്ധ്വാനിക്കാതെ അജ്ഞാനിജനങ്ങളുടെ മുതലപഹരിച്ചു ദിവസവൃത്തി കഴിപ്പാൻവേണ്ടി കളവായി എഴുതി കൂട്ടിയ വെറും കെട്ടുകഥയാകുന്നു ചന്ദ്രസേനന്റെയും ദാസീപുത്രന്റെയും കഥ. അല്ലാതെ സത്യവും അനുഭവവും ഉള്ളതല്ല. ധാത്രിയുടെ കഥ സത്യമായാൽ അഗ്നിഹോത്രിയുടെ കഥയും സത്യമാവും.

ബി. പതിനെട്ടാം ഖണ്ഡം

അഗ്നിഹോത്രി അവർകൾ കെ. ഖണ്ഡത്തിൽ കീഴ്ക്കോടതിയിൽനാട്ടുവള്ളുമഹൻനമ്പൂതിരിയുടെ ബ്രാഹ്മണാഷ്ടകത്തെ പ്രതിവക്കീൽ തെളിവിന്നു ബോധിപ്പിച്ചതിനെ കീഴ്ക്കോടതിജഡ്ജി ബലമായി സ്വീകരിച്ചിട്ടാണ് അന്യായം നീക്കിയതെന്നു പറ

യുന്നു. അതു ശരിയല്ല. വാദ്യതിരി അവർകളുടെ ബ്രാഹ്മണാഢ്യകത്തെ പത്മനാഭപ്പണിക്കരുടെ ബ്രാഹ്മണാഢ്യകത്താൽതന്നെ തീരെ ഖണ്ഡിച്ചിട്ടുണ്ട്. ചോലെങ്കിൽ വക്കീൽ സാധുസിംഗലദാസ് അവർകളും അനേക യുക്തിപ്രമാണങ്ങളാലും അശാസ്ത്രീയമാണെന്നു ഛിന്നഭിന്നമായി ഉടച്ചിട്ടുണ്ട്. എന്നു തന്നെയല്ല കീഴ്ക്കോടതി അന്യായഭാഗം പൂർണ്ണമായും തെളിഞ്ഞിട്ടുണ്ടെന്നു ഡിസ്ട്രിക്ട് ജഡ്ജിക്കുതന്നെ പൂർണ്ണാഭിപ്രായമുണ്ടെന്നു വിധിന്യായത്താൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. ഡി. അഗ്നിഹോത്രി ആ ഭാഗത്തെ നോക്കാതെ പറയുന്നതാണ്. പക്ഷെ കീഴ്ക്കോടതി അന്യായം നീക്കിയത് മിസ്ജോയിൻഡറുണ്ടെന്നു തെറ്റിദ്ധരിച്ചതിനാൽ അങ്ങിനെ ചെയ്തുപോയതാണ്. അന്യായസ്വത്തുക്കളിൽ സർവ്വമനുഷ്യർക്കും പൂർണ്ണാവകാശവും സ്വാതന്ത്ര്യവും ഉണ്ടെന്നും ശ്രുതിസമ്മതമായ തെളിവായിരിക്കുന്നു. അങ്ങിനെയിരിക്കെ അവകാശമില്ലാത്ത (സംഗതിയില്ലാത്ത) കക്ഷിയെ കക്ഷിചേർത്തു എന്ന ദോഷം ഈ കേസ്സിൽ ഇല്ലാത്തതാണ്.

പ്രതിവക്കീൽ മനുഷ്യരിൽ ജാതിയുണ്ടെന്നും വേദത്തിന്റെ അധികാരാവകാശം ജാതിശ്രേഷ്ഠരായ ബ്രാഹ്മണർക്ക് മാത്രമാണെന്നും പറയുന്നതിന്നു തെളിവിന്നായി ബോധിപ്പിച്ച രേഖകളിൽ മുഖ്യമായിട്ടുള്ളതു മനുസ്മൃതിയാണ്. ആ മനുസ്മൃതിയെ ആദ്യവസാനം നോക്കുമ്പോൾ അന്യോന്യവിരുദ്ധവും പൂർവ്വാപരവിരുദ്ധവും അസംഭാവിതവുമാണെന്നു കീഴ്ക്കോടതിവക്കീലവർകളും ഞാനും പ്രബലശ്രുതികളാലും അനുഭവത്താലും കോടതിക്ക് ബോധ്യപ്പെടത്തക്കവിധം തെളിവുതന്നിട്ടുണ്ട്. അതിനാൽ മനുസ്മൃതി എന്നതു സ്വാർത്ഥികളാൽ സ്വപ്രഭുത്വം ഉണ്ടെന്നാക്കുവാൻവേണ്ടി എഴുതിക്കൂട്ടിയ ഒരു കള്ളശ്ശാസ്ത്രമാണ് എന്നതിന്നു മനുസ്മൃതിയിൽതന്നെ അഭക്ഷ്യമായ ഭൂചരജലചരഖേചരജന്തുക്കളെയെല്ലാം മനുഷ്യന്നു തിന്നാമെന്നും വിധിച്ചതു അനാക്ഷേപ്യമല്ലാത്തതിനാൽ കപടശാസ്ത്രമെന്നു നിർവ്വാദമാവുന്നുണ്ട്.

അതുകൊണ്ടു പ്രതികളുടെ വാദം ദുരാഗ്രഹവും അസൂയയും ആകുന്നു. കോടതി സ്വീകരിക്കത്തക്കതല്ല.

അതുകൊണ്ടു ബഹുമാനപ്പെട്ട കോടതിയിൽനിന്നു ഞങ്ങളെ അന്യായത്തിലെ എല്ലാ അപേക്ഷകൾക്കും അനുസാരമായ ഒരു വിധി ഉണ്ടാവാനും ഞങ്ങടെ അപ്പീൽകോൎട്ടുചിലവു പലിശ സഹിതം തരുവാൻ കല്പന ആവേണ്ടതിന്നും അപേക്ഷിക്കുന്നു. എന്നുപറഞ്ഞു മണ്ഡനമിശ്രൻ ഇരുന്നു.

ഇതു കഴിഞ്ഞ ഉടൻ മൂന്നു ജഡ്ജികളുടേയും അന്യോന്യമുള്ളാലോചന.

3_ാംജഡ്ജി 1_ം 2_ം ജഡ്ജികളോട്.

പ്രതിവക്കീൽ അഗ്നിഹോത്രി അവൎകൾ മനുഷ്യരിൽ ജാതി ഉണ്ടെന്നു വാദിക്കുന്നതിൽ അനുഭവത്തിന്നും ശാസ്ത്രത്തിന്നും വിരോധമുണ്ടെന്നു അന്യായവക്കീൽ മി. മണ്ഡനമിശ്രൻ പ്രബലശ്രുതികളാൽ ഈ കോട്ടിലും കീഴ്ക്കോട്ടിൽ മി. സാധുനിശ്ചലദാസനും അന്യായകാരപ്രബലന്മാരായ രണ്ടു സാക്ഷികളും തെളിയിച്ചിരിക്കുന്നു. അതിനെ സംബന്ധിച്ചേടത്തോളം എന്റെ അഭിപ്രായവും അന്യായഭാഗത്തെ പിന്താങ്ങുന്നു.

പക്ഷെ വിഗ്രഹാരാധനം തീൎത്ഥാടനം മുതലായവ ശാസ്ത്രങ്ങളിൽ ബുദ്ധി എത്താത്ത മന്ദമതികൾക്ക് അന്തഃകരണശുദ്ധിക്കുവേണ്ടി വിസംവാദിഭ്രമമായി വെച്ചിട്ടുള്ളതിനെ തീരെ നിഷേധമായി വാദിക്കുന്നതിൽ എന്റെ അഭിപ്രായം പൂൎണ്ണമായി യോജിക്കുന്നില്ല.

ഇതുകേട്ടു 1_ാംജഡ്ജി അനന്തശയനനവൎകൾ

വിഗ്രഹാരാധന തീൎത്ഥസ്നാനം മുതലായ അജ്ഞാനകൎമ്മങ്ങളാൽ ആത്മജ്ഞാനത്തിന്ന് ഏറ്റവും തടസ്ഥമായിട്ടുണ്ട് അനുഭവമാവുന്നത്. എന്തെന്നാൽ പൂജോപകരണങ്ങളായ ജലഗന്ധപുഷ്പാദിസമ്പാദനത്തിന്നു വൃഥാ സമയംകളയുന്ന ഒരു ദോഷം. 2. പൂജാൎഹൻ ജാതിബ്രാഹ്മണനാണെന്നുകരുതി അവരെ ആശ്രയിക്കേണ്ടിവരുന്ന ദോഷം. 3. ദൈവം മൂൎത്തിലാദികളിൽ മാത്രമാണെന്നു ഭ്രമിക്കുന്ന ദോഷം. 4. വിഗ്രഹാരാധനയിൽ അഭിഷേകനിവേദ്യാദിദ്രവ്യവ്യയം സൎവ്വമനുഷ്യൎക്കും ഒരുപോലെ ഉപയോഗപ്പെടാതെ ജാതിബ്രാഹ്മണൎക്കു മാത്രം ഉപയോഗപ്പെടുന്ന

ദോഷം. 5. അരൂപിദൈവത്തെ രൂപമുള്ളവനെന്നു കല്പനം ചെയ്യുതായ ദോഷം. 6 രൂപരഹിതനായ ദൈവത്തിനു ക്ഷുൽപിപാസയുണ്ടെന്നു കല്പിച്ചു നിവേദ്യാദികളാൽ പൂജിക്കുന്ന ദോഷം. 7. സർവ്വവ്യാപിയെ ഏകദേശസ്വരൂപനെന്നാക്കി കാശ്യാദിയാത്ര ചെയ്യുന്ന ദോഷം. 8. വാക്കിന്നെത്താത്ത വസ്തുവിനെ സ്തുതിയാൽ പ്രസാദിപ്പിക്കാമെന്നു സ്തുതിക്കുന്നതായ ദോഷം. 9 മനസ്സിന്നെത്താത്ത വസ്തുവിനെ ധ്യാനിക്കുന്നതായ ദോഷം. 10. നിർവ്വികാരിയെ വികാരിയെന്നാക്കി ദാസി മുതലായ വഴിപാടും വസ്ത്രാദികളും ചെയ്യുന്നതുമായ ദോഷം. ഇങ്ങിനെ തുടങ്ങി ഇനിയും അനേകവിധ ദോഷങ്ങളും വിഗ്രഹാരാധനാദികളാലുണ്ടാവുന്നതുകൊണ്ട് ദൈവനിന്ദയായി പരിണമിക്കുന്നു.

എന്നുതന്നെയല്ല പുരോഹിതപരിഷകളുടെ ലാഭത്തെ മാത്രം ഇച്ഛിച്ച് അശാസ്ത്രീയമായി കല്പിച്ച നീചകർമ്മാകയാലാകുന്നു ബുദ്ധദേവനും ക്രിസ്തുദേവനും മഹമ്മതുനബിയും വിഗ്രഹാരാധനയെ നീചകർമ്മമെന്നു കല്പിച്ചതും അതുകളെ തീരെ വിട്ടതും.

അതു നോക്കുമ്പോഴും വിഗ്രഹാരാധനാദികൾ ഏററവും നിന്ദ്യമായിത്തന്നെ ഇരിക്കുന്നതിനാൽ അതു ഉപേക്ഷിക്കേണ്ടതു തന്നെ സംശയമില്ല.

അഥവാ ശാസ്ത്രങ്ങളിൽ ബുദ്ധി എത്താത്തവർ ശാസ്ത്രങ്ങളെ വീണ്ടും അഭ്യസിക്കയും സജ്ജനസംഗം ചെയ്കയുമാണ് മുഖ്യമായി ചെയ്യേണ്ടത്. അപ്പോഴും വിഗ്രഹാരാധന ചെയ്യരുതു. ശാസ്ത്രാഭ്യാസം പുനരാവൃത്തി ചെയ്തും സജ്ജനസേവചെയ്തും ജ്ഞാനം ഉറയ്ക്കാതെ ചഞ്ചലമായിരിക്കുന്ന ഹൃദയത്തോടുകൂടിയവർ മനസ്സ്വാധീനം ചെയ്വാൻ സ്വരൂപം കല്പിച്ച ധ്യാനിക്കേണമെന്നാണെങ്കിൽ മൂന്നാം പക്ഷമായി ഇഷ്ടദേവതാസ്വരൂപം വരച്ച പടത്തെ തന്റെ വസതിയിൽ ഒരു പ്രത്യേകസ്ഥലം നിയമിച്ച് അവിടെവെച്ച് മനസാ ഭാവനാരൂപപൂജയാണ് ചെയ്യേണ്ടത്. അല്ലാതെ അഭിഷേകനിവേദ്യാദികളാൽ പൂജിക്കരുത്. അങ്ങിനെ പൂജിക്കുന്നത് ദൈവനിന്ദയായിട്ടാണ് ഭവിക്കുന്നത്. അതുകൊണ്ട് വിഗ്രഹാരാധന പാപകർമ്മമാണ്.

എന്ന പറഞ്ഞതിനെ 2-ം 3-ം ജഡ്ജിമാർ ശരിയെന്നനു
വദിച്ചു. പിന്നെയും 1-ാം ജഡ്ജി ഞാൻ മേൽപറഞ്ഞ സ്വരൂപ
ധ്യാനവും മൂന്നാംപക്ഷമെന്ന പറഞ്ഞുവല്ലൊ. ശാസ്ത്രങ്ങളിൽ ബു
ദ്ധി പതിയാത്തവൎക്ക് മുൻപറഞ്ഞ ധ്യാനവും ഉത്തമമാവുന്നില്ല.
ധ്യാനങ്ങളെല്ലാം ഉത്തമമായത് മനസ്സിനെ ഒതുക്കി ചെയ്യാ
നുള്ള ഒരോരൊ ഉപായമാണ് ഉത്തമമെന്നും ചെയ്യേണ്ടതെന്നുമാ
കുന്നു നമ്മുടെ മുഖ്യാഭിപ്രായം. സ്വരൂപധ്യാനം മനസ്സിനെ ഒതു
ക്കചെയ്യുന്നതാണെങ്കിലും അതിലും ചില ഭിന്നാഭിപ്രായദോഷ
മുണ്ട്. എന്തെന്നാൽ ഭക്തന്മാരിന്ന്യായനാണ് ദേവനെന്നും ആ
ദേവന്റെ അനുഗ്രഹം ലഭിക്കണമെന്നും കരുതി ദേവന്റെ രൂ
പകല്പനചെയ്ത് ധ്യാനം ചെയ്യുന്നു. ഞാൻപ്രിയനും ദേവൻ ഒരാ
ന്മാരാണെന്നുമുള്ള അന്യായകൈമൾമാരുള്ളതായും തല്ലുമെന്നാൽ
ദേവന്മാരനേകമെന്നും അവരിൽ ഉത്തമനും പ്രാബല്യമുള്ളവനുമാ
യ ദേവൻ ഒരുവനെന്നും ഇതുമുതലായ ഭ്രാന്തി സ്വരൂപധ്യാനത്തി
ലും ഉള്ളതിനാൽ മൂൎത്തിധ്യാനവും ദോഷമായിട്ടാണ് കാണുന്ന
ത്. അതുകൊണ്ട് മൂൎത്തിധ്യാനവും ഭ്രമത്തിന്ന ഹേതുവാകുന്നു.
അതിനാൽ ചെയ്യരുത്.

ഭ്രമനിവൃത്തി വന്നു മുക്തനാവേണമെങ്കിൽ മനസ്സ്വാധീനം
ചെയ്യേണം. യാതൊരുത്തന്റെയും സുഖത്തിന്നും ദുഃഖത്തിന്നും
അവനവന്റെ മനസ്സ കാരണമാവുന്നതല്ലാതെ അന്യമായ
യാതൊന്നും കാരണമാവുന്നില്ല. എന്തെന്നാൽ ഞാൻ സുഖി ദുഃ
ഖി എന്നിതിനെ നിശ്ചയം ചെയ്യുന്നതു മനസ്സാണല്ലൊ. അ
ങ്ങിനെയുള്ള മനസ്സ്വാധീനം ചെയ്വാൻ ബ്രഹ്മവിദ്യാഭ്യാസമാണ്
മുഖ്യമായിട്ടുള്ളത്. അല്ലാതെ കൎമ്മോപാസനം മുതലായ യാതൊ
ന്നും ഹേതുവാകുന്നില്ല. മനസ്സമാധാനത്തിന്ന വിഷയിമുമുക്ഷുസം
വാദം കീഴ്ക്കോടതിയിൽ റിക്കാർഡാക്കീട്ടുണ്ട്. അതു മതിയാ
വുന്നതാണ്. അതിന്നും ബുദ്ധിയെത്താത്തവൎക്ക് ബുദ്ധതത്വം
അറിഞ്ഞ് ബുദ്ധമതാനുസാരം പഞ്ചശീലങ്ങളെ അനുഷ്ഠിക്കുന്ന
തു ഏറ്റവും ഉചിതവും എളുപ്പവുമായിട്ടുള്ളതുമാകുന്നു. അപ്പോ
ഴും വിഗ്രഹാരാധനവും സ്വരൂപധ്യാനവും ദൂരെ ത്യജിക്കേണ്ടതു
തന്നെ സംശയമില്ല. എന്നാകുന്നു നമ്മുടെ അഭിപ്രായമെന്നു 1-ാം

ജഡ്ജി കുലാഞ്ജനാവർകൾ പറഞ്ഞതിനെ രണ്ടും മൂന്നും ജഡ്ജികൾ ശരിയെന്നനുവദിച്ചു. പിന്നേയും ഒന്നാം ജഡ്ജി പറയുന്നു.

എന്നാൽ ബുദ്ധമതത്തിലെ പഞ്ചശീലത്തെ ഞാൻ ചുരുക്കം പറയാം. സി. കൃഷ്ണൻ ബി. എ. ബി. എൽ. അഡ്വൊക്കേററ് മിതവാദി പത്രാധിപർ അവർകൾ എഴുതിയ ബുദ്ധമത പ്രദീപത്തിൽനിന്നു എടുത്തത്.

പാലിവാക്യങ്ങളും അർത്ഥവും.

പഞ്ചശീലം

(1) പാണാതിപാതാവേരമണീ സിക്ഖാപദം സമാദിയാമി=ഞാൻ പ്രാണിവധത്തിൽനിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(2) അദിന്നാദാനാവേരമണീ സിക്ഖാപദം സമാദിയാമി=ഞാൻ തരാത്തതു എടുക്കുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(3) കാമേസു മിച്ഛാചാരാ വേരമണീ സിക്ഖാപദം സമാദിയാമി=ഞാൻ കാമങ്ങളിൽ തെററുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(4) മുസാവാദാവേരമണീ സിക്ഖാപദം സമാദിയാമി=ഞാൻ കള്ളംപറയുന്നതിൽ നിന്നു വിരമിക്കുക എന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

(5) സുരാമേരയമജ്ജപമാദട്ഠാനാവേരമണീ സിക്ഖാപദം സമാദിയാമി=ഞാൻ സുരാ മൈരേയം മദ്യം എന്നീ പ്രമാദഹേതുക്കളിൽനിന്നു വിരമിക്കുകയെന്ന ഉപദേശമാർഗ്ഗം സ്വീകരിക്കുന്നു.

പഞ്ചശീലം കിളിപ്പാട്ട്

കെ. അയ്യപ്പൻ. ബി. എ. അവർകൾ കവനംചെയ്ത് ബുദ്ധമതപ്രദീപത്തിൽ എഴുതിയതിനെ പകർത്തത്.

പരമസുഖമാം ജീവിതപുഷ്ടികളെ
മുറകൾ വിധിച്ചിതു ഭഗവാൻ തഥാഗതൻ.
സകല മനുഷ്യർക്കു മുതകം പഞ്ചശീല
വിധികളനുഷ്ഠിക്കിലത്ഭുതഫലങ്ങൾ.

കൊല്ലുകില്ലെന്നവ്രതം പ്രഥമശീലമത്ര
കല്പിത ചേർത്തിടുന്ന കാരുണ്യം സുഖാവഹം.

ജീവിക്ക സർവ്വോപരി ജീവനിൽ പ്രിയമേറം
ജീവിതാഗ്രഹം ജന്തുസഹജം ഗുണമല്ലൊ.

ജീവനെക്കൊടുക്കുവാനാർക്കുമെ കഴിവില്ല
ജീവനെയെടുക്കുവാനെന്തൊരു മുറപിന്നെ.

കൊല്ലരുതൊരു ജീവിതത്തെയുമതുകൊണ്ടു
കൊല്ലുക പാപം മേലാൽ നരകഫലപ്രദം.

യജിക്കാൻ കൊന്നിടൊലാ രമിക്കാൻ കൊന്നിടൊലാ
അടക്കാൻ കൊന്നിടൊലാ കൊല്ലൊലാ ഉജ്ജിപ്പാനും.

പ്രാണിയെക്കൊന്ന ചോര വീഴ്ത്തുകിൽ ദേവതകൾ
പ്രീതരാമെന്നു മൂഢബുദ്ധികൾ കരുതുന്നു.

വേദങ്ങൾ വിധിച്ചാലും വൈദികർ ശഠിച്ചാലും
യാഗങ്ങളഖിലങ്ങൾ സദ്ധർമ്മവിരുദ്ധങ്ങൾ.

മുറിച്ചു കൊൾവാൻ തന്റെ ഗളത്തെക്കാട്ടി ബുദ്ധൻ
വിട്ടുതി വെട്ടാൻ കൊണ്ടുപോകുന്ന മൃഗങ്ങളെ.

എങ്കിലുമന്ധരുടെ നിർത്ഥവിശ്വാസത്തെ
എന്തൊരു കഷ്ടം ഹന്ത! തർപ്പണം ചെയ്യുന്നായി.

മിണ്ടുവാൻ വഹിയാത്ത നിർദ്ദോഷപ്രാണികളെ
കൊന്നവർ ദേവാലയവേദികൾ ദുഷിപ്പിപ്പൂ.

മതത്തിൻ പേരുംചൊല്ലിയിത്തരം ക്രൌര്യമിനി
നടത്തിടൊലാ വേഗം വെടിയിൻ യാഗങ്ങളെ.

മൃഗയാവിനോദവും മനുജൻ വെടിയേണം
കരുണാധർമ്മത്തിനു ചേരുകില്ലതു തെല്ലും.

നിരുപദ്രവികളായിടുന്ന ജന്തുക്കളെ
സരസം വേട്ടയാടി വിരുതു കാട്ടുന്നതും.

അണ്ണിയും, പൊന്മാൻ, മയിലിവക നിസ്സഹായ
ശാന്തസുന്ദരങ്ങളാമോമനപ്രാണികളെ.

വധിച്ച പരാക്രമമോർമ്മിപ്പാനതുകളെ
യുണക്കിത്തൂക്കിഗ്ഗേഹം വികൃതമാക്കുന്നതും.

വൈധേയമനോഹരമായിട്ടു മതിനീച ,
പൈശാച വാഞ്ഛിയുടെ ജൃംഭണമെന്നേ വേണ്ടു.

ചെറുപ്പകാലത്തിങ്കൽ ഭഗവാനമ്പുകൊണ്ടു
പിടച്ചുവീണാഹംസപ്പക്ഷിയെയെടുത്തുടൻ.

പറിച്ചു ശരംമെല്ലെ യതുതൻ ശരീരത്തിൽ
തറച്ചു നോക്കി കണ്ണീർ വാർത്തഹോ ദയാകുലൻ.

പക്ഷിയെ വീണ്ടും വീണ്ടും മുത്തിനാൻ തലോടിനാൻ
ശുശ്രൂഷിച്ചതിനോററ മുറിവും പൊറുപ്പിച്ചാൻ.

ഇതുപോൽ കാരുണ്യാർദ്രനാകിയ ഭഗവാന്റെ
പരമധർമ്മത്തിന്റെ മഹിമ ചൊല്ലാവതോ!

രണവും ത്യജിക്കണം മനുജൻ രണത്തിന്റെ
കഠിനഫലങ്ങളാരറിയാതിരിക്കുന്നു?

അന്യരെ ജയിച്ചിട്ടു തങ്ങടെയധീനത്തി-
ലെന്നമെ വെക്കാനുള്ള മോഹത്താൽ മനുജന്മാർ.

അന്യോന്യം നശിപ്പിച്ചു മന്നിടമാക്രന്ദന
തുന്ദിലമാക്കിടുന്നു ദുരതാൻ ഭയങ്കരി.

നിഖിലമനുഷ്യർക്കും സുഖമായ്പ്പാർക്കാൻ വേണ്ടും
വിപുലഫലാഢ്യമീ വിസ്തൃതം മഹീതലം.

അതിനെയസമമായ് പകുത്തിട്ടേററക്കററ-
വതു പാർത്തു മർത്ത്യർ തങ്ങളിൽ കലഹിപ്പൂ.

കലിംഗാക്രമണത്തിലേറെയാൾ ചത്തവാർത്ത
കരുണാഭയങ്കരം അശോകനൃപൻ കേട്ടു.

വെടിഞ്ഞു നരരക്തപങ്കിലം ജുഗുപ്സിതം
വിജയവാഞ്ഛയാനൃപൻ സദ്ധർമ്മരതനായോൻ.
ഭഗവാൻ തന്റെ ശാന്തിസന്ദേശപ്രവാഹത്താൽ
ഭുവനം പ്രക്ഷാളിച്ചാ നൃപതി മഹാഭാഗൻ.
പണ്ടന്യനൃപതികൾ കൊല്ലുവാൻ മടിച്ചോരി
പൃഥ്വീശൻ ജീവിക്കുന്നു ലോകൈകമഹാരാജൻ.
ഇപ്പോഴന്നതിലേക്കാളേറ്റമധികം ജന്തുവധം
നിന്ദ്യമാം മത്സ്യമാംസക്കൊതിയാൽ നടക്കുന്നു.
അതിനെത്തടയേണമഹിംസാപ്രണയികൾ-
ഉളവാമെങ്കിലെത്ര നന്മകൾ ഭുവനത്തിൽ.
കൊന്നിട്ടും തിന്നീടൊലാ കൊല്ലിച്ചും തിന്നീടൊലാ
തന്നെപ്പോലല്ലോ മററു ജീവികളശേഷവും.
ജീവിപ്പാൻ കൊതിയുണ്ടു ചാകുവാൻ ഭയമുണ്ടു
വേദനാനുഭവവുമുണ്ടെല്ലാം ജീവികൾക്കും.
എന്തിനെ പിന്നെയൊരു ജീവിയെക്കൊന്നു നാളെ
മണ്ണിനു ചോറാകുമീത്തൻ തടിപോററും നരൻ.
അന്യങ്ങളനവധി ഭക്ഷ്യങ്ങളുളവാക്കും
തന്നീടുന്നിതു ജീവധാത്രിയാം വിശ്വംഭര.
ധാന്യങ്ങൾ ഫലങ്ങളും മൂലങ്ങൾ ശാകങ്ങളും
തിന്നുവാൻ ഏറ്റം സ്വാദുപോഷകവിഭവങ്ങൾ.
ചോരയോ മൃത്യുവോ നാറുന്ന മത്സ്യമാംസം
ദൂരവേ ഹിംസാപരം ത്യജിച്ചു ജീവിക്കുവാൻ.
അദത്താദാനദോഷമൊഴിക്കും വ്രതമാകും
പ്രസിദ്ധശീലങ്ങളിൽ രണ്ടാമത്തേതു കേൾപ്പിൻ.
ഒളിച്ചും ബലമായോ കൌശലം കൊണ്ടോ മററു
പരസ്വം ഹരിക്കുകിലദത്താദാനമത്രെ.
സമ്മതിച്ചു പരന്മാർ തന്നീടാതവരുടെ
യൊന്നുമേ എടുക്കരുതങ്ങൊരു പ്രകാരവും.

ഏറ്റുക്കുന്നാകിലതുകള്ളവും കള്ളുവെക്കാരും
നികൃഷ്ടനിഷ്ഠുരമായെന്നുള്ളൂ ജഗത്തിങ്കൽ.

ഘാതകൻ തന്നെപ്പോലെ ചോരനും ലോകക്ഷേമ
ഹാരിയായുള്ള നരവൈരിയാണറിയണം.

അന്യരെ ദ്രോഹിക്കുന്ന തന്നെയും കെടുക്കുന്ന
നിന്ദ്യനാം ചോരൻതൻെറയവസ്ഥയെന്നുമെചാൽ വൃ.

സുഖമില്ലൊരു നാളുമവന്ന് ഭയമെന്നും
ജയമില്ലൊന്നിങ്കലുമെല്ലാരും വിരോധികൾ.

ന്യായമായ് സമാർജ്ജിച്ച സമ്പത്തു ഭുജിക്കുന്നൊ
ന്നീതിമാനാത്മപരസുഖദം സജ്ജീവിതം.

പരദ്രവ്യേച്ഛയോർത്താൽ ജീവിതം ഭ്രാന്തമാക്കും
കടുത്ത നഞ്ഞു സർവ്വദോഷൈകനിലയനം!

ദുർവ്യവഹാരം, ചതി, പിടിച്ചുപറി, കൊല
ഇവകളെല്ലാമതിന്നരുമസ്സന്താനങ്ങൾ.

ലോകത്തിൻ പതനത്തിലും ദുരിതജാലത്തിലും
പാതിക്കീദ്രാസക്തി ഹേതുവാണസംശയം.

അതിനാൽ രണ്ടാമത്തെ ശീലത്താൽ വിധിച്ചിതു
ഭഗവാൻ പരദ്രവ്യാനിച്ഛയാം മഹാഗുണം.

അന്യൻെറ മുതൽ കവർന്നുള്ളതു തന്നെയൊരാൾ
തന്നോടു കവരിലും കഷ്ടിതം തനിക്കെണ്ണും.

എങ്ങിനെ പിന്നെയൊരാൾക്കുള്ളതു മുതലന്യൻ
കൊണ്ടുപോകുകിലവൻ തപിക്കാതിരിക്കുന്നു?

പരസ്വം ഹരിക്കലോ പരൻെറ ശ്രമഫലം
ഭുജിപ്പാൻ സഹായിപ്പിനവനെ ഏതുകൊണ്ടും.

സകലം തനിക്കാക്കാൻ കൃപണൻ കൊതിക്കുന്നു
സകലം പരന്മാർക്കു കൊടുപ്പാനുദാരനും.

മുതലിൽകൊതിയൻെറ മനുജഗുണമെല്ലാം
അവനെ വിട്ടുമവൻ നിർദ്ദയമൃഗപ്രായൻ.

നിർമ്മായം നിഷ്കന്മഷം ജീവികളിൽ വിഷയങ്ങൾ
നിർമ്മലാമോദത്തിന്റെ നിത്യമാമുറവുകൾ.
വ്യഭിചാരത്തെയെല്ലാം തടഞ്ഞു ധർമ്മ്യമാം
വിമലഭോഗങ്ങളെ ഗൃഹികൾ വെടിയേണ്ടാ.

പരസ്ത്രീപരപുരുഷഗമനം മാത്രമല്ല
വിധിച്ചു വ്യഭിചാരദോഷമായ് ശീലാചാര്യൻ.
വിശിഷ്ടമാർഗ്ഗങ്ങളിലതിലും കർമ്മങ്ങൾപോയ്
ചരിക്കുന്നെങ്കിലതു സർവ്വവും വ്യഭിചാരം.

മലിനചിന്തകളും നോട്ടങ്ങൾ പോലും ധർമ്മ
പ്രണയി വെടിയണം നരകമൊഴിക്കുവാൻ.
ജീവിതവൈമത്രി സിദ്ധാർത്ഥകുമാരനാ
ലോകമോഹനരൂപ ശീലയാം യശോധര.

സേവനംചെയ്തു സുപ്രസന്നവും കാന്തനെ
പ്രാണനും പ്രാണനായി പ്രേമവാൻ പാലിച്ചിതു.
ലോകരക്ഷണമാർഗ്ഗം തിരയാനൊരുമ്പെട്ടു
വീടുവിട്ടിറങ്ങുന്ന വേളയിൽ മഹാഭാഗൻ.

പ്രിയയാൾ കുഞ്ഞുമൊത്തു ശയിക്കും പള്ളിയറ
വലയം ചെയ്തുനോക്കി നിന്നിട്ടു നടന്നവൻ.
തിരിഞ്ഞു വീണ്ടുംവന്നു പിന്നെയും നടന്നവൻ
പിന്നെയും തിരിഞ്ഞാരം ഹാ! കഴിഞ്ഞി പോലും ദേവൻ.

ഇങ്ങിനെയുള്ള ബന്ധം തന്നെയും പൊട്ടിച്ചല്ലോ-
അന്നാ തൃഷ്ണകളും വൈരാഗ്യനിധിദേവൻ.
നമ്മുടെ മുമ്പിൽനിന്ന ശാസ്ത്രികളിൽ വ്യഭിചാര
കന്മഷം നിറഞ്ഞുള്ള ജീവിതമസാദ്ധ്യമഹോ!

എടുത്തു കാണുന്ന ലോകമെങ്ങും ചാരിത്ര്യത്തിൻ
വിശുദ്ധി കാണുന്നതന്നേ ദേവന്മാം മനുജന്മാർ.
ചൊല്ലീടാറില്ലി ബ്രഹ്മചര്യത്തിൻ വിരമണ-
മെന്നുള്ള വിമലമാം നാമമാത്രമായ ശീലം.

കള്ളവു പറയുകയില്ലെന്ന വ്രതമല്ലൊ
ഭഗവാനിതുകൊണ്ടു മുഖ്യമായ് വിധിച്ചിതു.
പറഞ്ഞു തമ്മിൽ തമ്മിലാശയമറിയിക്കാൻ
നരൎക്കു മാത്രമല്ലൊ ഭാഷയാമനുഗ്രഹം.
അതിന്റെ സഹായത്താൽ വളൎന്നു വന്നീടുന്നു
മനുഷ്യലോകത്തിന്റെ നാഗരികതതന്നെ.
വാക്കിന്റെ മഹിമകൾ വിസ്മയപരതന്ത്ര–
രാക്കുന്നു മനുജരെ യവൎക്കതിന്നായി.
തീൎക്കുന്നു കോവിലുകൾ പൂജകൾ നടത്തുന്നു
സ്തോത്രങ്ങൾ രചിക്കുന്നു പുരാണം ചമക്കുന്നു.
ഇത്രമേൽ പ്രഭാവങ്ങളുള്ളൊരു മഹാശക്തി
ജിഹ്വയിലിരിക്കുന്നു മൎത്ത്യന്നു കാമപ്രദാ.
അതിന്റെ ശുഭാശുഭ സ്ഥിതിപോലെയേറ്റമാ–
യവന്റെ ശുഭാശുഭസ്ഥിതിയും വരുന്നിതു.
സത്യനിൎമ്മലസാരമാകിയ വചസ്സിഹ
മൎത്ത്യന്നു പുരുഷാൎത്ഥകല്പകതരുതന്നെ.
അസത്യമലിനമായനൎത്ഥമായിടിന
വചസ്സും നരകത്തിൻ താക്കോലുമായിടുന്നു.
അമൃതമിരിപ്പതും ഗരളമിരിപ്പതും
നരന്നു നാക്കിലെന്നു വിബുധർ പറയുന്നു.
അമൃതം ചൊരിയുന്നു സത്യഭാഷണം നിത്യ–
മനൃതവാദം ഹാലാഹലവും വമിക്കുന്നു.
വാസ്തവമറിഞ്ഞീടാനേവനും കൊതിക്കയാൽ
വാസ്തവവിരുദ്ധനായ് പാപോൻ ലോകത്തിന്റെ.
പൊതുവാമാകാംക്ഷകളെതിരെ പോയിടുന്ന
സദാചാരദ്രോഹിയാകുമറിയാ സാഹസികൻ.
വഞ്ചനാവ്രതനാകുമവനെ വെറുക്കുന്നു
ധന്യരാം മനുജന്മാർ നിന്ദ്യനാണവനാൎക്കും.

ജനത്തിൽ സമ്മതിയും ജീവിതവിജയവും
ത്യജിച്ചു പോയിടുന്നിതസത്യവാദിതന്നെ.
കാനലിൽ ജലംതേടും വിഫലശ്രമൻ കള്ള-
ഭാഷണം കൊണ്ടുകാര്യം നേടുവാൻ നോക്കുന്നവൻ.
ഭാഷണഭേദവിന്റെ പാലോലുമകിട്ടികൾ
ചോരതാൻ കുടിക്കുന്ന കൊതുകാണവൻനീചൻ.
അന്യരെയിരുളിങ്കലിടുവാൻ ശ്രമിച്ചവൻ
തന്നെയകത്തക്കൂരിരുളാൽ നിറക്കുന്നു.
മാനസദർപ്പണത്തിൻ കാന്തിയും വെളിച്ചവു-
മാകവേ ഹരിച്ചീടുമസത്യമലിനതാം.
മലിനമാനസനസൽപഥചാരിയായി
നിയതംകെടുന്നിതു കെട്ടവനുണ്ടോഗതി?
കള്ളവാക്കോരോന്നുമോരോ പദവും വിഷവല്ലി-
കളുമായ്മുളച്ചു പടർന്നു തിങ്ങിക്കഴിച്ചു.
ഉതിരും തിക്തതമഫലങ്ങളവയ്ക്കുള്ള
കൊടിയ ഗരളവുമചിന്ത്യഭയങ്കരം.
കളിയായ്പ്പോലും കള്ളമുരിയാടരുതാരും
കളവുകല്യാണത്തിൻ വാതിലുപൂട്ടീടുന്നു.
സത്യഭാഷണം മഹാത്മ്യദം ചിത്താംബുവെ
സ്വച്ഛമാക്കീടും തേറ്റാമ്പരലാണറിയുക.
സത്യത്തിൽപരമായിട്ടില്ലൊരു ധർമ്മമിഹ
സത്യംതാനല്ലോ ധർമ്മം സത്യപാലനം ധർമ്മം.
സത്യവാനെല്ലാവരും പുരോഗതിവൃദ്ധി
എപ്പോഴും ഭാഗ്യാനന്ദമവനെത്തുടരുന്നു.
സത്യത്തിൻനിയമത്തിൽ നടക്കുംലോകമിതിൽ
സത്യമേപുലരുന്നിതസത്യം തുലയുന്നു.
ഒടുവിൽ പറഞ്ഞീടാം പഞ്ചമമാകുംശീലം
ലഹരിപദാർത്ഥങ്ങളൊഴിക്കും മഹാവ്രതം.

ള്ള ഹിന്തുക്കളും ഒരു ദേവനായും അവതാരവിശേഷനായും കരുതി
വന്നിരുന്നു. ബുദ്ധകാലത്തിന്നു മുമ്പും ഇന്ത്യയിൽ അശ്വങ്ങളെ
യും പശുക്കളെയും എന്നുവേണ്ട മനുഷ്യരെയുംകൂടി കൊലചെയ്തു
യാഗംകഴിച്ചിരുന്നതു സാധാരണയായിരുന്നു എന്നു സൎവ്വസമ്മ
തമായ കാൎയ്യമാണല്ലൊ. ഇപ്പോഴത്തെ ഹിന്തുക്കൾതന്നെ അ
ഹിംസാ പരമോ ധൎമ്മഃ എന്ന പ്രമാണം തങ്ങളുടെ ശാസ്ത്രങ്ങളി
ലെ പ്രത്യേകസിദ്ധാന്തമാണെന്നും പറഞ്ഞുവരുന്നു. അങ്ങിനെ
പറയുന്നതല്ലാതെ ഹിന്തുക്കൾ ഒരു വാക്യാൎത്ഥത്തെ അനുഷ്ഠിക്കു
ന്നില്ലതാനും. എന്നാൽ ബുദ്ധൻ ഹിന്തുമതദ്വേഷിയാണെന്നു
ഹിന്തുക്കൾക്ക് അഭിപ്രായഭേദം ഉണ്ടാവാനുള്ള കാരണം യാഗാ
ദിനീചകൎമ്മങ്ങളും വിഗ്രഹാരാധനാദി മൂഢകൎമ്മങ്ങളും നിന്ദ്യമെ
ന്നും ചെയ്യരുതെന്നും ജീവനിൽ കരുണയും ജീവിതത്തിൽ സത്യ
വും [illegible] സകലഗ്രന്ഥങ്ങളിലുംവെച്ച് ഉൽകൃഷ്ടങ്ങളെന്നു
ബുദ്ധൻ പ്രസംഗിക്കയും ബുദ്ധന്റെ ഈ ഉപദേശങ്ങൾ രാജ്യ
മാസകലം പരക്കുകയും സൎവ്വജനങ്ങളും അതിനെ അനുഷ്ഠിക്ക
യും ചെയ്തുതുടങ്ങിയപ്പോൾ യാഗാദിനീചകൎമ്മങ്ങൾ ചെയ്തിരുന്ന
കൎമ്മികളുടെ സമ്പാദ്യം കുറഞ്ഞതിനാൽ ബുദ്ധനെ നിന്ദി
ച്ച് ബുദ്ധമതം ഹിന്തുമതസിദ്ധാന്തങ്ങൾക്കു വിരോധിയാണെന്നു
കീൎത്തിച്ച് ബുദ്ധനെ ദ്വേഷിക്കുകയും ഹിന്തുക്കൾ ഹിംസാദിനീ
ചകൎമ്മം പുനരാവൎത്തിക്കുകയും ചെയ്തുതുടങ്ങി.

സകലപാപത്തെയും ത്യജിക്കുക, നന്മയെ വൎദ്ധിപ്പിക്കുക,
അന്തഃകരണത്തെ ശുദ്ധമാക്കുക ഇതാണ് ബുദ്ധശാസനം. എ
ന്നാൽ ഇങ്ങിനെ പറഞ്ഞതിനാൽ സാരം പ്രത്യക്ഷമാവാത്തതി
നാൽ പാപമിന്നത് പുണ്യമിന്നത് എന്നെല്ലാം വിവരമായി ഹി
ന്തുമതത്തിലും പറയുന്നു. മനുഷ്യകൎമ്മം പാപപുണ്യമിശ്രമായി
ട്ടാണല്ലൊ ഉള്ളത്. ബുദ്ധമതപ്രകാരം പാപങ്ങൾ പത്തുണ്ട്.
അതുതന്നെ അഷ്ടാംഗഹൃദയകൎത്താവ് വിവരിച്ചിരിക്കുന്നു.

ശ്ലോ—ഹിംസാസ്തേയാന്യഥാകാമപൈശുന്യപരുഷാനൃതം
സംഭിന്നാലാപംവ്യാപാദമഭിധ്യാദൃഗ്വിപൎയ്യയം.

ഇതിൽ ഹിംസ കളവ് പരസ്ത്രീഗമനം ഈ മൂന്നും ശരീരത്താലും പൊളിപറഞ്ഞു ഭേദിപ്പിക്കുക ക്രൂരവാക്ക് അസത്യം പറയുക വാക്ചാപലത ഈ നാലും വാക്കിനാലും പരദ്രോഹചിന്താ പരദ്രവ്യേച്ഛാ (തത്വത്തിന്റെ) വിപരീതധാരണ ഈ മൂന്നും മനസ്സാലും (ത്രിവിധകരണങ്ങളാൽ) ചെയ്യുന്ന പാപങ്ങളാകുന്നു. ഇതുകളുടെ വിപരീതമായിട്ടുള്ളതു പുണ്യമെന്നും പറയാം. മനുഷ്യൻ മുതൽ കൃമിവരെ സകല പ്രാണികളിലും ദയ ദാനശീലം (ദ്രവ്യം നഷ്ടമായിന്റെ ഉടമസ്ഥനു നാനാവിധത്തിലുള്ള സഹായം ചെയ്ക) ചാരിത്രശുദ്ധി സത്യവാക്ക് തമ്മിൽ തെറ്റിയവരെ പറഞ്ഞു യോജിപ്പിക്കുക മൃദുഭാഷണം അസൂയയില്ലായ്മ പരശ്രീയിൽ സന്തോഷം തത്വജ്ഞാനം ഇവകൾ പുണ്യങ്ങളാകുന്നു. മേൽ പറഞ്ഞ പാപങ്ങളെ വർജ്ജിച്ചും പുണ്യങ്ങളെ ചെയ്തും മനുഷ്യജന്മം കഴിക്കേണ്ടതാണ് ബുദ്ധമതപ്രകാരമുള്ള ധർമ്മാചാരം. ഈ മതത്തിന്റെ സാരാംശം എന്തെന്നാൽ പ്രപഞ്ചതത്വജ്ഞാനം മോക്ഷമാർഗ്ഗം എന്നിവയാകുന്നു. ബുദ്ധമതതത്വം അറിയണമെങ്കിൽ ബുദ്ധൻ ഈ മതത്തെ സ്ഥാപിപ്പാനുള്ള ഉദ്ദേശ്യം അറിയേണ്ടതാണ്—പൂർവ്വേ ചാഹം ഭിക്ഷവെ എതർഹി ച ദുഃഖഞ്ചൈവ പ്രജ്ഞാപയാമി ദുഃഖസ്യ ചനിരോധം, അർത്ഥം—പണ്ടു പറഞ്ഞതുപോലെതന്നെ ഇപ്പോഴും ദുഃഖത്തെപറ്റിയും ദുഃഖനിവൃത്തിയെ പറ്റിയും മാത്രമാണ് ഞാൻ പ്രസ്താവിക്കുന്നത് എന്നു ബുദ്ധന്റെ സ്വന്തവാക്കുകൊണ്ടുതന്നെ തന്റെ ഉദ്ദേശം സംസാരസാഗരത്തിൽ കിടന്നു വലയുന്ന മനുഷ്യരുടെ ദുഃഖകാരണവും ദുഃഖനിവൃത്തിയും ഉപദേശിക്കുന്നതാണെന്നു ദൃഷ്ടാന്തപ്പെടുന്നു. ലോകസൃഷ്ടിയെക്കുറിച്ചോ സ്രഷ്ടാവിനെ പറ്റിയോ കാലം ദിക്ക് പ്രപഞ്ചം ഇവകൾക്ക് ആദ്യന്തം ഉണ്ടോ ഇല്ലയോ എന്നോ ഈ വക വിഷയങ്ങളെപറ്റി ബുദ്ധൻ പ്രസ്താവിക്കുന്നില്ല. ആവക വിഷയങ്ങൾ അപ്രമേയങ്ങളാണെന്നും അതിനെപറ്റിയുള്ള പ്രസംഗത്താൽ വൃഥാകാലക്ഷേപമല്ലാതെ യാ

മേൽ വിവരിച്ചപ്രകാരവും ഇനിയും പലെവിധത്തിലും ലോകതത്വജ്ഞാനോപദേശവിചക്ഷണന്മാരായ ബി. ഏ. മിസ്റ്റർ കെ അയ്യപ്പൻ മുതലായ മഹാനുഭാവന്മാരുടെ പുസ്തകപ്രചാരത്തിലും ബുദ്ധധർമ്മത്തെ ആചരിക്കുന്നതാണ് മനുഷ്യന് ദുഃഖനിവൃത്തിസുഖപ്രാപ്തികൾക്ക് ഏറ്റവും മാർഗ്ഗമെന്നും ജാതിയെ സൃഷ്ടിക്കുന്നതും അജ്ഞാനത്തെ ഉളവാക്കുന്നതും ഹിംസാദിപാപം കൂടിയുള്ളതുമായ വിഗ്രഹാരാധനായാഗാദികർമ്മങ്ങൾ കഴിക്കയും ചെയ്യരുതെന്നും അഭിപ്രായപ്പെട്ടതിനാലും വിഗ്രഹാരാധനാദികളാൽ യാതൊരു ഫലവും അനുഭവത്തിലില്ലാത്തതുകൊണ്ടും ഈവക നീചകർമ്മങ്ങളെ നിശ്ശേഷം വിട്ട ബുദ്ധധർമ്മത്തെ അനുഷ്ഠിക്കുന്നതായാൽ മനസ്സമാധാനമുണ്ടാവുകയും ദ്വൈതഭാവമില്ലാതാവുകയുംചെയ്യും. എന്നുമാത്രമല്ല ശങ്കരാചാര്യമതമായ അദ്വൈതത്തോടു യോജിക്കയും ചെയ്യുന്നു. ഇപ്രകാരമായാൽ ഇഹലോകവാസസുഖവും മരണാനന്തരം നിർവ്വാണസുഖവും ലഭിക്കും.

അതുകൊണ്ട് വിഗ്രഹാരാധനം മുതൽ സകലദോഷോപഷ്ടംഭമായ സമസ്താനുഷ്ഠാനകർമ്മങ്ങളെ സമൂലം ത്യജിക്കണമെന്നു തന്നെ നമ്മുടേയും അഭിമതം — ഇതുകേട്ട് രണ്ടും മൂന്നും ജഡ്ജികൾ ശരി. ഞങ്ങളും അതിനു യോജിക്കുന്നു എന്നു പറഞ്ഞു.

രണ്ടാംജഡ്ജി വീണ്ടുംപറയുന്നു.

താങ്കൾ ബുദ്ധധർമ്മം ശങ്കരാചാര്യരുടെ അദ്വൈതമതത്തോടു യോജിക്കുന്നു എന്നുപറഞ്ഞതിൽ നമുക്കൊരു ശങ്ക ജനിക്കുന്നു. എന്തെന്നാൽ ശങ്കരാചാര്യർ ജാതി പിരിച്ചിട്ടുണ്ടെന്നും അതിന്നടിസ്ഥാനമായി ശാങ്കരസ്മൃതി എഴുതീട്ടുണ്ടെന്നുംഉള്ളകിംവദന്തി തീരെ അസ്ഥാനത്തിലുള്ളതാണ്. ശങ്കരാചാര്യർ ബാല്യകാലത്തുമാത്രമെ കേരളത്തിൽ വസിച്ചിരുന്നുള്ളുവെന്നും ആ കാലത്തു ബാലനായതിനാൽ ജാതി പിരിപ്പാൻ കാരണമുണ്ടായിട്ടില്ലെന്നും എട്ടു വയസ്സുമുതൽ ബ്രഹ്മപദം ചേരുന്നവരെ കേരളം വിട്ടന്യരാജ്യങ്ങളിലാണ് കഴിച്ചുകൂട്ടിയതെന്നും ആ കാലങ്ങളിലും കർമ്മപരമായ യാതൊരു ഗ്രന്ഥങ്ങളും എഴുതീട്ടില്ലെന്നും താ

(മുമുക്ഷുലക്ഷണം)

സർവ്വമനുഷ്യരുടേയും അന്തഃകരണത്തിൽ മലം (പാപം) വിക്ഷേപം (ചാഞ്ചല്യം) ആവരണം (സ്വരൂപത്തെ മറക്കുന്ന അജ്ഞാനം) അഥവാ പ്രകൃതി—പ്രാപിച്ചിരിക്കുന്ന മൂന്നുദോഷങ്ങളുള്ളതിൽ സത്യം ദയാ അഹിംസാ പരോപകാരതല്പരത മുതലായ പുണ്യവിശേഷത്താൽ മലവും സജ്ജനസമ്പർക്കം സച്ഛാസ്ത്രശ്രവണം മുതലായവയാൽ വിക്ഷേപവും ഇല്ലാതായി അന്തഃകരണത്തിൽ ആവരണംമാത്രം ഉള്ളവനും ജനനമരണാദി സംസാരം ദുഃഖമെന്നറിഞ്ഞവനും വിവേകാദി നാലുസാധനങ്ങളുള്ളവനും (അതായതു 1 വിവേകം 2 വൈരാഗ്യം 3 ശമാദിഷൾക്കസമ്പത്തി 4 മുമുക്ഷുത) വർണ്ണാശ്രമാദിധർമ്മം ക്ഷേത്രതീർത്ഥാടനം മുതലായ നിത്യകൃത്യങ്ങളെ ഉപാസിച്ചവനും മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗോപദേശത്തെ പിന്നെ അന്വേഷിക്കുന്നവനും മുമുക്ഷുവെന്നും.

(മുക്തലക്ഷണം)

സൽഗുരുവിന്റെ കരുണയാൽ തത്ത്വമസ്യാദിമഹാവാക്യോപദേശത്താൽ അഹം ബ്രഹ്മാസ്മി (ഞാൻ ബ്രഹ്മമായിരിക്കുന്നു) എന്നു സംശയവിപര്യയരഹിതാനുഭവമുണ്ടായതിനാൽ കൃതകൃത്യനായി പ്രാരബ്ധാവധിയെ പ്രതീക്ഷിച്ചുകൊണ്ടു ജഡബധിരാന്ധമൂകരെപ്പോലെയോ അഥവാ ലോകോപകാരാർത്ഥം അഹങ്കാരമമകാരരഹിതരായി (ഗാന്ധി മഹാത്മജിയെപ്പോലേയും സ്വാമിവിവേകാനന്ദരെപ്പോലേയും) പ്രവർത്തിക്കുകയോ ചെയ്തുകൊണ്ട് കാലത്തെ അവസാനിപ്പിക്കുന്നവൻ മുക്തനെന്നും ഇങ്ങനെ ലോകഗുരു മനുഷ്യരെ നാലായി വിഭജിച്ചു. അല്ലാതെ ജാതിയാക്കിട്ടില്ല.

(എന്നുപറഞ്ഞതിനെ 2-ാംജഡ്ജി ശരിയെന്നനുവദിച്ചു)

പിന്നേയും 1-ാംജഡ്ജി പറയുന്നു—ഇതുപ്രകാരം ഒരേ പിതാവിൽനിന്നു ജനിച്ചവരിലും ഗുണകർമ്മഭേദത്താൽ സൌകര്യത്തിനുവേണ്ടി ബ്രാഹ്മണാദി നാലായി വ്യവഹരിക്കാവുന്നതും, അങ്ങിനെ വ്യവഹരിക്കുന്നതും ജാതിയല്ല. നാലിനെ ജാതിക്കു

നാക്കി ദ്രോഹമുണ്ടാക്കിതീൎത്തത് ഒന്നാംപ്രതിയാണെന്നും മറ്റും അന്യായഭാഗത്തുനിന്നു പൂൎണ്ണമായി തെളിയിച്ചിട്ടുണ്ട്. പ്രതികളുടെ വാദം ശ്രുതിയുക്ത്യനുഭവങ്ങൾക്കൊക്കെയും ദുൎബ്ബലമാകുന്നു.

അതുകൊണ്ടു വിധി എഴുതേണ്ടതു എതുവിധമെന്നു നിങ്ങൾ പറയുവിൻ. എന്നു ചോദിച്ചതിന്നു 2-ം 3-ം ജഡ്ജികൾ ഏതും സംശയം. അന്യായപ്രകാരമെന്നു സമ്മതം കൊടുത്തു. ഇങ്ങിനെ ഗൂഢസംവാദം കഴിഞ്ഞ് 1-ാംജഡ്ജി വിധിന്യായം എഴുതുവാൻ തുടങ്ങി.

(വിധിന്യായം)

ബഹുമാനപ്പെട്ട ക്ഷീരസാഗരം ഹൈക്കോട്ടിൽ
കല്യബ്ദം 5021-ൽ അപ്പീൽ നമ്പ്ര് (2)

മൂൎഖമൂത്തൻ നാലാൾ — അന്യായം
ക്ഷേത്രജ്ഞൻ മുതൽ 4-ാൾ — പ്രതികൾ.

(1) മേൽനമ്പ്ര അന്യായം ഭാരതഖണ്ഡം സ്വരാലോകം ഡിസ്ത്രിക്ടുകോൎട്ടിൽ അന്യായക്കാർ വേദവേദാംഗവേദാന്താദിഗ്രന്ഥങ്ങളും അവയുടെ ശാങ്കരഭാഷ്യം വിവരണം വാൎത്തികം മുതലായ വ്യാഖ്യാനഗ്രന്ഥങ്ങളും അവകാശബലത്തിന്മേൽ വശമാക്കിയിട്ടുവന്നും ആവശ്യപ്പെട്ടപ്പോൾ കൊടുക്കാതെ കാലതാമസം വരുത്തിയതിന്നു നഷ്ടം കിട്ടുവാനും കളവായി ജാതിഭേദമുണ്ടെന്നാക്കിയും യാഗമെന്ന വ്യാജത്താൽ പ്രാണിഹിംസ മുതലായ ദ്രോഹകൎമ്മത്തിന്ന് ശിക്ഷകൊടുപ്പാനും പ്രതികളുടെ പേരിൽ 5031-ൽ ധനു 1-ാംനമ്പ്രായി ബോധിപ്പിച്ച കേസ്സ് കീഴ്ക്കോടതിവിചാരണ ചെയ്ത് മിസ് ജോയിൻഡരെന്നുകല്പിച്ച് നീക്കി വിധിക്കയാണ് ചെയ്തത്.

(2) എന്നാൽ അന്യായഭാഗം ഹിന്തുനിയമത്തിന്നനുസരിച്ച് ന്യായമായ തെളിവുണ്ടെന്നും അന്യായത്തിലെ ആപേക്ഷകൾ മുഴുവനും ന്യായമായും സത്യമായും ഉള്ളതാണെന്നും കീ

ഴ്ക്കോടതി വിധിന്യായംകൊണ്ടും തെളിവുകൊണ്ടും രേഖകൾ കൊണ്ടും ധാരാളം വ്യക്തമാവുന്നുണ്ട്.

(3) പക്ഷേ അന്യായം നീക്കിവിധിച്ചത് ഡിസ്ത്രിക്ട് ജഡ്ജി സായ്പവർകൾക്ക് അല്പം സ്ത്രീജിതത്വമെന്നൊരു മാനസദോഷത്താൽ നിയമങ്ങളിൽ ഉറപ്പില്ലാത്തതിനാലും ഒന്നാം പ്രതി സ്വജാതിയെന്നുള്ള അഭിമാനത്താൽ—(എന്നുവരെ എഴുതി 2-ം 3-ം ജഡ്ജികളോട് സംഗതി ധരിപ്പിച്ചപ്പോൾ അവർ ശരി ശരി പക്ഷപാതവും ലഞ്ചവും എന്നഭിപ്രായപ്പെട്ടു. അതിനുശേഷം 1-ാം ജ. ഇതേവിധം സിവിലും ക്രിമിനലും കീഴ്ക്കോടതികളിലെ ഉദ്യോഗസ്ഥന്മാർ വളരെ സാധുദ്രോഹം ചെയ്യുന്നുണ്ട് എന്നാണ് കേൾവി എന്നു പറഞ്ഞ് വീണ്ടും എഴുതിത്തുടങ്ങി)—പക്ഷപാതത്താലും പണം മോഹിച്ചും ചെയ്തുപോയതാണ്.

(4) മനുഷ്യരിൽ ദൈവകല്പിതമായോ മററു വല്ലവിധമായോ ജാതിഭേദമില്ലെന്നു കീഴ്ക്കോടതി അന്യായവക്കീൽ സാധുനിഷേധക്കാസ് അവർകളും ഈ കോർട്ടിൽ ഖണ്ഡനമിശ്രനവർകളും പ്രതികളുടെ ജാതിവാദത്തെ സിദ്ധാന്തപക്ഷപ്രബലശ്രുതികളാലും യുക്തികളാലും അനുഭവങ്ങളാലും സ്പഷ്ടമാക്കാം അറിയത്തക്കവിധം ഖണ്ഡിച്ചുറഞ്ഞിട്ടുണ്ട്. ആ ഭാഗങ്ങളെ ഇവിടെ എടുത്തെഴുതുന്നില്ല.

(5) മനുഷ്യരിൻ ബ്രാഹ്മണാദി വ്യവഹാരം ഗുണകർമ്മങ്ങളനുസരിച്ചും തൊഴിലനുസരിച്ചും ദേശമനുസരിച്ചും ഭാഷയനുസരിച്ചും മതമനുസരിച്ചും ഉണ്ടായതാണെന്നു മതിയായ അനുഭവങ്ങളാൽ അഭിപ്രായമാകുന്നു.

(6) എന്തെന്നാൽ സത്യജ്ഞാനാദി സൽഗുണമുള്ളവനെ ബ്രാഹ്മണനെന്നും രക്ഷാശിക്ഷകൾ ചെയ്വാൻ സമർത്ഥതയുള്ളവനെ ക്ഷത്രിയനെന്നും കച്ചവടം കൃഷി ഇവകൾ ചെയ്യുന്നവനെ വൈശ്യനെന്നും സ്വശക്തിയില്ലാതെ അന്യൻെറ ദാസ്യം വഹിച്ച ദുഃഖിതനായവനെ ശൂദ്രനെന്നും പൊൻപണിക്കാരനെന്നുവ

ണ്ണക്കാരൻ (തട്ടാൻ) എന്നും ഇരിമ്പിനെ ഉലയിൽ വെവിച്ച് പണി എടുക്കുന്നവനെ കരുവാൻ (കൊല്ലൻ) എന്നും ലോഹങ്ങളെ മൂശയിൽവെച്ചുരുക്കി പണി എടുക്കുന്നവനെ മൂശാരിയെന്നും ചക്കാട്ടുന്നവനെ ചക്കനെന്നും നെയ്യുന്നവനെ നെയ്ത്തുകാരൻ (കയ്ക്കോളൻ) എന്നും ഇന്നുന്നവനെ ഇന്നൽക്കാരൻ എന്നും കള്ളുണ്ടാക്കുന്നവനെ ചെത്തുകാരനെന്നും ക്ഷൌരം ചെയ്യുന്നവനെ ക്ഷുരകനെന്നും ഇനിയും അനേകതൊഴിലിനെ ആസ്പദിച്ച് കുഞ്ചൻനമ്പ്യാർ പറയൻതുള്ളലിൽ പറഞ്ഞവിധം നായിനെ വളൎത്തി നായാട്ടു ചെയ്യുന്നവനെ നായര് എന്നും

നായർക്കു ബലം നല്ലനായുണ്ടെങ്കിലെയുള്ളൂ
നായരെന്ന പേരിന്നു നായുതന്നെ മൂലം.(പറയൻതുള്ളൽ)

എന്നും പറഞ്ഞതുകൊണ്ടു തൊഴിലനുസരിച്ചു നാമവ്യവഹാരം ഉണ്ടാവുന്നു.

(6_ൽ 2) ജൎമ്മനിയിൽനിന്നു വന്നവനെ ജൎമ്മനെന്നും യൂറോപ്പുകാരനെ യൂറോപ്യനെന്നും ചൈനക്കാരനെ ചീനനെന്നും ജപ്പാൻകാരനെ ജാപ്പനെന്നും ഇറാലിക്കാരനെ ഇറാലിയനെന്നും യാഴ്പ്പാണത്തുകാരനെ യാഴവനെന്നും (അതുലോപിച്ചു ഈഴവനെന്നും) ചോഴദേശക്കാരനെ ചോഴിയനെന്നും ഇനിയും അനേകം ദേശമനുസരിച്ചുള്ള വ്യവഹാരവും ഉണ്ടാവുന്നു.

(6_ൽ 3) തമിഴ് ഭാഷക്കാരനെ തമിഴനെന്നും തെലുങ്കുകാരനെ തെലുങ്കനെന്നും കൎണ്ണാടകഭാഷക്കാരനെ കൎണ്ണാടകൻ (കന്നടിയൻ) എന്നും മലയാളഭാഷക്കാരനെ മലയാളി എന്നും ഇംഗ്ലീഷുഭാഷക്കാരനെ ഇംഗ്ലീഷുകാരൻഎന്നും മററും ഭാഷ അനുസരിച്ചുള്ള വ്യവഹാരവും,

(6_ൽ4) ഹിന്തുമതക്കാരനെ ഹിന്തുവെന്നും മുഹമ്മദുമതക്കാരനെ മുഹമ്മദീയൻ എന്നും ക്രിസ്തുമതക്കാരനെ ക്രിസ്ത്യനെന്നും ബുദ്ധമതക്കാരനെ ബുദ്ധൻ (ബൌദ്ധൻ) എന്നും കാപാലികമതക്കാരനെ കാപാലികൻ എന്നും ഭൈരവമതക്കാരനെ

ഭൈരവരെന്നും ശിവമതക്കാരെ ശൈവരെന്നും വിഷ്ണുമത
ക്കാരെ വൈഷ്ണവരെന്നും ശക്തിമതസ്ഥരെ ശാക്തരെന്നും ഗ
ണപതിമതക്കാരെ ഗാണപത്യരെന്നും ഇനിയും അനേകവിധ
മതസംബന്ധമായ നാമവ്യവഹാരവും ഉണ്ടാവുന്നതും ഉണ്ടായ
തും അനുഭവമാകുന്നു. ഇതെല്ലാം ജാതിയാണെന്നു പറയുവാൻ
ന്യായമില്ല. മനുഷ്യരെല്ലാം ഒരു ജാതി മാത്രമാണ്.

(7) പ്രതിപക്ഷിയിൽ 5 ഖണ്ഡത്തിൽ ബ്രാഹ്മണക്ഷ
ത്രിയ വൈശ്യരെന്നു മൂന്നുകൂട്ടരും ദ്വിജരെന്നും നാലാമത്തെ ശൂ
ദ്രൻ ശൂദ്രൻതന്നെ എന്നും അങ്ങിനെ നാലു ജാതിയില്ലെന്നും മ
നുസ്മൃതിയാൽ കാണിക്കുന്നു. സ്മൃതി യഥാർത്ഥശാസ്ത്രമല്ലാത്തതി
നാൽ അതു സ്വീകരിക്കത്തക്കതുമല്ല.

ലോകത്തിൽ ഇപ്പോഴുള്ള നടപ്പു നോക്കുമ്പോഴും 6_ൽ 1മു
തൽ 4 കൂടി വകുപ്പുകളിൽ വിവരിച്ചപ്രകാരം നാലുജാതി
എന്നതിനു നാലായിരമായി അനുഭവമാകുന്നു. അതുകൊണ്ടും മ
നുഷ്യരിൽ ജാതിയുണ്ടെന്നു വിചാരിപ്പാൻ വഴിയില്ല. എന്നാൽ
ഈ സമസൃഷ്ടി മനുഷ്യരിൽ വൃഥാ ജാതിയുണ്ടെന്നുണ്ടാക്കി ദ്രോഹി
പ്പാനും ജാതിശ്രേഷ്ഠരെന്നു ഗർവ്വിക്കുവാനും പ്രയത്നം കൂടാതെ സ
മ്പാദ്യമുണ്ടാക്കുവാനും ഇതരസമുദായങ്ങളെ കീഴമർത്താനും
വേണ്ടി [illegible] സ്മൃതി മുതലായവ അവരുടെ സമുദായങ്ങളാൽ ഉണ്ടാ
ക്കപ്പെട്ടതാണെന്നു അനേകവിധത്തിലും അഭിപ്രായപ്പെടാവു
ന്നതാണ്.

8. എങ്ങിനെയെന്നാൽ കൃതാദി മൂന്നു യുഗങ്ങളിലും കലി
യുഗം ആദ്യം സുമാർ 2000_2500 വർഷങ്ങൾ കഴിയുന്നതുവരെ
യും ഈ ജാതിശല്യം മനുഷ്യരുടെ ഇടയിൽ ഉണ്ടായിരുന്നില്ലെ
ന്നു അന്യായഭാഗങ്ങളിന്നു പൂർണ്ണമായി തെളിയിച്ചിരിക്കുന്നു.
അതു അനുഭവങ്ങളാൽ പൂർണ്ണവിശ്വാസം ചെയ്യത്തക്കതായും
ഇരിക്കുന്നു. കലിയുഗം തുടങ്ങി സുമാർ 2500 വർഷങ്ങൾക്കുശേ
ഷം ആര്യഭാഷക്കാരായ മദ്ധ്യേഷ്യക്കാർ ഇന്ത്യയിൽ വന്നുചേർന്ന
ശേഷമാണ് ഈ ജാതിശല്യവും തീണ്ടൽ മുതലായ പൈശാചി

കന്നിചകൎമ്മങ്ങളും ഉണ്ടാക്കിത്തീൎത്തതെന്നു കീഴ്കോടതി അ
ന്യായവകയിൽ 8–9–ം ഖണ്ഡങ്ങളാൽ സയുക്തികം സപ്രമാണം
തെളിവുതന്നിരിക്കുന്നു.

ഇതുകൂടാതെ തുൎയ്യീരിൽ ഒരാറം രാജ്യം തിരഞ്ഞുപിടിക്കു
ന്ന കൂട്ടത്തിൽ കേരളത്തെയും കണ്ടുപിടിച്ചു. രാജ്യഗുണംകണ്ട് ത
ന്റെ കുഡുംബികളിൽ ചിലരെ കൊണ്ടുവന്നുകേരളത്തിലും പാ
ൎപ്പാക്കിച്ചു. സാധുക്കളായപൂൎവ്വനിവാസികളെ ഭയപ്പെടുത്തിഅടിമ
കളാക്കിയും ദ്രവ്യദാരംവരാതിരിപ്പാൻ നായികര(ഭാഗിക്കാത്ത)
കുഡുംബമെന്നും കെട്ടുന്നു എത്ര മക്കളുണ്ടായാലും ജ്യേഷ്ഠപുത്ര
ന്നു മാത്രമെ വിവാഹം ചെയ്യുകൂടുവെന്നും മറ്റുള്ളവർ സന്ന്യ
സിക്കേണമെന്നും മററം നിയമം എൎപ്പെടുത്തി കേരളം മുഴുവനും
അവരുടെ സ്വാതന്ത്ര്യമാണെന്നും ശേഖരിത്തീൎന്നു. നമ്പിടിറെ
ചെയ്യുതു പരശുരാമനാണെന്നു 1–ാം പ്രതി സമ്മതിക്കുന്നുണ്ട്.
അവലിബായിരിക്കു കാലക്രമത്തിൽ മലയാളത്തിലെ മഴ കൃഷി
വാസയോഗ്യത മുതലായ ഗുണങ്ങളെ കേട്ടറിഞ്ഞു ചോഴം പാ
ണ്ടി മുതലായ രാജ്യക്കാർ സുഖജീവിതേച്ഛയാൽ ഗുൎയ്യീരെ വന്നു
കണ്ട് ഞങ്ങളെ ഇവിടത്തെ പ്രജകളാക്കി താമസിപ്പാൻ അനു
വദിക്കേണമെന്നു അപേക്ഷിച്ചതിന്ന് അവരെയും വരിച്ച്
ഇവിടെ നിങ്ങൾക്കു കുടിപാൎക്കേണമെങ്കിൽ നിങ്ങടെ മക്കത്തായ
ഭാഗവഴിവിട്ടു മരുമക്കത്തായവും നായികർകുഡുംബവും ശേഖരിക്കേ
ണമെന്നും നിങ്ങൾ ശൂദ്രരാകയാൽ നിങ്ങടെ സ്ത്രീകളെ ഞങ്ങൾ
സംബന്ധം ചെയ്യുന്നത് എപ്പോഴും അനുവദിക്കേണമെന്നും
അതിലുണ്ടാവുന്ന സന്താനങ്ങൾക്കൊ മററൊ ഞങ്ങടെ സ്വ
ത്തിൽ യാതൊരവകാശവും ചോദിപ്പാനൊ അച്ഛനെ അച്ഛ
നെന്നു വിളിപ്പാനൊ പാടില്ലെന്നുമുള്ള നിബന്ധനകളെല്ലാം അനു
വദിക്കുന്നപക്ഷം നിങ്ങൾക്കു ചില സമ്പ്രദായങ്ങളോടുകൂടി ഇ
വിടെ കുടിപാൎക്കുന്നതനുവദിക്കാമെന്നതനുസരിച്ചതിനാലാണ്
യാതൊരു രാജ്യത്തും ശാസ്ത്രത്തിലും നടപ്പില്ലാത്തതും പിതാപു
ത്രന്മാരുള്ള ബന്ധം മൃഗങ്ങളിലുള്ളതുപോലും ഇല്ലാത്തതും ഭ

സ്ത്രീപുത്രന്മാരെ തൊട്ടാൽ പിതാവ് അശുദ്ധനാവുമെന്നും ഇഹ പരങ്ങളിലും ഇല്ലാത്ത ക്രൂരപൈശാചനടപ്പുകളെ ഈ കേരളത്തിൽമാത്രം ഉണ്ടാക്കിത്തീർത്തതും ലോകത്തെ കെടുത്തതും ഭൂദേവരെന്നു നടിക്കുന്ന ക്ഷേത്രജ്ഞന്മാർ മുതലായ ആര്യന്മാർതന്നെ സംശയമില്ല.

(9) ഈ വക ദുർനടപ്പുകൾ രാജശാസനമില്ലാതെ നടന്നുവരുമ്പോൾ കാലക്രമേണ അന്യരാജ്യക്കാരും അന്യമതക്കാരും കേരളത്തെ ആക്രമിച്ചുതുടങ്ങുകയും തന്നിവാരണാർത്ഥം തമിഴ്ദേശങ്ങളിലെ രാജാക്കന്മാരെ പെരുമാളെന്ന പട്ടപ്പേർ ഉണ്ടായിരുന്നകാലത്ത് അവരിൽ ചിലരെ കേരളരക്ഷക്കായി ഏല്പിച്ച പരിഗ്രഹങ്ങൾക്ക് ഏതാണ്ട് സമാധാനമായി വർത്തിച്ചുവരുമ്പോഴും അന്യദേശങ്ങളിൽനിന്നു കേരളത്തിൽ സ്ഥിരവാസത്തിനായി ജനങ്ങൾ വന്നുകൊണ്ടും സ്ഥിരതാമസം ഉറപ്പിച്ചും ഇരുന്നിരുന്ന കൂട്ടത്തിൽ ആദ്യമൊന്നുനിന്നു ചിലർ വരികയും അവരെ താഴ്വരെന്നും കാലാന്തരത്തിൽ ഈഴവരെന്നും പറഞ്ഞുവരുന്നു. അതും ജാതിയല്ല. ദേശമനസരിച്ചുണ്ടായ നാമമാണ്. പെരുമാൾ രാജ്യം ഭരിക്കുന്ന കാലമായതിനാൽ സ്ഥിരവാസം ചെയ്യാൻ ആര്യന്മാരുടെ സമ്മതം ആവശ്യമുണ്ടായിരുന്നില്ല. അതുകൊണ്ടാണ താഴ്വന്മാർക്കും കേരളത്തിലെ മററു മക്കത്തായക്കാർക്കും മരുമക്കത്തായം കൂടാതെ കഴിഞ്ഞതും ആര്യന്മാരിൽനിന്നും അവരുടെ ക്ഷേത്രങ്ങളിൽനിന്നും അകന്നുനില്ക്കേണ്ടിവന്നതും—ചാതുർവർണ്യം വന്നില്ലല്ലൊ അതു പൊരുതി.

(10) അതുകൊണ്ട് ഈ കേസ്സിനെ മുട്ടാകെ വിചാരിച്ചതിൽ മനുഷ്യരിൽ ജാതിഭേദമുണ്ടെന്നു കള്ളം പ്രയോഗിച്ച് പിഗ്രഹാരാധന യാഗം മുതലായ മറൊരോരു കളവിനാൽ സാധുക്കളായ അന്യരുടെ മുതലപഹരിച്ച് അദ്ധ്വാനിക്കാതെ കാലം കഴിപ്പാൻ വേണ്ടി ഉണ്ടാക്കിത്തീർത്ത ഒരു കുതന്ത്രം മാത്രമാണ്.

## വിധി.

അദ്ധ്യായത്തിലെ ഏ. എന്ന അപേക്ഷക്കാരനായിരിക്ക് സക

ല വേദോപനിഷൽഗ്രന്ഥങ്ങളും ഭാഷ്യവിവരണഗ്രന്ഥങ്ങളും ലോകവാസികളായ സൎവ്വ മനുഷ്യരുടേയും അവകാശസ്വത്തുകളായതിനാൽ അതുകളെല്ലാം അന്യായക്കാരുടേയും മററും ഹിതത്തിനൊത്തവണ്ണം പാടത്തൊ പറമ്പിലൊ എവിടേയും എല്ലാ സമയവും പരക്കെ ജനസദസ്സിൽ പഠനപാഠനങ്ങൾക്ക് ഉപയോഗപ്പെടുത്തത്തക്കവിധം അന്യായക്കാർ വശം കൊടുപ്പാനും.

കാലതാമസംവരുത്തിയ നഷ്ടനിവൃത്തിക്കുംകോർട്ട് ചിലവിനും ക്ഷേത്രഭ്രമൻെറ ഇന്ത്യയിലുള്ള സൎവ്വ ക്ഷേത്രങ്ങളും അതുകളിലെ ദേവസ്വങ്ങളും ക്ഷേത്രഭ്രമൻെറ അധികാരം വിടുത്തി ഗവൎമ്മെണ്ടധികാരത്തിലാക്കി അന്യായക്കാൎക്കും മററെല്ലാജനങ്ങൾക്കും ഉപയോഗപ്പെടുത്തണമെന്നും.

ജാതിഭേദം ഉണ്ടെന്നാക്കി ദ്രോഹിച്ചതിന്നും യാഗമെന്ന വ്യാജത്താൽ ഹിംസിച്ചതിന്നും മദ്യംകുടിച്ചതിന്നും ബഹുജനം കൂടുന്ന തീവണ്ടിസ്റ്റേഷൻ കോടതി ചന്ത മുതലായസ്ഥലങ്ങളിൽ ക്ഷേത്രഭ്രമൻ ആഹാരപദാൎത്ഥങ്ങൾ പാകം ചെയ്ത് സൎവ്വമനുഷ്യൎക്കും പൈദാഹനിവൃത്തിക്കു വേണ്ടവേണ്ട എന്ന അന്വേഷിച്ചു കൊടുക്കേണ്ടതിന്നും ഇനിമേൽ മദ്യം തീരെ ഉണ്ടാകുവാൻ പാടില്ലെന്ന നിയമം പാസ്സാക്കുവാനും,

ഇനിമേൽ വിഗ്രഹാരാധനാദികൾക്കൊ ക്ഷേത്രങ്ങളിലെഉത്സവങ്ങൾക്കൊ ബ്രാഹ്മണപ്രാധാന്യതക്കൊ ഒരു കാശുപോലും വഴിപാടായൊ ദാനമായൊ സൌജന്യമായൊ കൊടുത്തുപോകരുതെന്നും ക്ഷേത്രസംബന്ധമായി യാതൊരു കായക്ലേശവും ചെയ്തു പോകരുതെന്നും,

മനുഷ്യരിൽ ജാതിയുണ്ടെന്ന പിരിച്ചു നിൎത്തിയതിന്നു മേലാൽ സൎവ്വമനുഷ്യൎക്കും സ്ത്രീപുരുഷന്മാരുടെ അന്യോന്യാനുരാഗത്തിലൊ സമുദായസമ്മതത്തിലൊ ഏതു വൎണ്ണങ്ങളിലുള്ളവൎക്കും വൎണ്ണത്തെ നോക്കാതെ പിതൃസ്വത്തിന്മേലുള്ള അവകാശബലത്തിന്മേൽ വിവാഹം നടത്താവുന്നതും പൈശാചിക മരുമക്ക

ന്തായവും തറവിടകങ്കടുംബവും വിട്ടതി സവ്വമനുഷ്യക്കും മക്കത്തായവും വിഭാഗകുടുംബവും ആക്കേണ്ടതും,

ബാലതരുണികൾക്കു വൈധവ്യം നേരിട്ടാൽ അവക്കു മനസ്സുള്ള പക്ഷം ഹിതാനുസാരം പുനവ്വിവാഹം ചെയ്യേണമെന്നും മനുഷ്യരിൽ ആരെയെങ്കിലും തീണ്ടലുണ്ടെന്നു കല്പിച്ച വഴിമാറുവാൻ ആരെങ്കിലും പറയുന്നതായാൽ വഴി മാറുവാൻ പറഞ്ഞവൻ മാറി പോകേണമെന്നും അതിനു ശഠിക്കുന്നപക്ഷം തക്കതായ പരിഹാരമാഗ്ഗം സ്വന്തം കണ്ടുപിടിക്കേണ്ടതാണെന്നും അതിനു കോർട്ടിൽ കേസ്സുകൊടുക്കുന്നതായാൽ സംഘസഹായത്താൽ നിവൃത്തി ഉണ്ടാക്കേണമെന്നും വിധിക്കുകയും കല്പിക്കുകയും ചെയ്തിരിക്കുന്നു.

എന്ന് കല്യബ്ദം 5032_മാണ്ട് ചൈത്രമാസം 18_ാംനു

1_ാം ജഡ്ജി അനന്തശയനൻ അവർകൾ (ഒപ്പ്)

2_ാം ജഡ്ജി ചന്ദ്രശേഖരൻ അവർകൾ (ഒപ്പ്)

3_ാം ജഡ്ജി കമലാസനൻ അവർകൾ (ഒപ്പ്)

ശുഭമസ്തു.

